# ദിനാന്തരംഗം




കെ ഗോപാലപിള്ള ബി. എ.

# ദിനാന്തരാഗം

ഗ്രന്ഥകർത്താ,

കെ. ഗോപാലപിള്ള ബി. ഏ.




പ്രകാശകന്മാർ,

ശ്രീരാമവിലാസം പ്രസ്സ് & ബുക്കഡിപ്പോ,

കൊല്ലം.



വില രൂ. [illegible]

1129.

# ദിനാന്തരാഗം.

## അദ്ധ്യായം ൧

അന്നു് സുമംഗലപുരം പട്ടണത്തിലെ കടകളെല്ലാം നേരത്തെ അടയ്ക്കുന്ന ദിവസമായിരുന്നു; ചിരകാലമായി സ്ഥാപിച്ച ശ്രീധരൻപിള്ളയുടെ ശ്രീവിലാസംസ്റ്റോറിലെ ജോലിക്കാർ തെരുവിൽ പ്രവഹിച്ചിരുന്ന സൂര്യപ്രകാശത്തിൽനിന്നു സാമാനങ്ങളെല്ലാം പെറുക്കി ഉള്ളിൽ ഒതുക്കിത്തുടങ്ങി. ജനാലകൾക്കു വെളിയിലുള്ള ഇരുമ്പഴിയുടെ വാതിലുകൾ കർണ്ണാരുന്തുദമായ ഘടഘടരടിതത്തോടുകൂടി മലിനവസനന്മാരായ ജോലിക്കാർ അടച്ചു. ആഴ്ചയിലൊരുദിവസം ഉച്ചതിരിഞ്ഞു ലഭിക്കുന്ന ഒഴിവിൽ അതികാംക്ഷികളും സന്തോഷപരവശരുമായ വില്പനജോലിക്കാർ – സ്ത്രീകളും പുരുഷന്മാരും – വിലപേശിനിന്ന ക്രേതാക്കളെ ധൃതിപ്പെട്ടു പറഞ്ഞയയ്ക്കയും സാമാനങ്ങളെല്ലാം നോക്കിപ്പെറുക്കി അടുക്കിവയ്ക്കയും അവയുടെ പുറമേ പൊടിപററാതെ തുണിവിരിച്ചു മൂടുകയും ചെയ്തു. അവിടത്തെ ചുറുക്കും ബദ്ധപ്പാടും ഒന്നും പറയാനില്ല. പല ഇനത്തിലുള്ള സാമാനങ്ങൾ തമ്മിൽ കേടുകൂടാതെയാണെങ്കിലും കൂട്ടിമുട്ടുമ്പോൾ വിവിധപ്രകാരത്തിലുള്ള നാദങ്ങൾ ആ വൻപിച്ച കടയുടെ നാനാഭാഗങ്ങളിലും അനുരണനം ചെയ്തു കേൾക്കാനുണ്ടായിരുന്നു.

ശ്രീവിലാസംസ്റ്റോറിന്റെ ഇപ്പോഴത്തെ ഉടമസ്ഥയായ ജാനമ്മ അന്തർഭാഗത്തുള്ള സ്വന്തം കാര്യാലയത്തിൽനിന്നു് ഐശ്വര്യസമൃദ്ധമായ തന്റെ വാണിജ്യസാമ്രാജ്യ

ത്തിലേക്ക എഴുന്നള്ളി അതിശ്രദ്ധയോടും സൂക്ഷ്മതയോടും അവിടെയും ഇവിടെയും അതിലും ഇതിലും തിരുമിഴി പെരുമാറി. എവിടെയെവിടെയെല്ലാം ആ വനിതാരത്നത്തിൻെറ കടാക്ഷപാതമുണ്ടായോ അവിടെയവിടെയെല്ലാം സവ്വസാധനങ്ങളും അവയുടെ അടുക്കിനും ഭംഗിക്കും യാതൊരു കോട്ടവും കൂടാതെ ഇരിക്കുകയായിരുന്നു കടയുടെ ഏതേതുവിഭാഗത്തിൽ നോക്കിയാലും ക്രമം രീതി നിയന്ത്രണം ഇവ മൂന്നും സവ്വത്ര കാണ്മാനുണ്ടു്. രത്നക്കമ്പളങ്ങൾ, വെളിയടകൾ, മെത്തകൾ, വീട്ടുസാമാനങ്ങൾ ഇവയെല്ലാം ഏതേതുരീതിയിൽ വില്പനയ്ക്കു വയ്ക്കണമോ അതാതുരീതിയിൽ അവിടെ ഇരുപ്പുണ്ടായിരുന്നു. ശക്തിയേറിയ ആജ്ഞയോടും ക്രമീകൃതമായ പദ്ധതിയോടും പ്രവത്തനം നടത്തിവന്ന ശ്രീവിലാസംസ്റ്റോറിനു് നാശകരമായ യാതൊരു ലക്ഷണവും ഉണ്ടായിരുന്നില്ല.

പ്രാചീനകാലത്തിലാണെങ്കിൽ ഒരു മേൽനോക്കിവലിയച്ഛനെന്നു പറയപ്പെടാമായിരുന്ന ആളും ഇപ്പോൾ മാനേജരെന്നു വിളിക്കപ്പെടുന്ന മാന്യനമായ ശ്രീമാൻ കേശവമേനവൻ വേണ്ടാത്ത വിധത്തിലെല്ലാം തടിച്ചുവീത്തു മഹാഗോളമായ ഒരു കുടവയറും ചുമന്നു് ശ്രീവിലാസംസ്റ്റോറിൻെറ ഉള്ളിൽ ഒരു പ്രധാനഭാഗത്തു പ്രസ്തുത വ്യാപാരങ്ങളുടെയെല്ലാം രണ്ടാമുടമസ്ഥനെന്നുള്ള മട്ടിൽ കഴിഞ്ഞുപോന്നിരുന്നു. പാട്ടുവൃദ്ധലോകത്തിലെ ഒരു യുവാവായ അദ്ദേഹം ഇരിപ്പിടത്തിൽനിന്നെണീററു നെററിമേൽ വെച്ചിരുന്ന കണ്ണടയെടുത്തു മടക്കിയൊതുക്കിക്കൊണ്ടു് ജാനമ്മയുടെ ആഗമനത്തെ എതിരേററു. ജാനമ്മ സമീപിച്ചപ്പോൾ വെററിലമുറുക്കി രക്തവണ്ണമായിരുന്ന പല്ലുകൾ കാട്ടി കേശവമേനവൻ ഒന്നു ചിരിക്കയും സ്വാമിനിയെ വണങ്ങുകയും ചെയ്തു. അനന്തരം കാര്യഗൗരവത്തോടും ത്വരയോടും ജാനമ്മയുടെ അടുത്തുചെന്നു് ഒന്നുരണ്ടു പ്രധാനസംഗതികളെപ്പററി കേശവമേനവൻ സംസാരിച്ചു

"ആകട്ടെ" കേശവമേനവൻ പറഞ്ഞു:—"വീട്ടുപാത്രങ്ങളുടെ കാൎയ്യം ഒന്നും തീരുമാനിച്ചില്ലല്ലോ. അതിനു് ഒരു ജോലിക്കയററം കൊടുക്കണോ അതോ പുത്തനായി വല്ലവരെയും എടുക്കണോ? അതേപ്പററി എല്ലാവരും ചോദിക്കുന്നു. ആ ജോലിക്കു് ആളില്ലാതെയിരുന്നാൽ ഈ തള്ളുംപിടിയുമെല്ലാമുണ്ടാകും. മനസ്സിൽ എന്തെങ്കിലും കരുതിയിട്ടുണ്ടോ?"

തന്റെ പരിപുഷ്ടമായ കൈത്തണ്ടിന്മേൽ നിറംകൊണ്ടു തിരിച്ചറിയാൻകഴിയാതെ കിടക്കുന്ന സ്വൎണ്ണവള കയററിയിട്ടുകൊണ്ടു് കേശവമേനവനെ നോക്കാതെ ജാനമ്മ പറഞ്ഞു:—

"ശരിതന്നെ— ഞാൻ സുകുമാരനെ നിയമിക്കാം."

കേശ: മേ:—"ആ ചെറുപ്പക്കാരനെയോ? ഒരിക്കലും വേണ്ട."

ജാനമ്മ:—"അനുമതി."

കേശ: മേ:—"ഇങ്ങനെ ചെയ്യുമെന്നു് ഞാൻ തിരെ വിചാരിച്ചിരുന്നില്ല. ഇനി ഏതായാലും അങ്ങിനെതന്നെയാവട്ടെ."

ജാനമ്മ:—ആ ചുമതലവഹിക്കുവാൻതക്ക പ്രാപ്തം അയാൾക്കില്ലെന്നാണു് മേനവൻ പറയുന്നതു്; അല്ലേ? എന്നാൽ കേട്ടോ കേശവമേനവനേ. അയാൾക്കു ബുദ്ധിയുണ്ടു്. അയാൾ നല്ല ഒരു പ്രവൃത്തിതല്പരനുമാണു്. അതിനു് ആളിനെ നിയമിച്ചുകഴിഞ്ഞുവെന്നു് മററുള്ളവരോടു പറഞ്ഞേക്കണം.

ശ്രീവിലാസംസ്റ്റോറിലുള്ള എല്ലാവരെയുംപോലെ, പീനനായ കേശവമേനവനും സ്വാമിനിയുടെ ആജ്ഞയെ ശിരസാവഹിച്ചു. സ്റ്റോർ അടച്ചുപൂട്ടുന്നതിനുമുൻപു ഈ വൎത്തമാനം ആ വാണിജ്യാലയത്തിലാസകലം പ്രചരിച്ചുവെന്നുതന്നെ പറയാം. കടയിലെ ജോലിക്കാരായ ചെറുപ്പ

ക്കാർ അത്ഭുതപാരതന്ത്ര്യരും അല്പാല്പം അസൂയാകലുഷിത ചിത്തരുമായിട്ട് ഇപ്രകാരം തമ്മിൽത്തമ്മിൽ പിറുപിറു ത്തു:– സുകുമാരനെ നമ്മുടെയെല്ലാം തലയ്ക്കുമീതേ പിടി ച്ചിട്ടു; ഇതത്ര കോളല്ല; കേട്ടോ?''

സുകുമാരൻെറ നിയമനവാൎത്തകേട്ട് ശ്വാസോച്ഛ്വാ സം നിലച്ചുപോയ സ്റ്റോറിലെ സ്ത്രീജോലിക്കാർ ആ വായു സ്തംഭനാനന്തരം കാരണ്ഡവസ്വരത്തിൽ ഇപ്രകാരം ഒരു സം ഭാഷണംനടത്തി.

ഒരുസ്ത്രീ പറഞ്ഞു:—

വിചാരിച്ചുനോക്കുവിൻ! അടുത്തപടിയെന്തു്? അതു നിങ്ങൾക്കാൎക്കെങ്കിലും പറയാമോ? കൊള്ളാം. ഒരു ആറുമാ സത്തിനുമുൻപ് അയാൾ രത്നക്കമ്പളത്തിലെ മൂന്നാംവില്പ നക്കാരനായിരുന്നു; ഇല്ല്യോ?''

''അയാളുടെ തണ്ടു ഒന്നുകൂടി പെരുകയേ ഉള്ളു.'' എന്നു മറെറാരു സ്ത്രീ പറഞ്ഞു. ''ഓ ഞാൻ അയാളോടു മിണ്ടാനേ പോകാറില്ല.'' എന്നു മൂന്നാമതൊരുത്തി കഴുത്തി ളക്കിപ്പറഞ്ഞു. കറുത്ത തലമുടിയുള്ള പീതവൎണ്ണയായ ഒരു അതികൃശ തുടങ്ങി:— ''കാൽച്ചുവട്ടിൽ കിടക്കുന്ന ഒരു പുഴ വിനേപ്പോലെയാണു മററുള്ളോരോട് അയാൾ പെരുമാറു ന്നതു്. ഇനിയത്തെ കഥയോ?'' ചുവന്നമുഖവും തടിച്ചു കൊഴുത്ത ശരീരവുമുള്ള ഒരു ചെറുപ്പക്കാരി പറഞ്ഞു:— ''പണം കൂടുതലുകിട്ടിത്തുടങ്ങിയാൽ അയാളുടെ അഴകിയരാ വണത്തം കൊറേക്കൂടി മോടിപിടിക്കുകയേ ഉള്ളു. നോക്കി ക്കൊള്ളിൻ—ഉടുപ്പും നടപ്പുമൊക്കെ ഒന്നുകൂടി കൊണ്ടുപി ടിക്കുമേ—അതു സുകുമാരൻെറ പ്രൌഢി കുറേക്കൂടി കൂട്ടും —നിങ്ങൾക്കെ അയാളെ മുന്നേക്കാളും കൊണ്ടാടുകയേ ഉള്ളു എന്നാണു ഞാൻ പറയുന്നതു്.'' ഇതിനു മറുപടി യായി ''എവരു എവരുടെകാൎയ്യം പറഞ്ഞോണ്ടാൽ മതി; ഞങ്ങടെകാൎയ്യം പറയണ്ടാ'' എന്നു മറെറാരു യുവതി കുന്ന ത്തംപറഞ്ഞു. അതിനു ആ തൻേറടക്കാരി ഇപ്രകാരം മറു

പടിപറഞ്ഞു:—"ഒള്ളതാണു്—ഞാൻ നിങ്ങളെപ്പോലെ തന്നെ ചീത്തയാണെന്നു പറഞ്ഞോളിൻ. നാമെല്ലാവരും ഇവിടെക്കൂടിയിരിക്കുന്ന ഒരുക്കൂട്ടം മടക്കുഴതകളാണു്."

സുകുമാരന്റെ ജോലിക്കയററത്തെപ്പററി കടയുടെ ഏതുകോണിലും സംസാരമുണ്ടാകുമായിരുന്നുവെന്നുള്ളതു തീച്ചയാണു്. ആ കടയിലുള്ള മനുഷ്യപ്രാണികളെ അമ്പരപ്പിക്കത്തക്കവണ്ണം അയാളുടെ ജോലിക്കയററം അത്രമാത്രം പെട്ടെന്നുപെട്ടെന്നായിരുന്നു. വലിയകടയിൽ സുകുമാരൻ എവിടംവരെ കയറുകയില്ല? ഈ വിഷയത്തെപ്പററി എല്ലാവരും വളരെ സംസാരിച്ചു.

എന്നാൽ ആരുംതന്നെ കേശവമേനവൻ കേൾക്കെയാതൊന്നും പറഞ്ഞില്ല സാധാരണമല്ലാത്ത നിഷ്കരുണതയോടുകൂടി മേനവൻ അവരോടു കയത്തുതുടങ്ങി.

"ഛെ! ഛെ! എന്തൊരു കശുകശുപ്പാണതു്. ഒട്ടുകുറച്ചാട്ടെ. നിങ്ങളെല്ലാം അടുക്കളപ്പുറത്തു കൊക്കരച്ചോണ്ടുനടക്കുന്ന ഒരുക്കൂട്ടം പെടക്കോഴികളാണു്. അല്ലാതെ ഒന്നാംതരം ഒരു കടയിൽ പെരുമാറുന്ന സ്ത്രീകളല്ല."

പരമാത്ഥം പറയുകയാണെങ്കിൽ സുകുമാരന്റെ നിയമനം കേശവമേനവനും അത്ര രസമായിരുന്നില്ല. തന്റെ അഹിതത്തെ മേനവൻ, മററാക്കുംതന്നെ കാണുവാൻ കഴിയാത്തവിധത്തിൽ അണപ്പല്ലുകൾകൊണ്ടു ചവച്ചുടച്ചു വിഴുങ്ങിക്കളഞ്ഞു. നെഞ്ചുംതള്ളിച്ചു കവിളുകളും കുറേശ്ശെ വീപ്പിച്ചു അല്പം വല്ലായ്മയുള്ള മുഖഭാവത്തോടുകൂടി നടക്കുന്ന കേശവമേനവന്റെ സ്വഭാവമറിയാവുന്ന കടയിലെ സ്ത്രീജോലിക്കാരെല്ലാം ഇതു ഏറെക്കുറെ മനസ്സിലാക്കി.

പുറമേനിന്നുനോക്കിയാൽ പരേതനായ ശ്രീധരൻ പിള്ളയുടെ ശ്രീവിലാസംസ്റ്റോർ പഴയരീതിയിൽ നിമ്മിച്ചിട്ടുള്ള ഒരു കടയാണെന്നേ തോന്നുകയുള്ളു. എന്നാൽ

അകത്തുകയറിനോക്കുന്നതായാൽ എത്രയും ആധുനികത
മാണു കാണപ്പെടുന്നതു്. കടയുടെ ഓരോ വില്പനവകുപ്പി
നേയും കെട്ടിയടച്ചിരുന്ന ഭിത്തികളെല്ലാം ഇടിച്ചുകളഞ്ഞിട്ടു്
അവയുടെ സ്ഥാനത്തു ശാരികാപഞ്ജരംപോലെയുള്ള ഇരു
മ്പുകമ്പിവേലികൾ വന്നു. ഇതുമൂലം ഓരോ വില്പനവകുപ്പി
നും വളരെ വ്യാസം സിദ്ധിച്ചു. സ്ഥലസൗകര്യവും സ്ഥല
വിശാലതയും വളരെ വദ്ധിച്ചു. വിപണിശാലകൾ പണി
യുന്നതിൽ വിദഗ്ദ്ധന്മാരായ ശില്പികൾ ശ്രീവിലാസംസ്റ്റോ
റിന്റെ അററകുററങ്ങൾ നീക്കുകയും കടയെ ഏററവും
ആധുനികമാക്കിത്തീക്കുകയുംചെയ്തു. എന്നാൽ ഈയിടെയു
ണ്ടാക്കിയിട്ടുള്ള എല്ലാ നവീകരണങ്ങളിലും സാരതരവും ബ
ഹുമാന്യവുമായ അതിന്റെ മഹത്വത്തെ സവ്വത്ര ദീക്ഷി
ച്ചിരുന്നു. ചെമ്മരംകൊണ്ടുണ്ടാക്കിയ പുതിയ കോണിപ്പ
ടികളെല്ലാം ഏറെക്കുറെ പ്രാചീനമാതൃകയിലുള്ളതാണു്.
ശാലയിൽ വിചിത്രാകൃതിയിലുള്ള വെൺതട്ടുകളോ വിവിധ
വണ്ണങ്ങൾകൊണ്ടുള്ള അലങ്കാരങ്ങളോ കൃത്രിമകുസുമസ്തബ
കങ്ങളോ ഒന്നുംതന്നെ ഉണ്ടായിരുന്നില്ല. പുതിയതരം കട
കളുടേതെന്നുപറയുവാൻ അവിടെ നിലക്കണ്ണാടികൾമാത്രം
വച്ചിരുന്നു ഈ വലിയ നിലക്കണ്ണാടികൾ ധാരാളം വച്ചി
ണക്കിയിരുന്നതു ആ വാണിജ്യശാലയുടെ ഒരു പ്രത്യേകതയാ
യിരുന്നു. നിലക്കണ്ണാടികൾ കുറേ അധികമായിപ്പോയില്ലേ
എന്നു ഒരുനോട്ടത്തിൽ ചിലക്കു തോന്നിയേക്കാവുന്ന
താണു്.

ജാനമ്മ പടികൾ കയറിത്തുടങ്ങിയപ്പോൾ പാകത്ത്
നു തടിച്ച പ്രൗഢയായ ഒരു സുന്ദരി എതിർവശത്തുനിന്നു്
അവളുടെനേരെ നടന്നുകയറിച്ചെന്നു. മനോഹരതകൊ
ണ്ടു് നയനങ്ങളെ വികസിപ്പിക്കുന്ന ആ വനിത ആരായിരി
ക്കാം? അതു ജാനമ്മയുടെ പ്രതിബിംബമായിരുന്നു. ജാനമ്മ
ചലനഭംഗിയോടെ നടന്നുപോകുമ്പോൾ അനവധി ജാന
മ്മമാർ നിലക്കണ്ണാടികളിലൂടെ മുന്നോട്ടുനീങ്ങുന്നുണ്ടായ്

രുന്നു. വില്പനശാലകളിലെ മിക്കജോലിക്കാൎക്കും ജാനമ്മയേയോ ആ അമ്മയുടെ പ്രതിബിംബത്തേയോ കാണ്മാൻ കഴിഞ്ഞു. കമ്പിളിശാലയിലേക്കു കടന്നപ്പോൾ അതിനകത്തു ജാനമ്മമാരുടെ ഒരു ഘോഷയാത്രയായി. പട്ടുതരങ്ങൾ വച്ചിരുന്ന ശാലയിൽ കടന്നപ്പോൾ മുൻവശത്തും പാൎശ്വങ്ങളിലും ഉള്ള നിലക്കണ്ണാടികളിലൂടെ കൂടുതൽ ജാനമ്മമാർ വന്നുചേൎന്നുകൊണ്ടിരുന്നു. വിരിപ്പുകൾ നിറച്ചിരുന്ന ശാലയിൽ വില്പന നടത്തിക്കൊണ്ടിരുന്ന യുവാക്കന്മാർ അസംഖ്യം അയഥാൎത്ഥജാനമ്മമാരോടുകൂടി മന്ദമരാളഗമനംചെയ്യുന്ന യഥാൎത്ഥജാനമ്മയെ കണ്ണുനീട്ടിനോക്കി. മഹാമുകുരങ്ങളുടെ ഘടനാഭേദംകൊണ്ടു് ചിലവയിലെ പ്രതിബിംബം കൃശതരമോ പീനതരമോ ആയിരുന്നു. എന്നാൽ നിബിഡോന്നതസ്തനങ്ങൾകൊണ്ടു് പരിശോഭിതമായ വിരിഞ്ഞ മാറിടത്തോടും വിശാലമായ ജഘനത്തോടുംകൂടി മുപ്പത്തിയഞ്ചുവയസ്സിനകം പ്രായംവരുന്ന പ്രൗഢയായ ജാനമ്മയെ എല്ലാകണ്ണാടികളിൽ നോക്കിയാലും ഒരുപോലെ കാണാമായിരുന്നു. ആ ചെമ്പകപ്പൂവൎണ്ണവും ദൃഢമായ ഗതിയും കണ്ണാടിയിലും വിശദമാണു്. ഒരൊററനോട്ടത്തിൽതന്നെ ഉറച്ച കട്ടിയായ ഒരു സ്ത്രീയാണു് ജാനമ്മയെന്നുള്ളതു് ആൎക്കും നിഷ്പ്രയാസം മനസ്സിലാക്കാമായിരുന്നു. ആ വ്യാപാരശാലയുടെ മുഴുവൻ ഭാരവും സ്വന്തം തോളിൽ താങ്ങുന്നതിനുള്ള കരുത്തും ധൈൎയ്യവും വൈഭവവും ജാനമ്മയ്ക്കുണ്ടെന്നുള്ളതു് നിൎവ്വിവാദമാണു്.

കണ്ണാടികളെല്ലാം വീണ്ടും കമനീയാകാരരഹിതങ്ങളായിത്തീൎന്നു ഇടനാഴിയിലൂടെ ജാനമ്മ ശ്രീവിലാസംഭവനത്തിൽ കടന്നു് അപ്രത്യക്ഷയായി.

ജാനമ്മയുടെ ഉദ്യമപൂൎണ്ണമായ ജീവിതവും ഭഗീരഥപ്രയത്നങ്ങളും പയററുകളും ധീരമായ പദ്ധതികളും ഉപായങ്ങളും അവിശ്രാന്തമായ പരിശ്രമവും എല്ലാം ഇടനാഴിയുടെ ഇപ്പുറത്തായിരുന്നു. അവരുടെ ഈ ജീവിതവ്യാപാര

ങ്ങളുടെയെല്ലാം പരമോദ്ദേശ്യം അതിൻെറ അപ്പുറത്താണു ണ്ടായിരുന്നതു്. ജാനമ്മയുടെ ധീരമായ സർവോദ്യമങ്ങളുടെയും ലക്ഷ്യവും സാദ്ധ്യവും അതുമാത്രമായിരുന്നു.

“സതീ! തങ്കം—എവിടെയാടീ നീ...........നീലിയമ്മേ! സതി ഇവിടെയില്ലേ?”

എന്നിങ്ങനെ ജാനമ്മ വാത്സല്യമസൃണമായസ്വരത്തിൽ ചോദിച്ചു.

“ഒണ്ടു് ജാനമ്മേ! ഒണ്ടു്. സതിക്കുട്ടി കാപ്പികുടീം കഴിഞ്ഞു മുകളിലോട്ടുകേറിപ്പോയി. സവാരിക്കുപോവാൻ ഉടുക്കുയോ കെട്ടുകയോ ഒക്കെയാണെന്നാ തോന്നുന്നതു്.”

ജാനമ്മയുടെ ഗൃഹകാര്യങ്ങൾ നോക്കുന്നതിനായി അവരുടെ മന്ത്രിയെന്നപോലെ വളരെക്കാലമായി അവിടെ താമസിച്ചുവരുന്ന ഒരു ഇളംകിഴവിയായിരുന്നു നീലിയമ്മ. ജാനമ്മയോടു ആ സ്ത്രീക്കുണ്ടായിരുന്ന സ്നേഹവും വാത്സല്യവും ഭക്തിയും ആദരവും കൃതജ്ഞതയും വാചാമഗോചരമാണു്. പകുതിയിലേറെയും നരച്ചതലമുടി ധാരാളമുള്ള നീലിയമ്മ പുഞ്ചിരിയുംതൂകി ബദ്ധപ്പെട്ടുനടന്നു സ്വാമിനിയുടെ ദയാപൂർണ്ണമായ ശബ്ദംകേട്ടയിടത്തെത്തി.

ഊണുകഴിക്കാനിരിക്കുന്ന തളത്തിലിട്ടിരുന്ന കസാലയിൽ ജാനമ്മ കുറേനേരം നീലിയമ്മയുമായി വർത്തമാനം പറഞ്ഞുകൊണ്ടിരുന്നു. ഗൃഹവൃത്താന്തങ്ങൾ പലതും നീലിയമ്മ ജാനമ്മയെ പറഞ്ഞുകേൾപ്പിച്ചു.

‘സതിക്കുട്ടി’യുടെ തലവേദന വളരെ കുറവുണ്ടെന്നു നീലിയമ്മ പറഞ്ഞു. എന്നാൽ രാവിലെ അവൾ വീട്ടിനുപുറത്തിറങ്ങിയതേയില്ല. നാട്ടിൻപുറത്തെവിടെയോ ഒരു സ്നേഹിതയെ കാണുവാൻപോയിവന്നതിൻെറശേഷം സതി വളരെക്ഷീണിച്ചു കാണപ്പെട്ടന്നെന്നും ക്ഷീണംമാത്രമല്ല ഗ്രാമീണവിനോദങ്ങളിലും കൗതുകങ്ങളിലും പങ്കുകൊണ്ട സതിക്കു് ഒരുമാതിരി മന്ദതയോ മയക്കമോ ആണുള്ളതെന്നാണു താൻ അനുമാനിക്കുന്നതെന്നുംമററും നീലിയമ്മ പറഞ്ഞു.

ജാനമ്മ ഉല്ലാസഹൃദയയായി തുടൻ. —“ആകട്ടെ — നമ്മുടെ വൈകുന്നേരത്തെ സവാരി അവളുടെ മന്ദതയെല്ലാം മാററും. ഗ്രീഷ്മകാലമാകാറായിപ്പോയല്ലോ. അവൾ വെറുതേ വീട്ടിൽ കുത്തിയിരുന്നതുകൊണ്ടായില്ല. ഉത്സാഹവും സന്തോഷവും നൽകുന്നകാര്യങ്ങളിലെല്ലാം ഏർപ്പെട്ടുകൊണ്ടിരിക്കണം.”

ശ്രീവിലാസംസ്റ്റോറിൻെറ പിൻപുറത്തുള്ള ഭവനത്തിൽ ഏററവും ഭംഗിയുള്ള ഒരു ചെറിയ മുറിയുണ്ടായിരുന്നു. ആ മുറിയിൽ നോക്കുന്നതായാൽ സതിക്കു ഉത്സാഹവും ആനന്ദവും നല്കുന്നകാര്യങ്ങൾ എന്തെല്ലാമെന്നു തെളിഞ്ഞുകാണാം. രസപ്രചുരങ്ങളായ ആഖ്യായികകളും കവിതകളും മനോഹരമായി ആവരണംചെയ്തു സുവർണ്ണലിപികളിൽ പേരുകളെഴുതി അടുക്കിവച്ചിരിക്കുന്ന പുസ്തകാധാരങ്ങൾ സതിയുടെ മുറിയിലുണ്ടു്. മിനുസവും കാഴ്ചയ്ക്കു മനോഹരവുമായ ചെറിയ എഴുത്തുമേശകൾ മനോഹരികളായ പെൺകുട്ടികൾക്കു യോജിച്ചവ ഒന്നുരണ്ടെണ്ണം അവളുടെ മുറിയിൽ കിടക്കുന്നു. ലോകത്തിൽ സംഗീതോപകരണങ്ങൾ എവയെല്ലാമുണ്ടോ അവയെല്ലാം സതിയുടെ മുറിയിൽ നോക്കിയാൽ കാണാം. പടം വരയ്ക്കുന്നതിനുള്ള ചായങ്ങൾ അവളുടെ മുറിയിലുണ്ടു്. വിനോദത്തിനായി ചെറിയതരം കൊത്തുപണികൾ മന്ദബുദ്ധികൾക്കുകൂടി നിഷ്പ്രയാസം ചെയ്യുന്നതിനുള്ള സാമഗ്രികളാണെങ്കിൽ അവ ഒരുസ്ഥാനത്തു വച്ചിരിക്കുന്നു. സതിക്കു കളിച്ചുനടന്നു് ഫോട്ടോ എടുക്കുന്നതിനായി വാങ്ങിയിട്ടുള്ള വിലയേറിയ ക്യാമറകൾ, ടെന്നിസ്കളിക്കുപയോഗിക്കേണ്ട പന്തടിക്കോലുകൾ, ഹോക്കി കളിക്കാനുള്ള ദണ്ഡങ്ങൾ എന്നുവേണ്ടാ എന്തെല്ലാം കളിസാമഗ്രികളും വിനോദോപകരണങ്ങളുമുണ്ടോ അവയെല്ലാം സതിയുടെ മുറിയിൽ ഉണ്ടായിരുന്നു. എന്നാൽ അവളെ ഉദ്ദേശിച്ചു വാങ്ങിയിട്ടുള്ള പലപല ഭവനസാധനങ്ങൾ സതിയുടെ മുറിയിൽമാത്രമേ ഉണ്ടായിരുന്നുള്ളോ എന്നാ

ണെങ്കിൽ അല്ലതന്നെ. താഴത്തെ നിലയിലോ മുകളിലത്തെ നിലയിലോ ഉണ്ണുന്ന തളത്തിലോ ഉടുക്കുന്ന മുറിയിലോ കിടക്കുന്ന മണിയറയിലോ സന്ദർശകശാലയിലോ എവിടെനോക്കിയാലും യുവതിയായ ഒരു വനിതയുടെ വിനോദത്തിനു വേണ്ട സാധനസാമഗ്രികളെല്ലാം അവിടവിടെ വച്ചിരിക്കുന്നതു കാണാം.

സ്പ്രിങ്ങുകട്ടിലുകൾ, മെത്ത തുന്നിപ്പിടിപ്പിച്ച കസേരകൾതുടങ്ങി സുഖസന്ദായകങ്ങളായ സാധനങ്ങൾകൊണ്ടു് മുറികൾ പൂർണ്ണസജ്ജങ്ങളാക്കിയിരുന്നു. ശോഭായമാനമായ അലങ്കരണങ്ങൾകൊണ്ടു് അവയെല്ലാം ദർശനീയങ്ങളുമാണു്. സർവ്വദാ പ്രവൃത്തിതല്പരയായ ഭവനനാഥയേ സ്വല്പം ആനന്ദമനുഭവിപ്പിക്കുവാൻ ഈവക ഗൃഹവിഭവങ്ങളെല്ലാം എപ്പോഴും കാത്തിരിക്കയാണോ എന്നു തോന്നും. ധനവാന്മാരും അലസന്മാരുമായവർ തങ്ങളുടെ വീടുകൾ മുഴുവനും വിചിത്രമാക്കിത്തീർക്കുന്ന ആ അഭിരുചി ജാനമ്മയുടെ ഗൃഹവിഭവങ്ങളിലും അവയുടെ ക്രമീകരണത്തിലുമില്ലെന്നു ചിലൎക്കു തോന്നിയേക്കാം. അപ്പോഴപ്പോൾ ഒരേകാലത്തല്ലാതെ ഇവിടെ പണം പച്ചവെള്ളംപോലെ വ്യയം ചെയ്തിട്ടുണ്ടു്. എന്നാൽ അതു ഒരുമാതിരി ധൃതിയിലാണെന്നു മാത്രമേയുള്ളു. അതാതു മുഹൂർത്തത്തിൽ കാമ്യമായോ ആവശ്യമായോ തോന്നുന്നവയെല്ലാം അപ്പോഴപ്പോൾ വാങ്ങുകയായി. ആകയാൽ സൗകര്യവും തൃപ്തിയും സുഖാനുഭോഗവും തമ്മിൽ തിങ്ങിത്തള്ളി തഴച്ചു. നയനഹാരികളായ പല മിനുസപ്പെട്ടികളും മുറിയിൽ വച്ചിട്ടുണ്ടെങ്കിലും ഇരിക്കയോ കിടക്കയോ ചെയ്താൽ ഉടൻ ഉറങ്ങിപ്പോകുന്ന തോൽമെത്ത പിടിപ്പിച്ചിട്ടുള്ള കസാലകളുടെ മറവിൽപ്പെടുകയാൽ അവ ദൃഷ്ടിഗോചരങ്ങളല്ല. ഈട്ടിത്തടിയിൽ ചെയ്ത മിനുസമേറിയ മേശപ്പുറത്തു വിലപിടിച്ച പല ചീനപ്പാത്രങ്ങൾ വച്ചിട്ടുണ്ടു്. എന്നാൽ അവയിൽ പൊടിപ

റാതെ ജന്നാലയരികിൽ വിചിത്രവെല്ലിയട വച്ചിരിക്കയാൽ ആരും കണ്ടു് മതിപ്പുണ്ടാകാനിടയില്ല.

"സതി— തങ്കം ഞാൻ അങ്ങോട്ടു വരട്ടോ?" എന്നിങ്ങനെ ജാനമ്മ, മകളുടെ പ്രസാധനശാലയുടെ വാതിലിൽ മൃദുവായിത്തട്ടി.

"അമ്മാ! എൻറമ്മയാണോ അതു്?" കതകു് ഉടൻതന്നെ തുറക്കപ്പെട്ടു. രണ്ടുസ്ത്രീകളും ഗാഢമായി ആലിംഗനം ചെയ്തു.

നേരിയതും നിർമ്മലവും ആയ കസവുമുറിയും ജരിഗ വച്ച പച്ചസൂര്യപടസ്തനാവരണവും കസവുപൂക്കൾ പ്രാന്തങ്ങളിൽ മിനുങ്ങുന്ന പട്ടുസാരിയും ആധുധികരീതിയിലുള്ള പേലവകനകഭൂഷകളും ധരിച്ച സതി നീണ്ടു് കൃശയായ ഒരു മനോഹരയുവതിയാണു്. അവളുടെ തലമുടിയും പുരികക്കൊടികളും കരിനിറംതന്നെ; ഒട്ടും സംശയമില്ല. ശരീരത്തിൻെറ നിറം അമ്മയുടേതിൽനിന്നു അല്പംകൂടി മെച്ചമാണെന്നുതന്നെ പറയാം. ചെറിയ മുഖത്തു നീണ്ടു് തിലസുമപ്രമാണമായ ആ മൂക്കു് അവൾ മരിച്ചുപോയ അച്ഛൻെറ തനിസ്വരൂപമായ മകളാണെന്നു കണ്ണുള്ളവരൊക്കെപ്പറയും. എന്നാൽ പിതാവിലുണ്ടായിരുന്ന ആ മാൻമട്ടും മറ്റത്തരവും എല്ലാം ഈ പെൺകുട്ടിയിലായപ്പോൾ അവയ്ക്കേതോ ഒരു അഴകു വന്നുകൂടിയെന്നു പറയാതിരിക്കവാൻ നിവൃത്തിയില്ല. ആകെക്കൂടി കാഴ്ചയ്ക്കു നല്ല സഭ്യതയും ആകർഷകത്വവും ഉള്ള പതിനേഴുവയസ്സു പ്രായംവരുന്ന ഒരു യുവതിയായിരുന്നു സതി. എങ്കിലും മകളെ മാണിക്യരത്നമെന്നോണം സൂക്ഷിച്ചു് സ്തുതിക്കുന്ന ഒരു മാതാവിനെപ്പോലെ ലോകം അവളെ അത്രകണ്ടു് ശ്ലാഘിക്കയോ നിർവിശേഷം അഭിനന്ദിക്കയോ ചെയ്തില്ലെന്നു വന്നേക്കാവുന്നതാണു്.

ജാനമ്മ— "വണ്ടി ഇങ്ങു വന്നില്ലേ മകളേ! നീ അധികനേരം ഒരുങ്ങി നില്ക്കേണ്ട. ഇതാ കണ്ണിമച്ചുതുറക്കുന്നതിനു മുൻപു് ഞാൻ മുണ്ടുമാറി വന്നേക്കാം."

സതി—"അമ്മ ഇന്നു് ഏതു നേര്യതാണു ധരിക്കുന്നതു്? ഇടുന്ന റൌക്കയോ?"

വക്കിലെ കറുത്തകരയ്ക്കുള്ളിൽ പൂവോടുകൂടിയ മുന്തിരിവള്ളിയുടെ ആകൃതിയിൽ കസവുനെയ്തു വിലപിടിച്ച പാണ്ടിത്തരം കവണിയും മേത്തരം പൂവുള്ള റബ്ബർസിൽക്കു റൌക്കയും മദിരാശിയിൽനിന്നു് എഴുതിഅയച്ചു വരുത്തിയ വെൺപട്ടുമുറിയുമായിരുന്നു അന്നു ജാനമ്മ ധരിക്കുവാൻ നിശ്ചയിച്ചിരുന്നതു്. റബ്ബർസിൽക്കുറൌക്കയ്ക്കുപകരം വിലയേറിയ സ്പാനിഷ്പട്ടുകൊണ്ടുള്ള റൌക്കധരിച്ചാലെന്തെന്നും മററും സതി ചില മാററങ്ങൾ നിർദ്ദേശിച്ചു.

തന്റെ മഹാസ്ഥാപനമായ ആ സ്റ്റോറിനുള്ളിൽ സഞ്ചരിക്കുമ്പോൾ ജാനമ്മ ആഡംബരമുള്ള യാതൊരു വസ്ത്രധാരണസമ്പ്രദായത്തെയും അംഗീകരിച്ചിരുന്നില്ല. അപ്പോൾ ആ സ്ത്രീയുടെ വേഷം ഏത്രയും മിതവും ലളിതവും സാധാരണവുമായിരുന്നു. എന്നാൽ സ്റേറാറുവിട്ടു് പുറത്തു സവാരിക്കോ സന്ദർശനത്തിനോ മറേറാ പോകുകയാണെങ്കിൽ വിശദദൃശ്യമായ പൂവച്ച ചില സ്തനാവരണങ്ങളും നിറംകൂടിയ ചില പട്ടുദാവണികളും എല്ലാം ജാനമ്മ ഉപയോഗിക്കാറുണ്ടായിരുന്നു നിബിഡവർണ്ണത്തിൽ അമ്മയ്ക്കുള്ള ഈ അഭിരുചിയെ മകൾ ചിലപ്പോൾ വിമർശിക്കയും നിയന്ത്രിക്കയും ചെയ്യാറുണ്ടു്. "ഈ മഴവില്ലിലുള്ള ഭ്രമം അമ്മ നിർത്തണം" എന്നു് സതി ചെറുപുഞ്ചിരിയോടെ മാതൃവദനത്തിൽനോക്കി മധുരകൂജനംചെയ്യുന്നതിൽ ഒരു മനോജ്ഞത പ്രത്യേകമുണ്ടു്.

ജാനമ്മ:—"മകളേ! ഇന്നു ഞാൻ ആ മുന്തിരിലതക്കസവുള്ള വെള്ളനേര്യതുതന്നെയാണു എടുക്കുന്നതു്; സിൽക്കുറൗക്കയും; എന്തോ?" ജാനമ്മ മാനസോല്ലാസത്തോടെ ചിരിച്ചുകൊണ്ടു് തുടർന്നു:—"നിന്റെ അഭിപ്രായത്തെ ഇതാ ഈ തലകുനിച്ചു സ്വീകരിച്ചിരിക്കുന്നു.

പക്ഷേ അതു് ശരിയെന്നു ഞാൻ സമ്മതിക്കുന്നെന്നു വിചാരിക്കല്ലേ."

സതി:—"ആ നേര്യതിട്ടിട്ടു് അമ്മയ്ക്കു നല്ല ഇണക്കം."

ജാനമ്മ:—"നൽല്ല്ഹ ഇണക്കമുണ്ടോ...... എന്നാൽ ഗൌരിക്കുട്ടി എന്താണു് പറയുന്നതെന്നു നിനക്കറിയാമോ? എന്തെങ്കിലും നിറമുള്ള ദാവണി ധരിച്ചേ എന്റെ നിറത്തിനു് ഇണങ്ങുകയുള്ളു വെന്നാണു്."

സതി ഭേഷായിരിക്കുന്നുവെന്നു പറഞ്ഞ സിൽക്കുറൌക്കയും വെള്ളക്കവിണിയും ശരിയായി പിടിച്ചിട്ടു് ചാന്തുപൊട്ടുംഅണിയിച്ചു് നീലിയമ്മ യജമാനത്തിയേക്ഷണംകൊണ്ടു് ഒരുക്കിക്കഴിഞ്ഞു. വണ്ടിയിൽ വിരിക്കുവാൻചെറിയ ചൌക്കാളവുംകൊണ്ടു് തടിച്ചു കുറുകിയ പാറുപ്പെണ്ണു് മുൻപേ വണ്ടിയുടെ സമീപത്തേക്കുപോയി. അതിന്റെ പിന്നാലെ അമ്മയും, മകളും കുത്തനെ പണിചെയ്തിരിക്കുന്ന കോണിപ്പടിയിറങ്ങി റോഡിലേക്കുള്ള പടിവാതില്ക്കൽ വന്നു.

മുകളിലത്തെ മണ്ഡനശാലയ്ക്കു താഴെ മുറിയില്ലായിരുന്നു. എന്തെന്നാൽ താഴെയുള്ള സ്ഥലംക്രുടി സ്റ്റോറിന്റെ ആവശ്യത്തിനുവേണ്ടിയെടുത്തിരുന്നു. വീടിന്റെ പടിവാതിൽ ഒരു ചെറിയ ക്ഷേത്രവളപ്പിന്റെ അതിർത്തിയിലായിരുന്നു പണി ചെയ്തിരുന്നതു്. തെരുവുപാതയിൽനിന്നു് ക്ഷേത്രത്തിൽചെന്നു കയറുന്നതിനു് ഒരു വീഥിയുണ്ടായിരുന്നു. ക്ഷേത്രമുററം സഞ്ചാരസൌകര്യമുള്ളതും വെൺമണൽ നിറഞ്ഞതുമാണു്. ക്ഷേത്രത്തിനുള്ളിലെ നിശ്ശബ്ദതയും മങ്ങിയ വെളിച്ചവും ആരംച്ചുരുക്കവും മൂലം അതിലും അതിന്റെ ഉപാന്തത്തിലും ഒരു പ്രശാന്തഗംഭീരത വ്യാപിച്ചിരുന്നു. എന്നാൽ അതിനടുത്ത കമ്പോളമാകട്ടെ പുരുഷാരത്തിന്റെ ശബ്ദകോലാഹലംകൊണ്ടു് സർവ്വദാ മുഖരിതമാണു്.

അമ്മയും മകളും, പുറകെ തടിച്ചു കുറുകിയ പാറുപ്പെണ്ണും, പടിവാതിലിറങ്ങി റോഡിൽനിന്നു. വേലുനായർ ബഹു

മാനിക്കുന്ന ഭാവം കാട്ടി. തൊഴില്ലാതെ റോഡുവക്കിനും, റോഡുമുക്കിനും നില്ക്കുന്ന ചിലർ ഒഴിഞ്ഞുമാറി ആദരം പ്രദർശിപ്പിച്ചു. നടന്നും വണ്ടിയിലും റോഡിലൂടെ പൊയ്ക്കൊണ്ടിരുന്ന പൗരന്മാരും പൗരികളും, അമ്മയേയും മകളേയും തൊഴുകയും പുഞ്ചിരിതൂകയും ചെയ്തു.

"അതാപോകുന്നു ജാനമ്മ"— ജാനമ്മ കുതിരവണ്ടിയിൽ കയറി മിന്നൽപ്രഭപോലെ സവാരിക്കുപോകുന്നതു് കാണുവാൻ ആളുകൾ ജനാലകൾക്കരികിൽ ഓടിയെത്തി.

"ദാ പോണു."

"ആരു്?"

"ജാനമ്മ."

"ഓഹോ!"

മകരമാസത്തിലെ സായാഹ്നസൂര്യപ്രകാശം തെരുവീഥികളിൽ പൂരിച്ചു. മിനുസമായ ചക്രാരപംക്തികൾ വെയിൽതട്ടിത്തിളങ്ങിത്തിരിയുന്ന കുതിരവണ്ടിയിലിരുന്നു് മാതാവും പുത്രിയും സമീരണാഭിഗമനത്തിൽ കണ്ണുകൾ ചിമ്മി. സതിപറഞ്ഞു:—ലോനപ്പൻമാപ്പിളയുടെ കടയുടെ മുൻവശത്തു എന്തൊരു തിക്കംതിരക്കമാണു്. ഇന്നിത്ര വൈകിയിട്ടും കടയടയ്ക്കാത്തതു് വലിയ കുറച്ചിൽതന്നെ."

അവർ ആദ്യം കടന്നുപോയതു് ലോനപ്പന്റെ ജവുളിക്കടയായിരുന്നു. ജാനമ്മ അലക്ഷ്യമായി അങ്ങോട്ടു് നോക്കി. പകുതി ഒഴിവുകൊടുക്കേണ്ട അന്നേദിവസം ന്യായമല്ലാതെ തുറന്നിട്ടിരുന്ന ആ കടയുടെ മുൻവശത്തു ധാരാളം ജനങ്ങൾ കൂട്ടംകൂടി നിന്നിരുന്നു. "വിലസഹായം വൃത്തികെട്ടചരക്കു്; ഇതാണു് ലോനപ്പൻമാപ്പിളയുടെ മുദ്രാവാക്യം" എന്നിങ്ങനെ തന്നോടു മത്സരിക്കുന്ന താഴ്ന്നതരം കച്ചവടക്കാരന്റെ നേർക്കു സ്ഫുരിക്കുന്ന വിനോദഗർഭമായ പരിഹാസപുരസ്സരം ജാനമ്മ ചിരിച്ചു പറഞ്ഞിട്ടു് വീണ്ടും തുടർന്നു:—"പൊതുജനങ്ങൾക്കു കൊടുക്കുന്ന ചീത്തസാമാനത്തേപ്പോലെതന്നെ അയാളുടെ വ്യാപാരവും. അയാം

ധിക്കാരത്തോടെ ഒരു കത്തു എനിക്കയച്ചു അതെൻ്റെ കയ്യിലുണ്ടു്. അതെനിക്ക..............."

എന്നാൽ തത്സമയം ജാനമ്മയുടെ പുരികക്കൊടികൾ ചുളിഞ്ഞു. അവളുടെ തോളുകൾ അല്പാല്പം ചലിച്ചു. ജാനമ്മ ലോനപ്പൻ്റെ കടയുടെ നേൎക്കുനിന്നു മുഖം തിരിച്ചുകളഞ്ഞു. തൻ്റെ കടയിലെ ജോലിക്കാരായ രണ്ടു യുവതികൾ വിലകുറഞ്ഞ സാമാനങ്ങൾ വാങ്ങുവാൻ ലോനപ്പൻ്റെ കടയിലേക്കു പോകുന്നതു ജാനമ്മ കണ്ടു. ദിവസം തോറും താൻ നൽകുന്ന ശമ്പളത്തിൻ്റെ പകുതിയെങ്കിലും ഈ പെണ്ണുങ്ങൾ അപ്പുറത്തുള്ള ലോനപ്പൻ്റെ കടയിൽ കൊണ്ടുചെന്നു കൊടുക്കുന്നതിൽ എന്തെല്ലാമോ ചില നീരസങ്ങൾ ജാനമ്മയുടെ ഉള്ളിൽ തോന്നാതെയിരുന്നില്ല

സുമംഗലപുരം തെരുവിൻ്റെ ഇരുവശങ്ങളിൽ നോക്കിയാൽ കച്ചവടത്തിൻ്റെ മാററം അനുദിനം കാണാവുന്നതാണു് പഴയകടകളെല്ലാം മാറി പുതിയ കടകൾ അവയുടെ സ്ഥാനത്തു ആവിർഭവിക്കുന്നു. പഴയ സ്വദേശിസാമാനങ്ങളെല്ലാം പോയിട്ടു അവയുടെ സ്ഥാനത്തു പുതിയ വിദേശിസാമാനങ്ങൾ നിറഞ്ഞിരിക്കുന്നു. തെരുവിൻ്റെ അപ്പുറത്തു ലോനപ്പൻമാപ്പിളയുടെ കടയോടടുത്തു കാൽച്ചെരിപ്പുകൾ, ബൂട്ട്സുകൾ മുതലായവ വില്ക്കുന്ന ഒരു കടയുണ്ടു്. അതിനപ്പുറത്തു് ഒരു പുകയിലക്കട, അതിനങ്ങേപ്പുറം ഒരു വൃത്തികെട്ട ചായക്കട, അതിനടുത്ത വാച്ചുനന്നാക്കുന്ന കടയുടെ ഒരുഭാഗത്തുള്ള ഇമിറേറഷൻ കല്ലുകട, എന്നിങ്ങനെ എല്ലായിടത്തും വിലകുറഞ്ഞതും ഗുണം കുറഞ്ഞതുമായ സാമാനങ്ങൾ വില്ക്കുന്ന കടകളാണു് കാണ്മാനുള്ളതു്. വിലയും ഈടും ഉള്ള അസൽത്തരങ്ങൾ വില്ക്കുന്ന കച്ചവടം വളരെ വിരളമെന്നുതന്നെ പറയാം

വൈകുന്നേരമായതോടുകൂടി ആ ചെറിയ പട്ടണത്തിലെ പ്രമാണികളിൽ പലരും സായാഹ്നസഞ്ചാരം ചെയ്യുന്നു

ണ്ടായിരുന്നു. അവരിൽ സ്ത്രീകൾക്കും പുരുഷന്മാൎക്കും ജാനമ്മയേ അറിയാം. നെല്ലരിക്കച്ചവടക്കാരൻ കുപ്പുസ്വാമിഅയ്യർ, കൺട്രാക്ടർ രാമക്കുറുപ്പ്, ഹെഡ്മിസ്ട്രസ് മീനാക്ഷിയമ്മ ഇവരെല്ലാം ജാനമ്മയേ കണ്ടു ബഹുമാനപുരസ്സരം തൊഴുതു് പുഞ്ചിരിതൂകി. മാന്യന്മാരായിട്ടുള്ള ആ പട്ടണവാസികളിൽ ആരുംതന്നെ ബഹുമാനപുരസ്സരം ജാനമ്മയേ ഒന്നു തൊഴാതെയും ജാനമ്മയോടു് ഒന്നു ചിരിക്കാതെയും കടന്നുപോയില്ല. ജാനമ്മയുടെ സവാരി ഒരുചെറിയ എഴുന്നള്ളത്തുപോലെതന്നെ ആയിരുന്നു. ചന്തസ്ഥലം, നഗരമന്ദിരം, പുതിയ നഗരസംഭാഹൎമ്മ്യങ്ങൾ, പള്ളിക്കൂടം, രജിസ്ത്രർകച്ചേരി, മുൻസിപ്പുകോടതി, മജിസ്ട്രേട്ടുകോടതി ഇവയെല്ലാം ക്ഷണം ക്ഷണം കടന്നു് ആകാരഭംഗിയുള്ള ആ വെള്ളക്കുതിര വലിച്ചുകൊണ്ടു് ഓടുന്ന ദൎശനീയമായ വാഹനം അതിശീഘ്രം പാഞ്ഞുപോയി. വഴിയരികിൽനിന്നു് വണങ്ങിയ പലരേയും ജാനമ്മ അഭിവാദനംചെയ്തു. പട്ടണത്തിലുണ്ടായിരുന്ന പ്രധാനികളായ സ്ത്രീപുരുഷന്മാരെല്ലാം ജാനമ്മയെ അറിയുമായിരുന്നു. അറിയുമായിരുന്നുവെന്നുതന്നെയല്ല ഇത്രമാത്രം വ്യാപാരകുശലയും ധനാഢ്യയും ആയ ആ മഹതിയെപ്പററി അവൎക്കെല്ലാം വലിയ അഭിമാനവുമായിരുന്നു. വ്യാപാരലോകത്തിൽ ആ സ്ത്രീ അസംഖ്യം പുരുഷന്മാൎക്കുകൂടി ഒരു മാതൃകയാണെന്നാണു് അവരെല്ലാവരും മുക്തകണ്ഠം പ്രശംസിച്ചതു്. ഒരു പുരുഷനേക്കാൾ തന്റേടമുണ്ടായിരുന്ന ആ അസാധാരണസ്ത്രീയെ ആധുനികലോകത്തിലെ സ്വാതന്ത്ര്യേച്ഛുക്കളായ വനിതകൾ പ്രസംഗമണ്ഡപങ്ങളിൽനിന്നു പലപ്പോഴും അനുകരണയോഗ്യയെന്നു ചൂണ്ടിക്കാട്ടിയിട്ടുണ്ടു്.

ജാനമ്മയുടെ ജീവിതചരിത്രത്തിൽ അസാധാരണമായി യാതൊന്നുംതന്നെ പറയാനില്ല. ആ ജീവിതചരിത്രമെന്തെന്നു് എല്ലാവൎക്കും ഒരുപോലെ അറിയാമായിരുന്നു. കച്ചവടക്കാരുടെ ഒരു വൻതറവാട്ടിലെ അവസാനത്തെ ദുൎബ്ബ

ലപ്രതിനിധിയായിരുന്ന ശ്രീധരൻപിള്ള. ശ്രീധരൻപിള്ളയുടെ നിര്യാണത്തോടുകൂടി ശ്രീവിലാസംസ്റ്റോർ വേണ്ടപോലെ ചരക്കില്ലാതെയുംമററും മുടിഞ്ഞുകിടക്കയായിരുന്നു. പരേതൻെറ ഭാര്യയുടെ കൈവശം പണമായി ഒരു കൊച്ചുകാശുപോലും ലഭിച്ചില്ല. ജാനമ്മ കടയടച്ചുപൂട്ടുമെന്നാണു് പരക്കെവിശ്വസിക്കപ്പെട്ടിരുന്നതു്. അച്ഛൻ മരിച്ച ഒരു കൊച്ചുപെൺകുട്ടിയെ ആ വനിതയ്ക്കു വളത്തിക്കൊണ്ടുവരേണ്ടതായും ഉണ്ടായിരുന്നു. വാണിജ്യമെന്ന തൊഴിലിനേപ്പററി ജാനമ്മയ്ക്കു യാതൊരു ഗന്ധവും ഉണ്ടായിരുന്നില്ല. വീട്ടിലേക്കു സാമാനം വാങ്ങിക്കൊണ്ടുവരുന്ന ചിലരിൽനിന്നല്ലാതെ കടയേയും കച്ചവടത്തേയുംപററി ആ സ്ത്രീ കേട്ടിട്ടേയില്ല. എന്നാൽ അധൃഷ്യമായ ധൈര്യത്തോടുകൂടി വ്യാപാരപരമായ ഒരു ജീവിതത്തിലേക്കു അവർ പ്രവേശിച്ചു. ശ്രീവിലാസംസ്റ്റോർ അടച്ചുപൂട്ടുവാൻ ജാനമ്മ അനുവദിച്ചില്ല. അവർ ആ കട നടത്തിക്കൊണ്ടുതന്നെയിരുന്നു. രണ്ടുവഷത്തെ ശുഷ്കാന്തിയോടുകൂടിയ കച്ചവടത്തിൻെറ ഫലമായി സ്റ്റോറിൽനിന്നു് വീണ്ടും വരവുണ്ടായിത്തുടങ്ങി. കുറേ വഷങ്ങൾ കഴിഞ്ഞപ്പോൾ സ്ഥാപനകാലത്തുണ്ടായിരുന്നതിനേക്കാൾ കൂടുതൽ ശക്തിയും അഭിവൃദ്ധിയും കേൾവിയുമുള്ള ഒരു വ്യാപാരമായി ശ്രീവിലാസംസ്റ്റോർ രൂപാന്തരപ്പെട്ടു. ഇക്കാലത്താകട്ടെ വലിയകടയുടെ ഐശ്വര്യമൊന്നും പറയാനില്ല. സുമംഗലപുരംപട്ടണത്തിൻെറ സ്വത്തു വലിയകടയാണെന്നുമാത്രം പറഞ്ഞാൽമതി.

വിജയം കരസ്ഥമാകുന്നതുവരെ ജാനമ്മ എത്രമാത്രം കഠിനമായി ജോലിചെയ്തു എന്നും സ്വന്തം ശക്തിയും ഊജ്ജസ്വലതയുംകൊണ്ടു സമ്പാദിച്ച പണം എത്രമാത്രം ഉദാരമായി വ്യയംചെയ്തുവെന്നും എല്ലാവക്കും അറിയാം. ജാനമ്മയാകട്ടെ വിശാലഹൃദയയും സൗജന്യനിധിയും സ്വാശ്രിതയും ആയ ഒരു പ്രവത്തകയായിരുന്നു. ഒരു പുരുഷൻെറ ശക്തിയോടുകൂടി ഒരു സ്ത്രീയുടെ സഹനശക്തിയും

അവരിൽ യോജിച്ചിരുന്നു. ജാനമ്മയ്ക്കു് ഒരേ ഒരു സ്വഭാവക്ഷീണംമാത്രമേ ഉണ്ടായിരുന്നുള്ളു. മകളോടുള്ള സ്നേഹത്തിനു് അവർക്കു് ഒരു കണക്കുംകയ്യും ഉണ്ടായിരുന്നില്ല. തന്റെ മകളെ നാനാതരത്തിലും ഒരു മാന്യസ്ത്രീയാക്കിത്തീർക്കണമെന്നായിരുന്നു ജാനമ്മയുടെ വിചാരം. ഈ ഒരു വിഗ്രഹത്തെ ജാനമ്മ എന്തെന്നില്ലാതെ ആരാധിച്ചിട്ടുണ്ടു്. അവർ സതിയെ ലാളിച്ചുലാളിച്ചു കുറെയെല്ലാം വഷളാക്കിയിട്ടുണ്ടെന്നു് വേണമെങ്കിൽ പറയാവുന്നതാണു്. പട്ടണവാസികൾക്കെല്ലാം ഇക്കഥ നല്ലതിൻവണ്ണം അറിയാം.

ഇടത്തോട്ടും വലത്തോട്ടും തിരിഞ്ഞു തൊഴുതുകൊണ്ടു് ജാനമ്മ കച്ചേരിയുടെ കിഴക്കുവശത്തെത്തി. വണ്ടി കുഞ്ഞൻപിള്ളവക്കീലിന്റെ പടിവാതില്ക്കൽ നിന്നു.

ജാനമ്മ: "സതീ, വക്കീലിനോടു് രണ്ടേരണ്ടു വാക്കേ പറയാനുള്ളു. നിശ്ചയമായും അഞ്ചുമിനിട്ടിൽ കൂടുതൽ ഒട്ടും താമസിക്കയില്ല."

കുഞ്ഞൻപിള്ളവക്കീൽ പടിവാതില്ക്കൽ വന്നു. ലോനപ്പൻ അയച്ച കത്തു വായിക്കണമെന്നു് ജാനമ്മ വക്കീലിനോടു് ആവശ്യപ്പെട്ടു.

ജാനമ്മ:—"വളരെ ആക്ഷേപിക്കുന്ന ഒരു കത്തല്ലേ ഇതു്?"

വക്കീൽ:—"അതേ—ശരിതന്നെ—എങ്കിലും ഞാൻ ഇതിനു് ഒരു മറുപടി കൊടുക്കുകയില്ല. ഇതു വലിച്ചുകീറി ഓടയിലെറിയുകയാണു് വേണ്ടതു്."

ജാനമ്മ:—"പോരാ—പോരാ; അങ്ങിനെയാണെങ്കിൽ ഞാൻ തന്നെ മറുപടി കൊടുക്കും.............ലോനപ്പൻ മാപ്പിളയേ ഞാൻ പേടിച്ചിരിക്കയാണെന്നു് ഒരിക്കലും വരുത്തിവയ്ക്കുകയില്ല." "പേടിയോ—കൊള്ളാം" എന്നു പറഞ്ഞു കുഞ്ഞൻപിള്ളവക്കീൽ പരിഹാസം സ്ഫുരിപ്പിച്ചു ചിരിച്ചു. "ഈ കടലയ്ക്കാകച്ചോടക്കാരനെ നിങ്ങൾക്കു പേടിയോ? തരക്കേടില്ല...ആട്ടെ, ഞാൻപോയി ആ കഴുതയ്ക്കിട്ടു രണ്ടുതൊഴികൊടു

ക്കട്ടേ.” ജാനമ്മയും ചിരിച്ചുപോയി. ചിരിയടക്കി ക്കൊണ്ടു് അവരം പറഞ്ഞു:—“അയ്യയ്യോ! ഒരിക്കലും പാടില്ല. അതു് നമ്മുടെ തൊഴിലിന്നു് ഒരിക്കലും യോജിച്ചതല്ല.”

വക്കീൽ:—എന്നാൽ അതു് ഞാൻ എന്റെ ആപ്പീസു് സമയം കഴിഞ്ഞു സ്വകാര്യമെന്ന നിലയിൽ ചെയ്യോളാം. അതിന്റെ ചെലവു് നിങ്ങളുടെ കണക്കിൽ നിശ്ചയമായും കൊള്ളിക്കേണ്ട—കൊള്ളിക്കയുമില്ല.”

അൻപതുവയസ്സോളം പ്രായംവരുന്ന കുഞ്ഞൻപിള്ള വക്കീൽ ഉത്സാഹിയും ഉല്ലാസപ്രിയനുമായ ഒരു ആളാണു്. ആരോഗ്യലക്ഷണമായ തുടുത്തകവിളും കുറേശ്ശെ നരച്ചു തുടങ്ങിയ മേൽമീശയും കൃതാവും അദ്ദേഹത്തിന്റെ താമ്രവർണ്ണമായ മുഖത്തിന്നു് ഒരു അലങ്കാരംതന്നെ ആയിരുന്നു. സുമംഗലപുരത്തെ ഒന്നാംതരം ഒരു വക്കീലായിരുന്ന ശ്രീമാൻ കുഞ്ഞൻപിള്ളയ്ക്കു സമീപപ്രദേശങ്ങളിലെ അസംഖ്യം ഗൃഹസ്ഥന്മാരും മാന്യന്മാരും കക്ഷികളായി ഉണ്ടായിരുന്നു. അദ്ദേഹം സ്വന്തമായി ഒരു കുതിരവണ്ടി വച്ചിട്ടുണ്ടു്. കുറേശ്ശെ രാഗംമൂളാനും ശ്ലോകങ്ങൾ ആലാപിക്കാനും മററും കുഞ്ഞൻപിള്ളവക്കീലിന്നു് അറിയാം. അദ്ദേഹം ജാനമ്മയുടെ വിശ്വസ്തനായ നിയമോപദേഷ്ടാവും പരമയോഗ്യനായ സുഹൃത്തും, വക്കീൽതന്നെ ചിലപ്പോൾ പ്രസ്താവിക്കാറുള്ളതുപോലെ ആരാധകനായ ഒരു ദാസനും ആയിരുന്നു

ജാനമ്മ:—“ഒരു വാക്കുകൂടി–ഞാൻ ഒരു കാപ്പിസൽക്കാരം നല്കിയിട്ടു വളരെ നാളായി. മുനിസിപ്പാലിററിയിൽ രണ്ടു അംഗങ്ങളെ പിന്നെ പുതുതായി തിരഞ്ഞെടുത്തു. ഇനിയും പൊതുതിരഞ്ഞെടുപ്പു വരുന്നുമുണ്ടു്. കേട്ടോ, വക്കീൽവേണം എന്റെ ആളായിനിന്നു് എല്ലാം ചെയ്യേണ്ടതു്. അക്കാര്യത്തെപ്പററി ആലോചിക്കുമോ? ആരെയെല്ലാം ക്ഷണിക്കണമെന്നുള്ളതിന്നു്

ഒരു പട്ടിക തയ്യാറാക്കണം. എല്ലാ കാര്യങ്ങളും അങ്ങോട്ടേല്പിച്ചിരിക്കുന്നു; കേട്ടോ."

ദാസനായ ശ്രീയുത് കുഞ്ഞൻപിള്ളവക്കീൽ വിനോദാത്ഥം പറഞ്ഞു: "ദേവീ ഭഗവതി കല്പിച്ചോണ്ടാൽ മതി. അടിയൻ സവ്വദാ സന്നദ്ധനാണ്. (കളിവിട്ട്) എന്നാൽ ഒരുകാര്യം ഞാൻ പറഞ്ഞുകൊള്ളട്ടെ. നിങ്ങളിങ്ങനെ എല്ലാവക്കും കാപ്പിസൽക്കാരവും സദ്യയും പൊടിപൊടിച്ചാൽ എന്തൊന്നാ ഇതിൻെറ ഒടുവ് "

ജാനമ്മ:—'വക്കീലേ, ഈ പട്ടണത്തിൽ എനിക്കു ഒരുമാതിരി മാന്യമായി കഴിഞ്ഞുകൂടണ്ടേ?'

വക്കീൽ:— 'നിങ്ങൾക്കു ഈശ്വരൻ സഹായിച്ചു് വേണ്ടിടത്തോളം മാന്യതയുണ്ടല്ലോ. ഈ പട്ടണത്തിലുണ്ടു് നിങ്ങൾക്കു മാന്യത-മുറയ്ക്കുമുറയ്ക്കു് പ്രഥമനോ, ചോറോ, കൊക്കോയോ, കാപ്പിയോ, പാലോ നിറച്ചു കൊടുത്തില്ലെങ്കിലും നിങ്ങൾക്കു മാന്യതയുണ്ടു്...(സതിയെനോക്കി) കേട്ടോ, അമ്മ ബഹുഔദാര്യനിധിതന്നെയാണു്."

എന്നാൽ ഈ താമസവും സംഭാഷണവും എല്ലാം കൊണ്ടു വളരെ മുഷിഞ്ഞ സതി വണ്ടിയിൽ എതിർദിക്കിലേക്കു നോക്കിക്കൊണ്ടിരിക്കയായിരുന്നു. കുഞ്ഞൻപിള്ള വക്കീൽ പറഞ്ഞതിൽ ഒരക്ഷരവും സതി കേട്ടില്ല അദ്ദേഹം അവളെ നോക്കിപ്പറഞ്ഞുവെന്നുള്ള കഥപോലും അവൾ ധരിച്ചില്ല.

"എന്നാൽ ആട്ടെ. വണ്ടി വിട്ടോളൂ......അങ്ങോട്ടു്" എന്നു പറഞ്ഞു ജാനമ്മ മകളുടെ നേക്കുതിരിഞ്ഞു 'ഉച്ചതിരിഞ്ഞു ഇത്രയും കാര്യം ചെയ്താൽ പോരേ മകളേ, എന്നു സതിയോടു് ചോദിച്ചുകൊണ്ടു് ജാനമ്മ ചെന്നു വണ്ടിയിൽ കയറി.

അവർ പ്രധാനപ്പെട്ട റോഡിൽനിന്നു് തിരിഞ്ഞു മറെറാരു പാതയിലൂടെ പട്ടണസീമവിട്ടു നാട്ടിൻപ്രദേശ

ത്തേക്ക വണ്ടിയോടിച്ചു ചേതോഹരമായിരുന്ന വയൽപ്പുരപ്പിനരികിലൂടെ അവർ തെക്കോട്ടുതിരിഞ്ഞു. നാളികേരവൃക്ഷങ്ങൾ തിങ്ങി മനോഹരമായിരുന്ന വിശാലമായ തോപ്പുകൾ കടന്നു് റെയിൽറോഡിനടുത്തുകൂടി വളഞ്ഞുപോകുന്ന സുമംഗലപുരത്താറിന്റെ കരയിൽ വണ്ടിവന്നു. അവിടെനിന്നും ജാനമ്മയും മകളും തിരികെ വീട്ടിലേക്ക അതിവേഗത്തിൽ പോരുകയുംചെയ്തു.

ഭൂമി ശീതളവും പ്രകാശസുന്ദരവുമായിരുന്നു. കരക്കാററിന്റെ വരവുതുടങ്ങി വള്ളികളും ചെടികളും വൃക്ഷങ്ങളുമെല്ലാം ആഹ്ളാദചിത്തരായി പുഷ്പിക്കയായി. വയലുകളിൽ കന്നുകാലികളുണ്ടു്. നീലാകാശത്തിൽ പക്ഷികൾ സർവ്വത്ര പറക്കുന്നു ചെറുവിദ്യാർത്ഥികൾ വിദ്യാലയങ്ങളിൽ കിളിപ്പാട്ടുകളും പദ്യങ്ങളും ഈണത്തിൽ ചൊല്ലുന്നകാലം. മാമ്പൂവിന്റെയും, പാലപ്പൂവിന്റെയും, മുല്ലപ്പൂവിന്റെയും, പിച്ചിപ്പൂവിന്റെയും മണം വായുവിൽ വാസിതമായ വസന്തസന്ദേശംപോലെ പ്രചരിക്കുന്നു. എവിടെയും ആഹ്ലാദം—ഉല്ലാസം—സന്തോഷത്തോടുകൂടി ധാരാളം കാണ്മാനുണ്ടു്. സന്തോഷത്തോടുകൂടി ധാരാളം പറയാനുണ്ടു്. സന്തോഷത്തോടുകൂടി ധാരാളം കേൾക്കാനുമുണ്ടു്. ഭൂമിയുടെ ഈ വാർഷികാഘോഷങ്ങളെല്ലാം ആവർത്തനം ചെയ്യുന്നുവെങ്കിലും പ്രതിവത്സരം അതിന്റെ പുതുമയ്ക്കു കുറവില്ല.

ഇപ്രകാരമെല്ലാമായിരുന്നെങ്കിലും സതി ഒന്നിലുമൊരു ശ്രദ്ധയില്ലാതെയും ക്ഷീണിച്ചും, പോരാ, മൂഢമായുംതന്നെയിരുന്നു. സർവ്വവും നോക്കിക്കണ്ടതും സർവ്വവും സംസാരിച്ചതും ജാനമ്മതന്നെയാണു്.

"അതാ—അതു് ഒരുമാതിരി ആജ്ഞകൊണ്ടു നമ്മേ ഭയപ്പെടുത്തുന്നതുപോലെ എനിക്ക തോന്നുന്നു. വലിയ ആ പടിവാതിലും കോട്ടക്കയ്യാലയും ദൂരെനിൽക്കൂ എന്നു പറയുന്നതിൻവണ്ണം ചോദിക്കാതെതന്നെ അതിൽ ജീവി

ക്കുന്ന ആളുകൾ എത്രമാത്രം വീമ്പൻമാരാണെന്നു നമ്മോട്ട് വിളിച്ചുപറയുന്നുണ്ട്."

അവർ പഴയ ഒരു മാടമ്പിയുടെ പതിനാറുകെട്ടിന്റെയും പടിപ്പുരയുടെയും മുൻവശത്തുകൂടി കടന്നുപോരുകയായിരുന്നു. രാജപാതയിൽനിന്ന് പടിപ്പുരവരെ ചെന്നെത്തുന്ന വലിയ വഴിയും അതിവിശാലമായ വളപ്പും കോട്ടപോലെയുള്ള കയ്യാലയും വളൎന്നുനിന്ന അത്യുന്നതങ്ങളും അതിപ്രാചീനങ്ങളുമായ ചാലവൃക്ഷങ്ങളും നിശ്ശബ്ദമായ ഒരു അവസ്ഥയും എല്ലാംകൂടി കണ്ടാൽ ആ മാടമ്പിവീടിന്റെ ഗാംഭീര്യവും ഭീമതയും ആരുടെയും ഹൃദയത്തിൽ പതിയാതെയിരിക്കുകയില്ല. ഒട്ടൊക്കെ താഴ്ന്ന മേൽപ്പുരയും ഓലമേച്ചിലും തടികൊണ്ടുള്ള ചുമരും വലിയ ഇരുമ്പുനാഴിപ്പൂട്ടുകളും വിശാലമായ വളപ്പിൽ കെട്ടിടത്തിന്റെ അകന്ന നിലയും തെക്കുവശത്തെ വളരെ പഴക്കംചെന്ന കളരിയും കാടുപോലെ പടൎന്നുനില്ക്കുന്ന വിവിധവൃക്ഷങ്ങളും എല്ലാംകൂടി കണ്ടാൽ ആ മാടമ്പിവീട്ട് ആകെപ്പാടെ എന്തോ ഒരു വലിപ്പവും പുരാതനത്വവും അപ്രാപ്യതയും മൂൎത്തീഭവിച്ചതാണെന്നു തോന്നിപ്പോകും.

സതി ആ പ്രഭുഗൃഹത്തിലേക്കു സസ്പൃഹം നോക്കി. അവിടത്തെയും അവിടെത്താമസിക്കുന്ന ആളുകളുടെയും ഗാംഭീര്യവും പ്രാഭവവും പ്രതാപവും എന്തെല്ലാമായിരിക്കും? പഴയതും പാരമ്പര്യഗതവുമായ കുലധൎമ്മങ്ങൾക്കു കോട്ടവും കേടും പററിപ്പോയിട്ടുണ്ടെങ്കിലും ആ അധഃപതിച്ച നിലയിലും അതിന്റെ അന്തസ്സിനും പ്രതാപത്തിനും കുറവുണ്ടായിരുന്നില്ല. കുടകളിൽ ജനിച്ചുവളരുന്നതിനേക്കാൾ ശ്രേഷ്ഠമായുള്ളതു് അത്തരം ഒരു പുരാതനകുടുംബത്തിൽ ജനിച്ചുവളരുന്നതാണെന്നു് സതിക്കു തോന്നി. സതി അവളുടെ അമ്മയോട്ട് അല്പം ഉന്മേഷത്തോടെ പറഞ്ഞു:—

'അതാ തെക്കുവശത്തു വളരെ പഴയ ഒരു ഒററക്കെട്ടിടം കാണുന്നതു് അവരുടെ കളരിയാണു്. പഴയകാലത്തു ആ

കളരി യുദ്ധദേവതയുടെ വാസസ്ഥലവും ആയുധാഭ്യാസത്തിന്റെ പ്രദർശനസ്ഥലവും രാജ്യസംരക്ഷണത്തിന്റെ ആദികേന്ദ്രവുമായിരുന്നു. ഹാ,എന്തൊരു ഉജ്ജ്വലമായ കാലമായിരുന്നു അന്നത്തേതു്. പൌരുഷം നിറഞ്ഞിരുന്ന ആ കാലമെല്ലാം മാറിമറിഞ്ഞു. എന്നോടു ഈ കുടുംബത്തിന്റെ വൃത്താന്തങ്ങളെല്ലാം ഒരാൾ പറയുകയുണ്ടായി.''

ജാനമ്മ:—"അതെയതേ–അതൊക്കെപ്പോയിമോളെ—കളരിയും രാജ്യസംരക്ഷണവുമെല്ലാം. ഇപ്പോൾ നാലു കാശു കയ്യിലുണ്ടെങ്കിൽ പ്രതാപവും ഗാംഭീര്യവും ശ്രേഷ്ഠതയുമെല്ലാമുണ്ടു്. അതില്ലെങ്കിലില്ല."

അവർ അപ്പോഴേക്കും കുറച്ചുദൂരം പൊയ്ക്കഴിഞ്ഞു. റോഡരികിലുണ്ടായിരുന്ന ഒരു മന്ദിരത്തിൽനിന്നും ഹാർമോണിയനാദത്തോടൊന്നിച്ച മനോഹരമായ കണ്ഠസംഗീതവും കേൾക്കുകയുണ്ടായി. അഭിലാഷസൂചകമായ മുഖഭാവത്തോടുകൂടി സതി സംഗീതം പുറപ്പെട്ട മന്ദിരത്തിലേക്കു നോക്കി അവൾ പറഞ്ഞു:—

"അമ്മേ! പാട്ടുകൊള്ളാം. സന്ധ്യാസമയത്തു ഈ പാട്ടു് എത്ര മനോഹരമായിരിക്കുന്നു."

ജാനമ്മ മകളുടെ മുഖത്തുനോക്കി പുഞ്ചിരിതൂകി പറഞ്ഞു:-—

"കൊള്ളാം നീ പാട്ടിനെപ്പററിപ്പറകയാണു്; അല്ലേ? ഞാൻ മറന്നുപോയി മോളു് കുറേപ്പാട്ടുകൂടി പഠിക്കണം. അപ്പഅയ്യർഭാഗവതരുടെ സംഗീതവിദ്യാലയത്തിൽ മോളും ചേരണം. പല മാന്യഗൃഹങ്ങളിൽനിന്നും പെൺകുട്ടികൾ അവിടെച്ചെന്നു പഠിക്കാറുണ്ടു്. വന്നു പഠിപ്പിക്കാൻ നടക്കുന്ന ഭാഗവതരന്മാരെല്ലാം ഒരുമാതിരി പൊട്ടഭാഗവതരന്മാരാണു്. വിദ്യാലയത്തിൽ ചേരുന്നതുതന്നെ നല്ലതു്"

അപ്പോഴേക്കും റെയിൽമാർഗ്ഗത്തെ കുറുകെക്കടന്നു പോകുന്ന റോഡിന്റെ തിരിവിനു് അവർ വന്നു. വണ്ടി

മുന്നോട്ട ശീഘ്രഗമനം തുടങ്ങി. അകലെ വിശ്രുതമായ സുമംഗലപുരംപട്ടണത്തിന്റെ സ്ഫുടവും രമണീയവും ആയ ദശ്നം അവക്കു ലഭിച്ചു. വിശാലമായ ഒരു മൈതാനമദ്ധ്യത്തിൽ നാലുമൈൽ അകലെ കണ്ട ആ പട്ടണം അതീവ ശാന്തമെന്നപോലെ തോന്നി. വ്യവസായശാലകളിലെ പുകക്കുഴലുകളിൽനിന്നുദ്ഗമിച്ച ധൂമപടലങ്ങളും മേചകമേഘകദംബവും, ഹിമാംബുകണലേശങ്ങളും പട്ടണത്തിന്റെമീതേ വിതാനമെന്നപോലെ നേത്രമോഹനമായ ആകാരവണ്ണങ്ങളിൽ കാണ്മാനുണ്ടായിരുന്നു. അസ്തമയസൂര്യന്റെ ഹേമാരുണപ്രഭങ്ങളായ കിരണസഹസ്രങ്ങൾ ആകാശത്തിലും ഹർമ്മ്യപൃഷ്ഠങ്ങളിലും പ്രസരിച്ചു സുമംഗലപുരംപട്ടണത്തിൽ ഒരു പ്രഭാമണ്ഡലത്തെ സൃഷ്ടിച്ചുവെന്നുതന്നെ പറയാം. അല്പം ഉയന്ന ആ കുന്നിൻപുറത്തുനിന്നു നോക്കിയാൽ സുമംഗലപുരംപട്ടണത്തിലെ സവ്വഗൃഹങ്ങളുടെയും ശിരസ്സു കാണാമായിരുന്നു. ആ ഗൃഹശീഷങ്ങളെല്ലാം ജാനമ്മയുടെ പാദപത്മങ്ങളിൽ കുമ്പിടുന്നതിൻവണ്ണം തോന്നി. വാണിജ്യലോകത്തിൽ ജാനമ്മ പിടിച്ചടക്കിയ പ്രദേശമാണു് അവിടെ കിടക്കുന്നതു്.

ഒരുമൈൽകൂടി വണ്ടിപോയപ്പോൾ റോഡരികിൽ മറെറാരുഗൃഹം ജാനമ്മയും പുത്രിയും കണ്ടു. നായർമാടമ്പിയുടെ ഉഗ്രശാസനാസ്തബ്ധമായ ഒരു അന്തരീക്ഷമല്ലായിരുന്നു ആ ഭവനത്തിനുണ്ടായിരുന്നതു്. ഇതു് ഓടിട്ട ഒന്നാംതരം ഒരു ഇരുനിലബംഗ്ലാവായിരുന്നു. കിഴക്കുവശത്തു ഇരുമ്പഴികളോട്ടുകൂടിയ പടിവാതിലും ഭംഗിയായി പണിചെയ്തു വെൺമതിലും തെക്കുവശത്തെ വണ്ടിപ്പുരയും പൂച്ചെടികൾ വച്ചിരുന്ന മുററവും എല്ലാം മുൻകണ്ട ആ പഴയ നായർഗൃഹത്തിൽനിന്നു് എത്രയോ വ്യത്യാസപ്പെട്ടതായിരുന്നു. മാടമ്പിഗൃഹത്തിന്റെ ചുററിനും ശത്രുനിരോധനത്തിനായി പഴയകാലത്തു നട്ടുപിടിപ്പിച്ചിരുന്ന ദുർഗ്ഗമമായ മുള്ളൻമുളകളുടെ പംക്തി ഇപ്പോഴും പട്ടും തഴച്ചും നില്പുണ്ടായിരുന്നു

വെങ്കിൽ, ഈ ആധുനികബംഗ്ലാവിനുചുററും നാളികേരപ നസാമ്രാദി ഫലവൃക്ഷങ്ങളായിരുന്നു ഉണ്ടായിരുന്നതു്. ഇതു് ആധുനികമായ ഒരു മലയാളമന്ദിരമായിരുന്നു.

ജാനമ്മ:—"സതീ—ദാ—നോക്കു്. ആദ്യത്തെ കാഴ്ചയിൽ തന്നെ ആ കെട്ടിടം എനിക്കു വളരെ പിടിച്ചു. കേട്ടോ മോളേ! അത്തരം ഒരു വീട്ടിൽ താമസിക്കണ മെന്നാണു് എന്റെ ആഗ്രഹം ഇപ്പോഴത്തെ ഈ ജോലിയിൽനിന്നും ബദ്ധപ്പാടിൽനിന്നും എല്ലാം വിര മിച്ചാൽ എന്റെ മകൾക്കും എനിക്കുംകൂടി അത്തരം ഒരു രസികൻ വീടുവേണം......"

"അമ്മേ, അമ്മ എന്താണു് പറഞ്ഞതു്?"

മാതൃസംഭാഷണത്തെ ശ്രദ്ധിക്കാതെയോ അഥവാ സ്വന്തം ചിന്തയിൽ ആമഗ്നയായോ ഇരുന്ന സതി ജാനമ്മ സാകൂതം പറഞ്ഞതൊന്നുംതന്നെ കേട്ടില്ല.

"ജോലിയിൽനിന്നൊക്കെ വിശ്രമിക്കുമ്പോൾ എനി ക്കും നിനക്കുംകൂടി താമസിക്കുവാൻ അത്തരം ഒരു വീടുമതി യെന്നു ഞാൻ പറയുകയായിരുന്നു."

സതി:—"അമ്മേ! ഞാൻ ചിലപ്പോൾ വിചാരിക്കാറുണ്ടു്; അമ്മ ഈ കടയിലെ ജോലികളെല്ലാം നേരത്തേ നിൎത്തിവെച്ചിരുന്നെങ്കിൽ മതിയായിരുന്നുവെന്നു്."

ജാനമ്മ:—(ശാന്തമായ ഉപദേശസ്വരത്തിൽ) "അതുകൊ ള്ളാം മകളേ! ജോലിയെല്ലാം നിറുത്തിവെക്കുന്നതു കൊള്ളാം. തരക്കേടില്ല. എന്നാൽ ഇന്നത്തെ ഈ ജോലിയൊന്നും വേണ്ടെന്നുവെച്ചു എങ്ങിനെയെങ്കിലും ആ ശല്യമെല്ലാം ഒഴിച്ചുകളയാൻ നോക്കിയിരു ന്നെങ്കിൽ എന്റെ മകളും ഞാനുംകൂടി ഇതു സുഖ മായി ഈ വണ്ടിയിൽക്കയറി ഇങ്ങനെ ഓടിച്ചുപോ കയില്ലായിരുന്നു."

---

# അദ്ധ്യായം ൨.

ദാമ്പത്യജീവിതത്തിൽ യൗവനയുക്തയായ ഒരു തരുണിയുടെ അഭിലാഷങ്ങളേയും നൈസർഗ്ഗികമായ ആശകളേയുമെല്ലാം ആ സ്ത്രീ പരിത്യജിച്ചിരിക്കുന്നു. ജാനമ്മയും വിധവയായ മാതാവും വലിയ ദരിദ്രരായിരുന്നു. അവൾക്കു വേറേ സഹായികളാരുംതന്നെ ഈ ലോകത്തിൽ ഉണ്ടായിരുന്നില്ല. മട്രിക്കുലേഷൻ ക്ലാസ്സുവരെ പിതാവു് അവളെ ഇംഗ്ലീഷ്ഭാഷാഭ്യസനം ചെയ്യിച്ചിട്ടുണ്ടായിരുന്നു. ജാനമ്മ എന്തെങ്കിലും ചില്ലറജോലി ലഭിക്കുന്നതിനായി വളരെയെല്ലാം യത്നിച്ചു. യാതൊരു ഫലവും ഉണ്ടായില്ല. ധനത്തിന്റെ കാര്യമോർക്കുമ്പോൾ ശ്രീധരൻപിള്ളയെ വിവാഹം ചെയ്യുന്നതു് യുക്തവും ബുദ്ധിപൂർവ്വവും ആയിരുന്നു. പണം എന്നു പറയുന്നതു ക്ഷണപ്രഭാചഞ്ചലവും അസ്ഥിരവും ഒക്കെയാണെന്നും അതൊരു വാസ്തവമല്ലെന്നും ആർക്കുംതന്നെ പറയുവാൻ സാധിച്ചില്ല. ശ്രീധരൻപിള്ള മദ്ധ്യവയസ്കനും ദുർബലകായനും ദുർബലഹൃദയനും മന്ദനും സ്വാർത്ഥനും ആയിരുന്നു. എന്നാൽ അയാളുടെ ഭാര്യയായിത്തീരുന്നവൾക്കു ഭാവിയിൽ കഴിച്ചിലിനെസ്സംബന്ധിച്ചു യാതൊന്നും ഭയപ്പെടുവാനുണ്ടായിരുന്നില്ല. ഭാര്യയുടെ മാതാവിനു കഷ്ടപ്പാടുകൂടാതെ അവളോടൊത്തു താമസിക്കുകയും ചെയ്യാം

എന്നാൽ രണ്ടുമൂന്നുവർഷം കഴിഞ്ഞപ്പോഴേക്കും ശ്രീധരൻപിള്ളയും അയാളുടെ പണവും പൊയ്പ്പോയി. ആർക്കുവേണ്ടിയാണോ ജാനമ്മ ഈ ത്യാഗങ്ങളെല്ലാം ചെയ്തതു്, ആ മാതാവും കാലധർമ്മത്തെ പ്രാപിച്ചു. ജാനമ്മയും ശിശുവും മാത്രം ഇഹലോകത്തിൽ അവശേഷിച്ചു. നാലുവർഷം പ്രേമമില്ലാത്ത ഒരു ഭർത്താവിനു മൂകമായി കീഴ്പ്പെട്ടുകഴിഞ്ഞു. പ്രസവദുഃഖങ്ങൾകൊണ്ടു ജർജ്ജരിതമായി ഭവിച്ചതും

വൃഥാ വ്യയംചെയ്യുതുമായ ദിനങ്ങളിലെ നിരർത്ഥകമായ മുഷിവോടുകൂടി അഞ്ചുവർഷം രണ്ടു രോഗികളെ ശുശ്രൂഷിക്കയായിരുന്നു, ജാനമ്മയുടെ ജോലി. കൗമാരപ്രസവത്തിൻെറ നാനാവിധവ്യാകുലതകളും അടുത്തടുത്ത രണ്ടു മരണങ്ങൾ കണ്ടുണ്ടായ ഹൃദയശൈഥില്യവും ഈ പഞ്ചവർഷാരിഷ്ടതകളുടെ അവസാനത്തിൽ നിസ്സീമമായ ധൈൎയ്യത്തോടും അസാധാരണമായ ഊൎജ്ജിതത്തോടും ഇഹലോകജീവിതത്തെ നേരിട്ടുകൊള്ളുന്നതിനു ക്ഷണത്തിൽ നിയതിയുടെ ശാസനവും ഉണ്ടായി.

നിയതിയുടെ ഈ ആജ്ഞയെ യാതൊരു പ്രതിഷേധവുംകൂടാതെ പരിപൂൎണ്ണമായ ശാന്തതയോടുകൂടി ജാനമ്മ ശിരസാ വഹിച്ചു. ആത്മാവിൽ ലയിച്ചുകിടന്ന ആ സമരമനോഭാവം അവളിൽ വിജൃംഭിച്ചു് സന്ദർഭത്തിൻെറ ആവശ്യത്തിനുപോന്ന ശങ്കാരഹിതമായ ശക്തികൾ പ്രയോഗിച്ചു. പല സ്വഭാവങ്ങളിലും ലയിച്ചുകിടക്കാറുള്ള വീരചൈതന്യം മഹത്തായരീതിയിൽ ഉത്ഥാനം ചെയ്തു.

ശ്രീധരൻപിള്ളയുടെ സ്റ്റോറിൻെറ പ്രശസ്തിമാത്രമേ ആദികാലങ്ങളിൽ ഉണ്ടായിരുന്നുള്ളു. വളരെക്കാലമായി ശ്രീവിലാസംസ്റ്റോർ തദ്ദേശങ്ങളിലെങ്ങും പ്രസിദ്ധമായിരുന്നു. കടം, വിലയില്ലായ്മ, പഴഞ്ചരക്കു്, കൊള്ളരുതാത്ത ജോലിക്കാർ ഇവയെല്ലാം ശ്രീവിലാസംസ്റ്റോറിനെ സംബന്ധിച്ചിടത്തോളം വെറും കെട്ടുകഥകളായിരുന്നു. സുമംഗലപുരം പട്ടണവാസികളും പര്യന്തഗ്രാമപ്രദേശങ്ങളിലെ ബഹുജനങ്ങളും തലമുറകളായി ശ്രീവിലാസംസ്റ്റോറിലാണു് നല്ല സാമാനങ്ങൾ വാങ്ങാൻ വരുന്നതു്. അവക്കു വില കുറഞ്ഞ സാമാനങ്ങൾ അവിടെനിന്നു ലഭിച്ചിരുന്നില്ല. എന്നാൽ ഈടുള്ള പുതിയ ചരക്കുകൾക്കു സർവ്വദാ ശ്രീവിലാസംസ്റ്റോർ പ്രസിദ്ധമായിരുന്നു. തുണികൾ വളരെനാൾ അലക്കുന്നതായാലും സ്റ്റോറിൽനിന്നു വാങ്ങിയവയാണെങ്കിൽ പൊടിയുകയില്ലെന്നുള്ളതു നിശ്ചയംതന്നെ. കസേരകളും

മേശകളും അലമാരികളും വാങ്ങുന്നവരുടെ പ്രപൗത്രന്മാൎക്കു പോലും അവയെ ഉപയോഗിക്കാം. ക്രേതാക്കളുടെ ശരീരം ചാരമായി മണ്ണിൽ കലൎന്നുപോയാലും ഇതുപൎയ്യന്തം ഭൂലോകജാതരായിട്ടില്ലാത്ത അവരുടെ സന്തതികൾക്കു ചവുക്കാളങ്ങളിൽ ചവിട്ടിനടക്കുവാൻ സാധിക്കും. ഇത്തരത്തിലുള്ള ഒരു വാണിജ്യശാല എങ്ങിനെ പൊതുജനമദ്ധ്യത്തിൽ പ്രശസ്തമായിത്തീരാതിരിക്കും?

ഭൎത്താവു മരിച്ചതിൽപിന്നെ വിശേഷപ്പെട്ട വേഷഭൂഷകളൊന്നും ധരിച്ചല്ല ജാനമ്മ സ്റ്റോറിൽ പോകാറുള്ളതു്. സാധാരണമുഷിഞ്ഞവേഷത്തിൽ തന്റെ വാണിജ്യസാമ്രാജ്യത്തിൽ ഭരണപൎയ്യടനം ചെയ്യുന്ന ജാനമ്മ തുറമുഖങ്ങളിലെ വാണിജ്യചക്രവൎത്തികളോടു ശ്രീധരൻപിള്ള മരിച്ചെങ്കിലും ശ്രീവിലാസംസ്റ്റോർ ഇപ്പോഴും പഴയ ശ്രീവിലാസംസ്റ്റോറാണെന്നു പറഞ്ഞുകൊടുത്തു. തന്റെ ഭാഗധേയങ്ങളെല്ലാം ഏതൊരു ബഹുജനങ്ങളുടെ കയ്യിലായിരുന്നോ അവരോടു നല്ലസ്വരത്തിൽ ജാനമ്മ ഇപ്രകാരം പറഞ്ഞു: "സ്റ്റോർ മോശപ്പെടുവാൻ നിങ്ങളാരും സമ്മതിക്കരുതു്. എന്നെ നിങ്ങൾഉപേക്ഷിക്കുകയല്ലേ? സഹായിക്കുക. ഉറുപ്പികയ്ക്കു ഇരുപത്തെട്ടരച്ചക്രവും നിങ്ങൾക്കു മുതലാകുന്നതിനു എനിക്കു സമയം തരിക. ഇപ്പോൾ രൂപയ്ക്കു പതിന്നാലുചക്രം മാത്രമേ നിങ്ങൾക്കു മുതലാകുന്നുള്ളല്ലോ."

മൊത്തക്കച്ചവടം സ്റ്റോറിനെ വളരെ സഹായിച്ചു. ക്രമേണ ജനങ്ങളെല്ലാവരും ജാനമ്മയുടെ തുണയ്ക്കെത്തി. കുഞ്ഞൻപിള്ളവക്കീൽ സമൎത്ഥനായ ഒരു ബന്ധുവായിരുന്നു. ജാനമ്മ കീഴോട്ടുതാഴുന്നില്ലെന്നും തല വെള്ളത്തിനുമീതേ ഉയർത്തിപ്പിടിച്ചിരിക്കതന്നെയാണെന്നും കണ്ടപ്പോൾ സുഹൃദ്വൎഗ്ഗങ്ങൾ കരയിൽനിന്നു്, കയറിവരുവാൻ അവളെ വിളിച്ചുതുടങ്ങി. ശ്രീവിലാസംസ്റ്റോർനടത്തിപ്പിനു പണംകൊടുക്കുന്നതുകൊണ്ടു തകരാറൊന്നുമില്ലെന്നു് ഹുണ്ടിയൽക്കടക്കാർ

ധൈര്യസമേതം സമ്മതിച്ച വാണിജ്യസഹായങ്ങൾക്കു പുറമേ ഈ വായ്പകൾ ജാനമ്മയെ വളരെ രക്ഷിച്ചു. അല്പ നാൾക്കുള്ളിൽ തന്റെ വ്യാപാരത്തിന്റെ അഭിവൃദ്ധിക്കു വേണ്ടി എന്തുതുക വേണമെങ്കിലും ജാനമ്മയ്ക്കു കിട്ടുമെന്നായി.

എല്ലാ ഇടപാടുകളിലും ജാനമ്മയ്ക്കു ബഹുമാനംകൂടി ലഭിച്ചിരുന്നു. വ്യാപാരസമ്പത്തും മൂലധനവും തുറമുഖക്കച്ചവടക്കാരുടെ പ്രീതിയും സർവ്വസ്വവും ജാനമ്മയുടെ വിശ്വസ്തതയൊന്നുമാത്രമായിരുന്നു. തലസ്ഥാനനഗരത്തിലും മററും യാത്രക്കാർ ചെന്നുപറഞ്ഞതു ഇപ്രകാരമാണു്:—"അത്ഭുതംതന്നെ—സുമംഗലപുരത്തു ജാനമ്മ—എന്ന ഒരു സ്ത്രീ—വെറും ഒരു സ്ത്രീ—അവർ വമ്പിച്ച ഒരു വ്യാപാരം പത്തിരട്ടിവർദ്ധിപ്പിച്ചെടുത്തിരിക്കുന്നു. ഇനി ഇപ്പോൾ അവർക്കു വേണ്ടതു് ഒരു പങ്കാളിമാത്രമാണു്—അവർ എന്തെല്ലാം ചെയ്യുമെന്നുള്ളതൊന്നും ഊഹിക്കുവാൻ വയ്യാ."

ശ്രീവിലാസംസ്റ്റോറിന്റെ പുനരുജ്ജീവനം ഹൃദയത്തിൽ നല്ലപോലെ പതിഞ്ഞ ഒരു ചിന്തകസഞ്ചാരി സോത്സാഹം ഇപ്രകാരം അഭിപ്രായപ്പെട്ടു. "ഈ പട്ടണത്തിലെ ഒന്നാംതരം വ്യാപാരത്തല ഒരു സ്ത്രീയിലാണു്." ഈ അഭിപ്രായത്തെ കേട്ടു പറയുകയും ഉദ്ധരിക്കുകയും പ്രചരിപ്പിക്കയും ചെയ്തിട്ടു ഒടുവിൽ അതൊരു പഴമൊഴിയായിത്തീർന്നു. "സുമംഗലപുരത്തെ ഒന്നാമത്തെ വ്യാപാരി ഒരു സ്ത്രീയാണു്." ആ സ്ത്രീ ഏതാണെന്നു എല്ലാവർക്കും അറിയാമായിരുന്നു. ശ്രീമതി ജാനമ്മ. നഗരപിതാവു് നഗരസഭാംഗങ്ങൾ മുതലായവർ ജാനമ്മയെ പട്ടണത്തിന്റെ അഭിമാനസ്തംഭമായിട്ടാണു് ചില പ്രശസ്താവസരങ്ങളിൽ പരാമർശിച്ചിട്ടുള്ളതു്.

ഇത്രയും ആയപ്പോൾ പട്ടണത്തിലെ പലമാന്യന്മാരും ജാനമ്മയുടെ പാണിഗ്രഹണത്തിനായി ആവശ്യപ്പെട്ടുതുടങ്ങി.

വിജയത്തിൻെറ ഈ പ്രഭാതകാലങ്ങളിൽ ജാനമ്മയുടെ ശോഭയ്ക്ക് ഒട്ടുംതന്നെ കുറവുണ്ടായിരുന്നില്ല. നല്ല അഴകും കൊഴുപ്പുമുള്ള ശരീരം, ഞെറിഞ്ഞു നന്നത്ത തലമുടി, ദയാനിധാനങ്ങളായ ദീർഘനീലനയനങ്ങൾ, നന്നേ കറുത്ത പുരികക്കൊടികൾ, സ്വർണ്ണത്തിൻെറ നിറം; ജാനമ്മയെ കാണുകയെന്നുള്ളതു കണ്ണുകൾക്കൊരാനന്ദമായിരുന്നു കഠിനമായ ഈ ലോകത്തിൻെറനേക്ക് ആ സ്ത്രീ തൂകുന്ന പുഞ്ചിരി ഹൃദയംകവരുന്നതാണ്. ചിരിച്ചുകൊണ്ടു ജാനമ്മ തൻെറ വ്യാപാരകാര്യങ്ങളിലോരോന്നിനും തീരുമാനമുണ്ടാക്കിവന്നു. കഴിച്ചിലിനു ധാരാളം വകയുള്ള പല പൌരന്മാരുടെ സംബന്ധാലോചനകളും ചിരിച്ചുകൊണ്ട് ശ്രീവിലാസംസ്റ്റോറിൻെറ ഉടമസ്ഥയായ വിധവവേണ്ടെന്നു പറഞ്ഞു. ജാനമ്മ തീർത്തുപറഞ്ഞതാണെന്നു വ്യാജഭാവനക്കാരായ ചിലക്ക് അത്രവേഗം വിശ്വാസം വന്നില്ല. ജയിച്ചാലുണ്ടാകുന്ന മഹാഭാഗ്യമോർത്ത് കാമുകന്മാർ വീണ്ടും വീണ്ടും പരിശ്രമിച്ചുനോക്കി. എന്നാൽ അപ്പോഴെല്ലാം ഫലംപരാജയം മാത്രമായിരുന്നു. സുന്ദരിയായ ജാനമ്മയുടെ സംബന്ധക്കാരനായിരുന്നുകൊള്ളാമെന്ന് നെല്ലരിക്കച്ചവടക്കാരൻ കുപ്പുസ്വാമിഅയ്യർ ആണ്ടിൽ മൂന്നുപ്രാവശ്യംവീതം പറഞ്ഞയക്കാറുള്ളതു സുമംഗലപുരംപട്ടണത്തിലെ ഒരു വിനോദസംഭാഷണവിഷയമായിരുന്നു.

ജാനമ്മയ്ക്ക് രണ്ടാമതു ഇനി ഒരു ഭർത്താവിനെ വേണമെന്ന് ആഗ്രഹമേ ഉണ്ടായിരുന്നില്ല. വാണിജ്യവിജയത്തിനുവേണ്ടിയുള്ള തൻെറ സമരവും 'പൊന്നുമകളും' മാത്രം മതി. അത്യഗാധദേശത്തു കണ്ണി പൊട്ടാതെയിരുന്ന ആ പ്രേമത്തിൻെറ ഉറവ് പ്രവഹിച്ചിരുന്നെങ്കിൽ മുനിസിപ്പൽ കൗൺസിലർ വീരരാഘവൻപിള്ളയേയോ പഞ്ചായത്തുകോടതി ജഡ്ജി പരംകുപ്പണിക്കരേയോ അതു ഈരേഴുപതിന്നാലുലോകത്തിലും അജ്ഞാതമായ ആനന്ദത്തിൽ ആറാടിക്കുമായിരുന്നു. എന്നാൽ അതുയ്ക്കു അന്യാദൃശമായ

കഴിവുകളടങ്ങിയിരുന്ന ആ പ്രേമമാകട്ടെ ശാന്തമായും ദൃഢമായും പുത്രിയോടുള്ള വാത്സല്യമായി രൂപാന്തരപ്പെട്ടു് ഒഴുകിത്തുടങ്ങി. മകൾക്കുവേണ്ടി പ്രയത്നിക്കുക, മകളെ സ്നേഹിക്കുകയും അവളെ വളർത്തുകയുംചെയ്യുക ഇതാണു് ജാനമ്മയുടെ ഭാവിഭാഗധേയം തന്റെ മുഖത്തിൽ കാലത്തിന്റെ വർദ്ധമാനമായ ചിഹ്നങ്ങളാണു് ആ സ്ത്രീ കണ്ടതു് എന്നാൽ സ്വപുത്രിയുടെ വദനസരോജത്തിലാകട്ടെ വിടർന്നുവരുന്ന ഭാവിമഹനീയതകളേയും ദർശിച്ചു.

യൗവനത്തിലെ ആ ലാവണ്യം ജാനമ്മയിൽ മങ്ങിത്തുടങ്ങി എന്നുള്ളതു ശരിതന്നെ. സുവിഭക്താവയവങ്ങൾക്കെല്ലാം ചില ചെറിയ ഏറ്റവും ഇറക്കവും വന്നുവെന്നു പറയാതിരിക്കുവാൻ നിവൃത്തിയില്ല. ജാനമ്മയുടെ അംഗങ്ങളുടെ ഭംഗിയേറിയ വടിവു് ഒരിക്കൽ കണ്ടിട്ടുള്ളകണ്ണുള്ളവരിൽ ആരാണു വിസ്മരിക്കുക. വെണ്മയും തങ്കവർണ്ണവുംകൂടി കലന്ന ആ പഴയനിറം ഇനിയും നിലനില്ക്കുമോ? കൊഴുത്തിരുന്ന സുകുമാരശരീരത്തിനു് ഇപ്പോൾ കുറേശ്ശെ വണ്ണമുണ്ടാകുന്നോ എന്നൊരു സംശയം എങ്കിലും ഈ ഒരു കായവൈഷമ്യത്തെ ജാനമ്മ വേഗത്തിൽ പരിഹരിച്ചു. വെറുതേ ഇരിക്കാതെ എന്തെങ്കിലും വീട്ടുജോലികളിൽ പങ്കുകൊള്ളുക, സ്ത്രീകൾക്കുചിതമായ ലഘുവായ ചില വ്യായാമങ്ങൾ നിഷ്ഠയോടെ ചെയ്യുക മുതലായവകൊണ്ടു് ജാനമ്മയുടെ വണ്ണം കുറേശ്ശെ കുറഞ്ഞുവന്നു. ഒടുവിൽ ഇനിയും നിത്തണമെന്നും ശരീരത്തെ ഇല്ലാതാക്കരുതെന്നും ഡാക്ടർ തുറന്നു പറഞ്ഞു. ജാനമ്മയുടെ ശരീരം പണ്ടത്തേതിലും കൃശമായി എന്നു വേണമെങ്കിൽ പറയാം. ആ ശരീരം എന്നിട്ടു് ഒരേനിലയിൽത്തന്നെ തടിക്കാതെയും ചടയ്ക്കാതെയുമായി. ശരീരം ഒന്നുകൂടി ഉറയ്ക്കുകയും, നിറത്തിനു മിനുക്കം കൂടുകയും ചെയ്തു വിരിഞ്ഞുയന്ന മാറോടും ഉരുണ്ടുകനത്ത അരക്കെട്ടോടും രക്താംശുടച്ചെടുക്കാവുന്ന കവിൾത്തടങ്ങളോടും പ്രകാശവിശദങ്ങളായ നയനങ്ങളോടുംകൂടിയ ജാനമ്മ, യുവതിക

ളും ലജ്ജിക്കുന്ന തന്റെ പഴയ യൗവ്വനത്തിലേക്കു മടങ്ങി പ്പോന്നതുപോലെ തോന്നി. ജാനമ്മയുടെ കായകാന്തി സുമംഗലപുരംപട്ടണത്തിൽ കാണ്മാനുള്ള ഒരു വിശിഷ്ടവ സ്തുവായിത്തന്നെ പരിലസിച്ചു.

പുരുഷന്മാരുടെ സിരകളെ ത്രസിപ്പിക്കുന്ന ഈ ശരീര ശോഭയോടുകൂടി അവരുടെ ഹൃദയത്തെ അപഹരിച്ചുകളയു ന്ന കാരുണ്യവും പ്രതാപവും കൂടി ഉണ്ടായാലത്തെ കഥ പി ന്നെ പറയേണ്ടതുണ്ടോ? ജാനമ്മയ്ക്കു 'രണ്ടാംസ്വയംവര' ത്തിനുള്ള ആലോചനകൾ പിന്നെയും വന്നുകൊണ്ടിരുന്നു. എന്നാൽ സ്ഥിരനിഷ്ഠക്കാരിയായ ആ ശ്രേഷ്ഠവനിത അവ യെല്ലാം ഒരിക്കലല്ല, രണ്ടുതവണയല്ല, പല പ്രാവശ്യവും നിരസിച്ചു. എങ്കിലും ജാനമ്മയുടെ അഴകും ഐശ്വര്യവും പ്രതാപവും സ്വാധീനശക്തിയും സുഹൃത്തുക്കളും എല്ലാം വർദ്ധിച്ചുതന്നെവന്നു.

ശ്രീവിലാസംസ്റ്റോറിലുള്ള എല്ലാ ജോലിക്കാരും ജാന മ്മയുടെ വിവാഹത്തെപ്പററി മഹാഭീതരായിട്ടുതന്നെയാ ണു് നാളുകൾ നയിച്ചതു്. ജാനമ്മയുമായി അവർ കഴിഞ്ഞു കൂടിവന്നതു് ഏററവും ഹിതമായ രീതിയിലായിരുന്നതി നാൽ ഒരു യജമാനൻ വന്നാലത്തെ കഥ അവർക്കു ഭയ ങ്കരമായിത്തന്നെ തോന്നി. എന്നാൽ ഒരുദിവ സം, ആ ദിവസം അസ്തമിച്ചിട്ടു നാളുകൾ വളരെ യായി, ജാനമ്മ കേശവമേനോനോടു പറഞ്ഞതു പു ടവവാങ്ങുന്ന ആ ശുഭമുഹൂർത്തം ഇനി ഒരിക്കലും ഉണ്ടാകയില്ലെന്നാണു്. അനുവാദമുണ്ടാകയാലോ അഥ വാ സ്വന്ത വിവേചനാശക്തിയുപയോഗിച്ചു തീരുമാ നിച്ചതിനാലോ ഈ സന്തോഷവർത്തമാനത്തെ കേശവമേ നവൻ കടയിൽ തുറന്നസ്ഥലത്തിട്ടുകൊടുത്തു. അതു സർവ്വത്ര പരക്കുകയും സന്തുഷ്ടരായിരുന്ന ജോലിക്കാരുടെ തലയിൽ ശേഷിച്ചിരുന്ന ഏകഭീകരവിചാരം അതോടെ ദൂരീകൃതമാക യുംചെയ്തു.

"ഇല്ല കേശവമേനോനെ അങ്ങിനെ ഒരു സംഭവം ഉണ്ടാവാൻ ഇടയായേക്കയില്ലേ എന്നുള്ളതിനെപ്പററി ഞാൻ വിചാരിച്ചിട്ടില്ലെന്നു പറയുന്നില്ല. എന്നാൽ ഒരു സംഗതി ഉറപ്പിച്ചുപറയാം. എൻെറ കാര്യത്തിൽ ആ ഒരു സംഭവം നിശ്ചയമായും അസാദ്ധ്യമാകുന്നു."

ഇത്രമാത്രം മതി. ജാനമ്മ പറയുന്നതു ജാനമ്മ വിചാരിക്കുന്നതുതന്നെയാണു്. ആ സ്ത്രീയുടെ ഒരു തീരുമാനം ഒരു തീരുമാനംതന്നെ ആയിരുന്നു.

വിശ്വസ്തരായ കീഴ്ജീവനക്കാരിൽ കൃതജ്ഞതയോടും ഭക്തിയോടുംകൂടി കേശവമേനവനെപ്പോലെ ആരുംതന്നെ ജാനമ്മയെ സേവിച്ചിരുന്നില്ല. ബാല്യകാലംമുതൽ മേനവൻെറജീവിതമാസകലം ശ്രീവിലാസ്സംസ്റ്റോറിൽതന്നെയായിരുന്നു. ആദ്യം എഴുത്തു കൊണ്ടുപോകുകയും കൊണ്ടുവരികയും ചെയ്യുന്ന ഒരു പ്യൂൺ, പിന്നീടു് ജനാലകളും കതകുകളും മററും തുടയ്ക്കുന്ന ജോലിക്കാരൻ, അനന്തരം സാമാനങ്ങൾ തുടയ്ക്കുന്ന സമ്മാർജ്ജകൻ, പിന്നീടു് ഒരു എടുത്തുകൊടുപ്പുകാരൻ ഇങ്ങനെ കേശവമേനവൻ ഉയൻനുയർന്നുവന്നു് വാർദ്ധക്യാരംഭത്തോടുകൂടി വലിയകടയിലെ മാനേജരുടെ കസേരയിൽ കയറിയിരുന്നു. അവിടത്തെ ജോലിക്കാരുടെ സർവ്വസമ്മതനായ പ്രധാനിയായിരുന്നു മി: കേശവമേനവൻ. ജാനമ്മയുടെ വലതുകയ്യും മററാരുമായിരുന്നില്ല. തൻെറ സ്ഥാനത്തേയും ഉയർച്ചയേയുംപററി കേശവമേനവനു് വലിയ അഭിമാനമായിരുന്നു. ഒരു ദിവാൻജിക്കോ ഡിപ്പാർട്ടുമെൻറുമേലധികാരിക്കോ ഇത്രമാത്രം സ്വപദാഭിമാനമുണ്ടായിരുന്നില്ല. തനിക്കു വിലയേറിയ ഒരു ആളാണു കേശവമേനവനെന്നു ജാനമ്മ അറിഞ്ഞിരുന്നു. ആ സ്ത്രീ ആ കാര്യം കേശവമേനവനോടു തുറന്നു പറയുകയും ചെയ്തു. താദൃശവാക്കുകളാകട്ടെ അദ്ദേഹത്തിനു വെറും ചിയ്യൂന്നം മാത്രമായിരുന്നു. അവ അയാളെ ഉന്മത്തനാക്കുകയും ആനന്ദതുന്ദിലനാക്കുകയും ചെയ്തു. പരമാർത്ഥത്തിൽ ആത്മാർത്ഥ

തയും നന്ദിയും ഭക്തിയും അത്യധികമായ ആരാധനയും നിറഞ്ഞ ഒരുവനായിരുന്നു കേശവമേനവൻ. ജാനമ്മയുടെ വ്യാപാരസാമർത്ഥ്യത്തെയും ഗ്രഹഭരണപാടവത്തെയും ഊർജ്ജസ്വലതയെയും ജാനമ്മയെത്തന്നെയുംപററി എന്തെന്നില്ലാത്ത ഒരു മതിപ്പായിരുന്നു കേശവമേനവന് ഉണ്ടായിരുന്നതു്. ഒരുപക്ഷേ കേശവമേനവനു തന്നെ എന്തെന്നു നിശ്ചയമില്ലാത്ത ഒരു വലുതായ സ്നേഹവും ജാനമ്മയുടെ നേർക്കുണ്ടായിരുന്നു.

എന്തായാലും നരച്ചുതുടങ്ങിയ ഈ ശ്രീവിലാസംസ്റ്റോർ മാനേജരും അതിൻെറ ഉടമസ്ഥയും തമ്മിൽ ഉററ മിത്രങ്ങളാണു്. പൊതുവേ അവർ രണ്ടാളും വിചാരിക്കുന്നതു ഒന്നുപോലെ ആയിരുന്നു. അവരുടെ പ്രവൃത്തിക്കാകട്ടെ വൈരുദ്ധ്യം ഒരിക്കലും സംഭവിച്ചിട്ടില്ല. എത്ര സ്വകാര്യമായിരുന്നാൽതന്നെയും ഏതു പ്രശ്നത്തെ സംബന്ധിച്ചും ഈ രണ്ടു മിത്രങ്ങൾക്കും തമ്മിൽ തുറന്നു സംസാരിക്കുവാൻ സാധിച്ചിരുന്നു.

"കേട്ടോ കേശവമേനവനേ, എനിക്കു അങ്ങിനെ ഒരു കാര്യം ചെയ്യണമെന്നുണ്ടായിരുന്നെങ്കിൽ അതു വളരെനാൾ മുൻപേ ചെയ്യാമായിരുന്നു. ഇപ്പോൾ എൻെറ മകൾ പ്രായമായിവരികയാണു്. അവളുടെ കാര്യത്തിൽ ദിവസം പോകുന്തോറും കൂടുതൽകൂടുതൽ ശ്രദ്ധിക്കേണ്ടിവരുന്നു"

ശ്രീമാൻ കേശവമേനവനും വലിയകടയിലെ മററു ഉദ്യോഗസ്ഥന്മാരും പരമസംതൃപ്തരായെന്നുതന്നെ പറയാം. കടയെ സംബന്ധിച്ചുള്ള കാര്യവിചാരങ്ങളിൽനിന്നു് ജാനമ്മ തൻെറ ശ്രദ്ധയെ പിൻതിരിച്ചാൽ അതു മുഴുവനേ ഗ്രസിച്ചുകൊള്ളുന്നതിനു ത്രാണിയുള്ള ആരാധ്യവിഗ്രഹമായ സതിയെ അവർ അനുഗ്രഹിച്ചു. സതി എന്തെല്ലാം വേണമെന്നു പറഞ്ഞുവോ അവയെയെല്ലാം മാതാവു നല്കിവന്നു. സതിയുടെ അഭിലാഷത്തെ സംബന്ധിച്ചു് ജാനമ്മ എപ്പോഴും ആലോചിച്ചു. എന്നാൽ ഒരു കാര്യമാണു് വളരെ വിഷ

മമായിത്തീന്നു്. സതിയുടെ ആഗ്രഹമെന്താണെന്നുള്ളതി നെപ്പററി ആക്കുംതന്നെ യാതൊരുരൂപവും ഉണ്ടായിരുന്നില്ല തനിക്കു ലഭിച്ച രമ്യസമ്മാനങ്ങളേയും ജീവിതാവസ്ഥയേയും ഭാവിപദ്ധതികളേയുമെല്ലാം സതി യാതൊരു പക്ഷഭേദവുംകൂടാതെ ശാന്തമായി വഴിപ്പെട്ടു സ്വീകരിച്ചു. ഒരു അദ്ധ്യാപിക സതിയെ വീട്ടിൽവച്ചു പഠിപ്പിച്ചുകൊണ്ടിരുന്നു. എന്നാൽ മേലിൽ സതി സ്കൂളിൽപ്പോയി പഠിക്കണമെന്നും അങ്ങനെയായാൽ അവളുടെ ഹൃദയം വികസിക്കുമെന്നും അവൾക്കു ധാരാളം സ്നേഹിതകളെ ലഭിക്കുമെന്നും ജാനമ്മ പറഞ്ഞപ്പോൾ സതിയും അതു ശരിയാണെന്നു സമ്മതിച്ചു.

"എന്നാൽ മകളേ! നീ വീട്ടിലില്ലെങ്കിൽ പിന്നെ എന്തൊരു ശൂന്യമാണു് ഈ വീടു്. എങ്ങിനെ എൻെറ മനസ്സിനു ഒരു സമാധാനംവരും? നിന്നെ എപ്പോഴും കണ്ടുകൊണ്ടിരുന്നില്ലെങ്കിൽ എനിക്കു വലിയ വേദനയാണു്."

"അമ്മേ! അമ്മയെക്കാണാതെ ഞാനും വളരെനേരം ഇരിക്കണമല്ലോ."

എന്നിട്ടു് നീലിയമ്മയോടുകൂടി സതി വിലപിടിച്ച തോൽസഞ്ചിയിൽ ഗ്രന്ഥങ്ങളും നിറച്ചു് കുതിരവണ്ടിയിൽ കയറി പള്ളിക്കൂടത്തിലേക്കു പോകുമ്പോൾ വിദ്യാഭ്യാസാത്ഥം ശീമയ്ക്കു കപ്പൽ കയറാൻപോകുന്ന ഒരു വിദ്യാത്ഥിനിയെ യാത്രയയയ്ക്കുന്ന ഒരുക്കങ്ങളും ബഹളങ്ങളും ഉൽക്കണ്ഠകളും എല്ലാമാണു ജാനമ്മയ്ക്കുള്ളതു്. ആ മാതാവിനുള്ള കരൾപ്പുതപ്പനെപ്പററി പറഞ്ഞറിയിക്കാനില്ല. ആ "കൊച്ചുകുട്ടിയേ" തൻെറ അരികിൽനിന്നു പറഞ്ഞയയ്ക്കുന്നതു വലിയ ക്രൂരതയല്ലേ? അവൾക്കും വേഗത്തിൽ തൻെറ അടുത്തുവന്നുചേരുന്നതിനു ആഗ്രഹമില്ലേ? മനസ്സിൻെറ സുഖമില്ലായ്മ മഹാവേദനയായിത്തീന്നു. രണ്ടുദിവസംകഴിഞ്ഞു് ജാനമ്മതന്നെ വണ്ടിയിൽക്കയറി പണ്ഡിതയായിത്തുടങ്ങിയ മകളെ കാണാൻ സ്കൂളിലേക്കു പുറപ്പെട്ടു. സതിക്കു

ഒരു ആപത്തും പററിയിരുന്നില്ല. അവൾ സമവയസ്കകളും സതീർത്ഥ്യകളുമായ ബാലികമാരുമൊന്നിച്ച വിദ്യാലയോദ്യാനത്തിൻെറ ഒരു കോണിൽ കളിച്ചുചിരിച്ചുകൊണ്ടു നിൽക്കുന്നു. ഞാൻ ചെറുപ്പംമുതൽ അമ്മയെ എതിരേല്ക്കാറുള്ള പ്രാരംഭവാചകത്തോടുകൂടി സതിപറഞ്ഞു: —

"അതു അമ്മയാണോ? അമ്മ ഇവിടെവന്നല്ലോ അമ്മയെക്കണ്ടിട്ടു എനിക്കു സന്തോഷമായി."

സതി ഓടിവന്നു മാതാവിനെ കെട്ടിപ്പിടിച്ചു

വിദ്യാലയത്തിലായാലും വീട്ടിലായാലും അമ്മയോടു അനന്യസാധാരണമായ സ്നേഹമായിരുന്നു സതിക്കുണ്ടായിരുന്നതു്. എന്നാൽ അവൾ ആ മാതൃസ്നേഹത്തെ ഉല്ക്കടമായി പ്രകടിപ്പിക്കുകയോ നടപടികളിൽ കാട്ടുകയോചെയ്തിരുന്നില്ല. സംഭാഷണത്തിൽ പ്രത്യക്ഷപ്പെടുന്ന സ്നേഹത്തെക്കാൾ കൂടുതലായസ്നേഹം സതിയുടെ എഴുത്തുകളിലുണ്ടായിരുന്നു. ഉച്ചതിരിയുമ്പോൾമുതൽ ഉൽക്കടമായുണ്ടാകുന്ന പ്രതീക്ഷയോടുകൂടി വീട്ടിൽ അങ്ങോട്ടുമിങ്ങോട്ടും ഉലാത്തിത്തുടങ്ങുന്ന ജാനമ്മ വാത്സല്യഭാജനമായ മകളെ മുന്നിൽ കണ്ടാലുടൻ ചെന്നു കെട്ടിപ്പിടിച്ചു മൂർദ്ധാവിൽ ചുംബിക്കും. എന്നാൽ തത്തുല്യമായ ഒരു ഭാവപ്രകടനം പകരം ലഭിക്കായ്കയാലോ എന്തോ അല്പമൊരു നൈരാശ്യം ജാനമ്മയ്ക്കുണ്ടാകാറുണ്ടു്. മാതാവിൻെറ സ്ഫുരിതാധരങ്ങൾ അമർന്നിരുന്നതു നിർവികാരയായ ഒരു കുമാരിയുടെ കവിളിലായിരുന്നുവെന്നുവേണം പറയാൻ.

അങ്ങനെ ഇരിക്കവേ ചിലപ്പോൾ ചില സതീർത്ഥ്യകൾ സതിയുമൊത്തു താമസിക്കുന്നതിനായി വരാറുണ്ടു്. മാധവിക്കുട്ടിയുടെ മാതാപിതാക്കന്മാർ ശ്രീവിലാസംസ്റ്റോറിൻെറ വാണിജ്യവശത്തെ വിസ്മരിച്ചു മകളെ അങ്ങോട്ടയയ്ക്കത്തക്കവണ്ണം അത്ര വിശാലാശയരായിരുന്നു മാധവിക്കുട്ടി വന്നാൽ വേലുനായരുടെ കുതിരവണ്ടിക്കു ആ ദിവസത്തിൽ ഒരു നിമിഷമെങ്കിലും ഒഴിവില്ല സതീർത്ഥ്യകൾ രണ്ടുപേരുംകൂടി സഞ്ചരിക്കുന്നതുതന്നെയാണു്. ചിലപ്പോൾ നാടകം കാ

ണ്ടാനും അവർ രണ്ടുപേരുംകൂടി പോകാറുണ്ട്. ഉദ്യോഗസ്ഥന്മാരും മററുമായ തന്റെ ബന്ധുക്കളുടെകൂടെ മാധവിക്കുട്ടി തിരികെ ചെന്നുചേരുന്നതു് ഒരു നൂറുകൂട്ടം സമ്മാനങ്ങളോടുകൂടിയാണു്. രാജകുമാരികൾക്കുയോജിച്ച ഒരു സ്വീകരണമാണു് ശ്രീവിലാസംഭവനത്തിൽ മാധവിക്കുട്ടിക്കു ലഭിക്കുന്നതു്.

സതി അവളുടെ സ്നേഹിതകളെ അങ്ങോട്ടും സന്ദർശിച്ചു. എന്നിട്ടു ജോലിയൊന്നും ചെയ്യാതെ പൂർവ്വാർജ്ജിതസ്വത്തുകൊണ്ടും സർക്കാർശമ്പളംകൊണ്ടും ജീവിതം സുഭിക്ഷവും സുഖമയവുമായികഴിക്കുന്ന ഒരു മോഹനലോകത്തിന്റെ ചരിത്രകഥകൾ അവൾ അമ്മയെ പറഞ്ഞുകേൾപ്പിച്ചു. ഭൃത്യജനങ്ങളും ശിപായിമാരും വീട്ടുവേലയ്ക്കു നിൽക്കുന്നതിന്റെ ഒരു അന്തസ്സും പ്രൗഢിയും സതി വർണ്ണിച്ചു. പിഞ്ഞാണിയുടെയും വിരിപ്പിന്റെയും ബാങ്കിന്റെയും മററും കഥകൾ പറയുന്നതും ദിവാൻജിയുടെയും പേഷ്കാരുടെയും സെക്രട്ടറിയുടെയും സൂപ്രണ്ടിന്റെയുംമററും പ്രാഭവങ്ങൾ വർണ്ണിക്കുന്നതും തമ്മിലുള്ളവ്യത്യാസത്തെ സതി താരതമ്യവിവേചനംചെയ്തു. അത്തരം ഒരു ലോകത്തിൽ ചെന്നുചേർന്ന തന്റെ മകൾ ആനന്ദിക്കുന്നല്ലോ എന്നോർത്തു് ജാനമ്മയും സുപ്രീതയായി.

ജാനമ്മയ്ക്കും ചില ക്ഷണക്കത്തുകൾ വരാതെയിരുന്നില്ല. എന്നാൽ അമ്മയുടെ പ്രേരണപ്രകാരം സതി അതിവിനയസുരഭിലമായ മറുപടികൾ എഴുതി അയച്ചു. ചിലപ്പോൾ സതിയുടെകൂടെ നീലിയമ്മേക്കൂടിച്ചേർത്തു അയയ്ക്കും. എന്നാൽ ജാനമ്മയേ ഒരുനോക്കു കാണുന്നതിനു മറേറ വിശിഷ്ടലോകത്തിനു സാധിച്ചിട്ടില്ല. ആ വനിത ശ്രീവിലാസംസ്റ്റോർ വിട്ടിട്ടു് ആതിഥ്യം കൈക്കൊള്ളാൻ പോകുന്നതിനു് സമയംകണ്ടില്ല. ജാനമ്മ മകളോടു് ചിലപ്പോൾ ഇപ്രകാരം പറയും: "ഈ വ്യാപാരമെല്ലാം ഒന്നൊതുക്കി അവസാനിപ്പിച്ചാൽ, കേട്ടോ മകളേ, പിന്നെ വേണമെ

ങ്കിൽ നിന്റെകൂടെ ഞാൻ പോകയോ വരികയോ ഒക്കെ ചെയ്യാം. എന്നാൽ ഇപ്പോഴും എനിക്ക് എങ്ങോട്ടും തിരിയാൻ സാധിക്കയില്ല......... ...ചില്ലറവില്പനയിൽ ഇപ്പോഴും ആ പഴയ മത്സരമുണ്ട്. വിശേഷിച്ചും നാട്ടിൻ പുറങ്ങളിൽനിന്നു വരുന്നവരുടെകോളിൽ."

തന്റെ കർത്തവ്യമെന്നപോലെ സതി അമ്മ പറഞ്ഞതു സമ്മതിച്ചു. ജാനമ്മ പറഞ്ഞതിൻവണ്ണം കച്ചവടത്തിൽ പഴയ മത്സരം അപ്പോഴും ഉണ്ടായിരുന്നു. നേരിട്ടനുഭവിച്ചിട്ടില്ലാത്തവർക്ക് അതേപ്പററി ഊഹിക്കുന്നതുതന്നെ പ്രയാസമായിരുന്നു. കടയെന്നു പറയുന്നതു വെറും അലസമായ ഒരു കാര്യമല്ല. അതിൽ എപ്പോഴും ജാഗ്രതയുണ്ടായിരിക്കേണ്ടതാണ്.

ജാനമ്മയുടെ ഔദാര്യം സുപ്രസിദ്ധമായിരുന്നു. കഴിയുന്നത്ര ആളുകൾക്ക ദാനം ചെയ്താൽ കൊള്ളാമെന്ന് അവർക്ക ആഗ്രഹമുണ്ടായിരുന്നുവെങ്കിലും അവർ യാതൊന്നുംതന്നെ തുറന്നുപറഞ്ഞിരുന്നില്ല. ചെറുതും വലുതുമായ കാര്യങ്ങളിലെല്ലാംതന്നെ താനാണ് കൊടുക്കേണ്ടതെന്നും മററുള്ളവരുടെ ചുമതല വാങ്ങേണ്ടതുമാത്രമാണെന്നും അവർ വിശ്വസിച്ചിരുന്നു. ക്ഷേത്രത്തിലെ ശാന്തിക്കാരൻ മുതൽ റോഡടിക്കുന്ന വേലക്കാരൻവരെയുള്ളവർ ജാനമ്മയുടെ അടുത്തു കൈനീട്ടുകയും കൈ നിറയെ വാങ്ങിക്കൊണ്ടുപോകയും ചെയ്യാറുണ്ട്. റെയിൽവേസ്റ്റേഷനിൽ ജാനമ്മ സമാഗതയാകുന്നതുകണ്ടാൽ വണ്ടിക്കാർ, ചുമട്ടുകാർ മുതലായവർ ധൃതിപ്പെട്ടോടി തമ്മിൽ കൂട്ടിമുട്ടി മറിഞ്ഞുവീഴുന്നതു പതിവാണ്. വലിയ ഒരു സംഭാവനക്കാരിയെന്ന വിശ്രുതി ജാനമ്മയേ സംബന്ധിച്ചിടത്തോളം വിശാലമായി പരന്നിരുന്നു. "ആ സ്ത്രീ കുന്നുപോലെ പണംവാരിക്കൂട്ടുകയാണ്. വരുന്നവർക്കെല്ലാം കൈനിറയേവാരിക്കൊടുത്താലെന്തു്?" എന്നാണു പട്ടണവാസികളെല്ലാം അഭിപ്രായപ്പെട്ടതു്. ജാനമ്മയും അപ്രകാരംതന്നെ വിചാരിച്ചു. ഇതുകൊണ്ടു എന്തുവന്നു?

തയ്യൽക്കാർ, പൊൻപണിക്കാർ, ഔഷധശാലക്കാർ എന്നു വേണ്ട ജാനമ്മയുമായി ഇടപെടുന്നവരെല്ലാം ഇരട്ടി വിലയിട്ടാണ് അവർക്കു സാമാനങ്ങൾ കൊടുക്കുന്നത്. ജാനമ്മയാകട്ടെ അവർ പറയുന്ന വിലയും കൊടുത്തു ഒരു പുഞ്ചിരിയും സമ്മാനിച്ച് അവരെ പറഞ്ഞയയ്ക്കും.

മഹിളാലയത്തിന്, സമുദായസേവനസംഘത്തിന്, അനാഥാലയത്തിന്, യുവജനസഖ്യത്തിന്, ഹരിജനസേവാസംഘത്തിന് എന്നുവേണ്ട പൊതുജനോപകാരപ്രദമെന്നുതോന്നുന്ന ഏതൊരു സംഘടനയ്ക്കും സംഭാവനകൾ നൽകുന്നതിലും സഹായങ്ങൾ ചെയ്യുന്നതിലും ജാനമ്മ ഒന്നാംപേരുകാരിയായിരുന്നു. എന്തെങ്കിലും പറഞ്ഞു ജാനമ്മയുടെ സന്നിധാനത്തിൽ വരുന്നവർക്കു ഉദാരമായ ഒരു സമ്മാനം കൂടാതെ മടങ്ങിപ്പോകേണ്ടിവന്നിട്ടില്ല. മുനിസിപ്പൽപ്രസിഡൻറിൻെറ ഭവനത്തിൽവല്ല സദ്യയോ സല്ക്കാരങ്ങളോ ഉണ്ടെങ്കിൽ അവിടത്തേക്കാവശ്യമുള്ള രത്നകമ്പളങ്ങൾ മേശവിരിപ്പുകൾ മുതലായവ ചോദിക്കാതെതന്നെ ജാനമ്മ കൊടുത്തയയ്ക്കും. പരമാർത്ഥം പറയുന്നതായാൽ ആ പട്ടണവാസികളിൽ ആർക്കും നല്ല അഭിപ്രായമായല്ലാതെ ഒരക്ഷരവും ജാനമ്മയെസംബന്ധിച്ചു പറയാനുണ്ടായിരുന്നില്ല.

ജാനമ്മയുടെ അന്ധാളിപ്പിക്കുന്ന ഈ ഔദാര്യത്തെ കുറേയെല്ലാം ഖണ്ഡനംചെയ്യുവാൻ കുഞ്ഞൻപിള്ളവക്കീൽ സർവ്വദാ ശ്രമിക്കാറുണ്ട്. സർവ്വദാ ആ ഉപദേഷ്ടാവു് പരാജയപ്പെടാറുമുണ്ടായിരുന്നു. അവിടത്തെ മുനിസിപ്പൽ കാര്യങ്ങളിൽനിന്നു വളരെ ഒഴിഞ്ഞുമാറിനിൽക്കുന്ന ഒരാളായിരുന്നു വക്കീൽ. മുനിസിപ്പൽകൗൺസിലർമാരെ കുഞ്ഞൻപിള്ളവക്കീലിനു വലിയ പുച്ഛമായിരുന്നു. അതുപോലെതന്നെ സുമംഗലപുരം പട്ടണത്തിലെ പല കച്ചവടക്കാരെ സംബന്ധിച്ചും നിസ്സാരമായ ഒരു മനോഭാവമാണു വക്കീലിനുണ്ടായിരുന്നത്. ആദികാലത്തെ വിഷമഘട്ടങ്ങളിൽ

പണം വായ്പയുംമററും നൽകി തന്നെ സഹായിച്ച സുഹൃത്തുക്കളോടുള്ള കൃതജ്ഞതയെപ്പററി ജാനമ്മ പറയുമ്പോൾ ഈ സഹായരീതികളെ പരിഹസിച്ചുകൊണ്ടു കുഞ്ഞൻപിള്ളവക്കീൽ പറയും.

വക്കീൽ:—അവർ നിങ്ങൾക്കുവേണ്ടി യാതൊന്നും ചെയ്തില്ല; കേട്ടോ—

ജാനമ്മ:—വക്കീലിനെങ്ങനെ അതു പറയാൻ സാധിക്കും?

വക്കീൽ:—അവർ ഒന്നാംതരം ഉറപ്പിന്മേലാണ് നിങ്ങൾക്കു പണം തന്നിട്ടുള്ളത്. വാങ്ങിയിരിക്കുന്ന പലിശയോ ഇരട്ടിയാണ്. അന്നുമുതൽ ജാനമ്മ സദ്യയൂട്ടും സ്തുതിയും അല്പമെങ്കിലും കുറച്ചിട്ടുണ്ടോ?

ജാനമ്മ:—എനിക്കോ? കേട്ടോ വക്കീലേ, എന്റെ ചുററുപാടുമുള്ളവരോടു വളരെ രമ്യമായി കഴിഞ്ഞുകൂടണമെന്ന് ആഗ്രഹമുള്ളവളാണ് ഞാൻ.

ഇതു കേട്ടാൽ ഉടൻ കുഞ്ഞൻപിള്ളവക്കീൽ ഒന്നു ചിരിക്കും; അനന്തരം അദ്ദേഹം തുടൎന്നു പറയും.

"ശരിതന്നെ. കൊള്ളാം മുനിസിപ്പാലിററി ജാനമ്മയുടെ കീശയിലാണ്. അവരെല്ലാം നിങ്ങളുടെ അടിമകൾ എന്നുതന്നെ പറയാം. ഞാനും അതേ. നിങ്ങളോടു അടുത്തു സംസൎഗ്ഗം ചെയ്യുന്ന എല്ലാവരും അടിമകൾ അതുകൊണ്ടു ഞാൻ ഒരക്ഷരവും പറയുന്നില്ല. നിങ്ങളുടെകാൎയ്യം നിങ്ങൾക്കുതന്നെ നല്ലതിന്മണ്ണം അറിയാമല്ലോ."

അതു വാസ്തവമാണ്. ജാനമ്മയ്ക്കു സ്വന്തകാൎയ്യം നല്ലതിന്മണ്ണം അറിയാമായിരുന്നു. ആദികാലങ്ങളിൽ ആ സ്ത്രീയേപ്പററി പറഞ്ഞതിൽ പല അവാസ്തവവസ്തുതികളും അന്തൎഭവിച്ചിരിക്കാം എന്നാൽ ഒടുവിൽ അവയെല്ലാം വെറും പരമാൎത്ഥങ്ങളായി പരിണമിച്ചു. സുമംഗലപുരത്തുള്ള യാതൊരു പുരുഷനും ജാനമ്മയെ സ്പൎശിക്കാൻ കഴിയുമായിരുന്നില്ല പ്രായം ജാനമ്മയിൽനിന്നു പലതും എടുത്തുകളഞ്ഞെങ്കിലും പലതും കൊടുക്കയുംചെയ്തു. പരിപാകപ്രമായ

നിർണ്ണയം, ബഹുമുഖമായ പരിജ്ഞാനം, രാശീഭൂതമായ അനുഭവസമ്പാദ്യം എന്നിവയോടുകൂടിയ ജാനമ്മയുടെ വ്യാപാരശേഷി ഒരുതരം മഹാശേമുഷിയുടെ രൂപത്തിലെത്തി. നല്ല അന്തർവീക്ഷണവും സംഘടനാബുദ്ധിയും അപായചിന്തയെന്യേ ഇറങ്ങി പ്രവൎത്തിച്ചു ലാഭമുണ്ടാക്കുവാനുള്ള സാമൎത്ഥ്യവും ആ സ്ത്രീയ്ക്കുണ്ടായിരുന്നു. എന്നാൽ അതോടുകൂടിത്തന്നെ വലുതായ കരുതലും ചെറുതായ ഉദ്ദേശങ്ങളോടുകൂടിയപ്രവൃത്തികളിൽപോലും ഏകാഗ്രതയും പരാജയത്തോടഭിമുഖീഭവിക്കുന്നതിനും നഷ്ടത്തെ ലഘൂകരിക്കുന്നതിനും ഉള്ള ശീഘ്രനിശ്ചയവും ജാനമ്മയ്ക്കുണ്ടായിരുന്നു. ചുരുക്കിപ്പറയുന്നതായാൽ ഒരു ഒന്നാംതരം വ്യാപാരരാജന്റെ എല്ലാ ഉത്തമഗുണങ്ങളും ആ സ്ത്രീയിൽ സമ്മേളിച്ചിരുന്നു. ഇവയോടെല്ലാംചേൎന്നു മാഹാത്മ്യത്തിനു ഹേതുഭൂതമായ എന്തോ ഒന്നും അവളിൽ വൎത്തിച്ചു.

ദുർല്ലഭം ചില പുരുഷന്മാർ നിരന്തരമായി പ്രവൎത്തിച്ചു സ്വായത്തമാക്കുന്ന ചില കഴിവുകൾ ജാനമ്മയ്ക്കു സർവ്വദാ പ്രയോഗിക്കാൻ സാധിച്ചു. ഒരുനിമിഷത്തിൽഉള്ള പരിതഃസ്ഥിതികളെ വേഗത്തിൽ ഗ്രഹിക്കുക, ഗ്രഹിച്ചുകഴിഞ്ഞാലുടൻതന്നെ നേരിട്ടിരിക്കുന്ന വിഷമതയുടെ വേരറുക്കുക, അസ്ഥാനസ്ഥിതങ്ങളെയും അസാരങ്ങളെയും മിശ്രതകളെയും നിമ്മാർജ്ജജനംചെയ്യുക, എന്നിട്ടു നിശിതമായയുക്തിയുക്തചിന്തകൊണ്ടു ശൂന്യതയിൽനിന്നു സുരക്ഷിതമായ അവസ്ഥയിൽ നിഷ്പ്രയാസം എത്തിച്ചേരുക ഇവയെല്ലാം ആ വനിതയുടെ കർമ്മവൈഭവമായിരുന്നു.

ഇതിൽവണ്ണം ഒരു പരമശാസിതാവായിരിക്കുവാൻ ഒരു പുരുഷനും കഴിഞ്ഞില്ല. ഓരോ സംവത്സരത്തിലെയും നവംനവങ്ങളായ വിജയങ്ങൾ ജാനമ്മയുടെ പ്രവൃത്തിലോകത്തെ പരിപൂർണ്ണമാക്കിക്കൊണ്ടിരുന്നു. സ്ത്രീസഹജമായവിധത്തിൽ കാരുണ്യംകൊണ്ടു് അവർ അവരുടെ ലോകത്തെ ഭരിച്ചു. എന്നാൽ പുരുഷനെപ്പോലെ ശക്തിയും ഘനതയും

പ്രദർശിപ്പിച്ചും ചില ശബ്ദഘോഷണംതന്നെ പ്രയോഗിച്ചും ജാനമ്മ തന്റെ വ്യവസ്ഥകളെയെല്ലാം നടപ്പിലാക്കി. ചിലപ്പോഠം ആവശ്യമുണ്ടെന്നുതോന്നുന്ന അവസരങ്ങളിൽ, അവഠം ഒരു പുരുഷന്റെ അക്രമം പ്രവർത്തിക്കയും കഠിനമായി ശകാരിക്കയും ചെയ്യാറുണ്ട്. ജാനമ്മ കോപിഷ്ഠയായി ശപഥംചെയ്യുന്ന അവസരങ്ങളിൽ സ്റ്റോർമുഴവൻ പ്രകമ്പനം ചെയ്യും. കോപാവേശം ഒരുതരം ഭൂതാവേശംതന്നെയാണ്. എങ്കിലും ജാനമ്മ അത്യന്തം ഭംഗിയോടെയാണ് ആയതു നിർവഹിക്കുന്നതു്.

"ഹേ—നിങ്ങഠം കേട്ടോ?" സാമാനങ്ങഠം എണ്ണിവയ്ക്കുന്ന വേലക്കാരുടെയിടയിൽ പൊടിച്ചു വിറയ്ക്കുന്ന ചില കണ്ണേജപങ്ങഠം പരക്കുന്നതാണ്. "ജാനമ്മ താഴെയിറങ്ങി ച്ചെന്നു കൈവണ്ടിക്കാരെക്കൊല്ലാം കണക്കിനു കൊടുത്തു...... ...അതാ ജാനമ്മ കെട്ടുകാരുടെ മുറിയിൽച്ചെന്നു അവരുടെയെല്ലാം കൂലികുറച്ചു......ഓ...ഓ.........അവർ ഇങ്ങോട്ടു തന്നെ വരുന്നു!"

പുരുഷകായന്മാരായ കൈവണ്ടിക്കാർ തലകുനിച്ചു നിന്നു. അമ്പരന്ന കെട്ടുകാരെല്ലാവരും എന്തെല്ലാമോ സമാധാനംപറയുവാൻ അടഞ്ഞകണ്ഠം തുറക്കാൻയത്നിച്ചു. ത്രസ്ഥചിത്തരായ എഴുത്തുകൊടുപ്പുകാർ നിലത്തുമാത്രം നോക്കിക്കൊണ്ടു നില്പായി. ജാനമ്മയാകട്ടെ നിശ്ശബ്ദമായ ഒരു ചുഴലിക്കാററിനെപ്പോലെ കടയിലൂടെ ചുററി ഇടനാഴിയിലൂടെ അപ്രത്യക്ഷയുമായി.

സതി പുറത്തെങ്ങാനും പോയിരിക്കുകയാണെങ്കിൽ വ്യാപാരകാര്യാലയം അടയ്ക്കുവാൻ വളരെ താമസിക്കും. കണക്കപ്പിള്ളമാർപോലും അവിടെയെങ്ങും ഉണ്ടായിരിക്കയില്ല. എല്ലാ ശാലകളിലേയും വിളക്കുകഠം അണച്ചിരിക്കും. എന്നാൽ ജാനമ്മ ഇരുന്നു ജോലിചെയ്യുന്ന വ്യാപാരകാര്യാലയത്തിലെ വിളക്കുമാത്രം പ്രോജ്ജ്വലിക്കാറുണ്ട്. ആ വിളക്കിന്റെ പ്രകാശത്തിൽ മൂക്കുത്തിയിലെ വജ്രവും വേർപ്പ്

ണങ്ങളും മിന്നുന്ന ഒരു മുഖചന്ദ്രനെ അങ്ങോട്ടും ഇങ്ങോട്ടും ഉത്സാഹത്തോടുകൂടി നടക്കുന്ന രാത്രികാവൽക്കാരനു കാണാം. ജാനമ്മയെ കോണിപ്പടിയിലൂടെ കീഴോട്ടു നയിച്ചു് ഇടനാഴിവരെ വഴികാട്ടുന്നതിനു അവൻ റാന്തലുംകൊളുത്തി ഓരോനിമിഷവും സന്നദ്ധനായിത്തന്നെനില്ക്കും.

സതി അവിടെ ഇല്ലെങ്കിൽ ഭവനം വിജനമെന്നപോലെ കാണപ്പെട്ടും. എന്തൊരാശ്ചര്യമാണു്! ആ പെൺകിടാവിന്റെഅഭാവത്തിൽ ആ വീടു് സങ്കോചിച്ചുപോയോ എന്നുകൂടി തോന്നിപ്പോകാറുണ്ടു്. ആ ഭവനത്തിലെ ഉത്സാഹം മുകുളിഭവിച്ചു ഭിത്തികൾ ഉള്ളിലേക്കു വലിഞ്ഞുപോകുമായിരിക്കാം. എങ്കിലും ചില ഛായാജീവികളേയും സന്തപ്തസ്മരണകളേയും ഉൾക്കൊള്ളത്തക്ക വിശാലത അപ്പോഴും ആ ഭവനത്തിനു് ഇല്ലെന്നുവരികയില്ല.

'ജാനമ്മേ!' ജാനമ്മ വളരെ ക്ഷീണിച്ചിരിക്കുന്നു. വല്യ ജോലിയാണേ ഇച്ചെയ്യുന്നതു്. ഞാം പറയാം. അത്താഴമൂണും കഴിഞ്ഞു ഇന്നു ആ പൊടിയോ വല്ലോം ഇട്ടു ഇത്ര പാലു ഞാം കാച്ചട്ടെ."

"എയ്_വേണ്ടാ വലിയമ്മേ. എനിക്കിനി ഇതിൽ കൂടുതൽ തടിക്കണമെന്നുകൊതിയില്ല..................നിങ്ങളൊരുകാര്യം ചെയ്യണം. അവിടെ ഇരുന്നു എന്നോടു വർത്തമാനം പറയൂ"

വൃദ്ധയായ നീലിയമ്മ താഴെ കാലും നീട്ടിയിരുന്നു ജാനമ്മയുടെ ഭക്ഷണത്തിനു രുചിയുണ്ടാക്കിക്കൊടുത്തു. സതി വീട്ടിൽ ഇല്ലാതിരുന്നതിനാൽ നീലിയമ്മയ്ക്കു വിശേഷിച്ചു വീട്ടുവർത്തമാനങ്ങൾ യാതൊന്നുംതന്നെ പറയുവാനുണ്ടായിരുന്നില്ല. ആകയാൽ ജാനമ്മ കടയിലെ വിശേഷങ്ങൾ അവരോടു പറഞ്ഞു.

"ഇന്നു ഞാൻ അവരെ ഒരുപടി ശകാരിച്ചു."

"ശകാരിച്ചോ — ജാനമ്മ?"

"അതേ."

"അയ്യോ! ജാനമ്മയെക്കൊണ്ടു ശകാരിപ്പിക്കത്തക്ക കാരണം എന്തുണ്ടായി?"

"ഛെ! ആ കൈവണ്ടിക്കാരുടെ അക്രമങ്ങൾ! അതു ചെയ്യാതെ ഒക്കുകയില്ലെന്നു ഞാൻ കേശവമേനവനോടു നേരത്തേ പറഞ്ഞിരുന്നതാണ്. അയാൾ അപ്പോൾ വായുംപൊളിച്ചു ഇരുന്നതേയുള്ളൂ. എങ്കിലും അന്നേരം ഇറങ്ങിവന്നു.........ഞാൻ അത്രയുംചെയ്തതു വേണ്ടതാണെന്നു മേനവൻ പറഞ്ഞു. അയാൾക്കു് ഇഷ്ടമായി. ശകാരത്തിനുശേഷം ജോലിയെല്ലാം നല്ല മണിക്കണക്കിനു നടന്നെന്നു് വൈകുന്നേരം കടയടച്ചപ്പോൾ അയാൾ എന്നോടു പറഞ്ഞു."

സൗഖ്യപ്രദമായ ശയ്യാഗൃഹത്തിൽ ജാനമ്മ കിടുകിടുത്തു "നീലിയമ്മേ! വലിയ തണുപ്പുതോന്നുന്നല്ലോ. ഇന്നു എനിക്കു എന്തെന്നില്ലാത്തക്ഷീണമുള്ളതുകൊണ്ടായിരിക്കും."

"അയ്യോ—എന്റെ കുഞ്ഞേ, എന്നാൽ കൊറച്ചു ചൂടുകാപ്പിയുണ്ടാക്കിക്കൊണ്ടുവരട്ടേ."

"വേണ്ടാ തള്ളേ.........എന്നാൽ ഞാൻ വിളിക്കുമ്പോൾ വരണേ. വന്നു എന്റെ അടുത്തുകുറേനേരം ഇരിക്കണം; കേട്ടോ. ഇരിക്കുമോ നീലിയമ്മേ?"

ഏറിയനാളായി ജാനമ്മയെ പരിചരിക്കുന്ന ആ വൃദ്ധ, സ്വാമിനിയുടെ നയനങ്ങൾ നിദ്രാമുദ്രിതങ്ങളായിത്തീരാറാകുന്നതുവരെ ശയനീയോപാന്തത്തിൽ ഇരിക്കും.

"ജാനമ്മേ! ഇനി ഞാനും പോയിക്കിടക്കട്ടെ. പേക്കിനാവൊന്നും ഇണ്ടാക്കരുതു്; കേട്ടോ."

"എന്റെ നീലിയമ്മ ഈ കട്ടിലിൽ എന്നോടുചേർന്നൊന്നിരുന്നിട്ടുപോകൂ"

നീലിയമ്മ തന്റെ ഞരമ്പുകൾ എഴുന്ന പരുഷമായ ഹസ്തതലംകൊണ്ടു നെന്മേനിവാകപ്പൂവിനേക്കാൾ മൃദുവായ ജാനമ്മയുടെ കണങ്കാൽ മന്ദമന്ദം തലോടി. ജാനമ്മയുറങ്ങി. അപ്പോൾ നീലിയമ്മ പതുക്കെ വിളക്കണെച്ചിട്ടു് നിശ്ശബ്ദമായി മുറിവിട്ടു. ശയ്യാഗൃഹത്തിൽ നിറഞ്ഞ അന്ധകാരത്തിൽ ജാനമ്മ നിമഗ്നയായി

---

## അദ്ധ്യായം ൪.



ആദികാലം മുതൽ ശ്രീവിലാസംസ്റ്റോറിൽ സേവനം ചെയ്തുവന്ന ജോലിക്കാർ ജനാലയിലൂടെ നോക്കുമ്പോൾ തെരുവിന്റെ അപ്പുറം ക്രമേണ വ്യത്യാസപ്പെട്ടുകൊണ്ടിരിക്കുന്നതായും ഇപ്പുറം പണ്ടത്തേപ്പോലെ യാതൊരു മാററവും കൂടാതെ സ്ഥിതിചെയ്യുന്നതായും തോന്നിപ്പോകാറുണ്ടു്. ആറുസംവത്സരങ്ങൾക്കുമുമ്പു് ലോനപ്പൻ ചില നാടൻതോർത്തുകളും കരയൻകൌപീനങ്ങളും വിററുകൊണ്ടു എട്ടുകടയ്ക്കപ്പുറം ശുഷ്കപ്രകൃതനായി ചൊറിയുംകുത്തിയിരിക്കയായിരുന്നു. എന്നാൽ സൂൎയ്യൻ അസ്തമിച്ചുദിക്കുന്നതിനിടയിലുള്ള വിദ്യകൾകൊണ്ടോ എന്തോ ക്രമേണ അടുത്തുള്ള കടകളെ ഓരോന്നായി കരണ്ടുകരണ്ടെടുത്തു ലോനപ്പൻ സമീപിച്ചുതുടങ്ങി. ഇപ്പോൾ ലോനപ്പന്റെ കടയുടെ തെക്കേഅററം ശ്രീവിലാസംസ്റ്റോറിനു എതിരേ കവിഞ്ഞുകിടക്കുന്നു. ലോനപ്പന്റെ കടയുടെ ഏകദേശം നാലഞ്ചടിയോളം ശ്രീവിലാസംസ്റ്റോറിനു നേരേ അപ്പുറത്തു അഭിമുഖമായി എത്തിയെന്നുതന്നെ പറയാം.

സുമംഗലപുരത്തെ വ്യാപാരലോകത്തിൽ ഈടും ഉറപ്പുമുള്ള എല്ലാ നല്ല സാമാനങ്ങൾക്കും ശ്രീവിലാസം

സ്റ്റോർ പ്രാതിനിധ്യം വഹിച്ചിരുന്നതുപോലെ കൊള്ളരുതാത്തവയും ഈടില്ലാത്തവയുമായ സാമാനങ്ങൾക്കെല്ലാം ലോനപ്പൻെറ കടയും പ്രാതിനിധ്യം കൈക്കൊണ്ടിരുന്നു. നാലു കാശിനു സാമാനങ്ങൾ വില്ക്കുന്ന ഒരു കട വ്യാപാരാഭിവൃദ്ധിയിൽ അനുക്ഷണം മുന്നോട്ടുവരുന്നു. ആധുനികകാലത്തിലെ നിഷ്കരുണമായ മത്സരസമ്പ്രദായങ്ങളെല്ലാം പ്രയോഗിക്കുന്നു. ലോനപ്പൻെറ കച്ചവടത്തേയും കടയേയുംപററി സവ്ക്കും ഒരു വെറുപ്പാണുണ്ടായിരുന്നത്. പഴയവാത്താധൎമ്മങ്ങളെല്ലാം വിസ്മരിച്ച് പാശ്ചാത്യരുടെ പുതിയ കച്ചവടനയങ്ങളെല്ലാം ഏററുവാങ്ങി ഒരുവനെ നിർദ്ദയം മത്സരത്തിൽ നശിപ്പിക്കുന്നതു സംസ്കാരസമ്പന്നരായ ജനങ്ങൾക്കു സഹിക്കാവുന്ന ഒന്നല്ലല്ലോ. ഓണക്കാലത്തു എല്ലാക്കടകളിലുമുള്ള വിലയിൽ നാലുകാശെങ്കിലും ലോനപ്പൻ കുറയ്ക്കാതിരിക്കയില്ല. ശ്രീവിലാസംസ്റ്റോറിലെ സാമാനവിലയിൽനിന്ന് എന്നും അയാൾ കുറച്ചാണു വില്പന നടത്തുന്നതു്. ശീമച്ചരക്കുകളിൽ ആദ്യം വലിയ മത്സരം നടന്നു. ഒടുവിൽ ജപ്പാൻചരക്കുകൾ, ബാംബെത്തരങ്ങൾ എന്നിവയിലെല്ലാം ആ മത്സരം പടൎന്നുപിടിച്ചു. അവസാനം വിലയിലും വില്പനയിലും ലോനപ്പൻ മത്സരിക്കാത്ത സാമാനങ്ങൾ ഒന്നുമില്ലെന്നുവന്നു.

വൃഥാ വീട്ടിലിരുന്നു ഉറക്കംതൂങ്ങുകയും മററും ചെയ്യുന്ന ലോനപ്പൻെറ പങ്കാളിയായ ശ്രീമാൻ കൃഷ്ണപ്പിള്ള പറയുന്നതായിട്ട് ജാനമ്മയുമായി വ്യാപാരമത്സരം തീവ്രമായി നടക്കുമെന്ന് ലോനപ്പൻ പ്രസ്താവിച്ചുവന്നു. മററുള്ള വ്യാപാരികളെ അപേക്ഷിച്ച് ജാനമ്മ അതിസമർത്ഥയാണെന്നു ലോനപ്പൻ തലകുലുക്കി സമ്മതിച്ചു. ജാനമ്മ ഒരു സ്ത്രീയാണെന്നുള്ളതു ഒരിക്കലും താൻ വിസ്മരിക്കുന്നതല്ലെന്നും തനിക്കുതന്നെ ആ വനിതയുടെനേൎക്കുള്ള ബഹുമാനവും അഭിനന്ദനവും സീമാതീതമാണെന്നും അയാൾ പറയാതിരുന്നില്ല. കാണുന്ന അവസരങ്ങളിൽ അത്യാദരത്തോടുകൂടിയാണു ലോന

പ്പൻ ജാനമ്മയോടു പെരുമാറുന്നതു്. ഈ പ്രാവശ്യം വാനോളം വാഴ്ത്തിക്കൊണ്ടു പുതിയ ചില പ്രസ്താവനകളുമായി ലോനപ്പൻ പുറപ്പെട്ടു.

ജാനമ്മയാകട്ടെ ലോനപ്പനെയും അയാളുടെ നികൃഷ്ടമായ നിസ്സാരവ്യാപാരവ്യാജത്തേയും ഒരു നേരമ്പോക്കമാത്രമായിട്ടാണു് പരിഗണിച്ചതു്. എല്ലാം സൌശീല്യത്തോടുകൂടി സഹിച്ചുകൊണ്ടു് ജാനമ്മ ലോനപ്പനെ നോക്കി ഹസിച്ചതേയുള്ളു.

"കേട്ടോ ലോനപ്പമ്മാപ്പിള ഒള്ളതുപറവാണേ. ഇവിടെ ഒരുവിധോം ഒരു വല്ലായ്മ വരത്തണമെന്നു ലോനപ്പമ്മാപ്പളയ്ക്കു വെശാരമില്ല. അല്ലേലെൻെറ കാത്താവേ, ഏതുവഴിയേ ആണു് കമത്താനൊക്കുന്നതു്? കൊള്ളാം. ശ്രീവിലാസംസ്റ്റോറെന്നുവച്ചാലെന്താണെന്നോ? ഏതാണ്ടുവലുതല്ല്യോ—പവ്വതം വലിയപവ്വതം ഒറച്ചോറച്ചോറച്ചുപോയതല്ല്യോ" ലോനപ്പൻ കൈത്തലം അയാളുടെ കഷണ്ടിത്തലയിൽവച്ചു നിരക്കി. "അവിടന്നുവച്ചാൽ എന്താണു്. കരിങ്കല്ലുകൊണ്ടൊണ്ടാക്കിയ ഒരു വല്ല്യ പ്രതിമ ലോനപ്പൻ മാപ്പളയോ—ലോനപ്പൻമാപ്പള അതിൻെറ കാൽപാട്ടിലെ ചെളിയിൽകെടന്നു എഴഞ്ഞെഴഞ്ഞു നീഴുന്ന ഒരു എരപ്പാണി; ശുത്ത എരപ്പാണി."

ചാരുവായി മന്ദഹസിച്ചുകൊണ്ടു ജാനമ്മ പറഞ്ഞു:—

"ഏയ് ഒരിക്കലുമല്ല. ഈ പറയുന്നതരത്തിലുള്ള ആളൊന്നുമല്ല നിങ്ങൾ. വളരെ ബുദ്ധിയോടും സാമത്ഥ്യത്തോടുംകൂടി വ്യാപാരം നടത്തുന്ന ഒരു മാന്യനാണു് നിങ്ങൾ. എന്നാൽ കേട്ടോ ലോനപ്പൻമാപ്പിളേ, ലോനപ്പൻമാപ്പിളയെ എനിക്കു് അശേഷം ഭയമില്ല. മനസ്സിലാക്കിക്കൊള്ളു."

ഏതാണ്ടു് ഒരാനന്ദംലഭിച്ചതിൻവണ്ണം ലോനപ്പൻമാപ്പിള തുടന്നു:—

"അപ്പറഞ്ഞതാണു് ശരി—അയ്യോ അതുതന്നെയാണേ ശരി—ലോനപ്പൻ മാപ്പളയ്ക്കു് ഇതു് എപ്പോഴും ഓമ്മ

ലൊണ്ട്. ഞാൻ അവിടത്തെക്കൂടെ ഒരു യുദ്ധവും ചെയ്യുന്നില്ല. ഈ യുദ്ധമെന്നു പറഞ്ഞതുതന്നെ എൻെറ പ്രകൃതത്തിനു തീരെ പിടിച്ചതല്ല എന്നുവച്ചാൽ അവിടത്തെ സംബന്ധിച്ചിടത്തോളം-അതു കേട്ടോണ്ണു-അവിടത്തെ സംബന്ധിച്ചേടത്തോളം ഒരു എതിരുമില്ല."

ജാനമ്മ:—എന്നെപ്പററി നിങ്ങൾ പ്രത്യേകമായി അങ്ങിനെയൊന്നും ദയവിചാരിക്കേണ്ട. നിങ്ങൾ നിങ്ങളുടെ കാര്യം ഭദ്രമായി നോക്കിക്കൊള്ളണം. അതിരുകടന്ന അത്യാശ ചിലപ്പോൾ അനാവശ്യമായി കവിഞ്ഞുപോയേക്കും.

ലോനപ്പൻ:—ദാ ദാ എന്തെന്നില്ലാത്ത ആ കരുത്തു കാണിക്കുന്നു. ആ മുറിവിൽതന്നെ വെരലു മൂണ്ടി. ലോപ്പമ്മാപ്ല അത്യാശക്കാരനാണ്. എൻെറ അത്യാശയ്ക്കു ഇവിടെ അതിരില്ലെന്നാ ഞാൻ പറയേണ്ടിയിരിക്കുന്നു. പ്രവൃത്തിയെന്നുപറഞ്ഞാൽ അതാണ് ലോനപ്പൻമാപ്ലയുടെ ജീവൻ. ഞാം ഞാനായിരുന്നെങ്കി ഒരു പുള്ളിക്കും ഒന്നിനും ലോനപ്പൻമാപ്ലേ തടുക്കാനൊക്കയില്ലായിരുന്നു. എന്നാലക്കൊണ്ടെ പിന്നെ (ലോനപ്പൻ ചുണ്ടുപിളുത്തി ഒരു കഷ്ടഭാവത്തിൽ പറഞ്ഞു) നമ്മുടെ വ്യാപാരത്തി ചെലപ്പോർച്ചോ ഓറേം എല്ലാമൊണ്ട്. '

അയാൾ പറഞ്ഞതിൻെറ അത്ഥമെന്താണെന്ന് ജാനമ്മയ്ക്കു നല്ലതിന്മണ്ണം മനസ്സിലായി. ലോനപ്പനെന്നു പറഞ്ഞആൾ മദ്ധ്യവയസ്കതയെ തരണംചെയ്യാൻ ആലോചിച്ചുകൊണ്ടിരിക്കുന്ന കഷണ്ടിത്തലയനായ ഒരുക്രിസ്ത്യാനിമാന്യനാണ്. കുറേശ്ശെ ചെമ്പിച്ച മേൽമീശയും ശിഥിലമായ സ്വരവും അയാളുടെ പ്രത്യേകലക്ഷണമായിരുന്നു. നിരന്തരമായി ഇത്രമാത്രം അത്യദ്ധ്വാനം ചെയ്യുന്ന ഒരു വ്യാപാരകുശലൻ സുമംഗലപുരംപട്ടണത്തിൽ എങ്ങുംതന്നെ ഉണ്ടായിരുന്നില്ല. എന്നാൽ ലോനപ്പൻെറ സഹോദരന്മാ

രായി രണ്ടു പങ്കാളികളും ഉണ്ടായിരുന്നു. ലോമശഗാത്രന്മാരായ അവരാകട്ടെ തടിച്ചുകൊഴുത്ത തുറന്ന മനഃസ്ഥിതിക്കാരായ രണ്ടു ചെറുപ്പക്കാരാണ്. തിന്നും കുടിച്ചും ഒരുമാതിരി അഴിഞ്ഞജീവിതത്തിൽ അവർ തിരിഞ്ഞുകുഴഞ്ഞു മറിഞ്ഞു ഗമിക്കുകമാത്രമാണുചെയ്യുന്നത്. അവരേപ്പോലെ തന്നെ ശ്രീമാൻ കൃഷ്ണപിള്ളയും ഷർട്ടും കോട്ടുമെല്ലാമിട്ടു മടിരാശിമല്ലും ഉടുത്തു് ഉറക്കംതൂങ്ങുകയായിരുന്നു ഒരു നായർവീരനായ രാജശ്രീ കൃഷ്ണപിള്ള അവർകൾ പറയാറുണ്ടു്:—"ഹെയ്–കച്ചവടം ചെന്നിറങ്ങിപ്പോയി. ഇതെല്ലാം എന്തൊരു സൊല്ലയാണെന്നു അറിയാമോ?"

ഒരു വല്ലാത്ത വ്യഗ്രതയുടെ സ്ഫുടനത്തോടുകൂടി ലോനപ്പൻ നിലവിളിച്ചു:—

"കത്താവേ, ഞാനിക്കപ്പലിന്റെചുക്കാൻകാരനാണേ. കപ്പല് ഞാൻ മുന്നോട്ടുപായിക്കുന്നതു ഇതിനു ഓട്ടയൊണ്ടെന്നും ഇതിൽ വെള്ളം കയറുന്നുണ്ടെന്നും അറിഞ്ഞുകൊണ്ടാണേ.........എന്റെ അട്ടത്തു വേണ്ടടത്തോളം പണമിരിപ്പില്ലേ.........എൻറപ്പാ—എന്റെമടിശ്ശീലയ്ക്കകത്തു ഉള്ള പണം കാൻ കാശുണ്ടായിരുന്നെങ്കി ഞാനൊരുകാശ്ശ അമ്മയെ കാണിച്ചുതരാമായിരുന്നു. എന്നാൽ എന്റെ കയ്യും കാലും കൂട്ടിക്കെട്ടിയിരിക്കയാണു്."

ജാനമ്മ:—"എന്നോടല്ലല്ലോ യുദ്ധം ചെയ്യുന്നതു്. ലോനപ്പൻമാപ്പിളേ! നിങ്ങൾ മുൻപേ അങ്ങിനെയാണല്ലോപറഞ്ഞതു്."

"അയ്യോ! ഇല്ലില്ല–കൊള്ളാം അവിടത്തേക്കൂടെ യുദ്ധമോ. ഞാൻ മററുള്ളോരെപ്പററി പറേവായിരുന്നു."

വീണ്ടും ലോനപ്പൻ ജാനമ്മയെയ്യെതിരായി സമീപിക്കുകയായിരുന്നു. ജാനമ്മ ധിക്കാരമെന്നു ക്രുദ്ധിച്ചു് കുഞ്ഞൻപിള്ളവക്കീലിനെ കാണിച്ച കത്തിൽ ലോനപ്പന്റെ കുറേ സ്തുതികളും ഒരു അടിയന്തിരസംഗതി അറിയിക്കുന്നതിനു് സന്ദർഭമാവശ്യപ്പെടുന്ന ഒരു അഭ്യർത്ഥനയുമാണു് അടങ്ങി

യിരുന്നതു്. കത്തിൽ ലോനപ്പൻ ഇപ്രകാരം ഒരു അവസാനവാചകംകൂടി ചേർത്തിരുന്നു. "ഞാൻ ഇപ്പോൾ വിചാരിക്കുന്ന പുതിയ ഉദ്യമത്തെസംബന്ധിച്ചു് എന്തെങ്കിലും സൂചിപ്പിക്കാനുണ്ടെങ്കിൽ അങ്ങിനെ ചെയ്യുന്നതു് ഈ എളിയവൻ വിലയേറിയ ഒരു ഉപദേശമായി കരുതുന്നതാണു്." തന്നോടു മത്സരിക്കുന്നതിലും എതിർക്കുന്നതിലും തന്റെ എതിരാളിക്കു താൻതന്നെ ഉപദേശം നല്കണമെന്നുള്ള സൂചന ഫലിതത്തെക്കാൾ കുറേ കടന്നതായിട്ടാണു ജാനമ്മയ്ക്കു തോന്നിയതു്. ഏതായിരുന്നാലും സംഭാഷണംചെയ്യുന്നതിനുള്ള സന്ദർഭം ജാനമ്മ ലോനപ്പനു നൽകി. വാണിജ്യകാര്യാലയത്തിന്റെ പിന്നിലുള്ള മുറിയിൽവച്ചു പുഞ്ചിരിതൂകി ജാനമ്മ സന്ദർശകനെ സ്വീകരിച്ചു.

ലോനപ്പൻ തന്റെ ഇടറിയ സ്വരത്തിൽ തുറന്നു:—

"ഇന്നു അവിടത്തെ കണ്ടിട്ടു എന്തൊരുശ്രീ......... വാതൽക്കൽ വന്നപ്പോ തെറ്റിപ്പോയല്ലോ എന്നു ഞാൻ വിചാരിച്ചു. ആ മേശയുടെ അടുത്തു ഇരിക്കുന്നതുകണ്ടിട്ടു ഞാൻ ഇങ്ങനെ വിചാരിച്ചു. "അയ്യോ സതിക്കുട്ടിയാണല്ലോ. എന്റെ മാന്യസുഹൃത്തായ ജാനമ്മയല്ല കേട്ടോ മകളുകുഞ്ഞാണെന്നാണു വിചാരിച്ചുപോയതു്. ഒടുവിൽ എണീറ്റുനിന്നു ഇങ്ങോട്ടു തിരിഞ്ഞപ്പോഴേ കാര്യം മനസ്സിലായൊള്ളു......."

ജാനമ്മ (സഹാസം):—"അപ്പോൾ കേട്ടോ ലോനപ്പൻമാപ്പിളേ, നിങ്ങളുടെ വിലയേറിയ ഈ സമയത്തെ കുറേ മുഖസ്തുതികൾ തട്ടിവിടുന്നതിനു ഞാൻ അനുവദിക്കയില്ല."

ലോനപ്പൻ:—"കർത്താവേ, ഇതു മൊഖസ്തുതിയാണോ?"

ജാനമ്മ:- "ദയചെയ്തു അവിടെയിരുന്നു് നിങ്ങൾ എന്തു കൊള്ളരുതായ്കയാണു് ഇപ്പോൾ ചെയ്യുവാൻ വിചാരിക്കുന്നതെന്നു പറയണം."

അനന്തരം ലോനപ്പൻ ആയാളുടെ പുതിയ ഉദ്യമത്തെപ്പററിപ്പറഞ്ഞു. ഇത്തവണ വീട്ടുസാമാനങ്ങൾ വില്ക്കുന്ന ഒരു പുതിയവിഭാഗംകട തുറക്കുവാനാണു ലോനപ്പൻ നിശ്ചയിച്ചതു്. അദ്ദേഹത്തിന്റെ കടയെ തൊട്ടു പുസ്തകക്കച്ചവടക്കാരന്റേയും ചെരുപ്പുകുത്തിയുടേയും കടകൾ ആയാൾ വിലയ്ക്കുവാങ്ങി. ആ രണ്ടു കടകളേയും ഒന്നാക്കി അതിൽ കട്ടിൽ, കവിഞ്ചി, കോസടി, കസാലകൾ, മേശകൾ മുതലായ ഗൃഹോപകരണങ്ങൾ വിൽക്കുവാൻ ഉറച്ചിരിക്കുന്നു.

ജാനമ്മയുടെ കറുത്ത പുരികക്കൊടികൾ നല്ലതിൻവണ്ണം ചുളിഞ്ഞു. മുഖത്തു സ്ഫുരിച്ച അപ്രീതിയെ മാററിയിട്ടു് അലക്ഷ്യമായി സുഖത്തോടെ സംഭാരിക്കാൻ ആ സ്ത്രീ പുറമേ കാണത്തക്കവണ്ണം യത്നിക്കേണ്ടിവന്നു.

"ലോനപ്പൻമാപ്പിളേ! എന്താണു നിങ്ങൾ ഇപ്പറയുന്നതിന്റെ കൈ രത്നച്ചുരുക്കം.........അത്ഥം ഞാനങ്ങു പച്ചയായി പറഞ്ഞേക്കട്ടോ. നിങ്ങൾ പറയുന്നതു ഗൃഹോപകരണങ്ങൾ വില്ക്കുന്ന നിങ്ങളുടെ കട എന്റെ കടയ്ക്കു് നേരെഎതിർവശത്തുതന്നെആയിരിക്കുമെന്നാണു്; അല്ലേ?"

"അതേ, വളരെവളരെ അടുത്തായിരിക്കും. അതുകൊണ്ടു് തമ്മിൽ യാതൊരു വ്യത്യാസവും കാണുകയില്ല."

ജാനമ്മ—"ഹോ ഹോ അതു വളരെ സൗകര്യമായിരിക്കും നമുക്കുരണ്ടാൾക്കും; ഇല്ലേ? കേട്ടോ ലോനപ്പൻമാപ്പിളേ, അതു തരക്കേടില്ലെന്നാണു എനിക്കു തോന്നുന്നതു്. (ജാനമ്മ ഒന്നുപൊട്ടിച്ചിരിച്ചു)ഇവിടെവരുന്ന എന്റെ ആളുകൾക്കു ഇവിടെ സാമാനങ്ങൾ ബോധിച്ചതില്ലെന്നുകണ്ടാൽ അങ്ങോട്ടുകയറി ഇഷ്ടംപോലെ തിരഞ്ഞെടുക്കാമല്ലോ. കൊള്ളാം."

ലോനപ്പൻ:—"കേട്ടോ. അവിടെ അങ്ങിനെ പറയുന്നതു ലോനപ്പൻമാപ്പിളയ്ക്കു വല്യസങ്കടമാണു്. കോളുകൊള്ളാൻ ഇവിടെ വരുന്ന ആരേയും അങ്ങോട്ടു പിടുങ്ങ

ന്നമെന്ന ഞങ്ങൾക്ക കിനാവിൽപോലും വിശ്രമമില്ല."

ജാനമ്മ:—ലോനപ്പൻമാപ്പിള ആളു് വലിയ വിനീതനാണു്. എന്നാൽ നിങ്ങളുടെ കടയിൽ സാമാനം വാങ്ങാൻ വരുന്നവൎക്ക് എപ്പോഴെങ്കിലും എന്തെങ്കിലും പോരാതെയോ ബോദ്ധ്യപ്പെടാതെയോ വരുന്നപക്ഷം ഇങ്ങോട്ടയച്ചേക്കുക. എന്റെ കടയിൽനിന്ന കൊടുക്കാം പറഞ്ഞയയ്ക്കണേ അയയ്ക്കയില്ലേ?"

ലോനപ്പൻ ചിത്തസന്തോഷത്തോടുകൂടി പറഞ്ഞു:—"നിശ്ചയമായും പറഞ്ഞയയ്ക്കും. ഓ അതാണു് ഞാൻ പറഞ്ഞതു്. നമ്മൾതമ്മിൽ കൂട്ടിമുട്ടുകയില്ല നമുക്കതമ്മിൽ കൂട്ടിമുട്ടുവാൻ സാധിക്കയില്ല."

മേശപ്പുറത്തു വച്ചിരുന്ന ബെല്ലമണിമേൽ ജാനമ്മയൊന്നമർത്തി. കണക്കപ്പിള്ളയെ വിളിച്ച "കേശവമേനവൻ ഇങ്ങോട്ടുവരാൻ പറയൂ."

എലി, പൂച്ച, നരി, നായ്, കാകൻ, കാളകണ്ഠം എന്നിങ്ങനെയുള്ള ചില ജന്തുക്കൾ തമ്മിൽ കണ്ടാനിടയായാലുണ്ടാകുന്ന ചില വികാരങ്ങളാണു ലോനപ്പൻമാപ്പിളയെ കാണുമ്പോൾ കേശവമേനവനുണ്ടാകാറുള്ളതു്. മേനവനു അതൊരു മഹാശല്യംതന്നെയായിരുന്നു. ആ വാണിജ്യശാലാധിപയുടെ സ്വകാൎയ്യമുറിയായ ആ പരിപാവനശ്രീകോവിലിനുള്ളിൽ പരമസുഖമായി ഞെളിഞ്ഞുപിടിച്ചു ലോനപ്പൻമാപ്പിള ഇരിക്കുന്നതു കണ്ടപ്പോൾ കേശവമേനവനു് അരിശം കയറി അടിമുടി ഒരു വിറയൽ വന്നു എന്നുതന്നെ പറയാം. മേനവന്റെ മുഖം ചൊവന്നു രോമങ്ങളെല്ലാം എഴുന്നു. തുറന്ന കണ്ണുകളിൽ തുറിച്ച ദൃഷ്ടികൾ കിടന്നു ഭ്രമണംചെയ്തു. ഗൃഹോപകരണങ്ങളുടെ കാൎയ്യമെല്ലാം ജാനമ്മ പറഞ്ഞു കേൾപ്പിച്ചപ്പോൾ സ്വല്പം തുങ്ങിയിട്ടുള്ള താടിമാംസം ഇളകത്തക്കവണ്ണം കേശവമേനവൻ എന്തെല്ലാമോ ചവച്ചിറക്കിക്കൊണ്ടു നിന്നു. അയാൾ ഒന്നും പറ

യുവാൻ സന്നദ്ധനായില്ല. ഒടുവിൽ ജാനമ്മ കേശവമേനവനോട്ട് നേരിട്ട ചോദിക്കതന്നെ ചെയ്തു.

"ആട്ടെ—മേനവൻ! നിങ്ങൾക്ക അതേപ്പററി എന്താണ അഭിപ്രായം?" ഒരുമാതിരി മുറണ്ട രീതിയിൽ കേശവമേനവൻ ഇപ്രകാരം പറഞ്ഞു.

"അക്കാൎയ്യമെല്ലാം ലോനപ്പൻമാപ്പിളയെപ്പോലെതന്നെയാണെന്നാണ എന്റെ അഭിപ്രായം"

ലോനപ്പൻ:—(തലയാട്ടി കിരിച്ചുകൊണ്ട്) ഞാൻ പറയുകയായിരുന്നു, നമുക്കതമ്മിൽ കൂട്ടിമുട്ടാൻ ഇടയില്ലെന്ന്. ഞങ്ങളുടെ പുള്ളിക്കാരെല്ലാം വെറും പാവങ്ങളാണ്. നിങ്ങളുടെ പുള്ളിക്കാരേപ്പോലെ വലിയ വലിയ പ്രഭുക്കന്മാരും ഉദ്യോഗസ്ഥന്മാരും മററുമല്ല. ഞങ്ങളുടെ വ്യാപാരത്തിന്റെ മൊത്തത്തിലുള്ള രീതിതന്നെ നിങ്ങളുടേതിൽനിന്ന വളരെ വ്യത്യാസപ്പെട്ടതാണ്."

"അതു ശരിയാണ്" എന്ന കേശവമേനവൻ പറഞ്ഞു് അയാൾ ഒന്ന അമറുകയും ചെയ്തു.

ജാനമ്മ: "ലോനപ്പൻമാപ്പിള നമ്മോട യുദ്ധംചെയ്യുകയല്ലെന്ന നിങ്ങൾക്കറിയാൻ പാടില്ലേ? ആ സാധുമനുഷ്യൻ അയാളുടെ പാടുനോക്കുന്നു. അയാൾക്ക അയാളുടെരീതി."

കേശവ:—"അതേ–അയാളുടെ രീതിയെന്തെന്ന അറിയാമേ."

ജാനമ്മ:—എന്നാൽ ഇനി യാതൊന്നും സംസാരിച്ചിട്ടാവശ്യമില്ലെന്നാണ് എനിക്ക തോന്നുന്നത്. എന്തെതിൎപ്പോടും എന്തു മത്സരത്തോടും എതിരിടുന്നതിന ഞങ്ങൾ സൎവ്വദാ സന്നദ്ധരാണ്."

കേശവ:—"അങ്ങനെതന്നെ"

ജാനമ്മ.— മേനവൻ! എന്നാൽ നിങ്ങൾക്ക പോകാം.”

വളരെ മര്യാദയോടുകൂടി “മേനവനദ്ദേഹത്തിന വന്ദനം” എന്ന ലോനപ്പൻമാപ്പിള പറഞ്ഞു. ഇതിന മറുപടിയായി കേശവമേനവൻ ലോനപ്പൻമാപ്പിളയുടെ നേരേ രണ്ടാമത്തും ഒന്നമറുകമാത്രം ചെയ്തു.

കേശവമേനവൻ വാതിൽ കടന്നുപോയതോടെ ലോനപ്പൻമാപ്പിള പറഞ്ഞു:—

എന്തൊരു തങ്കപ്രകൃതമാണെന്നറിമോ!—പഴയ മട്ടിലുള്ള ഒരാളാണു്. അല്ല്യാ? ഇത്തരത്തിൽ ഗവരവവും വിശ്വസ്തതയുമുള്ളവരെയാണ എനിക്കു് ഇഷ്ടം. ഒരു സ്ഥാപനത്തിന എന്തൊരു ഐശ്വര്യമാണ നൽകുന്നതെന്നറിയാമോ? എന്നാലിനി ഒന്ന പറയുകയാണെങ്കി ഇവിട്ടത്തെ ജോലിക്കാരെയെല്ലാം ഞാൻ സമ്മതിച്ചിരിക്കുന്നു. ഇത്തരം പിള്ളമാരു് വേറെ ഏതൊരു കടയിലുണ്ടു്? ഹോ, രസികൻ രസികൻ ഒന്നാംതരം ഒന്നാംതരം. അവിട്ടത്തെയുക്ക ഒരു വഫലിയ ഗൊണമൊണ്ടു്, ഒരൊററനോക്കിന സാമത്ത്യം കണ്ടുപിടിക്കും......ഞാൻ സമയം ഒരുപാടു എടുത്തല്ലോ, പോകണമായിരിക്കും. എന്നാ പിന്നെ ലോനപ്പൻമാപ്പിള ഒന്ന കറങ്ങിത്തിരിഞ്ഞുവരട്ടെ; വന്ദനം. കേട്ടോ ഈയയുള്ളോനെന്തിനും വഴങ്ങുന്നവനാണേ.”

ആ പ്രഭാതവേളയിൽ പ്രാവൃഡ്കാലത്തിലെ ഉദകബിന്ദുക്കളെന്നപോലെ കുറെ അതിസ്തുതികൾ വർഷിച്ചിട്ടു് തലകുനിച്ചു വിനയപൂർവ്വം തൊഴുതു ലോനപ്പൻമാപ്പിള മുറിയിൽനിന്ന ഇറങ്ങിപ്പോയി.

---

# അദ്ധ്യായം ൪

ലോനപ്പൻമാപ്പിള വാരിക്കോരി വർഷിച്ച പ്രശംസാവചനങ്ങളെ ജാനമ്മ സ്വീകരിക്കുമായിരുന്നില്ല എങ്കിലും തന്റെ ജോലിക്കാരിൽ ഗുണമുള്ളവരെ കണ്ടുപിടിക്കുവാൻ സർവ്വദാ ആരാഞ്ഞുകൊണ്ടിരിക്കുന്ന ഒരു മേലധികാരിണി എന്ന നിലയിൽ ജാനമ്മയ്ക്കു ധാരാളം അഭിമാനിക്കാമായിരുന്നു ആരുടെയും ശുപാർശയോ ഉപദേശമോ കൂടാതെ കംബളക്കടയിലുള്ള ആ യുവാവിന്റെ സാമർത്ഥ്യം ജാനമ്മ കണ്ടുപിടിച്ചു.

ഒരുദിവസം ജാനമ്മ സ്റ്റോറിൽ ചുററിനടന്നു പരിശോധിക്കുകയായിരുന്നു. അപ്പോൾ ഒരു സ്ത്രീയുടെ, ധാടിയോടുകൂടിയ കലഹസംഭാഷണം അവളെ കംബളക്കടയുടെ വിശാലമായ വാതില്ക്കലേക്കു ആകർഷിച്ചു. കംബളക്കടയിൽ ജാനമ്മ നോക്കി. വയസ്സുചെന്ന ഒരു കൃഷിക്കാരൻ ഗൃഹസ്ഥന്റെ ദുഃശാഠ്യക്കാരിയായ ഭാര്യ അവിടെനിന്നു കിളയ്ക്കുന്നുവെന്നുതന്നെ പറയാം. കാണുന്നവരുടെ നേർക്കെല്ലാം അവൾ ചീറുകയും ചെയ്യുന്നു കാരണം വില്പനക്കാർ എടുത്തുകൊണ്ടുവന്ന കംബളങ്ങളിലൊന്നുംതന്നെ ആ സ്ത്രീക്കു് ഹിതമാകാഞ്ഞതാണു്. കടയിലുണ്ടായിരുന്ന കംബളങ്ങളിൽ പകുതിയും താഴെ അവരുടെ മുൻപിൽ അഴിഞ്ഞു കുഴഞ്ഞു കിടക്കുന്നു വില്പനക്കാരിൽ ഒന്നാമത്തെയും രണ്ടാമത്തെയും ആളുകൾക്കു എന്തുപറയണമെന്നു യാതൊരു രൂപവും ഇല്ലാതായി. അവർ ഒരുമാതിരി മന്ദിച്ചതുപോലെ പതറിപ്പകച്ചുനിന്നു. എന്നാൽ ഉടൻതന്നെ മൂന്നാമത്തെ ആൾ വേണ്ടചൊടിയോടെ അവരുടെ സഹായത്തിനു വന്നെത്തി.

"ഛീ വേണ്ടാ അതെടുത്തുകൊണ്ടുപോക്കു ഹേ......... അല്ല........ഞാൻ ആവശ്യപ്പെടുന്നതു ഇത്തരത്തിലൊന്നു

മല്ല" അനന്തരം ആ സ്ത്രീയോഗി സ്ത്രീവശനായ ഭർത്താറിൻെറ നേക്ക തിരിഞ്ഞു:—"നിങ്ങൾ എന്തൊരാളായിട്ടാണു് എന്നെ ഈ കടയിൽ വിളിച്ചുകൊണ്ടു കയറിയതു്. നമുക്ക ആലപ്പുഴയോ മററൊ പോകാമെന്നു ഞാൻ പറഞ്ഞില്ലേ."

മൂന്നാമത്തെ വില്പനക്കാരൻ യുവാവു് നല്ല ചൊടിയോടുകൂടി പറഞ്ഞു:—പക്ഷെ ഒരു പഴഞ്ചൊല്ലു കേട്ടിട്ടില്ല്യോ? മക്കത്തുപോയാൽ പൊതിയാതേങ്ങായോളം പൊന്നു ചുമ്മാകിട്ടുമെന്നു്. അതുപോലെയാണു് അങ്ങുമിങ്ങും അകലെപ്പോയി കച്ചവടം ചെയ്യുന്നതു്. ആലപ്പുഴെ കിട്ടുന്ന ഏതുചരക്കും ഞങ്ങൾക്ക ഇവിടെ തരുവാൻ കഴിയുമെന്നു ഇതാ ഞാൻ മൂന്നുതരം പറയുന്നു."

സ്ത്രീ:—"അതേയതേ നിങ്ങൾ അത്രയ്ക്കു കേമംതന്നെ. പിന്നെ ഉണ്ടെങ്കിലെന്താ വെളിയിൽ കാണിക്കയുതോ?"

"കേട്ടോ—സ്വല്പം ക്ഷമിക്കണേ—ഒരു ശകലം ക്ഷമിച്ചാൽ മതിയാകും നിശ്ചയമായും ഇഷ്ടമുള്ള കമ്പളം ഞാൻ തരാം. ഒരു മൂന്നു മിന്നിട്ടു്. മൂന്നേമൂന്നുമിന്നിട്ടു്."

യുവാവു് ദൃഢമായും പ്രിയമായും സംസാരിച്ചു എന്നിട്ടു യുവതിയും മനോഹരിയും സുന്ദരിയും ആയ ഒരുവളെ നോക്കുന്നതിൻവണ്ണം വിരൂപയായ ഈ സ്ത്രീയെ അവലോകനംചെയ്തുകൊണ്ടു് അയാൾ പുഞ്ചിരിതൂകി. ജാനമ്മ അവിടെ കടന്നുചെന്നില്ല. അവർ പ്രവേശനദ്വാരത്തു നിന്നു് എല്ലാം കാണുകയും കേൾക്കുകയും ചെയ്തുയായിരുന്നു.

"കേട്ടോ അമ്മച്ചീ, കൊടുക്കുന്ന പണം മുതലാവണമെങ്കിൽ ഇതാ ഇതുനോക്കു .. എന്താ വേണ്ടയോ...... കൊള്ളാം......ഇതാ ഇതു ആക്സിമിനിസ്റ്റർകമ്പളമാണു് —തനി ആക്സ്മിനിസ്റ്റർ! - പരമരസികൻ നിറം—ഈ നിറം ഒരുകാലത്തും പോകയില്ല......വേണ്ടേ—എന്നാൽ വേറെ തരാമല്ലോ......ആട്ടെ, ഈ ചരക്കിനേപ്പററി അമ്മ

ച്ചിക്കു് എന്തുതോന്നുന്നു........അതും വേണ്ട—വേറെയുണ്ടു്."

വില്പനക്കാരൻയുവാവു് അവിടെനിന്നു് എണീററു. അയാറം ചെന്നു് അവിടെ അടുക്കിവച്ചിരുന്ന കംബളച്ചുരുളുകളെല്ലാം തെരുതെരെ മറിച്ചു നിലത്തിട്ടു. അനന്തരം അയാറം ചുറുക്കോടെ ഒരു കോവേണികയറി തട്ടിൽ അടുക്കിവച്ചിരുന്ന കംബളങ്ങറം എടുത്തു യന്ത്രഹസ്തങ്ങളുടെ ത്വരയോടെ യുവാവു പെറുക്കിയിട്ട കംബളക്കെട്ടുകറം ഇന്ദ്രജാലംകൊണ്ടെന്നപോലെ ക്രേതാക്കളുടെമുൻപിൽ കുന്നിച്ചുകുന്നിച്ചു കൂടി.

തന്നെ ഒരാറം സൂക്ഷിക്കുന്നുണ്ടെന്നു യുവാവു മനസ്സിലാക്കിയിരുന്നുവെന്നുള്ളതിൽ തക്കമില്ല. ജാനമ്മ നില്ക്കുന്നതിൻെറ അരികിൽക്കൂടി തരുണൻ ബദ്ധപ്പെട്ടു നടന്നുപോയപ്പോറം അയാറം വിയർത്തൊലിക്കുന്നുണ്ടെന്നു് അവർ കണ്ടു ഒരു കമ്പളക്കെട്ടു് ഒററക്കയ്യിൽ എടുത്തു പൊക്കിക്കൊണ്ടു ചവുട്ടി മർദ്ദിച്ചു നടന്നുവരവെ മറേറ കൈകൊണ്ടു രക്തശോഭവിതറുന്ന നെററിയിൽനിന്നു് അയാറം വിയർപ്പു വടിച്ചുകളഞ്ഞു.

അയാളുടെ ശരീരത്തിനുള്ള ശക്തി കണ്ടു ജാനമ്മ അത്ഭുതപ്പെട്ടുപോയി. കേശവമേനവൻ നല്ല ശക്തനാണു്. അയാളുടെ ശരീരം ഭീമവും കൈകാലുകറം അതിസ്ഥൂലങ്ങളുമായിരുന്നു. വലിയ ഭാരങ്ങളെല്ലാം കേശവമേനവൻ ഉയർത്തും. എന്നാൽ ഇടയൊതുങ്ങി നെഞ്ചുവിരിഞ്ഞ ഈ തരുണൻ എടുത്തു പൊക്കിയിടുന്ന കമ്പളച്ചുരുളുകറം ചെറുപ്പകാലത്തു കേശവമേനവൻ ചലിപ്പിക്കുമായിരുന്നില്ല.

രണ്ടോരണ്ടു മിനിട്ടേ കഴിഞ്ഞൊള്ളൂ അപ്പോഴേക്കു വല്ലാതെ കലമ്പിക്കൊണ്ടിരുന്ന പെൺഭർത്താവായ കർഷകൻെറ പത്നിയുടെ സ്വരം ഒട്ടൊക്കെ ശാന്തമായി. രണ്ടു മിനിട്ടു മുപ്പതുനിമിഷം കഴിഞ്ഞപ്പോഴേയ്ക്കും തൻെറ കടവച്ചിരിക്കുന്ന മൂന്നുതരം കമ്പളങ്ങളിൽ ഏതെങ്കിലും ഒന്നു

വാങ്ങണമെന്ന് ആ സ്ത്രീ തീരുമാനിച്ചുകഴിഞ്ഞു. അവ സാനതെരഞ്ഞെടുപ്പിൽ തന്നെ സഹായിക്കണമെന്നു അവർ സുകുമാരനോട് ആവശ്യപ്പെട്ടു

സുകുമാരനാകട്ടെ വിജയശ്രീലാളിതനായി അപ്പോൾ എണീററുനില്ക്കുയായിരുന്നു. ഒന്നാം വില്പനക്കാരനും രണ്ടാം വില്പനക്കാരനും അയാളുടെ അടുത്തു ചുററിപ്പററി ഒരുമാതിരി പരുങ്ങിയമട്ടിൽ നില്ക്കുന്നുണ്ടു്. സംതൃപ്തയായ സ്ത്രീയോടു് അയാൾ നിരർഗ്ഗളമായും കാര്യമായും സംസാരിക്കുന്നു. ജാനമ്മ അയാളുടെ സംഭാഷണത്തെ അതിശ്രദ്ധയോടെ പരിശോധിച്ചു.

സുകുമാരനു് ഇരുപത്തിയേഴുവയസ്സിൽ കൂടുതലില്ല. മിക്കവാറും ഇരുപത്തിയേഴിൽ കുറഞ്ഞിരിക്കാനാണു ന്യായം. കായശക്തി അന്യാദൃശമായി ഉണ്ടായിരുന്നെങ്കിലും സുകുമാരന്റെ ശരീരഘടനയും ആകാരവും മനോഹരമായിരുന്നു ഉരുണ്ടു് അല്പം നീണ്ട അയാളുടെശിരസ്സിനു ഒരു പ്രത്യേകഭംഗിയുണ്ടു്. കുറുകി കണ്ടിച്ചിരിക്കുന്ന കറുത്തതലമുടിയും ഭടനേപ്പോലെ ഒരുക്കിവച്ചിരിക്കുന്ന കറുത്ത ചെറിയ മേൽമീശയുംകൂടി ചേർന്നപ്പോൾ ഉറച്ച ഒരുപുരുഷന്റെ സവ്വലക്ഷണങ്ങളും അയാളിൽ തികഞ്ഞു. സുകുമാരന്റെ മൂക്കുമാത്രം സ്വല്പം തടിച്ചതാണെന്നു തോന്നുന്നു. വളരെ വരണ്ടുവരണ്ടു വിമർശിക്കുന്നവർ മൂക്കിന്റെ വടിവ് അത്ര അഴകുള്ളതല്ലെന്നു് ഒരുപക്ഷെ നിരൂപിച്ചേക്കാം തരുണന്റെ നേത്രങ്ങളുടെ നിറമെന്തെന്നു ജാനമ്മ കണ്ടില്ല

എന്നാൽ അയാളുടെ പെരുമാററം നോക്കണം! ഒരു കച്ചവടക്കാരന്റെ ചാതുര്യം മുഴുവൻ അതിന്റെ ദുർല്ലഭവും പരമവും ആയ അവസ്ഥയിൽ അയാളിൽ നിബിഡമായിരിക്കുന്നു. കംബളംവാങ്ങാൻവന്ന വിഷമക്കാരിയായ ആ സ്ത്രീയെഅയാൾ ആകർഷിച്ചു വശീകരിച്ചു ചൊൽപ്പടിക്കുവരുത്തുകയാണുണ്ടായതു്. ആ സ്ത്രീ കംബളങ്ങളും രണ്ടു വെളിയടകളും വാങ്ങി. അവർ ചിരിക്കയും തലകുലുക്കയും തുരുതുരെ

സംസാരിക്കയും ചെയ്തു. സുകുമാരനോടു യാത്രപറഞ്ഞു പിരിഞ്ഞുപോകുന്നതിനു ആ സ്ത്രീക്കു വളരെ വൈമനസ്യമുള്ളതുപോലെ തോന്നി.

"ഞാൻ എന്റെ സുഹൃത്തുക്കളോടെല്ലാം ഇവിടെ വരണമെന്നു പറയാം. കേട്ടോ" എന്നിട്ടു് ആ സ്ത്രീ കഥയില്ലാതെ കുറെ കുണുങ്ങി "നിങ്ങളെ കാണണമെന്നും ഞാൻ അവരോടു പറയാം."

കംബളക്കടയിൽ കയറാതെതന്നെ ജാനമ്മ നടന്നു. അപ്പോൾ അവർ യാതൊന്നും ശബ്ദിച്ചില്ല. എങ്കിലും കംബളക്കടയിലെ മൂന്നാം വില്പനക്കാരനെ മേലോട്ടു് ഉയർത്തണമെന്നുതന്നെ ജാനമ്മ തീരുമാനിച്ചു. വളരുന്നതിനു അയാൾക്കു വേണ്ട സൗകര്യം ലഭിക്കട്ടെ. സുകുമാരൻ എത്രമാത്രം സമർത്ഥനായിത്തീരുമെന്നു ജാനമ്മയ്ക്കു് അറിയണം.

കംബളത്തിൽനിന്നു കമ്പിളിയിലേക്കും അവിടെനിന്നു ക്രിറേറാണിസ്സിൽക്കുതരത്തിലേക്കും അവിടെനിന്നു മുകളിലത്തെ നിലയിലെ ഭാജനശാലയിലേക്കും സുകുമാരൻ ഉയർത്തപ്പെട്ടു.

പാത്രങ്ങളുടെ വില്പന ആയിടയ്ക്കു് വളരെ മോശമായിരുന്നു. സാധാരണ പിഞ്ഞാണങ്ങൾ ഭരണികൾമുതൽ അങ്ങേ അററത്തെ വിലകൂടിയ കണ്ണാടിപ്പാത്രങ്ങളും ചീനപ്പാത്രങ്ങളുംവരെ ആ വിഭാഗത്തിൽ ഉൾപ്പെട്ടിരുന്നു. വലിയ കച്ചവടക്കാരും പ്രഭുക്കന്മാരുംമാത്രം വാങ്ങുന്ന സുവർണ്ണപ്പണിചെയ്ത അമൂല്യങ്ങളായ പളുങ്കുപാത്രങ്ങളും സ്റ്റോറിലുണ്ടു്. വിലകുറഞ്ഞ പാത്രങ്ങളുടെയെല്ലാം മേലധികാരം സുകുമാരനു നൽകി. വിലകൂടിയ ഭാജനങ്ങളുടെയെല്ലാം മേലധികാരം ശരീരത്തിൽ കാക്കപ്പുള്ളിയുള്ള ഇളമഞ്ഞനിറക്കാരിയായ ലക്ഷ്മിയമ്മയ്ക്കായിരുന്നു. ലക്ഷ്മിയമ്മ നാല്പതു വയസ്സു പ്രായമുള്ള ഒരു മദ്ധ്യവയസ്ക മാത്രമാണു്. എന്നാൽ ലക്ഷ്മിയമ്മയ്ക്കു യാതൊന്നുംതന്നെ സ്വാഭിപ്രായത്തോടെ ചെയ്യുവാൻ അധികാരം നൽകിയിരുന്നില്ല. കേശവമേനവനും ജാനമ്മയും ലക്ഷ്മിഅമ്മയുടെ മേൽനോട്ടം വഹിച്ചി

രുന്നു. അപ്പോഴപ്പോൾ വേണ്ടതെല്ലാം അവർ ആ സ്ത്രീയെ പഠിപ്പിച്ചും വന്നിരുന്നു.

ഒരുവാരത്തിനുശേഷം യാതൊരു ചേഷ്ടയുമില്ലാതെ കിടന്ന ഭാജനവിഭാഗത്തിൻെറ മുഴുവൻ വില്പനാധികാരിയായി സുകുമാരനെ നിയമിച്ചു. മൂന്നാഴ്ച കഴിഞ്ഞു പ്രസ്തുതവിഭാഗത്തിനു് ആഗ്രഹത്തിൽ കവിഞ്ഞ ഒരു നവജീവൻ വീണിരിക്കുന്നുവെന്നു മനസ്സില്ലാമനസ്സോടെ കേശവമേനവൻതന്നെ തലകുലുക്കി സമ്മതിച്ചു.

ആകെപ്പാടെ തൻെറ ആശ്രിതനെ സംബന്ധിച്ചു ജാനമ്മയ്ക്കു സുപ്രീതിയുണ്ടായി. അവൾ അയാളോടു സമഭാവേന സംസാരിക്കയും യുക്തമായ അനുഭാവവചനങ്ങൾകൊണ്ടു പ്രോത്സാഹിപ്പിക്കുകയും ചെയ്തു.

ഒരുദിവസം ജാനമ്മ ഒരു കണക്കപ്പിള്ളയോടു് എന്തോ ചോദിക്കുകയായിരുന്നു. അപ്പോൾ എതിരേ വച്ചിരുന്ന നിലക്കണ്ണാടിയിൽ ചീനപ്പാത്രങ്ങളും പളുങ്കുപാത്രങ്ങളും വച്ചിരിക്കുന്നതിൻെറ മദ്ധ്യേ നിന്ന സുകുമാരനെ പ്രതിഫലിച്ചു കണ്ടു. അയാൾ ഒരു കച്ചവടവിലവിവരപ്പട്ടിക നിവർത്തി നോക്കിക്കൊണ്ടാണു നിന്നതു്. ചുററുപാടുമായി ലക്ഷ്മിഅമ്മയും വില്പനക്കാരികളായ രണ്ടുമൂന്നു യുവതികളുമുണ്ടായിരുന്നു. സുകുമാരൻ ഏതോ സാമാനത്തിൻെറ വില തിട്ടപ്പെടുത്തുകയായിരുന്നു. സ്ത്രീകളെല്ലാം ശ്വാസമടക്കി ശ്രദ്ധിച്ചു. ജാനമ്മ ഉടൻതന്നെ അങ്ങോട്ടു കയറിച്ചെന്നു് അവരോടു സംസാരിച്ചു.

അവിടെ ഒരു അപകടമുണ്ടായി. ഉടഞ്ഞുപോയ പാത്രത്തിൻെറ വിലയെന്തെന്നുള്ളതു സുകുമാരൻ ആരായുകയായിരുന്നു. സാധു ലക്ഷ്മിയമ്മ ഒരു കണ്ണാടിബ്ഭരണി പൊട്ടിച്ചു പടിയിൽ കയറിനിന്നു് അതെടുക്കുവാൻ അവൾ ശ്രമിക്കുകയായിരുന്നു. ലക്ഷ്മിഅമ്മ വിചാരിച്ചതിനേക്കാൾ പളുങ്കുഭരണിക്കു ഭാരമധികമായിരുന്നതിനാൽ അതു കയ്യിൽനിന്നു തെററി താഴെ വീണു് ഛിന്നഭിന്നമായി.

ജാനമ്മ:—"ഇതെന്താണു്? നിങ്ങളെ സഹായിക്കുന്നതിനു വല്ലവരെയുംകൂടി വിളിച്ചുകൂടായിരുന്നോ?"

ലക്ഷ്മി:—"ഒടുവിലാണു എനിക്കതു മനസ്സിലായതു്. ഞാൻ എന്റെ തെററു മനസ്സിലാക്കി."

ഉടമസ്ഥയോടു മാപ്പുചോദിക്കേണ്ട യാതൊരു ആവശ്യവും ഉണ്ടായിരുന്നില്ല. എന്തെന്നാൽ ഇപ്രകാരമുള്ള നഷ്ടങ്ങളെല്ലാം പരിഹരിച്ചുവന്നതു് എല്ലാ ജോലിക്കാരും സംഭാവന ചെയ്യുന്ന ഒരു ഇൻഷ്വറൻസ്‌നിക്ഷേപത്തിൽ നിന്നായിരുന്നു. തൻമൂലം എന്തെങ്കിലും ഒരു നഷ്ടമുണ്ടാകുന്നെങ്കിൽ അതിൽ എല്ലാവരും ഒരുപോലെ ശ്രദ്ധപതിപ്പിച്ചുവന്നു. എന്തെന്നാൽ നഷ്ടത്തിൽ ഒരുവീതം ഓരോ ആളും കൊടുക്കേണ്ടിയിരുന്നല്ലോ.

ലക്ഷ്മി.—"ഇദ്ദേഹം അതിന്റെ വില കണ്ടുപിടിക്കുന്നതിൽ വളരെ ഉപകാരം ചെയ്തു. അദ്ദേഹം സാമാനത്തിനു് ആർഡർ അയച്ചുകൊള്ളട്ടെ വേഗത്തിൽ ഉടഞ്ഞുപോയ പാത്രത്തിനുപകരം വരുത്തിവച്ചു കൊള്ളാമേ"

ഈ നഷ്ടത്തിൽ അതിശ്രദ്ധാലുക്കളായിത്തീന്ന മൂന്നു തരുണികളും സുകുമാരനെ ചുററിപ്പററിനിന്നു. അവർ അയാളുടെ മുഖത്തു സൂക്ഷിച്ചുനോക്കി. അയാറം പറയുന്നതെല്ലാം വേദവാക്യംപോലെ അവർ സ്വീകരിച്ചു. ലക്ഷ്മിയമ്മ സുകുമാരൻ ചെയ്ത ദയയ്ക്കു് കൃതജ്ഞത പറഞ്ഞു

സുകുമാരനെപ്പററിത്തന്നെ വിചാരിച്ചുകൊണ്ടു് ജാനമ്മ നടന്നുപോയി. ഈ യുവാവിന്റെ ആകർഷകത്വത്തിനു ഈ പെണ്ണുങ്ങളെല്ലാം അടിമകളാണെന്നുള്ളതു തെളിഞ്ഞ ഒരു പരമാർത്ഥമാണു്. കഥയില്ലാത്ത അവരുടെ വീക്ഷണരീതികൾതന്നെ പ്രയാസംകൂടാതെ വ്യാഖ്യാനിക്കാം മദ്ധ്യവയസ്കയായ ലക്ഷ്മിയമ്മയും മററേ മൂന്നു വില്പനക്കാരികളായ യുവതികളും അവരുടെ ഈ ദൌർബല്യത്തെ മറ

യ്ക്കാൻപോലും ശക്തരായില്ല. ആലോചിച്ച് ഒരു തീരുമാനമുണ്ടാക്കേണ്ട പരിതഃസ്ഥിതിയ ണു ഇതിൽനിന്നു വ്യഞ്ജിക്കുന്നതു്. സാമാനം വാങ്ങാൻ വരുന്നവരെ സംബന്ധിച്ചിടത്തോളം വനിതാകൊലപാതകികൾ കൊള്ളാമെങ്കിലും സ്ത്രീജോലിക്കാരെ സംബന്ധിച്ചിടത്തോളം അത്തരം പുരുഷന്മാർ സ്പൃഹണീയന്മാരല്ല. അവർ വേണ്ടാത്ത ഉപദ്രവങ്ങളെല്ലാം ഉണ്ടാക്കും.

വനിതാഹൃദയഭേദനം ഒരു തൊഴിലായി സ്വീകരിച്ചിരിക്കുന്നതിന്റെ ലക്ഷണമൊന്നും ആ യുവാവിന്റെ ആകെപ്പാടെയുള്ള മട്ടിലും ഭാവത്തിലും ഇല്ലായിരുന്നു. അയാളുടെ പെരുമാററങ്ങൾ യാതൊരു ദൂഷ്യവുമുള്ളവയല്ലെന്നു പരിശോധിച്ചു ജാനമ്മ മനസ്സിലാക്കിയിട്ടുണ്ടു്. പിന്നെ എന്തെങ്കിലും ഒന്നു് പറയാനുണ്ടെങ്കിൽ അതു സുകുമാരൻ അയാളുടെ നയനങ്ങൾ തന്റെ മുഖത്തു് ഉറപ്പിക്കുന്നതിൽ കാട്ടാറുള്ള അനിർവ്വചനീയമായ ഒരു കഠിനത മാത്രമാണെന്നു ജാനമ്മ അനുസ്മരിച്ചു. ഇതു ഒരുപക്ഷേ കേവലം ഏകാഗ്രതയുടേയും സ്വഭാവസഹജമായ അവ്യാജതയുടേയും ലക്ഷണമാണെന്നു ജാനമ്മ ഉൽപ്രേക്ഷിച്ചു. അവിടെത്തന്നെ പ്രായം കൂടിയ പുരുഷന്മാരെല്ലാവരും ജാനമ്മയുടെ സാന്നിദ്ധ്യത്തിൽ നേരേനോക്കാതെ അവരുടെ ദൃഷ്ടികൾ താഴെയിടുകയാണു പതിവു്.

അല്പസമയം ആലോചിച്ചതിന്റെ ശേഷം ജാനമ്മ കേശവമേനവനെ നിലക്കണ്ണാടിയുടെ പുറകിൽ വിളിച്ചു ചോദിച്ചു "കണ്ണാടിയുടെ പുറകിൽ" എന്നു പറഞ്ഞാൽ ആ കടയിൽ രഹസ്യമെന്നായിരുന്നു അർത്ഥം.

കേശവമേനവൻ—"നേരു പറയണമെങ്കിൽ സ്വല്പം മ ററം അവരിലുണ്ടു്."

ജാനമ്മ—"എന്തു്? അവൾക്കു് അയാളുടെ അടുത്തു് ആട്ടമുണ്ടെന്നാണോ നിങ്ങൾ പറയുന്നതു്?"

കേശവമേനവൻ—(അവജ്ഞയോടെ)"ഉം സാരമില്ല. ചില ചാപല്യങ്ങൾ! നാണമില്ലാതെ അങ്ങേരെപ്പററി ചില പ്പോൾ ഇപ്പെണ്ണുങ്ങൾ കൊക്കരിക്കാറുണ്ടേ."

ജാനമ്മ—"എന്നാൽ അയാൾ വേണ്ടുംവണ്ണമല്ലേ ഇവിട ത്തെ സ്ത്രീജോലിക്കാരോടെല്ലാം പെരുമാറുന്നതു്. അയാളുടെ മട്ടും ഭാവവും എന്തു്?........കണ്ടുപിടി ച്ചു പറയണം."

കടയിലെ ഏവംവിധമുള്ള ചട്ടവട്ടത്തിൽ ബുദ്ധിമതി യായ ജാനമ്മ വലിയ നിർബന്ധക്കാരിയായിരുന്നു. ജാനമ്മ യുടെ സംരക്ഷണത്തിൽ വളർന്നുകൊണ്ടു് ചെറുപ്പക്കാരും ചെറുപ്പക്കാരികളും അന്യോന്യം കളിപ്പിക്കുകയെന്നതു ഒരു കാലവും നടക്കുന്നതല്ല.

"അതു ഞാൻ ഒരുകാലവും അനുവദിക്കയില്ല" എന്നു ജാനമ്മ പദങ്ങൾക്കു ശക്തികൊടുക്കുവാൻ മേശപ്പുറത്തു കൈത്തലം മർദ്ദിച്ചുകൊണ്ടു പറഞ്ഞു. "അത്തരം സംഗ തികളിൽ നമുക്കു ക്ഷമിക്കുവാൻ തീരെ നിവൃത്തിയില്ല. അ യാളെ ഞാൻ കണ്ടുപിടിക്കയാണെങ്കിൽ—ആരെയെങ്കിലും ഞാൻ കണ്ടുപിടിക്കയാണെങ്കിൽ ഉടൻതന്നെ ആ ആൾ ഇതിനകത്തുനിന്നും പുറത്തു്."

സുകുമാരൻെറ പെരുമാററത്തിൽ യാതൊരു ദൂഷ്യവും പറയുവാനില്ലെന്നു പിന്നെയും മനസ്സില്ലാമനസ്സോടെ അല്പ നാളുകൾക്കുള്ളിൽ മേനവൻ സ്വാമിനിയെ അറിയിച്ചു. മഹാത്മാഗികളുടെ അലക്ഷ്യഭാവമാണു് കടയിലുള്ളവർക്കെ ല്ലാവർക്കും. ശാന്തമായ പരിഗണനയില്ലായ്മ. യുവതീയു വാക്കന്മാരുടെയിടയിൽ സാധാരണ കണ്ടുവരാറുള്ളതും ആർക്കും അനാവശ്യമെന്നു ആക്ഷേപിക്കാൻ നിവൃത്തിയില്ലാ ത്തതുമായ ആ ഭാവവിലാസങ്ങളും നിർദ്ദോഷമായ ആഹ്ലാദ സ്വരങ്ങളുംപോലുമില്ല.

ജാനമ്മ:—"കൊള്ളാം, നല്ലതുതന്നെ. വളരെ സന്തോഷം. എന്തെന്നാൽ അയാളെ ഉയൎത്തിവിടുന്നതിൽ ഇനി എനിക്ക് പേടിക്കാനൊന്നുമില്ലല്ലോ."

കേശവമേനവൻ:—"അങ്ങേക്ക് നല്ല കയററം കൊടുത്തല്ലോ. ഇന്നീം മേലോട്ടു ഇടണമെന്നു വിചാരമുണ്ടാമോ ഇല്ലേ്യാ എന്തോ?"

ജാനമ്മ:—"ഇപ്പോൾ ഒന്നുംതന്നെ എനിക്കു പറയുവാൻ നിവൃഹമില്ല. ലക്ഷ്മിഅമ്മയുടെ കാൎയ്യത്തിൽ എന്തെങ്കിലും ഒരു നിവൃത്തിമാൎഗ്ഗമുണ്ടാക്കണം. ആട്ടെ, അതേപ്പററി ആലോചിക്കാം."

അധികദിവസങ്ങൾ കഴിയുന്നതിനുമുൻപു കേശവമേനവനെയും സുകുമാരനെയും ലക്ഷ്മിഅമ്മയേയും എല്ലാം കണ്ണാടിയുടെ പുറകിൽ വിളിച്ചുവരുത്തി. ടൈപ്പുചെയ്യുന്ന യുവതി മുറിയിൽനിന്നു് തൽക്കാലം പൊയ്ക്കൊള്ളുന്നതിനു ആജ്ഞാപിച്ചു. ഒരു വലിയ സേനാനായകനെപ്പോലെ ജാനമ്മ ഒരു കസേരയിൽ ഇരുന്നു. തടിച്ചുവീൎത്ത കേശവമേനവൻ ഒരു അംഗരക്ഷകനേപ്പോലെ നിശ്ചലനായിസമീപത്തിൽ നിന്നു ഉന്നതപദം നൽകാൻ സമാഹൂതനായ ഒരു യോദ്ധാവിനെപ്പോലെ യുവാവു് സന്നിഹിതനായി. അയാൾ ബഹുമാനപുരസ്സരം അകന്നുനിന്നു. അയാളുടെ നില ഒരു യോദ്ധാവിൻേറതുതന്നെയായിരുന്നു— പാദങ്ങൾ ചേൎത്തും ശിരസ്സുയൎത്തിയും വിരിഞ്ഞ തോളുകൾ ശരിക്കു നിൎത്തിയും മാംസപേശികളോടുകൂടിയ പുറം നിരപ്പാക്കിയും അയാൾ നിലകൊണ്ടു. അയാളുടെ നേത്രങ്ങൾ സേനാധിപതിയുടെ വദനത്തിൽ അനന്യവൃത്തികളായി. കാക്കപ്പുള്ളി നിറഞ്ഞു വിളൎത്ത ലക്ഷ്മിയമ്മ ഒരു മൂഢയേപ്പോലെ ഭയന്നു നിന്നു. ഭാജനവിഭാഗത്തിൻെറ മുഴുവൻ ചുമതലയിലും ശ്രീമാൻ സുകുമാരനെ നിയമിക്കുന്നുവെന്നു ജാനമ്മ പറഞ്ഞപ്പോൾ ലക്ഷ്മിയമ്മ ശ്വാസമെടുക്കുകയും കണ്ണുംതെളിക്കുകയും ചെയ്തു.

ലക്ഷ്മി:—"എന്റെ തലയ്ക്കുമിതെയോ കൊച്ചമ്മേ?"

ജാനമ്മ:—'അതുകൊണ്ടു ലക്ഷ്മിയമ്മയുടെ നിലയ്ക്കു യാതൊരു വ്യത്യാസവും വരികയില്ല. നിങ്ങളുടെ ശമ്പളവും ഇപ്പോഴുള്ളതുതന്നെ ശ്രീമാൻ സുകുമാരൻ! നിങ്ങൾക്കു ശമ്പളക്കൂടുതൽ ഒട്ടുമില്ല; കേട്ടോ. എന്നാൽ നിങ്ങൾക്കു് പരിപൂർണ്ണമായ അധികാരമുണ്ടു്.'

അതിദുർബ്ബലമായ നേരിയ രീതികളിലെല്ലാം ലക്ഷ്മിയമ്മ പ്രതിഷേധിച്ചു. ന്യായമായവിധത്തിൽ ആ സ്ത്രീ വിചാരിച്ചതു മുറപ്രകാരമുള്ള ഉദ്യോഗക്കയററമനുസരിച്ചു ആ സ്ഥാനം തനിക്കു ലഭിക്കുമെന്നാണു്.

ജാനമ്മ:—"ലക്ഷ്മിയമ്മേ! ആ ജോലിനോക്കുവാൻ നിങ്ങൾക്കു ശേഷിയുണ്ടെന്നു നിങ്ങൾ വിചാരിക്കുന്നുണ്ടോ? ഇതുവരെ നിങ്ങൾ സർവ്വദാ കേശവമേനവന്റെ മേൽനോട്ടത്തിലായിരുന്നു പരമാർത്ഥത്തിൽ തനിയേ എല്ലാം നോക്കിക്കൊള്ളാമെന്നു നിങ്ങൾക്കു ഉത്തമവിശ്വാസമുണ്ടോ?"

ലക്ഷ്മി:– "ഞാൻ എന്റെ ജോലി ഭംഗിയായിചെയ്യുന്നുണ്ടു്"

ജാനമ്മ:—(സൌഹാർദ്ദത്തോടെ) "ശരിതന്നെ നിങ്ങൾ ചെയ്യുമെന്നു എനിക്കറിയാം. എന്നാൽ ഒരുകാര്യം ഓർത്തുകൊള്ളണം. ഒരാളിന്റെപ്രാപ്തിക്കു് ലോകത്തിൽ കരതിരെല്ലാമുണ്ടു് ഇതു ഒരു പുരുഷൻ ചെയ്യേണ്ട ജോലിയാണെന്നു് എനിക്കു ബോദ്ധ്യം വന്നിരിക്കുന്നു.

അനന്തരം ഭാഗ്യവാനായ ആ യുവാവിനെ നോക്കി ജാനമ്മ ഇപ്രകാരം പറഞ്ഞു:—"സുകുമാരാ! നിങ്ങൾ ലക്ഷ്മിയമ്മയുടെ ജോലിയിൽ ഇടപെടേണ്ടയാവശ്യം തീരെയില്ല. എന്നാൽ ഒരു കാര്യം നിങ്ങൾ ഓർത്തുകൊള്ളണം. ആ വകുപ്പു മുഴുവൻ നിങ്ങളുടെ ചുമതലയിലാണു്. ഞാൻ കുററപ്പെടുത്തുന്നുവെങ്കിൽ നിങ്ങളെ മാത്രമായിരിക്കും. എന്തെങ്കിലും തകരാറുണ്ടാ

കുന്നെങ്കിൽ നിങ്ങളായിരിക്കും സമാധാനംപറയേണ്ടതു്."

ചീനപ്പാത്രങ്ങളും പളുങ്കുപാത്രങ്ങളും ഉൾപ്പെട്ട വകുപ്പിൽ യാതൊരു തകരാറുമുണ്ടായില്ല. എന്നാൽ ചില ഏകാന്തവേളകളിൽ കേശവമേനോവൻ പറഞ്ഞതോ താൻ പറഞ്ഞതോ ശരി എന്നു് ജാനമ്മ സ്വയം തർക്കിക്കാറുണ്ടായിരുന്നു. വലിയ തഴക്കവും പഴക്കവും ഇല്ലാത്ത ഒരുവനെ വലിയ പരിക്ഷണമൊന്നും നടത്താതെ പെട്ടെന്നു മേലോട്ടു തള്ളിക്കൊണ്ടുപോയതു ബുദ്ധിപൂർവമായോ?

ക്ഷീണിപ്പിക്കുന്നവയെങ്കിലും പ്രിയങ്ങളായ ഈ മേടമിടവം മാസങ്ങളിലെല്ലാം ജാനമ്മ സുകുമാരനെ നല്ലപോലെ സൂക്ഷിച്ചുകൊണ്ടിരുന്നു.

എങ്ങിനെയെല്ലാമോ സുകുമാരൻ ചില സ്വാതന്ത്ര്യങ്ങളെല്ലാം കരസ്ഥമാക്കി. അതെങ്ങിനെയുള്ളതെന്നു് നിർവചിക്കുവാനും പ്രയാസമായിരുന്നു. അയാൾ വളരെ വിനീതനായിട്ടാണു് സംസാരിച്ചതു്. അയാളുടെ സ്വരവും അത്യന്തം വിനീതമായിരുന്നു. സുകുമാരൻെറ വാക്കുകളും അതുപോലെതന്നെ. എന്നാൽ അയാളുടെ ദൃഷ്ടികൾ ഉദ്ധതങ്ങളായിരുന്നു. എല്ലാവരും വണങ്ങുന്നതും വളരെനാളായി രൂഢമൂലമായതുമായ ആ സ്വാമിനീത്വത്തോടടുത്തു് അതിനെ തകിടംമറിക്കുന്നതിനുള്ള ഒരു ശ്രമം ആ നയനങ്ങളിൽ ലയിച്ചിട്ടുണ്ടോ എന്നു സംശയിക്കേണ്ടിയിരിക്കുന്നു. കടയിലെ പെരുമാററത്തിൽ ജാനമ്മയ്ക്കു യോഗ്യനായ ഒരു പുരുഷൻെറ പെരുമാററമായിരുന്നു ഉണ്ടായിരുന്നതു്. അവൾ സ്വാമിനിയാണു്, എല്ലാത്തിനും ഏകാവലംബമാണു്. ആ വാണിജ്യസാമ്രാജ്യത്തിൽ സേവനംചെയ്യുന്ന പുരുഷന്മാരായ ഉദ്യോഗസ്ഥന്മാർക്കു് ആജ്ഞനൽകുന്ന അവസരങ്ങളിൽ താൻ യഥാർത്ഥത്തിൽ ഒരു പുരുഷനല്ലെന്നു ജാനമ്മ ഒരിക്കലും അനുസ്മരിച്ചിട്ടില്ല.

ഇതെല്ലാം വെറും സങ്കല്പസൃഷ്ടങ്ങളായ മനോഭാവനകൾ മാത്രമായിരിക്കാം. എന്നാൽ ഇതെല്ലാം സുകുമാരനുമായുള്ള സമ്പക്കത്തിലും പെരുമാററത്തിലും അല്പം അസ്വാസ്ഥവും അസുഖവുമായിത്തോന്നിത്തുടങ്ങി. അയാളെസംബന്ധിച്ചല്ലാതെ വേറെ ഒരു പുരുഷനെപ്പററിയും ജാനമ്മയ്ക്കു് ഇങ്ങനെയൊരു അനുഭവമുണ്ടായിട്ടില്ല. നിലയ്ക്കുനിൽക്കേണ്ട ഒരു കീഴുദ്യോഗസ്ഥനാണു് ഈ യുവാവു് എന്നു സഹജമായ ഏതോ ഒരു അന്തഃകരണവൃത്തി ആ സ്ത്രീയോടു കൂടെക്കൂടെ മന്ത്രിക്കാറുണ്ടായിരുന്നു. ഒന്നു രണ്ടുപ്രാവശ്യം അയാളുമൊത്തു വരവുകണക്കു പരിശോധിക്കവേ അത്യന്തം ശ്രദ്ധാന്തിയോടുകൂടിയ അയാളുടെ ഉപസേവനം ജാനമ്മയെ എന്തെന്നില്ലാതെ പീഡിപ്പിച്ചു.

"സുകുമാരാ! മതി, അതു ഞാൻ കണ്ടു."

അയാൾ അവളോടു സംസാരിക്കുമ്പോൾ എന്തോ ഒരു പ്രത്യേകതരത്തിലുള്ള വീക്ഷണം നേത്രങ്ങളിൽ സുദൃശ്യമായിരുന്നു. ബഹുമാനപുരസ്സരം അഭിനന്ദിക്കയോ ശാന്തമായി പ്രശ്നം ചെയ്യുകയോ, വലുതായ പരിചയഭാവം കൈക്കൊള്ളുകയോ—എന്തോ ഇന്നതാണു് ആ വീക്ഷണാത്ഥമെന്നു വിവേചിക്കുവാൻ സാദ്ധ്യമായിരുന്നില്ല.

ഇത്രമാത്രം കഠിനതയോടുകൂടി സുകുമാരൻ ഉപയോഗിച്ച നയനങ്ങൾ കൃഷ്ണനീലതാമ്രവണ്ണങ്ങൾ കലന്നതായിരുന്നു. നയനോപരി തെളിഞ്ഞു കാണപ്പെട്ട കറുത്ത പുരികങ്ങൾ രണ്ടും ഏകദേശം ചേന്നു് ഫാലപ്രദേശത്തിനുതാഴെ അഖണ്ഡമായ ഒരു കൃഷ്ണരേഖയെന്നതിൻവണ്ണം വിശദമായി പ്രകാശിച്ചു. സുകുമാരൻെറ മീശ വളരുന്നപക്ഷം അതു നീലനിറമായിരുന്നേക്കാമെന്നു ജാനമ്മ കണ്ടു; അഥവാ ഊഹിച്ചു. എന്നാൽ അയാൾ എപ്പോഴും വൃത്തിയായി മുഖക്ഷൗരം ചെയ്യാതെ പ്രത്യക്ഷപ്പെട്ടിട്ടില്ല. എന്നാൽ സുകുമാരൻ കത്തികൊണ്ടോ, കത്തിരികൊണ്ടോ

തൊടാത്ത ചില മനോഹരമായ ചൂർണ്ണകുന്തളങ്ങൾ അയാളുടെ കർണ്ണാഭ്യർണ്ണത്തിലുണ്ടായിരുന്നു.

ആ മാസക്കാലങ്ങളിലെല്ലാം ചീനപ്പാത്രങ്ങളുടെയും പളുങ്കുപാത്രങ്ങളുടെയും വകുപ്പു് ഉത്തരോത്തരം അഭിവൃദ്ധിപ്പെട്ടുകൊണ്ടുതന്നെയിരുന്നു. ലക്ഷ്മിയമ്മ നിശ്ശബ്ദയായി ഒരു പെണ്ണാടിനേപ്പോലെ വിധിക്കു കീഴടങ്ങുകയും പുതിയ മേലാവിൻെറ കീഴിൽ അനുസരണയോടും ഭക്തിയോടും ജോലിനോക്കുകയും ചെയ്തു. സാധുവായ ലക്ഷ്മിയമ്മ പറഞ്ഞു:—"ആരെയെങ്കിലും എൻെറ മേലാവാക്കുന്നപക്ഷം അതു് അദ്ദേഹത്തെത്തന്നെ ആയിരിക്കണമെന്നായിരുന്നു എൻെറ ആഗ്രഹം."

ഇടവമാസത്തിൽ കടയുടെ പ്രസ്തുതവകുപ്പിൽ വലിയ വരവുണ്ടായിരുന്നതിൽ ശ്രീമാൻ സുകുമാരനെ ജാനമ്മ ഉദാരമായി ശ്ലാഘിച്ചു. അയാൾ നമിച്ചു കൃതജ്ഞത പ്രകടിപ്പിച്ചുകഴിഞ്ഞപ്പോൾ താൻ അലക്ഷ്യമാക്കിയിരിക്കുന്ന ആ നോട്ടം പിന്നെയും ജാനമ്മ കണ്ടു.

ഇത്തവണ മറെറാരുതരത്തിലാണു ജാനമ്മ അതിനെ മനസ്സിലാക്കിയതു്. യൌവനത്തിനും ബലത്തിനുമുള്ള ഔദ്ധത്യത്തിൻെറയും ഒരുപക്ഷെ തന്നെപ്പററി താൻതന്നെ മതിക്കുന്ന ആ ദർപ്പത്തിൻെറയും ഫലമായിരിക്കാം പീഡാകരമായ ആ അവലോകനം. വനിതാജനങ്ങളെപ്പററി എത്രതന്നെ വിവേകമുള്ളവനാണെങ്കിലും തൻെറ സുന്ദരമായ രൂപത്തെപ്പററി സുകുമാരനുതന്നെ നല്ല ഒരു അഭിപ്രായവും വിശ്വാസവുമുണ്ടായിരുന്നു. ഒരുപക്ഷേ തൻെറ നയനാഭിരാമതയെ അസംബാധപൂർവ്വം തരുണൻ ആശ്രയിക്കുകയായിരിക്കാം അതിനു് ഒരു പരാജയം പററിയിട്ടുള്ളതായി അയാൾക്കിതുവരെ അനുഭവവും ഇല്ലായിരിക്കാം.

സുകുമാരൻ സുന്ദരനാണെന്നു സതിയാണു് ജാനമ്മയെക്കൊണ്ടു വിചാരിപ്പിച്ചതു്. സതി ഉപയോഗിക്കുന്നതു

വരെ ആ പാഠം വളരെ കൂടിപ്പോയെന്നു ജാനമ്മ വിചാരിച്ചിരുന്നു.

ഒരുദിവസം സ്നേഹിതകളിൽ ഒരാൾക്കു വിവാഹപാരിതോഷികം നൽകുന്നതിനു ഒരു ഭാജനം തിരഞ്ഞെടുക്കുവാൻ മകളേയുംകൂട്ടിക്കൊണ്ടു ജാനമ്മ ചീനപ്പാത്രങ്ങൾ ഇരിക്കുന്നിടത്തു വന്നു. ലക്ഷ്മിഅമ്മ അവക്കു വേണ്ടതെല്ലാം കാട്ടുകയും എടുത്തുകൊടുക്കയുമായിരുന്നു. എന്നാൽ ഉടൻതന്നെ സുകുമാരൻ സഹായത്തിനുവന്നു. അപ്പോൾ യുവാവു സതിയെ നോക്കുന്നരീതി ജാനമ്മ കണ്ടു.

സ്വല്പം ഒന്നു പരിചയപ്പെടുത്തുന്ന രീതിയിൽ ജാനമ്മ പറഞ്ഞു:—"മകളേ! സതീ, സുകുമാരൻ പറയുന്നതു ഈ പാത്രമാണു നല്ലതെന്നാണു്." ഉടൻതന്നെ ആ കുമാരിയുടെ ശ്രദ്ധ ശുഷ്കയായ പരിചാരികയിൽനിന്നു വിഭവപൂർണ്ണനായ യുവാവിലേക്കു പതിഞ്ഞു. സുകുമാരൻ കുമാരിയെ എന്തെല്ലാം കാട്ടിക്കൊടുത്തുവെന്നു പറയാനില്ല. "ഇതു വിലയുള്ള ഒരു ഭാജനമാണു്. രണ്ടുപവനാണു് വില. അതു കുറച്ചു വലുതല്ലേ? അല്ലെങ്കിൽ ഇങ്ങുനോക്കൂ. പക്ഷേ ഇതു കുറേ വലുതായിപ്പോയിരിക്കാം; ഹാ! ഇതു നല്ല ഒരു മാതൃകയാകുന്നു. കിളിയുടെ രൂപംകൊത്തി ചായം പിടിപ്പിച്ചിരിക്കുന്നു. കണ്ടാൽ കിളിപോലെതന്നെഇരിക്കുന്നു." ജാനമ്മ ആ നോട്ടം കണ്ടു. അവർ ഒന്നു ചൊടിച്ചു. നയനങ്ങൾ സതിയുടെ വദനപത്മത്തിലർപ്പിച്ചുകൊണ്ടു സുകുമാരൻ പുഞ്ചിരിതൂകി. സതിയും മന്ദഹസിക്കാൻതുടങ്ങി. ജാനമ്മ ഇടയ്ക്കു ദാക്ഷിണ്യംകൂടാതെ പൊടുന്നനവേ സ്വരംമൂർപ്പിച്ചു ചോദിച്ചു:—

"ഇതെന്തു നേരമ്പോക്കാണു് സുകുമാരാ!"

"നേരംപോക്കോ?" സുകുമാരൻ മാറ്റൊലിപോലെ ശബ്ദിച്ചു

ജാനമ്മ:—"എന്റെ മകൾ സാമാനംവാങ്ങാൻ വന്നിരിക്കുന്നുവെന്നുള്ള വിചാരത്താൽ നിങ്ങൾ സർവ്വം മറന്നെ

ന്നതോന്നുന്നു—എന്നാൽ അതും സാധാരണ ഒരു വിപ്ലനക്കാര്യമെന്നപോലെമാത്രം കരുതിയാൽ മതിയായിരിക്കും."

സുകുമാരൻ:—"ശരിയാണ്—എന്നാൽ വേഗം അയയ്ക്കാമല്ലോ എന്നുവച്ചാണ്."

"വന്ദനം, ഞങ്ങൾക്കാവശ്യമുള്ളതെല്ലാം കാട്ടിത്തരുവാൻ ലക്ഷ്മിയമ്മ ധാരാളം മതിയാകും." ഇത്രയും പറഞ്ഞതിൻെറശേഷം ജാനമ്മ തിരിഞ്ഞു നടന്നു. സതി അവിടെനിന്നു പോയപ്പോൾ പുറകോട്ടു തിരിഞ്ഞുനോക്കുകയും ഉപചാരരൂപേണ സുകുമാരനോട് മന്ദഹസിക്കുകയും ചെയ്തു.

സതി:—(പതുക്കെ മന്ത്രിച്ചു.) "അമ്മേ! അയാൾ നല്ലഅഴകുള്ള ഒരു ചെറുപ്പക്കാരനാണ്...... അമ്മ അററത്തുമുറിച്ചാണ് അയാളോടു സംസാരിച്ചതു്. അമ്മ അയാളുടെ തലയ്ക്കു തല്ലുകയായിരുന്നു."

ജാനമ്മ:—"എൻെറ പൊന്നുമകളേ! ചിലപ്പോൾ ചിലക്ക് ആളുകളുടെ തലയ്ക്കുതല്ലാതെയും മററു നിർവാഹമില്ല. സുകുമാരൻ ചിലപ്പോൾ അതിർകടന്നു തള്ളിക്കയറാനുള്ള ശ്രമം കാട്ടുന്നതായി കാണുന്നു."

സതി:—"ആഹാ–ഞാൻ വിചാരിച്ചതു അയാൾ അമ്മയുടെ ഒരു ആശ്രിതനാണെന്നാണ്."

സ്വന്തമുറിയിൽ ഏകാകിനിയായപ്പോൾ ജാനമ്മയുടെ ഹൃദയം അസ്വസ്ഥമായിത്തീർന്നു. ഒരു ഒററവിചാരത്താൽ അവൾ ചൊടിക്കുവാനിടയായി. ഈ തരുണനിൽ അവ്യക്തമായ ഏതോ അപകടം ലയിച്ചിട്ടുണ്ട്. സതിയാണെങ്കിൽ അവൾ അത്ര മറയത്തിയും മററുമല്ല. ആ ഒരു അമൂല്യസാധനം കൈവശപ്പെടുത്താൻ അയാൾ ഒരിക്കലും മുതിരുകയുമില്ല. ഏതായാലും ഇനി വിവാഹസമ്മാനം കൊടുക്കേണ്ടിവരുമ്പോൾ സതി മററുവിഭാഗത്തിൽനിന്ന് എന്തെങ്കിലും സാധനം തിരഞ്ഞെടുക്കട്ടെ. ചീനഭാജനമോ

പളുങ്കുപാത്രമോ വേണമെന്നുണ്ടെങ്കിൽ അവരം മറേറാതെങ്കിലും കടയിൽനിന്നുതന്നേ വാങ്ങിക്കൊള്ളട്ടെ.

അതു അല്പം ഒരു ഉപദ്രവമോ സൈ്വരക്കേടോപോലെ തോന്നിയതേയുള്ളു. വ്യാപാരബാഹുല്യമായ ദിനത്തിൽ അഞ്ചുമിനിട്ടു നഷ്ടപ്പെട്ടായിരിക്കും. ജാനമ്മ ആ വിചാരത്തെ മനസ്സിൽനിന്നു് മാററി. എന്നാൽ സുകുമാരൻ ആ വിചാരത്തെ പിന്നെയും ഉള്ളിൽ ഉദിപ്പിച്ചു

കടയടച്ചുതുടങ്ങവേ വലിയകാര്യശാലയിൽ ജാനമ്മ കത്തുകൾക്ക അടയാളം വച്ചുകൊണ്ടിരിക്കുമ്പോൾ കണ്ണാടിയുടെ പുറകിലൂടെവന്നു സുകുമാരൻ ആ മുറിയിൽ പ്രവേശിച്ചു. കത്തുകളിൽനിന്നു ദൃഷ്ടിയെടുക്കാതെ "ഉം- എന്തു്?" എന്നു ജാനമ്മ ചോദിച്ചു "എനിക്കു് ഒരു ക്ഷമാപണവും അഭ്യർത്ഥനയും ചെയ്യാനുണ്ടു" എന്നിങ്ങനെ സുകുമാരൻ പറഞ്ഞു അയാളുടെ സ്വരം കേട്ടപ്പോൾ സ്പഷ്ടമായി ജാനമ്മ ഒന്നു ഞെട്ടിപ്പോയി. അയാൾ ഇവിടെ വരികയെന്നുള്ളതു് അസാധാരണവും അപ്രതീക്ഷിതവുമായിരുന്നു.

സുകുമാരൻ—"നിങ്ങളും സതിക്കുട്ടിയും കൂടി അവിടെ വന്നപ്പോൾ ഉണ്ടായ സംഭവമോർത്തു മിക്കവാറും വളരെ കുണ്ഠിതപ്പെട്ടിരിക്കുകയായിരുന്നു ഞാൻ."

ജാനമ്മ—(നിർണ്ണയസ്വരത്തിൽ) "ഒന്നും സംഭവിച്ചില്ല."

സുകുമാരൻ—"അതേ; ഞാൻ എന്റെ തെററിനു മാപ്പു ചോദിച്ചുകൊള്ളുന്നു."

ജാനമ്മ—(ഗാംഭീര്യത്തോടെ) "സുകുമാരാ, ഒരു മാപ്പു ചോദിക്കുന്നതിനുതക്ക യാതൊരു സംഗതിയും ഉണ്ടായില്ല. ഒരുകാര്യംചെയ്യണം. കേട്ടോ; മണ്ണെത്തരിയിൽ നിന്നു മലയുണ്ടാക്കരുതു്."

സുകുമാരൻ—"ഇല്ല. എന്നാൽ ഞാൻ ആത്മാർത്ഥതയോടുകൂടി പറയുകയാണു്. അവിടത്തെ വലുതായ കാരുണ്യമൊന്നുമാത്രമാണു് എനിക്കു് ഓർമ്മകേടുവരുത്തി

യതു്. നമുക്ക രണ്ടാൾക്കും തമ്മിലുള്ള ഭീമമായ സ്ഥിതിവ്യത്യാസത്തെ ഒരു നിമിഷനേരത്തേക്ക ഞാൻ മറന്നുപോയി എന്നുള്ളതു സമ്മതിച്ചുകൊള്ളുന്നു. ഒരു കടയിലെ വില്പനക്കാരൻ ഉടമസ്ഥനോടാകട്ടെ ഉടമസ്ഥന്റെ ബന്ധുക്കളോടാകട്ടെ പരിചയത്തേയോ സമത്വത്തേയോ അല്പംപോലും വ്യഞ്ജിപ്പിക്കുന്നതായ സ്വരത്തിൽ സംസാരിക്കരുതാത്തതാകുന്നു.''

ജാനമ്മ—"ഹേയ് സുകുമാരാ! നിങ്ങൾ തീരെ തെററിദ്ധരിക്കുന്നു.''

സുകുമാരൻ—"ആ അവസരത്തിൽ എന്നോടു കോപിക്കുകയായിരുന്നോ?''

ജാനമ്മ (ഉറപ്പിച്ചു്) "ഒരിക്കലുമല്ല. തുറന്നുപറയുന്നപക്ഷം എനിക്കു് അതത്ര രസിച്ചില്ല. അതു് അപ്പോൾ തന്നെ ഞാനങ്ങുപറയുകയുംചെയ്തു. ഇപ്രകാരം ഞാൻ സാധാരണ പറയാറുള്ളതാണു്.''

സുകുമാരൻ—"അതുകൊണ്ടു ഞാൻ താഴ്മയോടെ മാപ്പുചോദിച്ചുകൊള്ളുന്നു.''

ജാനമ്മ—"അതിന്റെ ആവശ്യമില്ലെന്നു ഞാൻ നിങ്ങളോടു നേരത്തേതന്നെ പറഞ്ഞില്ലേ...... ഉം എന്നാലാകട്ടെ.'' ജാനമ്മ പേന വീണ്ടും കയ്യിലെടുത്തു.

സുകുമാരൻ—"എന്നാൽ ഞാനൊരു അഭ്യർത്ഥന ചെയ്തുകൊള്ളട്ടെയോ—എന്നെ എന്തെങ്കിലും കാരണത്താൽ ശകാരിക്കേണ്ടതായിവന്നാൽ അതു പരസ്യമായിട്ടല്ലാതെ രഹസ്യമായിട്ടാകാൻ ദയയുണ്ടാകുമോ?''

ജാനമ്മ—"സുകുമാരാ! എനിക്കു് ഇന്നതരത്തിലെന്നൊന്നും ഉപാധിവയ്ക്കുവാൻ സാധിക്കയില്ല. എന്റെ രീതികൾ വല്ലവൎക്കും പിടിക്കാതെവന്നാൽ—ശരി, അതിനു പോംവഴി അവൎക്കുതന്നെ കണ്ടുപിടിക്കാവുന്നതാണു്.''

സുകുമാരൻ—"അതു് ഒരല്പം ക്രൂരമായിപ്പോകയില്ലേ?''

ജാനമ്മ—"അതാണു നിങ്ങളുടെ ചോദ്യത്തിനു എന്റെ ഉത്തരം."

സുകുമാരൻ—"അത്യന്താ മര്യാദയോടും ഭക്തിയോടുംകൂടി ഈ കടയിലെ ബന്ധത്തെപ്പററി അവിടെ അറിയാമെന്നു ഞാൻ വിചാരിക്കുന്നില്ല. അവിടത്തെ പ്രശംസയും കുററപ്പെടുത്തലും വെളിച്ചവും ഇരുട്ടുമായി കണക്കാക്കാതെ എതെങ്കിലും ഒരു പുരുഷൻ ഈ കടയിൽ ജോലിചെയ്യുന്നുണ്ടെന്നു ഞാൻ വിചാരിക്കുന്നില്ല."

ജാനമ്മ വ്രീളാവശയായി.

ജാനമ്മ—"സുകുമാരാ, നിങ്ങളെല്ലാവരും നല്ലവരും സ്നേഹമുള്ളവരും ആണു്. അതു ഞാൻ മനസ്സിലാക്കുന്നു. എന്നാൽ എന്റെ ഗുണഗണങ്ങൾ വർണ്ണിക്കുന്നതിനെപ്പററി ഞാൻ അത്ര ശ്രദ്ധിക്കാറില്ല."

സുകുമാരൻ "ഗുണഗണങ്ങളോ! കൊള്ളാം. ഒരുവൻ കൃതജ്ഞതകൊണ്ടു ചാകാറായിപ്പോയാൽ പിന്നെ എന്തു ചെയ്യും."

ജാനമ്മ—"എന്നാൽ കൃതജ്ഞത പ്രവൃത്തിച്ചു കാട്ടുകയാണു വേണ്ടതു് സുകുമാരാ! അല്ലാതെ വെറും കുറേ ശബ്ദങ്ങൾ പുറപ്പെടുവിക്കയല്ല."

സുകുമാരൻ—"ഈശ്വരസഹായമുണ്ടായി എന്റെകൃതജ്ഞത എന്നെങ്കിലും ഒരിക്കൽ ഞാൻ പ്രവൃത്തിച്ചുകാട്ടുന്നതായിരിക്കും."

കറങ്ങുന്ന കസേരയിലിരുന്നു ജാനമ്മ ഒരുപ്രാവശ്യംവട്ടംചുററി അവൾ വളരെ സൗമ്യമായി പറഞ്ഞു:—

"ഇത്ര നിസ്സാരമായ കാര്യത്തിൽ നിങ്ങൾക്കു വല്ലായ്മതോന്നിയല്ലോ എന്നു ഞാൻ വ്യസനിക്കുന്നു"

എപ്പോഴെങ്കിലും സന്ദേഹത്തിലോ ആഴപ്പത്തിലോ നിപതിക്കുമ്പോൾ താൻ കണ്ണാടിക്കു പുറകിലുള്ള ആ മുറിയിൽവന്നു നിർദ്ദേശങ്ങളും ആജ്ഞകളും സ്വീകരിച്ചുകൊള്ളുന്നതിൽ വിരോധമുണ്ടോ എന്നു സുകുമാരൻ ചോദിച്ചു.

അപ്പോഴപ്പോൾ ഒന്നോ രണ്ടോ വാക്കുകൾ ലഭിക്കുന്നതു് അയാൾക്കു വലിയ സാഹായ്യമായിരിക്കും. ജാനമ്മ ആദ്യം ഒന്നു ശങ്കിച്ചു; ഒടുവിൽ ദയയോടുകൂടി ഇങ്ങിനെ പറഞ്ഞു.

"ധാരാളമാകാം. എന്തുകൊണ്ടു പാടില്ല? ഇവിടെ ഉള്ള ജോലിക്കാരിൽ ആർക്കെങ്കിലും എന്നെക്കാണുന്നതിൽ പ്രതിബന്ധമില്ല. കേശവമേനവൻമുതൽ ഇവിടത്തെ വാതിൽകാവല്ക്കാരൻ കുമാരുവരെയുള്ളവർക്കു് എന്നെ കാണാം. അതാണു് എന്റെ വ്യാപാരവ്യവസ്ഥയിലെ ഒരു വയ്പു്."

ഇതിൽപിന്നെ ഉറവുസ്ഥലത്തുനിന്നു ഒരുതുള്ളി ബുദ്ധി ലഭിക്കുന്നതിനു യാചിച്ചുകൊണ്ടു് ആ തരുണൻ അപ്പഴപ്പോൾ പ്രത്യക്ഷപ്പെട്ടുകൊണ്ടിരുന്നു. അയാളുടെ ചുമതലയിലുള്ള കടയുടെ വിഭാഗം നല്ലപോലെ നടക്കുന്നുണ്ടു്. നഷ്ടമെന്നും മററും പറഞ്ഞു് അയാൾ ഒരവസരത്തിലും വന്നുകയറിയിട്ടില്ല.

എന്നാൽ അയാൾ കുറേശ്ശെ ആത്മകഥാകഥനം തുടങ്ങിയിട്ടുണ്ടെന്നുള്ള ഒരു വ്യത്യാസമേയുള്ളു. ലോകത്തിൽ സ്വാശ്രയത്തോടെ കഴിഞ്ഞുകൂടാൻ വഴി വെട്ടിത്തെളിച്ച അനാഥനായ ഒരു ബാലനായിരുന്നു സുകുമാരൻ. വിദ്യാഭ്യാസം ശരിയായി ലഭിക്കാതിരുന്നതിനെ വളരെ പരിശ്രമിച്ചു് അയാൾ പരിഹരിച്ചു ഒരിക്കൽ ഒരു വാദപ്രതിവാദസഭയിൽ അയാൾ പ്രസംഗിച്ചു. കുറേനാൾ പട്ടാളത്തിൽ സേവനമനുഷ്ഠിക്കയും ചെയ്തു

"നിങ്ങൾ വളരെ പ്രയത്നംചെയ്തതുകൊണ്ടു് വാക്കിനു നല്ല ധാടിയും മററും ലഭിച്ചിട്ടുണ്ടു്. ശരിതന്നെ; പക്ഷെ ഇപ്പോൾ—"എന്നിങ്ങനെ ജാനമ്മ പറഞ്ഞു. ഒരു വ്യാപാരകുശലയുടെ കണിശത്തോടുകൂടി കഥയില്ലാത്ത സംഭാഷണങ്ങളെയെല്ലാം ജാനമ്മ നിർത്തിച്ചു അയാളോടു് അല്പമൊന്നു സൂചിപ്പിച്ചാൽമാത്രംമതി ഉടൻതന്നെ സംഭാഷണംനിർത്തി കാര്യപരായണനാകും.

മുകളിലത്തെ നിലയിൽ സ്വന്തം പ്രവൃത്തിരംഗത്തിൽ സുകുമാരൻ വളരെ പരിശ്രമിച്ചു. ആദ്യം കടയിൽ വരുന്നതും അവസാനമായി കടയിൽനിന്നുപോകുന്നതും അയാളായിരുന്നു. ജാനമ്മ വളരെ ക്ലേശിച്ചു ജോലിചെയ്തുകൊണ്ടിരുന്ന ഒന്നോ രണ്ടോ ദിവസം താഴത്തെ അറയിലേക്കു കടലാസുകൾ സുകുമാരൻതന്നെ കൊണ്ടുവന്നു.

ഒരുദിവസം രാത്രിയിൽ നവവില്പനക്കാലപട്ടികകളോടൊന്നിച്ചുയച്ച ചാരുവർണ്ണമുദ്രിതമായ മനോഹരചിത്രങ്ങൾ സുകുമാരൻ ജാനമ്മയുടെ അടുത്തുകൊണ്ടുചെന്നു കാണിച്ചു.

"ഇതാ — ഇതു ഞാൻ തിരഞ്ഞെടുത്ത ചിത്രമാണു്."

ഒരു ചിത്രത്തിന്റെ പുറത്തു ജാനമ്മ കൈവല്ലി തളത്തിയിട്ടു മററു ചിത്രങ്ങളെല്ലാം നീക്കിനീക്കിത്തള്ളുകയും സംസാരിക്കയും ചെയ്തുകൊണ്ടു സുകുമാരൻ തന്റെ കൈത്തണ്ടു അതിനു് എതിരേവച്ചു. താൻ ജാനമ്മയുടെ പാണിയേ സ്പർശിച്ചുവെന്നും അപ്പോഴും സ്പർശിക്കുന്നുണ്ടെന്നും അറിയാത്തഭാവത്തിൽ അയാൾ ധാരധാരയായി സംഭാഷണം ചെയ്തു.

ജാനമ്മ കയ്ത്തണ്ടു ദൂരെ മാററി. ഒരുനിമിഷനേരത്തേക്കു കോപാരുണമായ വിചാരം അവരുടെ മസ്തിഷ്കത്തിൽ വ്യാപിച്ചുവോ? ആ അംഗസ്പർശം വെറും ഒരു യാദൃച്ഛികസംഭവമോ? അതു രാക്ഷസീയമായ ഒരു ധിക്കാരമോ? സ്വരത്തിനു യാതൊരു ഇടർച്ചയും ചുരുക്കവുംകൂടാതെ അയാൾ മുറയ്ക്കു സംസാരിച്ചുകൊണ്ടു നിന്നു അയാളുടെ പ്രവൃത്തി തീരെ അറിയാതെയാണുണ്ടായതെന്നു ഒടുവിൽ ജാനമ്മയ്ക്കു മനസ്സിലായി ആ ചിത്രവർണ്ണത്തിന്റെ മുദ്രണവിഷയത്തിൽ അയാൾ അത്രമാത്രം നിമഗ്നനായിപ്പോയി.

പെട്ടെന്നവേ മേശപ്പുറത്തുവച്ചിരുന്ന മണിയടിച്ചിട്ടു കസേര പുറകോട്ടുനീക്കി ജാനമ്മ എണീററുനിന്നു.

"കേശവാ!" എന്നു ആ സ്ത്രീ ഉറക്കെ വിളിച്ചു. നിന്റെ റാന്തൽവിളക്കു് ഇവിടെ കൊണ്ടുവാ. ഞാൻ—

പോകുന്നു......അതെല്ലാംകൊണ്ടു് എന്നെ ഉപദ്രവിച്ചതു മതി. സുകുമാരാ, നിങ്ങൾതന്നെ ചിത്രങ്ങളെല്ലാം തിരഞ്ഞെടുത്തുകൊള്ളൂ. എന്നിട്ടു് കേശവമേനവനെ കാണിച്ചു സമ്മതം വാങ്ങിക്കണം. എന്നാലാകട്ടെ"

## അദ്ധ്യായം ൭.

സതി വീണ്ടും സംഗീതമഭ്യസിക്കുവാൻ തുടങ്ങി. പ്രയാസമേറിയ ആ കല സ്വാധീനപ്പെടുത്തുവാൻ അവൾ എന്തെന്നില്ലാത്ത ഉത്സാഹം പ്രദർശിപ്പിച്ചു. അപ്പുവയ്യർ ഭാഗവതരുടെ സംഗീതവിദ്യാലയത്തിൽ, ചൂടു വർദ്ധിച്ചിരുന്ന ആ വേനൽക്കാലത്തിലെ പല സായാഹ്നങ്ങളും സതി കഴിച്ചുകൂട്ടി. അവൾക്കിപ്പോൾ കീർത്തനങ്ങൾ പാടുവാനും മററും അറിയാമായിരുന്നു.

"മകളേ! തള്ളിപ്പാടി ശ്വാസനാളത്തിനും മററും വലിയ ആയാസം കൊടുക്കരുതേ. വല്ല രോഗവും പിടിപെട്ടാൽ; സ്വതേനീയൊരു കൃശയാണു്."

"അത്ര വലിയ ശ്രമമൊന്നും ഞാൻ ചെയ്യാറില്ലമ്മേ." എന്നു സതി മറുപടി പറഞ്ഞു.

ശ്രീവിലാസംസ്റ്റോർ ഉച്ചയ്ക്കു അടയ്ക്കുന്ന ദിവസമായ വ്യാഴാഴ്ച സതി സംഗീതവിദ്യാലയത്തിൽ കാണുമെന്നു അറിയാനിടയായ സുകുമാരൻ അവിടെ ജോലിയുള്ള തന്റെ ഒരു സുഹൃത്തായ കമനൻഭാഗവതരെ സന്ദർശിക്കുന്നതിനു പുറപ്പെട്ടു. മൽമുണ്ടു്, പാപ്ലിൻഷട്ടു്, കസവുനേര്യതു്, റിസ്റ്റു് വാച്ചു്, ഷൂസ് എന്നിത്യാദികൾചേർന്നു് ഒരു മോടിയുള്ള വേഷമായിരുന്നു സുകുമാരനുണ്ടായിരുന്നതു്. സംഗീതവിദ്യാലയത്തിൽ സാധാരണമായി അന്യപുരുഷന്മാരെ പ്രവേ

ശിപ്പിക്കുകയെന്നുള്ളതു ദുർല്ലഭമായിരുന്നു. വിദ്യാലയത്തിലെ ശിപായിയും അപ്പുവയ്യർഭാഗവതരുടെ ഗുമസ്തനും വിചാരിച്ചതു സുകുമാരൻ അവിടെ പഠിക്കുന്ന യുവതികളിൽ ആരുടെയെങ്കിലും സംബന്ധിയായിരിക്കാമെന്നാണു്. അയാൾക്കു കമനൻഭാഗവതരെ പരിചയവും ഉണ്ടായിരുന്നല്ലോ.

കമനൻഭാഗവതരോടു തന്റെ പേർപറയുവാൻ സുകുമാരൻ ദ്വാരപാലനെ പറഞ്ഞയച്ചു എന്നിട്ടു് അയാൾ മുററത്തു ശീതളച്ഛായാതലത്തോടുകൂടി പടർന്നുനിന്ന മാവിന്റെ ചുവട്ടിൽ ഒരു ശാഖയിൽ പിടിച്ചുകൊണ്ടു നിന്നു. ജനാലകളിലൂടെ ഒന്നുരണ്ടുക്ലാസുകളിലായി വിദ്യാർത്ഥിനികൾ ഇരിക്കുന്നതു സുകുമാരനു കാണാമായിരുന്നു. കമനൻ ഭാഗവതർ സതി പഠിച്ചിരുന്ന സംഗീതക്ലാസിലിരിക്കുകയാണു്. ക്ലാസ്സു തീർന്നപ്പോൾ ഭാഗവതർ അടുത്തുള്ള തന്റെ മുറിയിൽ വന്നു. ഒരു പ്യൂൺവന്നു സുകുമാരനെ അങ്ങോട്ടുവിളിച്ചു. സുകുമാരൻ, ഭാഗവതരുടെ മുറിയിൽ ചെന്നിരുന്നു.

സ്ത്രീകളെപ്പോലെ തലമുടി വളർത്തി പൂവൻകോഴി വാൽപോലെ വിതിർത്തു പുറകോട്ടു കെട്ടിവച്ചു കമ്മലുപോലെയുള്ള കടുക്കനും ഇടതുകയ്യിൽ സ്വർണ്ണവളയും അണിഞ്ഞ നാല്പതോളം പ്രായംവരുന്ന ഒരു പരിഷ്കാരിയായിരുന്നു കമനൻഭാഗവതർ. ഭാഗവതരും സുകുമാരനുംകൂടി ചിരിച്ചു കുശലപ്രശ്നങ്ങൾ ചെയ്തുകൊണ്ടു മുറിയ്ക്കുള്ളിലിരിക്കുമ്പോൾ സതിയും സതീർത്ഥ്യകളും കൂടി അതുവഴി കളിച്ചും ചിരിച്ചും കടന്നുപോയി സതി മുറിക്കുള്ളിൽ നോക്കി.

"ഹാ! ഒന്നാംതരം" എന്നു് സുകുമാരൻ തന്നത്താൻ പതുക്കെപ്പറഞ്ഞു.

സംഗീതാഭ്യസനം കഴിഞ്ഞിറങ്ങിയ സതിയുടെ ആകൃതിവിശേഷം പൂർവ്വാധികം മനോഹരമായി കാണപ്പെട്ടു. സാധാരണമായി അല്പം വിളർത്തു നിരുത്സാഹയായിരിക്കുന്ന അവൾ ഇപ്പോൾ ഒരു പാടലവർണ്ണം പ്രസരിപ്പിച്ചു ഉത്സ

ഘാത്തോടുകൂടി സഖികളുടെ തോളിൽ അവലംബിച്ചു സഞ്ചരിക്കുന്നു. മുഖപരിധിയിൽ വീണുകിടക്കുന്ന കറുത്ത അളകങ്ങൾ കാററേററു പാറുന്നു. വളരെ ഭംഗിയുള്ള ചെറിയ പാദങ്ങൾ തുരുതുരെ ചവുട്ടി സതി നടക്കുന്നു.

"അഭിനന്ദനീയംതന്നെ. കണ്ണുകൾക്കു നല്ല ആനന്ദം! അല്ലേ?" എന്നു സുകുമാരൻ പതിഞ്ഞസ്വരത്തിൽ കമനൻഭാഗവതരോടു ചോദിച്ചു.

"അല്ല ഇതു സുകുമാരനാണോ? ഞാൻ പാടുന്നതു ഇവിടെ ഇരുന്നു വല്ലവരും കേൾക്കുന്നുണ്ടെന്നു വിചാരിച്ചില്ലല്ലോ." എന്നിങ്ങനെ സതി മന്ദഹാസത്തോടെ പറഞ്ഞു.

ഈ സമയം "വന്ദനം ഭാഗവതരേ" എന്നു പറഞ്ഞുകൊണ്ടു ആഭിജാത്യം തോന്നിക്കുന്ന ഒരു ചെറുപ്പക്കാരൻ കമനൻഭാഗവതരുടെ മുറിയിൽ കയറിവന്നു. അയാളുടെ ബൂട്ട്സിൻെറ ഒച്ചകേട്ടു അടുത്ത മുറിയിൽ ഇരുന്ന അപ്പുവയ്യർഭാഗവതർ എണീററു എത്തിനോക്കി, "ഇവരെല്ലാം –യാര്? ക്ലാസ്സുസമയത്തിലെ ഇങ്കെ ആരും വരക്കൂടാതു്."

അപ്പോൾ വന്നുകയറിയ യുവാവു പറഞ്ഞു.—

"ശരി. ഞാൻ വന്നതു് എൻെറ സിസ്റ്ററിനേക്കൂടി വണ്ടിയിൽ കൊണ്ടുപോകാനാണു്. ഞാൻ വീട്ടിലേക്കു പോകുന്നു."

"കരുണാകര ഉണ്ണിത്താനാ? നാം പാക്കവേയില്ലെ. തെറിതാൻ. അങ്കെ ഉക്കാങ്കിറ ആരു, അവര് യാര്?"

"അദ്ദേഹം എൻെറ ഒരു സ്നേഹിതനാണു്" എന്നു കമനൻഭാഗവതർ പറഞ്ഞു.

"അന്ത സന്ദർശകക്കെല്ലാം ക്ലാസ്സുവേളയിലെ സമയം കിടയാതു്. അതല്ലവാ രൂൾ. അതു നീങ്കളുക്കും തെരിയുമേ?"

"ശരി സ്വാമി രൂളെല്ലാമുണ്ടു്. അതറിയാം. ഇദ്ദേഹം അത്യാവശ്യമായ ഒരു സംഗതിയുമായി വരികയായിരുന്നു."

"അതേയതെ—എല്ലാം അത്യാവശ്യം താൻ" എന്നു പറഞ്ഞു അപ്പവയ്യർഭാഗവതർ അന്തർദ്ധാനംചെയ്തു. കരുണാകരനുണ്ണിത്താനെന്നു പറയപ്പെട്ട യുവാവും അവിടെ നിന്നു മറെറാരു ഭാഗത്തേക്കു പോയി.

ഇഷ്ടാ, ഇപ്പോയ ചെറുപ്പക്കാരൻ ആരാണ്? എന്നു സുകുമാരൻ കമനൻഭാഗവതരോടു ചോദിച്ചു.

കമന:—ആ—അദ്ദേഹം ഒരു യോഗ്യനാണ്. അയാൾക്കു കുറെച്ചു രാഗം ആലാപിക്കാനും മററും അറിയാം. കേട്ടോ?"

സുകുമാരൻ:—അയാളെ കണ്ടിട്ട് ഒരു പഴയതറവാട്ടുകാരനാണെന്നു തോന്നുന്നു. നീണ്ട മൂക്കും മുഖവും ആജാനബാഹുക്കളും! ഏ, എന്താ ഞാൻ പറയുന്നതു കള്ളമാണോ? അയാളുടെ പേരെന്തെന്നാ പറഞ്ഞതു്?

കമന:— കരുണാകരനുണ്ണിത്താൻ............... ഹേയ്! നിങ്ങൾ പോകാൻ ഭാവിക്കയാണോ? നിൽക്കണം ഇഷ്ടാ! ഇത്ര ധിറുതിയെന്താണ്? നമുക്ക് അല്പം സംസാരിച്ചിട്ടു പിരിയാം.

സുകുമാരൻ:—അങ്ങനെയല്ല ഭാഗവതരേ—

കമന:—ഓ പിന്നെ; അങ്ങനെയല്ല ഭാഗവതരേ! നില്ക്കണം ഇഷ്ടാ, നമുക്കു ചില സുഖമുള്ള കാര്യങ്ങളൊക്കെ പറഞ്ഞിട്ടുപോകാം.

സുകുമാ:—ആങ്ഹാ! അതിനും ഭാവമുണ്ടോ? (സുകുമാരൻ തന്റെ കണ്ണുകൾ ചെറുക്കി കമനൻഭാഗവതരുടെ മുഖത്തുനോക്കി പുഞ്ചിരിതൂകി) ഞങ്ങളുടെ മാന്യയുവതിയെപ്പററി എന്തു വിചാരിക്കുന്നു?

"സതിയമ്മയോ?" കമനൻഭാഗവതർ തോളിളക്കി. "കൊള്ളാം; തരക്കേടില്ല"

അപ്പോഴേയ്ക്കും കരുണാകരനുണ്ണിത്താൻ രണ്ടാമതും അവിടെ വന്നു വന്ദനം പറഞ്ഞു വേഗത്തിൽ പോയി. സ്ത്രീകൾവിദ്യാർത്ഥിനികളും മിക്കവാറും പൊയ്ക്കഴിഞ്ഞതു സുകു

മാരൻ കണ്ടു. അനന്തരം കമനൻഭാഗവതർ ഒരു സമാരംഭംപോലെ ചോദിച്ചു.

"അപ്പോൾ കടയിലെ വിശേഷങ്ങളെന്തെല്ലാം? ധാരാളം പിരിവുണ്ടോ? വല്യ തിരക്കാണല്ലേ?"

സുകുമാ:—അതേ. (അയാൾ താടി തടവി പുഞ്ചിരിതൂകി) നല്ല ആളുകളെല്ലാമാണു ഞങ്ങളുടെ പുള്ളികൾ.

കമന:—സ്ത്രീകളും ധാരാളം അവിടെ വരാറുണ്ട്; അല്ലേ?

സുകുമാ:—ആ! എന്തോഎനിക്കറിഞ്ഞുകൂടാ. നിങ്ങൾ ഒരു ദിവസം അവിടെ ഒന്നു വന്നു നോക്കണം. വെറും അടിച്ചുവാരുന്ന സ്ത്രീകൾപോലും അപ്സരസ്സുകളെപ്പോലെ വേഷവും അണിഞ്ഞു നില്ക്കുന്നതു കാണണമെങ്കിൽ–പാരീസിലെ വില്പനശാലകളെയും ജയിക്കും. കേട്ടോ–എന്താ ഭാഗവതൎക്ക് ഒരു വിവാഹം വേണോ?

സുകുമാരനും കമനൻഭാഗവതരും ചിരിച്ചു സുകുമാരൻ തുടൎന്നു:—

"ഞങ്ങളുടെ യജമാനത്തിയുടെ ആഫീസുമുറിയിൽ ഒരു സഹകാൎയ്യസെക്രട്ടറിയുണ്ട്. കേട്ടോ ഇഷ്ടാ, അവൾ ഒരു ചന്ദ്രക്കലതന്നെയാണു്. പേരു വസുമതി. നല്ല പോലെ കൊഴുത്തു തടിച്ച് ഓളംവെട്ടുന്ന ഒരു കൊച്ചുകുണുങ്ങുക്കട്ടയാണവൾ. നന്നായിരിക്കുന്നു; നല്ല മദാമ്മയുടെ അധരം, കാശ്മീരവനിതയുടെ തൊക്ക്, തലമുടി നമ്മുടെ കേരളത്തിലേതുതന്നെ—ചിത്രേ നിവേശ്യ—എന്നുള്ള തരം തന്നെ. ഒന്നാംതരം, ഭംഗിയുള്ള ഒരു ചിത്രംതന്നെ; എന്താ?

കമനൻഭാഗവതർ ഒന്നിളകി. വടക്കൻമട്ടിൽ പറയുന്നപക്ഷം ഒന്നു ഭ്രമിച്ചുവശായി. അയാൾ എന്തോ ഓൎത്തുകൊണ്ടെന്നപോലെ പറഞ്ഞു:

മദാമ്മയുടെ അധരം, കാശ്മീരവനിതയുടെ തൊക്ക്... അപ്പോൾ ഉത്തമസ്ത്രീയെന്നു പറഞ്ഞുകൂടേ......സുകുമാരാ! ഇഷ്ടൻ തന്റെ സമയം വെറുതേ കളയുകയാണേ.

സുകുമാ:—ഭാഗവതരന്മാരും എന്നെ ഒന്നും പഠിപ്പി ക്കേണ്ടാ.

കമന:—എനിക്കൊന്നും പഠിപ്പിക്കാനില്ലയോ? ഇതാ കേട്ടോ, ഒരു സ്നേഹിതൻ പറയുമ്പോൾ ചെവി പൊത്തിപ്പിടിക്കല്ലേ. എന്റെ സ്വഭാവം അതാണു്. ഇന്നുവരെ ഞാൻ അങ്ങിനെയാണു പ്രവൎത്തിച്ചിട്ടുള്ളതു്.

അനന്തരം താൻ സുമംഗലപുരത്തുനിന്നു് എന്നെന്നേക്കുമായി യാത്രപറയുവാൻ നിശ്ചയിച്ചിരിക്കുകയാണെന്നു കമനൻഭാഗവതർ സുകുമാരനോടു പറഞ്ഞു. സുമംഗലപുരം വെറും ചെറിയ ഒരു ടൗൺമാത്രമാണു്. അയാൾ വിശാലമായ തിരുവനന്തപുരത്തിനു പോകണമെന്നാണു വിചാരിക്കുന്നതു്. അവിടെ ചില ട്യൂഷനുമെല്ലാമായി കഴിച്ചുകൂട്ടണമെന്നാണു് കമനൻഭാഗവതരുടെ ഉദ്ദേശം. ഒരു നാടകസംഘത്തിന്റെ കൂടെ ചേരുന്നതിനു ചില ശ്രമങ്ങൾ കളെല്ലാം ചെയ്തുവച്ചിട്ടുമുണ്ടു്.

അതാണു ഞാൻ അപ്പുവയ്യർഭാഗവതരോടു് അത്ര വകവയ്പില്ലാതെപറഞ്ഞതു്; നിങ്ങൾ കേട്ടില്ലേ എന്നാൽ അയാൾക്കതറിഞ്ഞുകൂടാ. തിരുവനന്തപുരത്തെ സംഗതി തീൎച്ചപ്പെട്ടാൽ ഉടൻതന്നെ ഉള്ളകാൎയ്യം അയാളോടു ഞാൻ തുറന്നുപറയും. അയാളെപ്പററി എനിക്കുള്ള അഭിപ്രായമെന്തെന്നും പറഞ്ഞുകേൾപ്പിക്കും. അപ്പുവയ്യർഭാഗവതർ അതൊരിക്കലും മറക്കയില്ല.

ആ സംഗീതാചാൎയ്യൻ വളരെ സന്തോഷത്തോടേ ചിരിച്ചു.

സുകുമാരൻ:—നിങ്ങൾ പോകുന്നതിൽ എനിക്കു വലിയ വ്യസനമുണ്ടു്.

കമനൻ:—എന്തുചെയ്യാം. പക്ഷെ കുറേനാൾകൂടി ഇവിടെ ഇരിക്കാതെ ഇത്ര പെട്ടെന്നു ഞാൻ പോകാൻ നിശ്ചയിച്ചതെന്തുകൊണ്ടാണെന്നറിയാമോ? ഉം. അതാ

ണ ദൈവാധീനം. എനിക്കൊരു പിടികിട്ടി. അതു തന്നെ എനിക്ക ലഭിച്ച സൌകര്യം.

സുകുമാരൻ:—അതെന്തോന്നാണു്?

കമനൻ—ഇഷ്ടാ, ഒരുമാസം മുൻപു് ഒരാൾ ഒരു യുവതിയുംകൂടി സംഗീതത്തിൽ കുറേക്കൂടി സാധകംചെയ്യാൻ ഇവിടെ വന്നിരുന്നു. അയാളുടെ പേരു്—പരമു—എന്തൊ, ഞാൻ അങ്ങു മറന്നുപോയി. ഏതായാലും അയാളുടെ മകളാണു കൂടെവന്നതു്. അവളുടെ പേരു ഭാഗീരഥിയെന്നു് ഒരു നാടകക്കമ്പനിയിലാണു വാസം. വെറും പക്കമേളക്കാരിയല്ല കേട്ടോ. സ്ത്രീപ്പാർട്ടുകാരിയാണു്; രസികൻ ഒരു നടി ഒരു കളിക്ക അവൾക്കു്, നമുക്ക ഒരാണ്ടിൽ കിട്ടുന്നപണംകിടയ്ക്കും. ഭാഗീരഥിയെ ആരും വിവാഹം ചെയ്തിട്ടില്ല. എനിക്ക വലിയ ഒരു സ്നേഹം അവളോടു തോന്നി. ഭാഗീരഥിയോടു ഞാൻ കഥകളെല്ലാം പറഞ്ഞു. ഞാൻ തിരുവനന്തപുരത്തു ചെല്ലാൻ അവൾ പറഞ്ഞു, ഞാനൊന്നുമറിയണ്ടെന്നാണു പറയുന്നതു്. എനിക്കും ഇനി ഒരാശ്രയസ്ഥാനം വേണ്ടയോ? ഞാനും അങ്ങോട്ടു ചേന്നുകളയാം. ഞങ്ങൾ രണ്ടുപേരും കൂടി ചേന്നാൽ നാടകസംഘത്തിൽ നല്ലപോലെ ശോഭിക്കാതിരിക്കയില്ല. ഭാഗീരഥിയുടെ അച്ഛൻ പറഞ്ഞതു ഞാൻ എൻെറ ജീവിതം ഇവിടെ പാഴിൽ കളയുകയാണെന്നാണു്. പണമെടുക്കാവുന്ന ഏതെങ്കിലുമൊരു സ്ത്രീയെ വിവാഹംചെയ്തു് മുന്നോട്ടു കയറാൻ നോക്കണമെന്നു അയാൾ പറയുന്നു. പണമില്ലെന്നു ഞാൻ പറഞ്ഞപ്പോൾ അതുകൊണ്ടാണു ഞാൻ പറയുന്നതു് എന്നയാൾ.

സുകുമാ:—എന്തോന്നു്?

കമനൻ:—"ഇക്കാലത്തു സ്ത്രീകൾ വിചാരിച്ചാൽ പുരുഷന്മാക്കധാരാളം സഹായം ചെയ്യുവാൻ സാധിക്കും.

അല്ല നിങ്ങൾ മറക്കല്ലേ. നിയമസഭകളിൽ കേറുക, ഉദ്യോഗത്തിൽ പ്രവേശിക്കുക ഇവയെല്ലാം എങ്ങിനെ നടക്കുന്നുവെന്നറിയാമോ? "പെണ്ണുങ്ങൾ" എന്നു ഞാൻ പറയും. അവരെ ഒഴിച്ചിട്ട് നിങ്ങൾക്ക് എന്തെങ്കിലും ഉന്നതി നേടാമെന്ന് വിചാരിക്കേണ്ട. ഒരു പെണ്ണാണേ ഒരു പുരുഷന് വിജയത്തിനുള്ള എളുപ്പ വഴി കാട്ടിത്തരുന്നത്. ഓർത്തോ, ഞാൻ ഭാഗിരഥിയുടെ കൂടെത്തന്നെ പോകയാണ്."

സുകുമാരൻ:—'അതെ; പല കഥകളും എനിക്കറിയാം. പക്ഷേ അതെല്ലാം താഴ്ന്നതരങ്ങളാണ്. അതൊരു പുതിയ വിദ്യയെന്ന് ഞാൻ വിചാരിക്കുന്നുമില്ല.'

കുമനൻ:—'ഇഷ്ടാ! ഞാൻ പറഞ്ഞത് ഉയന്ന കൊമ്പിൽ പിടിക്കണമെന്നാണ്. അല്ലാതെ യാതൊരു കാര്യം കൊണ്ടും ജനിക്കാത്ത നാമൊക്കെ എന്തുചെയ്യും? നിങ്ങൾ നല്ല കോമളനായി ഒരുങ്ങിക്കഴിഞ്ഞു വേഷംകെട്ടി വരുന്ന അപ്സരച്ചെറുപ്പക്കാരികളുടെ പുറകേ നടന്ന് കാലം കളയരുത്. വല്ലതും കഷണമുള്ള ഒന്നിനെ നേരേ പിടിച്ചോണം. എത്ര വലുതായിരിക്കാമോ അത്ര വലുതായിരിക്കണം."

സുകുമാരൻ:—(ചിരിച്ചുകൊണ്ട്) 'ഞാൻ മുൻപേ തന്നെ പറഞ്ഞില്ലേ. നിങ്ങൾ എന്നെ പഠിപ്പിക്കാറായിട്ടില്ലെന്ന്."

കുമനൻ:—"താൻ മിട്ടുമിട്ടുക്കനാണ്. അതെനിക്കറിയാം. പക്ഷേ നല്ലകാലം വെറുതെ കളയുന്നു. സ്വല്പം പ്രായം കൂടിയിരുന്നാലെന്ത്? അധികാരവും സ്വാതന്ത്ര്യവുമുണ്ടെങ്കിൽ—ഹ! ഞാനായിരിക്കേണ്ടിയിരുന്നു തന്റെ സ്ഥാനത്ത്. പക്ഷേ ഞാൻ തിരുവനന്തപുരത്തിനു തന്നെ പോകയാണ്. അക്കാര്യം തീർച്ചപ്പെടുത്തിക്കഴിഞ്ഞു. എനിക്കു കിട്ടിയിരിക്കുന്നത് ഒരു വിരിഞ്ഞ പൂതന്നെയാണെടോ."

സുകുമാരൻ:—'നിങ്ങൾക്കു മംഗളം ഭവിക്കട്ടെ.'

കമനൻ:—'എടോ കൊച്ചുകിശോരാ! തനിക്കും മംഗളം ഭൂയാത്. എനിക്കു കുട്ടനെ പഠിപ്പിക്കാനൊന്നുമില്ല. അതു സമ്മതിച്ചു. എന്നാൽ പിരിഞ്ഞുപോകുമ്പോൾ ഒരു മുന്നറിവു തന്നേക്കാം. നിങ്ങൾ ഇന്നിവിടെ വന്നതു് എന്നെക്കാണാനായിട്ടു മാത്രമാണെന്നു ഞാൻ വിചാരിക്കുന്നുവെന്നാണോ ഇഷ്ടന്റെ വിചാരം? കൊള്ളാം. അതങ്ങുവച്ചേരേ. സതിയമ്മേക്കണ്ടു ധ്യാനിക്കാനല്ലയോടോ കൊച്ചുകള്ളാ! താനിവിടെ എന്റെ പേരും പറഞ്ഞോണ്ടു വന്നതു്? പക്ഷേ സ്വല്പം നേരത്തേകൂട്ടി ഇതിനിറങ്ങിയിരുന്നെങ്കിൽ അസാദ്ധ്യമെന്നു ഞാൻ പറയുകയില്ലായിരുന്നു. നിങ്ങൾ വളരെ താമസിച്ചു. കരുണാകരനുണ്ണി ഞാൻ നേരത്തേ അടുത്തുപോയി.'

സുകുമാരൻ:—"ഉള്ളതോ?"

കമനൻ:—"എന്തൊന്നുണ്ടു് പന്തയം? അയാൾ മുറയ്ക്കു ഇവിടെ വരും. അയാളുടെ ഒരു അകന്ന പെങ്ങളും ഇവിടെപഠിക്കുന്നുണ്ടെന്നാണുപറയുന്നതു് ചിലപ്പോൾ ക്ലാസുകഴിഞ്ഞു് അവർ ഒന്നിച്ചു അതിലെയും ഇതിലെയും എല്ലാം തിരിഞ്ഞു സതിയമ്മയുടെ വീടുവരെ പോകും. ഇന്നു പോകാഞ്ഞതെന്തെന്നാണെങ്കിൽ വ്യാഴാഴ്ചയാകയാൽ നേരത്തേ തള്ളയെ വഴിയിലെങ്ങാനും വച്ചു കണ്ടെങ്കിലോ എന്നു പേടിച്ചാണു്............ അതു് സാദ്ധ്യമല്ല എന്റെ ചങ്ങാതി! സതിയമ്മ അവകാശപ്പെട്ടുപോയി."

---

# അദ്ധ്യായം ൯

സതി പിന്നെയും ഏതോ മാന്യസ്നേഹിതയുടെ വസതിയിൽ പോയി അല്പനാളുകൾ താമസിച്ചു. മകളുടെ അഭാവത്തിൽ അമ്മ അസാധാരണമായ വിധത്തിൽ നിരുത്സാഹയായിത്തീൎന്നു. ഈൎഷ്യയില്ലായിരുന്നെങ്കിലും ജാനമ്മയെ പ്രസാദിപ്പിക്കുവാൻ വളരെ പ്രയാസമായിരിക്കുന്നുവെന്നു് കുടയിലുള്ളവൎക്കെല്ലാം ബോദ്ധ്യമായി. മകളില്ലായിരുന്നതിനാൽ അമ്മ തനിയേ ഇരുന്നു ക്ലേശിക്കുകയാണെന്നു് എല്ലാവൎക്കും അറിയാമായിരുന്നു. സൎവരും ജാനമ്മയോടു് സഹതപിച്ചു. കുടയടച്ചതിന്റെ ശേഷം ടൌണിന്റെ പ്രാന്തദേശങ്ങളിൽ ഏകാകിനിയായി സഞ്ചരിക്കുന്ന ജാനമ്മയെ കണ്ട കുടയിലെ കീഴ്ജീവനക്കാൎക്കെല്ലാവൎക്കും എന്തെന്നില്ലാത്ത അനുകമ്പ ആ സ്ത്രീയുടെ നേൎക്കുണ്ടായി. പരിഷ്കാരിണിയായ സതി ഇത്രനാൾ അങ്ങുമിങ്ങും പോയി താമസിക്കുന്നതു് ഏറ്റെക്കുറേ കഠിനമാണെന്നും അവർ വിധിക്കാതിരുന്നില്ല.

തീരെ കാറ്റില്ലാതെ തീപോലെ എരിയുന്ന ഒരു ദിവസമായിരുന്ന അന്നു വൈകുന്നേരം സുകുമാരൻ വിശേഷവസ്ത്രങ്ങൾ ധരിച്ചു് ഒരു സവാരിവടിയുമെടുത്തു് റോഡിലിറങ്ങി നടന്നു. അയാളുടെ ആകാരത്തിനുള്ള തിളക്കം കണ്ടു് പല നയനങ്ങളും അങ്ങോട്ടു് ആകൎഷിക്കപ്പെട്ടു. സ്വകാൎയ്യകാൎയ്യദൎശിനിയായ വസുമതി നേരേ നോക്കാതെ മന്ദഹസിച്ചു് നമിച്ചു വസ്ത്രവുമൊതുക്കി ഒഴിഞ്ഞുമാറിപ്പോയി. സുകുമാരനാകട്ടെ ഗാംഭീൎയ്യത്തോടെ കണ്ടുവെന്ന ഭാവം പ്രകടിപ്പിച്ചു് ഉദ്ധതനായി നടന്നുപോയതേയുള്ളു. ഇന്നുരാത്രി വസുമതിയുമൊത്തു സമയം പാഴാക്കുന്നതിനു സുകുമാരനു

സമ്മതമില്ല. വേറെ വലിയ ചില കാര്യങ്ങൾ ഉണ്ടാകാനിരിക്കുന്നു.

സുകുമാരൻ ഒരു അച്ചടിശാലയുടെ അരികിലുള്ള ഇടവഴിയിലൂടെ കിഴക്കോട്ടു നടന്നു് തെക്കുവടക്കു നീണ്ട ഒരു പ്രധാന പാതയിലിറങ്ങി കുറേ വടക്കോട്ടു ചെന്നു് പിന്നെയും തിരിഞ്ഞുപോയി. അയാൾ റെയിൽവേപ്പാളവും കടന്നു നദിയെ തൊട്ടുകിടക്കുന്ന മൈതാനത്തിൽവന്നു. ഈ മൈതാനം റെയിൽവേക്കമ്പനിക്കാരുടെ വകയായിരുന്നുവെങ്കിലും അതിൽ പ്രത്യേകകെട്ടിടങ്ങളോ പണികളോ ഒന്നും ചെയ്യാതെ വെറും വെളിസ്ഥലമായി ഇട്ടിരിക്കുകയാണു്. ആറിനും റോഡിനും ഇടയ്ക്കു് വിസ്തൃതമായി കിടക്കുന്ന ആ മൈതാനം സുമംഗലപുരം പട്ടണത്തിലെ ജനങ്ങളുടെ സായാഹ്ന വിഹാരരംഗമായിരുന്നു. അതിന്റെ ചില ഭാഗങ്ങളിൽ ഫുട്ബാൾകളിയും ചില ഭാഗങ്ങളിൽ ഇളംതെന്നലേല്ക്കലും ചില ഭാഗങ്ങളിൽ തരുണീതരുണന്മാരൊത്തുചേർന്നുള്ള ഉലാത്തലും കാണാവുന്നതാണു്. വസന്തവർഷകാലങ്ങളിൽ തൃണസുമങ്ങളോടുകൂടി ആ മൈതാനം നയനാഭിരാമമായ ഹരിതവർണ്ണമണിഞ്ഞും ഗ്രീഷ്മകാലത്തു് മിക്കവാറും ഒരു തവിട്ടുനിറം ചാർത്തിയും കാണപ്പെടാറുണ്ടു്. പട്ടണനിവാസികൾക്കു മൈതാനത്തിൽ വന്നു വിഹരിക്കുന്നതിനു വേണ്ട സൌകര്യങ്ങളെല്ലാം മുനിസിപ്പാലിററിയിൽനിന്നു ചെയ്തുകൊടുത്തിട്ടുമുണ്ടായിരുന്നു. ഗ്രീഷ്മകാലത്തിലെ ഇത്തരം സായന്തനവേളകളിൽ പ്രണയബദ്ധരായ കാമിനീകാമുകന്മാരും മൈതാനഭംഗിയെ മനോജ്ഞമാക്കാതിരുന്നില്ല. പുളിനങ്ങളിൽ കിടക്കുന്ന കൽകഷണങ്ങളിൽ തട്ടി കുളുകളെ വർത്തമാനം പറഞ്ഞുകൊണ്ടു കൊഞ്ചിക്കുഴഞ്ഞൊഴുകുന്ന തടിനിയും മന്ദമാരുതനിൽ തലയാട്ടിയാനന്ദിച്ചു നിൽക്കുന്ന തീരതരുക്കളും നന്ദനോദ്യാനത്തിലെ പാതയെന്നതിൻവണ്ണം അവയ്ക്കിടയിലൂടെയുള്ള റോഡും മൈതാനത്തിന്റെ കിഴക്കരികിൽ അകലെ അവിച്ഛിന്നശോഭയോടു

കൂടി കാണാവുന്ന രമണീയവയൽപ്പരപ്പും പടിഞ്ഞാറു റെയിൽവേസ്റ്റേഷനും സുമംഗലപുരം പട്ടണവും എല്ലാം കൂടി മനോഹരം മനോഹരമെന്നേ പറയേണ്ടതുള്ളൂ.

മൈതാനത്തിലിറങ്ങി സുകുമാരൻ വേഗത്തിൽ ഉലഞ്ഞുനടന്നു. സൂക്ഷ്മമായി അങ്ങുമിങ്ങും നോക്കിക്കൊണ്ടാണ് അയാൾ മുന്നോട്ടു പോയതു്. അപ്രകാരം വേഗത്തോടും ലാഘവത്തോടുംകൂടി പോകുന്ന അയാളുടെ ശരീരശക്തിയും ആയാമ്യതയും ദർശനീയമായിരുന്നു. പുരുഷയൌവനത്തിൻെറയും വീര്യത്തിൻെറയും മൂർത്തീഭാവംതന്നെയായിരുന്നു സുകുമാരനെന്ന് അപ്പോൾ കാണുന്ന ഏതൊരാൾക്കും ബോദ്ധ്യപ്പെടാതിരിക്കയില്ല. മൃഗീയമായ ആരോഗ്യത്തിൽ അഭിമാനിക്കുന്ന പരുഷമായ പുരുഷഹിംസ്രത്വം അയാളിൽ നല്ലപോലെ വ്യഞ്ജിക്കുന്നുണ്ടായിരുന്നു മാംസപേശികളുടെ വൈഭവംകൊണ്ടു് ആയാമ്യതയോടും ലാഘവത്തോടും ഒരു മാർജ്ജാരത്തെപ്പോലെ ഗമിക്കുന്ന ആ യുവാവിനെക്കണ്ടാൽ, അന്തിമയങ്ങി നിഴലുകൾ വീശിത്തുടങ്ങുമ്പോൾ ഇരയാക്കി നശിപ്പിക്കുന്നതിനുവേണ്ടി സാധുപ്രാണിയെ അന്വേഷിച്ചു പതുങ്ങി സഞ്ചരിക്കുന്ന ഭംഗിമാനെങ്കിലും ക്രൂരനായ ആ ഹിംസ്രജന്തുവിൻെറ ഓർമ്മ ഏതൊരുവൻെറ ബുദ്ധിപുടത്തിലും സ്ഫുരണംചെയ്യും.

ഏകാന്തമായ ഒരു രൂപം നദീതീരത്തിലുള്ള തരുക്കളുടെയിടയിലൂടെ നീങ്ങുന്നു—സുകുമാരൻ മുറുകെ നടന്നു.

"ജാനമ്മ കാററുകൊള്ളാൻ നടക്കുകയായിരിക്കാം" എന്നു സുകുമാരൻ അത്യന്തം മര്യാദയോടെ കുശലപ്രശ്നം ചെയ്തു.

ജാനമ്മ: — "അല്ലാ! സുകുമാരനോ!"

സുകുമാരൻ:—"അതെ; സാധാരണയായി ഈ വഴി നടക്കുകയില്ലായിരിക്കാം."

ജാനമ്മ:—(അല്പം ദാർഢ്യത്തോടെ) "ഞാൻ നടക്കാറുണ്ടു്. എനിക്കു് ഏററവും ഹൃദ്യമായ ഒരു നടത്തയാണിതു്."

"നല്ല അഭിരുചി" എന്നു പറഞ്ഞിട്ട് സുമംഗലപുരംപട്ടണത്തെ സുകുമാരൻ ചൂണ്ടിക്കാണിച്ചു. "ഇവിടെനിന്നു നോക്കിയിട്ട് സുമംഗലപുരംപട്ടണം ഒരു സ്വർഗ്ഗലോകംപോലെ കാണപ്പെടുന്നു. എന്നാൽ വ്യവസായശാലകളിൽനിന്നു പുറപ്പെടുന്ന പുകപ്പരപ്പ് അതിന്റെ മോഹനസ്വഭാവത്തെ മലിനമാക്കുന്നു അങ്ങിനെയല്ലേ?"

പരിണതദിനാന്തകാന്തിയിൽ പട്ടണം ചേതോഹരമായിത്തന്നെ പ്രത്യക്ഷപ്പെട്ടു. കെട്ടിടങ്ങളുടെ മുകൾപ്പരപ്പും നാനാവർണ്ണോജ്ജ്വലങ്ങളായ മേഘപാളികളും കൂടി ചുംബനംചെയ്യുന്നതുപോലെ തോന്നി. താമസിയാതെ ചക്രവാളം വിവർണ്ണമായിത്തീരും. ധൂസരതയിൽ പട്ടണവും കേദാരവും മൈതാനവും നദിയുമെല്ലാം അവ്യക്തങ്ങളാകും. ലോകം തമോമയിയായ പ്രകൃതിയിലേക്കു ലയിക്കുന്നതുപോലെയും അനുഭവപ്പെടും. എന്നാൽപരിപൂർണ്ണമായ രാത്രിയെന്നുള്ളതു സുമംഗലപുരംപട്ടണത്തിലുണ്ടാകയില്ല. ഈ കാലങ്ങളിൽ പട്ടണത്തിലെ വിളക്കുകളൊന്നും അണയ്ക്കാറില്ലായിരുന്നു.

ജാനമ്മയുടെ വെളുത്ത ശരീരത്തിൽ നീലിച്ച സാരിയും ചുവപ്പുഘരായയും പച്ചപ്പൂത്താലിയുംകലന്ന് ബഹുളൈശ്വര്യം തെളിഞ്ഞുകാണാം. ജാനമ്മയും സുകുമാരനും കൂടി ഒററയ്ക്കു നടന്നു. അല്പസമയം വളരെ യോഗ്യമായും മര്യാദയോടു അവരു യുവാവോടും സംസാരിച്ച് ഒരു വ്യാപാരകുശലയുടെ നല്ല ചുറുക്കോടെ ജാനമ്മ പറഞ്ഞു:—"ഞാൻ പലപ്പോഴും വിചാരിച്ചിട്ടുണ്ട് ഇത്ര വിശാലമായ സ്ഥലം ഈ റെയിൽ വെകമ്പനിക്ക് ഇവിടെ എന്തിനാണ്? അത്ഭുതം തന്നെ!"

സുകുമാരൻ:—"അതെ, ഞാനും അത്ഭുതപ്പെടുന്നു."

ജാനമ്മ:—"എന്തെങ്കിലും ഒരു ലാക്കു നീണ്ടുകണ്ടുകൊണ്ടായിരിക്കണം അവർ ഈ സ്ഥലം വാങ്ങിയതു്. ഈ ലാക്കു ഇപ്പോഴുമില്ലെങ്കിൽ അവരതു കൈവശംവച്ചുകൊണ്ടിരിക്കയുമില്ല. എന്തെങ്കിലുമൊരു ഉദ്ദേശമില്ലാ

തെ ഇരുന്നൂറേക്കർ സ്ഥലം വെറുതെ ഇട്ടുകൊണ്ടു് ആരുമിരിക്കയില്ല."

സുകുമാരൻ:—"ഒരിക്കലുമില്ല"

ജാനമ്മ:—"ചിലപ്പോൾ എനിക്കു തോന്നാറുണ്ടു്. അവർ ഇതു വല്ല ഡിപ്ലോമസിയോ മറ്റോ ആക്കുമെന്നു്. അങ്ങിനെ ഞാൻ കേട്ടിട്ടാണേ പറയുന്നതു്. അതിൽനിന്നു് അവരെ തടയുന്നതിനു ആർക്കാണു കഴിയുക?"

സുകുമാരൻ:—"വളരെ സൂക്ഷ്മമായ ഒരു ആലോചനയാണതു്."

ജാനമ്മ:—"അങ്ങിനെ സംഭവിക്കുന്നപക്ഷം അതു പട്ടണത്തിനു് ഗുണമോ ദോഷമോ എന്നുള്ള പ്രശ്നം ഉണ്ടാകാതിരിക്കയില്ല.

അനന്തരം ജാനമ്മ പൊട്ടുന്നനവേ സംഭാഷണം നിർത്തി. അവൾ വലിയഗാംഭീര്യത്തോടും ഒഴിഞ്ഞുനിന്നും പെരുമാറിത്തുടങ്ങി. അല്പം ഒരു പരുഷഭാവം അവളിൽ വ്യാപിച്ചു. ഒരുപക്ഷേ സന്ദർശനം അവസാനിച്ചിരിക്കുന്നു എന്നു് സൂചിപ്പിക്കുന്നതിനായിരിക്കാം ഇപ്രകാരമൊരു ആകാരവ്യത്യാസത്തെ സ്വീകരിച്ചതു്.

എന്നാൽ സുകുമാരൻ ഈ സൂചന മനസ്സിലാക്കിയെന്നു ഭാവിച്ചതേയില്ല. അയാൾ ജാനമ്മയുടെ ഒററയ്ക്കു തന്നെ നടന്നു. വേഗം ആത്മകഥാകഥനത്തിനു് അയാൾ ആരംഭിച്ചു. ദയയേറിയ ഒരു ഹസ്തം തന്റെമേൽ വർഷിച്ച സഹായങ്ങളെപ്പററി പറയുവാൻ ഭാവിക്കവേ സുകുമാരനെ തടയുവാനുള്ള ഒരു ശ്രമം നടന്നു. എങ്കിലും ഉടൻതന്നെ യാതൊരുനിരോധനവുംകൂടാതെ തരുണന്റെ സംഭാഷണസ്വരം ശ്രവിക്കുന്നതിൽ ജാനമ്മ വിധേയയായി. പകരം ആ വനിത സംസാരിച്ച സ്വരംതന്നെ വിചിത്രമാംവണ്ണം മൃദുവും സൗമ്യവുമായിരുന്നു. സുകുമാരൻ വിനീതനായി പറഞ്ഞു:—

"ഈ സൗകര്യം കിട്ടിയതിനേ ഞാൻ വേണ്ടവണ്ണം ഉപയോഗിക്കുന്നു. തൃപ്തിവരുവോളം എനിക്കു ജാനമ്മയ്ക്കു നന്ദിപറയാൻ ഒരുകാലവും സാധിക്കയില്ലെങ്കിലും എന്നിൽ നിക്ഷേപിച്ചിരിക്കുന്ന ഈ വിശ്വസ്തതയ്ക്കു് ഏതെങ്കിലുമൊരുവിധത്തിൽ നന്ദിപറയുന്നതിനു ഒരു സന്ദർഭം കിട്ടേണമെയെന്നു ഞാൻ പ്രാർത്ഥിച്ചുകൊണ്ടിരിക്കയായിരുന്നു."

ജാനമ്മ:—"സുകുമാരൻ അതു വേണ്ടവണ്ണം നിറവേററുമെന്നു് എനിക്കു നല്ല നിശ്ചയമുണ്ടു്."

സുകുമാരൻ:—"എന്തോ, എനിക്കറിഞ്ഞുകൂടാ. എനിക്കു പറയാനുള്ള ഘോരമായ ഒരു പരമാർത്ഥം പറയുന്നതു കേൾക്കുമ്പോൾ, എൻെറ ഭയം, ജാനമ്മ........ മററൊന്നു......"

ജാനമ്മ:—(സൗമ്യമായി ദയയോടെ) "സുകുമാരാ! നിങ്ങളുടെ സ്വകാര്യകാര്യങ്ങളൊന്നും തീരെ എന്നോടു പറണമെന്നില്ല നിങ്ങൾ പറയുന്നതു വ്യാപാരത്തെ സംബന്ധിച്ചുള്ള എന്തെങ്കിലുമല്ലെങ്കിൽ അതായതു—കടയെസ്സംബന്ധിച്ചു്—എനിക്കതു കേൾക്കേണ്ടാ."

സുകുമാരൻ: "ഓ! അതു ഇത്രമാത്രമാണു്. പക്ഷേ അതു കേൾക്കുമ്പോൾ ഒരു നന്ദികേടുപോലെ തോന്നുമെന്നു എനിക്കറിയാം.........നിങ്ങൾ എനിക്കു ധാരാളമെല്ലാം ചെയ്തിട്ടുണ്ടെങ്കിലും ജാനമ്മേ, സത്യംപറയുന്നപക്ഷം എനിക്കിവിടെ അശേഷം മനസ്സുഖമില്ല"

"ഞങ്ങ് ഹാ" ജാനമ്മ വീണ്ടും ദീർഘമായി ഒന്നു നിശ്വസിച്ചു. വർത്തമാനം പറഞ്ഞുകൊണ്ടു് അവർ നടന്നു. "അതായതു നിങ്ങൾ ഞങ്ങളെയെല്ലാം വിട്ടുപോവുകയാണോ?"

സുകുമാരൻ:—"അതെ. ചിലപ്പോൾ അങ്ങനെ ഞാൻ വിചാരിക്കാറുണ്ടു്"

ജാനമ്മ:—"അങ്ങനെയായാൽ നിങ്ങൾക്ക വല്ല ഗുണവും ഉണ്ടാകുമോ?"

സുകുമാരൻ:—ഹേയ്. ഒരിക്കലുമില്ല. ഈ ഒരുനില എനിക്ക് ഒരിടത്തും കിട്ടുകയില്ല."

ജാനമ്മയുടെ ചോദ്യം വഹിച്ചിരുന്ന അനുവാദത്തോടുകൂടി സുകുമാരൻ സ്വഹൃദയത്തിനുണ്ടായിരിക്കുന്ന പുതിയ അവസ്ഥാന്തരത്തെ വർണ്ണിച്ചു. ഭാഗ്യദേവതയുടെ അപാംഗവീക്ഷണത്തിനു ഭാജനമായ ഒരുവനാണ് അയാൾ അയാൾക്കിഷ്ടമായുള്ള ഒരു പ്രവൃത്തിയാണ് അനുദിനം ചെയ്യുന്നത്. എങ്കിലും അയാൾക്ക അസുഖവും അസ്വസ്ഥതയുമാണ്. അസംഖ്യം ആളുകളുടെയിടയിൽ അയാൾക്ക വിജനതയുടെയും ഏകാന്തതയുടെയും അനുഭൂതിയേയുള്ളു. അയാൾക്ക സഹഭാവം വേണ്ടിയിരിക്കുന്നു. അയാൾ ഒരു സഹചാരിണിയുടെ സാന്നിദ്ധ്യത്തെക്കൂടി ഉൽകടമായി വാഞ്ഛിക്കുന്നു വളരെനേരം വിശദീകരിച്ചതിൻെറശേഷം സുകുമാരൻ ഖേദവിവർണ്ണമായ സ്വരത്തിൽ പറഞ്ഞുനിർത്തി: "ഇതാണ് എൻെറ മനസ്സിൻെറ ഇന്നത്തെ നില." ജാനമ്മ അയാളുടെ നേക്ക നിന്ന് മുഖംതിരിച്ചു നടിക്കപ്പുറത്തു വളരെദ്ദൂരെ വിസ്ഫാരിതനയനയായി നോക്കുകയായിരുന്നു. അവൾ നേരെ നിവന്നുനടന്നു; പരുഷവും നിഷ്കരുണവും ആയ സ്വരത്തിൽ ചിലതു പറയുകയും ചെയ്തു.

ജാനമ്മ: "നിങ്ങളുടെ രോഗലക്ഷണങ്ങളെല്ലാം എനിക്ക മനസ്സിലായെന്നാണു തോന്നുന്നതു്. ഒരു ചെറുപ്പക്കാരൻ ഇത്തരത്തിലെല്ലാം സംസാരിക്കുമ്പോൾ അതിൻെറ കാരണം ഊഹിക്കുന്നതിന്ന് യാതൊരു വിഷമവുമില്ല."

സുകുമാരൻ:—"എന്നാൽ ഊഹിക്കണം."

ജാനമ്മ:—(നിവികാരയായി) "എനിക്ക് ആകപ്പാടെ ഒന്നു മാത്രമേ ഊഹിക്കുവാൻ സാധിക്കുന്നുള്ളു. നിങ്ങൾ പ്രേമത്തിൽ പെട്ടിരിക്കുന്നു."

സുകുമാരൻ:—"അതെ"

സുകുമാരൻ തന്നെ ഒരു അടി അടിച്ചതിൻവണ്ണം ജാനമ്മ ഒന്നു ചുളുങ്ങി. അനന്തരം വിദലിതമായിരുന്ന ജാനമ്മയുടെ ബിംബാധരോഷ്ഠങ്ങൾ വീണ്ടും മുറുകി. മുഖത്തിനു് ഒരു വിഗ്രഹത്തിന്റെ വദനത്തിലുള്ള നിശ്ചലത പകന്നു.

ജാനമ്മ:—"ആട്ടെ. നിങ്ങൾ പറയണമെന്നല്ലേ ആഗ്രഹിക്കുന്നതു്. അതേപ്പററിയുള്ളതെല്ലാം എന്നോടു പറയൂ."

സുകുമാരൻ:—"ഒരു പുരുഷന്റെ ജീവിതത്തിൽ പ്രേമമെന്നതു് വലിയ ഒരു വിഷമഘട്ടമാണു്. അതവനെ എന്നെന്നേയ്ക്കും സൃഷ്ടിക്കയോ സംഹരിക്കയോ ചെയ്യുന്നു."

ജാനമ്മ:—"വിധി നിങ്ങൾക്കു ദയാപൂർണ്ണമായ അനന്തരഫലം തരുമെന്നാണു് എന്റെ വിചാരം"

സുകുമാരൻ:—"അതെന്തോ—എങ്കിലും ജാനമ്മേ, ഞാൻ എന്റെവിധിയെപ്പററി വളരെ ഭയപ്പെടുന്നു. പ്രയാസമൊന്നുമില്ലാതെ മുന്നോട്ടു പോകുവാൻ എനിക്കു സാധിക്കയില്ല. പലവേലികളും മതിലുകളും വൈഷമ്യങ്ങളും ഉണ്ടു്. എന്റെ മുൻപിൽ സർവ്വത്ര അന്ധകാരമല്ലാതെ ഞാൻ യാതൊന്നും കാണുന്നില്ല."

ജാനമ്മ:—"നിങ്ങളുടെ അനുരാഗത്തിൽ അവിവേകം പററിയിട്ടില്ലല്ലൊ"

സുകുമാരൻ:—"അവിവേകം പററിപ്പോയി—ഒരുതരത്തിലാലോചിച്ചാൽ. ഇവിടെ അല്പനേരം ഇരിക്കുന്നോ? ചൂടു് ഇപ്പോഴും ആറിയിട്ടില്ല."

ഭൂമിയുടെ ശരീരത്തിന്റെ ചൂടു് അപ്പോഴും വിട്ടിട്ടുണ്ടായിരുന്നില്ല. തപിക്കുന്ന ഭൂമി വീർപ്പിടുന്നതുപോലെ തോന്നി. തരുനികരപർണ്ണങ്ങളെ സഞ്ചലിപ്പിക്കുവാൻ, സന്ധ്യാസമീരണനില്ലായിരുന്നു. വായു ഘനവും മന്ദവുമായി വർത്തിച്ചു. അവിടെ ഒരു ഛായാവൃക്ഷത്തിന്റെ മൂട്ടിലുണ്ടായിരുന്ന ശി

ലാപട്ടത്തിന്മേൽ ഇരിക്കുന്നതിനു് ജാനമ്മ ഉൽസുകയായി. ആ ശ്രാന്ത, അംഗങ്ങളയച്ചിട്ടു അതിന്മേലിരുന്നു. അവൾ മാംസളമായ ചുമൽ മരത്തിന്മേൽ ചാരി. അടുത്തു നദിയിൽ ഒഴുകിക്കൊണ്ടിരിക്കുന്ന നീലജലപ്രവാഹത്തിൽ മിഴിയിമയ്ക്കാതെ നോക്കിക്കൊണ്ടു് ജാനമ്മ ഇരുന്നു.

"ആകയാൽ പ്രയാസമാണു്" സുകുമാരൻ മന്ത്രിച്ചു. "വളരെ വളരെ പ്രയാസങ്ങൾ". തന്റെ പിന്നിൽ പരന്ന ശൂന്യമായ മൈതാനത്തിൽ അയാൾ മുഖം തിരിച്ചു നോക്കി. ജനശൂന്യമായ വഴി നെടുനീളെ അയാൾ നിരീക്ഷിച്ചു. അയാൾ ശിലാപട്ടത്തിന്റെ ഒററത്തിട്ടിരുന്ന കസവുകരയുള്ള പട്ടെടുത്തു മുഖം തുടച്ചു. "നമുക്കു കടക്കാൻ പാടില്ലാത്ത പല പ്രതിബന്ധങ്ങളുമുണ്ടു്"

ജാനമ്മ:—"നിങ്ങൾ ഇനി വിവാഹം കഴിഞ്ഞ ഏതെങ്കിലും സ്ത്രീയിലാണോ അനുരക്തനായിരിക്കുന്നതു്? അവൾക്കു നിങ്ങളുടെ അനുരാഗത്തെ ഫലവത്താക്കാൻ സ്വാതന്ത്ര്യമില്ലായിരിക്കാം അല്ലേ?"

"അല്ല, ആ സ്ത്രീ വിവാഹിതയായിരുന്നു. എന്നാൽ ഇപ്പോൾ സ്വതന്ത്രയാണു്......എന്നെ അതിലേക്കു ഇളക്കിവിടുന്നതു അവൾക്കു ഒരു വിനോദംപോലെ കരുതുന്നതായി എനിക്കു തോന്നുന്നു. എന്നെ എരിപൊരിക്കൊള്ളിക്കുന്നതും ആ സ്ത്രീക്കു ഒരു രസമായിരിക്കാം." ഇത്രയും പറഞ്ഞിട്ടു് അലക്കുമൽമുണ്ടുടുത്തു ശോഭിക്കുന്ന കനത്തുവിരിഞ്ഞ മടിയിൽ നിഷ്പന്ദമായിക്കിടന്ന ജാനമ്മയുടെ കൈത്തണ്ടുകളിൽ ഒന്നിനെ സുകുമാരൻ എടുത്തു.

"ആ സ്ത്രീ ജാനമ്മയാണു്."

ജാനമ്മയാകട്ടെ കൈവെട്ടിവലിച്ചെടുത്തു; ഇരുന്നയിടത്തുനിന്നും ചാടി എണീററു; എന്തെന്നില്ലാത്ത ദേഷ്യത്തോടുകൂടി ഇപ്രകാരം പറഞ്ഞു:—

സുകുമാരാ, തനിക്കു ചിത്തഭ്രമം പിടിപെട്ടോടോ?

സുകുമാരൻ:—“അതെ; ചിത്തഭ്രമമാണെന്നുതന്നെ എനിക്കും തോന്നുന്നു. പക്ഷേ ആരെയാണു കുററപ്പെടുത്തേണ്ടതു്? എൻെറ ചിത്തത്തെ ഇത്തരത്തിൽ ഭ്രമിപ്പിച്ചതു് ആരാണു്?”

വഴി തടഞ്ഞുകൊണ്ടു് തൊട്ടു തൊട്ടില്ല എന്നുള്ള മട്ടിൽ അയാൾ ജാനമ്മയുടെ മുൻപിൽ അഭിമുഖമായി നിന്നു.

“എന്തിനു്, എനിക്കു് ഈ വ്യാജങ്ങളൊന്നും ഇനി കഴികയില്ല ഞാൻ കള്ളമാണു ജാനമ്മയോടു മുൻപേ പറഞ്ഞതു്. ജ നമ്മ ഇങ്ങോട്ടു പോരുന്നുണ്ടെന്നു് ഞാനറിഞ്ഞു—ഞാനും പുറകേ തിരിച്ചു. ഒരിക്കലെങ്കിലും എൻെറ പ്രിയയുമായി ഒന്നിച്ചൊന്നിരിക്കണമെന്നു് എനിക്കു തോന്നി.”

വേണ്ട, ഇനി ഒരക്ഷരം ഉരിയാടരുതു്. ഞാൻ കേൾക്കുകയില്ല........അയ്യോ!!!’

ഇത്രയും പറഞ്ഞുതീരുന്നതിനുമുൻപുതന്നെ സുകുമാരൻ ജാനമ്മയുടെ കൈകൾ കടന്നുപിടിച്ചു. അയാളുടെ കരുത്തുള്ള പാണിദണ്ഡങ്ങൾ ആ മഹരിയുടെ ശരീരത്തെ മുറുക്കെക്കെട്ടി ബലംപ്രയോഗിച്ചു് ഇറുകെ അടുപ്പിച്ചു. സുകുമാരൻ ചന്ദ്രഖണ്ഡംപോലെയുള്ള ആ കവിളിൽ അമുത്തി ഒന്നു ചുംബിച്ചു.

“സുകുമാരാ...മാനക്കേടു്, മാനക്കേടു്......നിങ്ങൾക്കു് ഇത്ര ധിക്കാരമോ?.....ഞാൻ പോകട്ടെ—വിടു—വിടു ”

സുകുമാരൻെറ ഇരുമ്പുകൈകൾകൊണ്ടു പ്രേമോൽക്കടതേ നിർമ്മിച്ച വലയത്തിനുള്ളിൽ കിടന്നു ജാനമ്മ മോചനം ലഭിക്കുവാൻ പുളയുകയായിരുന്നു തണ്ടൊടിഞ്ഞ താമരപ്പൂപോലെ അവളുടെമുഖം കുനിഞ്ഞുകിടന്നു. ജാനമ്മ രണ്ടു കൈകൾകൊണ്ടും യുവാവിനെ തള്ളിനീക്കാൻ വ്യഥാശ്രമം ചെയ്തു. കനത്തുയന്ന ജാനമ്മയുടെ മാറു് എങ്ങ

ലടിച്ചു. അംസങ്ങൾ വീത്തുലഞ്ഞു. എന്നാൽ കൈയ്യുക്കിൻെറ നിഷ്കരുണമായ മൃഗീയശക്തിയുപയോഗിച്ച് സുകുമാരൻ സ്വശരീരത്തോടു ജാനമ്മയെ മുറുകെ ചേത്തു നിൎത്തി.

സുകുമാരൻ – "ദാ......കിടന്നു പിടയ്ക്കല്ലേ ഇപ്പോൾ എനിക്കു കീഴടങ്ങാതെയിരിക്കാനൊക്കുകയില്ല...... നിങ്ങൾ പെണ്ണുങ്ങൾക്കൊരുവിചാരമുണ്ട്, ആണുങ്ങളെയിട്ടു ഉണ്ണിരാമനാടിക്കാമെന്നു്—അവരുടെ രക്തത്തിനാകെ തീപിടിപ്പിക്കാമെന്നു്. എന്നിട്ടു ഒടുവിൽ മര്യാദയോടുകൂടി പെരുമാറണമെന്നു് അവരോടു പറയുകയുംചെയ്യും. നല്ലകേമികൾ തന്നെ."

ജാനമ്മ:—"സുകുമാരാ, എന്നെ വിട്ടു അല്ലെങ്കിൽ മാനക്കേടുകൊണ്ടു ഞാൻ മരിച്ചുപോകും."

സുകുമാരൻ:—"ഇല്ല. ജാനമ്മ ഒരിക്കലും മരിക്കയില്ല. ഛീ! ഞാൻ പറയുന്നതു കേട്ടോ? ഛീ! ഇതുപോലെ ഒരു സ്ത്രീ പെണ്ണുങ്ങളുടെ കൂട്ടത്തിലില്ല. ഈ മുഖം ഉമ്മ കൊടുക്കുവാൻവേണ്ടി ഉണ്ടാക്കിയിട്ടുള്ളതാണു്. ഇതാ ഇതുപോലെ—ഇതാ ഇതുപോലെ ഇതെൻെറ അധികാരസമയമാണു്— ആനന്ദസമയമാണു്—

ജാനമ്മ:—"നിങ്ങൾ എന്നെ വിടുമോ?

സുകുമാരൻ:—"ഇതാ ഒരു നിമിഷത്തിനുള്ളിൽ—എന്നെ നാളെത്തന്നെ നിശ്ചയമായും പറഞ്ഞയയ്ക്കയില്ലയോ? ഇന്നുരാത്രിതന്നെ ഞാൻ ഭാണ്ഡം മുറുക്കിക്കൊള്ളാം. എന്നാൽ എന്നെന്നും ജാനമ്മയെ സ്നേഹിച്ചുകൊണ്ടിരിക്കും......ദൈവമേ എൻെറ പ്രിയതമയെക്കൂടാതെയുള്ള എൻെറ ജീവിതം എന്തൊരു ജീവിതമാണു്?"

പെട്ടെന്നു സുകുമാരൻ ജാനമ്മയെ വിട്ടു. ആ സന്ധ്യാലിംഗനം അങ്ങിനെ അവസാനിച്ചു. സുകുമാരൻ ശിലാപട്ടത്തിന്മേൽ പതിച്ചതുപോലെ ഇരുന്നു. അയാൾ കുനിഞ്ഞു മുഖം കൈത്തലങ്ങളിൽ താഴ്ത്തിമറച്ചു. ജാനമ്മ വെ

മ്പി അതിവേഗത്തിൽ നടന്നുപോയി. എന്നാൽ അനന്തരം മെല്ലെ മെല്ലെ തിരികെവന്നു. അയാൾ അപ്പോഴും തലകുനിച്ചു ശിലാപട്ടത്തിന്റെ ഒരു അംശമെന്നപോലെ അനക്കമില്ലാതെ ഇരിക്കുകയായിരുന്നു.

ജാനമ്മ:—"സുകുമാരാ! ...നിങ്ങൾ വളരെ അക്രമമായവിധത്തിൽ എന്നെ അധിക്ഷേപിച്ചിരിക്കുന്നു. ഇതു മൃഗീയമായവിധത്തിൽ നിങ്ങൾ പ്രകടിപ്പിച്ച വികാരങ്ങൾ ആത്മാർത്ഥതയുള്ളവയാണെന്നു മാത്രമേ ഇതിന് എന്തെങ്കിലും ഒരു സമാധാനമുള്ളപക്ഷം തന്നെ പറയാനുള്ളൂ. എനിക്കു ഒരു നിമിഷനേരത്തേക്കു വിശ്വസിക്കാൻ........"

സുകുമാരൻ:—"എന്തുകൊണ്ടു വിശ്വസിക്കാൻ മേലാ?

ജാനമ്മ:—"എന്തെന്നാൽ ഇതു എന്തു കഥയില്ലായ്മയാണെന്നു നോക്കൂ. ഞാൻ ചെറുപ്പവുംമാറുമല്ല; ഒരു പെൺകുട്ടിയുടെ അമ്മയായി. ആ പെൺകുഞ്ഞിനെ വിവാഹംചെയ്യാൻ പ്രായമായി."

സുകുമാരൻ:—"രസമില്ലാത്ത മുഖവുംകൊണ്ടു നടക്കുന്ന അത്തരം പെൺകുട്ടികളെയൊന്നും എനിക്കു വേണ്ടേ വേണ്ട; എനിക്കു ഭവതിയേ വേണം."

സുകുമാരൻ ജാനമ്മയുടെ നേരേ നോക്കാതെയാണു പറഞ്ഞതു്. അയാളുടെ മുഖം കൈതലങ്ങൾക്കുള്ളിൽ മറഞ്ഞുതന്നെയിരുന്നു.

ജാനമ്മ:—"ഞാൻ നിങ്ങളുടെ അടുത്തിരുന്നു് സാവധാനത്തിൽ സംസാരിക്കുമെങ്കിൽ വീണ്ടും നിങ്ങൾ ഇങ്ങിനെയൊക്കെത്തുടങ്ങുകയില്ലെന്നു എന്നോടു സത്യം ചെയ്യാമോ?"

സുകുമാരൻ:—"സത്യംചെയ്യാം"

ജാനമ്മ:—"എന്നാൽ എന്നെ തൊടുകയില്ലെന്നു് നിങ്ങൾ വാക്കുതരിക."

സുകുമാരൻ:— "(കണ്ഠിതത്തോടെ)തരാം_ഞാൻ സത്യം ചെയ്യുന്നു; തൊടുകയില്ല"

ജാനമ്മ:—"നിങ്ങൾ ഇതിനെല്ലാം ആരംഭിച്ചപ്പോൾ മുൻപേ ചിലതെല്ലാം സൂചിപ്പിക്കയുണ്ടായല്ലോ—ഞാൻ നിങ്ങളെ അനുരാഗത്തിനു പ്രേരിപ്പിക്കുന്നതായി നിങ്ങൾ വിചാരിച്ചുവെന്നു പറകയുണ്ടായി. എന്നാൽ സുകുമാരാ ഒന്നു മനസ്സിലാക്കണം. ആ കുററാരോപണം അന്യായവും അവാസ്തവവും ആണു്"

സുകുമാരൻ:—"ആർ പറഞ്ഞു? ആളുകളെ ഇട്ടു ചുററിക്കുന്നതിനെപ്പററി നിങ്ങൾ സ്ത്രീകൾ അത്രകാര്യമായി വിചാരിക്കുന്നില്ലെന്നാണു എനിക്കു തോന്നുന്നതു്"

ജാനമ്മ:—"എന്നാൽ എന്നെ സംബന്ധിച്ചാണെങ്കിൽ അങ്ങിനെയല്ല; ഞാൻ കാര്യമായിത്തന്നെ വിചാരിക്കുന്നുണ്ടു്. നിങ്ങൾക്കു യാതൊരുതരത്തിലുള്ള പ്രചോദനവും ഞാൻ നൽകിയിട്ടില്ലെന്നു എനിക്കു നിശ്ചയമില്ലെങ്കിൽ നിശ്ചയമായും ഞാൻതന്നെ ലജ്ജിക്കുന്നു.

സുകുമാരൻ:—'ഓ പോകട്ടെ–എന്തിനതെല്ലാം പറയുന്നു? ഞാൻ തന്നത്താൻ മഠയനായി. അത്രയും പറഞ്ഞാൽ മതിയല്ലോ ഒരു പുരുഷനു് തെളിഞ്ഞ വാസ്തവങ്ങളെ കാണാൻകഴിയാത്തവിധം പ്രേമം അന്ധതയുണ്ടാക്കുന്നു."

സുകുമാരൻ വീണ്ടും തലയുയർത്തി ജാനമ്മയേ നോക്കി. അവർ ഇരുവരും അടുത്തടുത്തിരുന്നു. അന്ധകാരം ആവരണം ചെയ്തുതുടങ്ങിയ അവരുടെ മുഖം നീലതോയത്തിലെ തണ്ടാർപോലെ വിളർത്തു അവ്യക്തമായിരുന്നു. സുകുമാരൻ സംഭാഷണം തുടർന്നു:—

"ആദ്യമെല്ലാം ഞാൻ അസാദ്ധ്യമെന്നു വിചാരിച്ചിരുന്നു. നില തമ്മിൽതന്നെ വലിയ അന്തരം. അതിനി വകവയ്ക്കാതിരിക്കാമെന്നുവച്ചാൽതന്നെ പണസംബന്ധമാ

യ സ്ഥിതിക്ക് എന്തുപരിഹാരമാണു ചെയ്യുക. ജാനമ്മ ധനവതിയാണ്. ഞാനോ ഒരു ദരിദ്രൻ. ഇതെത്രമാത്രം എന്നെ ദുഃഖിപ്പിക്കുമെന്നു ഞാൻ നേരത്തേതന്നെ മനസ്സിലാക്കി. ഇതെല്ലാം നൈരാശ്യമൊന്നുമാത്രമാണെന്നു ഞാൻ കണ്ടു. കാരണം പണമുള്ള ഒരു ഭാര്യയുടെ ഔദാര്യംകൊണ്ടു ജീവിക്കണമെന്നിച്ഛിക്കുന്ന ഒരുവനല്ല ഞാൻ... .. എങ്കിലും അതെല്ലാം ഞാൻ മറന്നു. പിന്നെയും ഞാൻ ആശിക്കുവാൻ തുടങ്ങി. അതെ. ഞാൻ ആശിക്കതന്നെ ചെയ്തു"

ജാനമ്മ:—"എന്താണ് നിങ്ങൾ ആശിച്ചതു?"

സുകുമാരൻ:—'ആശിച്ചതോ? അതു ഒരു നല്ലകാലം വരും. എങ്ങിനെയെങ്കിലും ഞാനും ജാനമ്മയുടെ തുല്യമാകുമെന്ന്. അതല്ലെങ്കിൽ അവയൊന്നും വകവയ്ക്കാതെ നിങ്ങൾ എന്നെ ഭർത്താവായി സ്വീകരിക്കുമെന്ന്— ഈ ലോകത്തിൽ പണം മാത്രമല്ല വലുതെന്നും പ്രേമമാണ് വലുതെന്നും ജാനമ്മ വിചാരിച്ചാലോ എന്നും ഞാൻ ആശിച്ചു'

ജാനമ്മ:—"എന്നാൽ നിങ്ങൾക്കു നിങ്ങളുണ്ടെന്നുപറയുന്ന പ്രേമം വാസ്തവത്തിലുണ്ടെന്ന് ഞാനെങ്ങിനെ വിശ്വസിക്കും സുകുമാരാ!'

സുകുമാരൻ:—'ഞാൻ നിങ്ങളോടു തെളിച്ചുകാട്ടുന്നില്ലേ?

ജാനമ്മ:—'എനിക്കു തോന്നുന്നതു് നിങ്ങൾ തന്നത്താൻ അബദ്ധമുണ്ടാക്കുകയാണെന്നാണ്. യൌവനകാലത്തെ മനസ്സിൻെറ ഉജ്വലതയും തള്ളിച്ചയും എല്ലാം വേറേ ഏതോ വികാരമാണെന്നു നിങ്ങൾ തെററിദ്ധരിക്കരുതേ?'

സുകുമാരൻ:—'ഒരിക്കലും ഞാൻ തെററിദ്ധരിക്കുകയില്ല.

ജാനമ്മ:—"നിങ്ങൾ എന്നേക്കാൾ അല്പം ഇളപ്പമാണ്. നാം തമ്മിൽ യഥാർത്ഥമായ അനുരാഗമുണ്ടാകുമോ എന്നു ഞാൻ സംശയിക്കുന്നു.'

സുകുമാരൻ:—"അതെ ജാനമ്മയ്ക്കു് അങ്ങനെ പറയുവാൻ എളുപ്പം സാധിക്കും എന്തെന്നാൽ നിങ്ങളെ സംബന്ധിച്ചിടത്തോളം അതു പരമാർത്ഥമാണു്. എന്നാൽ എനിക്കു നിങ്ങളോടുള്ളതിൻവണ്ണം നിങ്ങൾക്കെന്നോടുമുണ്ടായിരുന്നെങ്കിൽ— എന്നാൽ കഥ വേറേ ആയിരിക്കുമായിരുന്നു.'

ജാനമ്മ—ആട്ടെ നിങ്ങൾ പറയുന്നതു സമ്മതിക്കുന്ന ഒരു മറയി ആയി ഞാൻ എന്നുവിചാരിക്കുക. നിങ്ങളുടെ വികാരപരവശമായ സംഭാഷണത്തിൽ മയങ്ങിയെന്നും വിചാരിക്കുക—നിങ്ങളുടെ വികാരപ്രകടനമെല്ലാം വെറും അഭിനയമായിട്ടാണു എനിക്കു തോന്നുന്നതു്.'

സുകുമാരൻ—അഭിനയമോ? അതുകൊള്ളാം. ഒരുമാതിരി ഘോരമായിരിക്കുന്നു!

ജാനമ്മ—ആട്ടെ ഞാൻ പറയട്ടെ. നിങ്ങളുടെവാക്കു വിശ്വസിച്ചുവെന്നു വിചാരിക്കുക. ഒരു ദിവസം നിങ്ങൾക്കു ഞാൻ വിധേയയായി എന്നും ഇരിക്കട്ടെ. അങ്ങിനെയായാൽ ലോകരെല്ലാം എന്നെനോക്കി പരിഹസിച്ചു ചിരിക്കുമെന്നുള്ളതു നിങ്ങൾക്കറിയാമോ?

സുകുമാരൻ:—എന്തുകൊണ്ടു്?

ജാനമ്മ:—എന്തുകൊണ്ടാണെന്നോ?—കാരണം, എന്റെ പ്രിയപ്പെട്ട ബാലാ! എനിയ്ക്കു് സുകുമാരന്റെ മൂത്ത സോദരിയാകാനുള്ള പ്രായമുണ്ടു്. ഞാൻ അനുരാഗവും പ്രേമവും സർവ്വവും മതിയാക്കിയിരിക്കയാണു്.

സുകുമാരൻ—ഇല്ല ഒരിക്കലുമില്ല. ജാനമ്മയിപ്പോൾ അനുരാഗത്തിനു പാകമായിരിക്കയാണു്. ആ ചുംബനാവസരത്തിൽ എനിക്കതു അനുഭവപ്പെട്ടു.

ജാനമ്മ പെട്ടെന്നു് എണീററു.

എനിക്കു വീട്ടിൽപോകണം......വരൂ എന്നുപറഞ്ഞു് അവർ രണ്ടാളുംകൂടി ഗ്രീഷ്മകാലത്തെ ആ ദിനാന്താന്ധകാരത്തിൽ ആച്ഛാദിതരായി പ്ലെംഷം കടന്നു് വെളിച്ചമുള്ള പാതയോടടുക്കാറായി.

ഇനി ഇതു ഒരിക്കലും മിണ്ടിപ്പോകരുതു് എന്നു ജാനമ്മ ദൃഢമായി ആജ്ഞാപിച്ചു. റോഡിൽ കയറുന്നതിനു മുൻപായി ഈ പ്രേമനിരസനം അവസാനവും അപരിഹാര്യവും ആണെന്നു ജാനമ്മ പലപ്രാവശ്യം സുകുമാരനോടു പറഞ്ഞു. അവളുടെ ആ നിശ്ചയത്തെ ആർക്കും ഇളക്കുവാൻ സാധിക്കുമായിരുന്നില്ല.

സുകുമാരൻ—(ദുഃഖംകൊണ്ടു താഴ്ന്നസ്വരത്തിൽ) ശരിയാണു്. അതു അസാദ്ധ്യംതന്നെ. എൻെറ ഹൃദയത്തിൻെറയും ഹൃദയത്തിൽ ഇതു സർവ്വദാ അറിയാമായിരുന്നു. അല്പംപോലും ആശയ്ക്കു വകയില്ല.

എന്നാൽ ഈ സംഗതിയേപ്പററി മേലിൽ യാതൊന്നും തന്നെ വിചാരിക്കാതിരിക്കാമെങ്കിൽ അയാളെ കടയിൽ ജോലി തുടന്നുകൊള്ളുന്നതിനു അനുവദിക്കാമെന്നു ജാനമ്മ പറഞ്ഞു.

ജാനമ്മ:— തുറന്നുപറയുന്നപക്ഷം നിങ്ങൾ ഇവിടെനിന്നു പോകണമെന്നാണു എൻെറ ആഗ്രഹം......എന്നാൽ അതു ഒരു കഷ്ടമായിരിക്കും. അതു നിങ്ങളുടെ ജീവിതത്തെ നശിപ്പിച്ചുവെന്നു വന്നേക്കും. അതുയില്ലെങ്കിലും ഈ വിഷമാവസ്ഥയിൽ നിങ്ങളെ യാതൊരു സഹായവുമില്ലാതെ തള്ളിവിട്ടെന്നു വന്നേക്കും— ഏതായാലും വേറെ എവിടെയെങ്കിലും തക്കതായ ഒരു ജോലി കിട്ടുന്നതുവരെ നിങ്ങൾ ഇവിടെത്തന്നെയിരിക്കുക.

സുകുമാരൻ:—എനിക്കു് ഈ വാക്കുകൾ കല്പനപോലെ മാത്രമാണു്.

"എന്നാൽ ഇപ്പോൾ എൻെറ സമീപത്തുനിന്നു പോകണം. നാം ഒന്നിച്ചു നടക്കുന്നതു ആരും കാണാൻ പാടില്ല."

ജാനമ്മയുടെ ആജ്ഞയ്ക്കു സുകുമാരൻ വിധേയനായി കൂടെ ആരുംതന്നെയില്ലാതെ ജാനമ്മ നടന്നു് ആ അന്ധകാരത്തിൽ നിന്നു് രാജപാതയിൽ പ്രവഹിക്കുന്ന നഗരവിളക്കിൻെറ പ്രകാശത്തിൽതെളിഞ്ഞു് ആ ദിനാന്തരാഗം അങ്ങിനെ അവസാനിച്ചോ?

---

## അദ്ധ്യായം ൮.

"ജാനമ്മയിന്നു് ഒരുപാ...ടു നടന്നിരിക്കും. എങ്കിലും അതുകൊണ്ടു ഒരു തളർച്ചയല്ല തെളിച്ചമാണേ മൊഖത്തു നോക്കീട്ടു കാണുന്നതു്—എന്നിട്ടു പിന്നെന്തേ എൻെറ കുഞ്ഞേ ഊണിനു രുശിയില്ലാഞ്ഞതു്?"

ഇതു ജാനമ്മ അത്താഴമൂണിനിരുന്നു് ചോറു കുഴച്ചും ചിതഞ്ഞും ഉണ്ണുകയാണെന്നുള്ള ഭാവത്തിൽ നീക്കിത്തള്ളുന്നതുകണ്ടു നീലിയമ്മ ചോദിച്ചതാണു്

ജാനമ്മയുടെ കബരീഭാരത്തിന്മേലോട്ടു് പ്രകാശിച്ച വിദ്യുദ്ദീപം ആ കനത്തതലമുടിക്കെട്ടിനെയും പരിസരങ്ങളിൽ തൂങ്ങുന്ന അളകങ്ങളെയും തിളക്കി കാട്ടി. ദൂരെദൂരെ ഞെറിവുള്ള ആ മിനുങ്ങുന്ന നനുത്തതലമുടി പിന്നാക്കം കെട്ടിവച്ചിരിക്കുന്നതിൻെറ അഴകു എന്താണ്ടു് സാധാരണതപത്തെയും കവിഞ്ഞിരുന്നു. കവിളിൻെറ നിറം കൂടെക്കൂടെ നല്ലതിൻവർണ്ണം ചുവക്കുകയും വേഗത്തിൽ വിളക്കുകയും ചെയ്തുകൊണ്ടിരുന്നു. ആ പാടലവർണ്ണത്തിൻെറ ആവിർഭാവതിരോഭാവവേളയിൽ ആ കമനമുഖം സൌമ്യവും

അന്ന്യാദൃശമായ ചൈതന്ന്യത്തോടുകൂടിയുമിരുന്നു. വിടന്നിരുന്ന അധരോഷ്ഠങ്ങൾ കുറേശ്ശ തുടിച്ചു. കൺമണികൾ സ്വല്പം വലുതായി കാണപ്പെട്ടു. പകലത്തെ അപേക്ഷിച്ചു ജാനമ്മയുടെ മിഴികൾ കുറേക്കൂടി കറുത്തും വിരിഞ്ഞുമിരുന്നു.

നീലിയമ്മ പറഞ്ഞുതുടങ്ങി:–

"കേട്ടോ ഇപ്പോൾ ഇനിക്കു മനസ്സിലായി. ഇതിനകത്തു ഇങ്ങിനെ അടച്ചുമൂടിയിരുന്നാലക്കൊണ്ടു് ഒക്കുകയില്ല. ജാനമ്മ വെളിയിപ്പോയി നല്ല കാററുകൊള്ളുകതന്നെവേണം ഒ്ഹാ! അതാണു കാരണം. ഇവിടേന്നു് നടക്കാനെറങ്ങിപ്പോയില്ലേ്യാ. പോയേച്ചുവന്നപ്പം വേറൊരു പെണ്ണാണെന്നു തോന്നുണു അച്ഛനാണെന്റെയമ്മയാണൊള്ളതാണേ"

അനന്തരം ജാനമ്മയുടെ മുഖശോഭ വളരെ നിഷ്കൃഷ്ടിച്ചു പഠിക്കുന്നതിൻവണ്ണം നീലിയമ്മ നോക്കിക്കൊണ്ടിരുന്നു.

ജാനമ്മ മന്ദഹസിച്ചു; അവരുടെ അധരം പരിസ്ഫുരിച്ചുകൊണ്ടുതന്നെയാണിരുന്നതു്.

വേറൊരു പെണ്ണോ നീലിയമ്മേ? ഇപ്പോൾ ഏതുതരത്തിലുള്ള ഒരു പെണ്ണാണെന്നാണു എന്നേ കണ്ടിട്ടു തോന്നുന്നതു്?

നീലിയമ്മ:—(സ്നേഹത്തോടുകൂടി) കണ്ടാലഴകൊള്ള ഒരു പെണ്ണുപോലെ, ഒരുകൊച്ചുകുമാരിയെപ്പോലെ, പണ്ടു ശ്രീധരൻപിള്ള അദ്യം ഈ കോണിപ്പടികേററി ഇതിനകത്തു കൊണ്ടുചന്നാത്തു ആളല്ല്യേ അതുപോലെ. അന്നാണു് ആദ്യമായി ഞാനീ ആളിനെ എങ്ങിനേന്നു കാണണതു്. എന്റെ ദൈവമേ, എങ്ങനെ ഞാനും ഈ കൊച്ചെവരുംകൂടി കഴിഞ്ഞുകൂട്ടുമെന്നാണേ അന്നു ഞാം വിശാരിച്ചോണ്ടുനിന്നതു

ജാനമ്മ:—നമ്മൾ രണ്ടാളും നല്ലപോലെയല്ലേ കഴിഞ്ഞുകൂടിയതു്, ഏ നീലിയമ്മേ.

നീലിയമ്മ (സോത്സാഹം) അതുപിന്നെ അങ്ങിനെ തന്നെ. പാലും വെള്ളവുംപോലെ.

നീലിയമ്മേ, "ഇങ്ങിനെയെന്നെ ആഞ്ഞു സൂക്ഷിച്ചു നോക്കാതെ." ജാനമ്മ ചിരിച്ചു നിങ്ങൾ നോക്കുമ്പോൾ എനിക്കു ഒരുമാതിരി വല്ലാതെ തോന്നുന്നു. എന്നെ ചുമ്മാ സ്തുതിക്കല്ലെ.........എന്നാൽ മനസ്സിൽ തോന്നുന്ന ഒരു കാര്യം അതുപോലെ എന്നോടു പറയാമോ. ആട്ടെ നീലിയമ്മ പരിചയമില്ലാത്ത ആളാണെന്നു വിചാരിക്കുക. എന്നെ കണ്ടാൽ എത്ര വയസ്സുണ്ടെന്നു തോന്നും?

നീലിയമ്മ നരച്ച തല ഒരുവശത്തേക്കു ചായ്ച്ചുപിടിച്ചു സ്വാമിനിയെ നിരൂപണദൃഷ്ടിയോടുകൂടി പരിശോധിച്ചു.

അതൊ—ഞാം പറയട്ടെ. ഒരു മുപ്പതു...മു...പ്പ... ത്തിര...ണ്ട്...അതിൽ മേല്പോട്ടില്ല ഒണ്ടെങ്കിലും കീഴ്പോട്ടേ ഉള്ളു. ആദ്യമതിപ്പിൽ.

മുപ്പത്തിരണ്ടോ. അതു എൻ്റെ ശരിയായ വയസ്സിൽനിന്നു മൂന്നേ കുറവുള്ളല്ലോ. ഏതായാലും കൊള്ളാം നീലിയമ്മേ ജാനമ്മ ചിരിച്ചു എന്നാൽ ആ ചിരിയിൽ വലിയ ഹർഷമുണ്ടായിരുന്നില്ല. ഏതായാലും ചില മുഖസ്തുതിക്കാരുടെ കൂട്ടത്തിൽ നിങ്ങൾ ചേരാതിരുന്നതു ദൈവാധീനമായി. ഇരുപത്തിരണ്ടും ഇരുപത്തിയഞ്ചും ഒക്കെ കണ്ടിട്ടുള്ളവരുണ്ട്; നിങ്ങൾ സത്യം പറഞ്ഞു.

ഒരുപക്ഷേ എന്തെങ്കിലും അല്പം സംശയം ജാനമ്മയുടെ ഹൃദയപരിധിയിൽ തങ്ങിനിന്നിരുന്നെങ്കിൽ നീലിയമ്മ അതിനുതക്ക ഒരു സമാധാനം വളച്ചുകെട്ടാതെ നല്കി

അന്നു തനിയേ ഊണുകഴിക്കുന്നിടത്തിരുന്ന് വർത്തമാനം പറയുവാൻ നീലിയമ്മയേ ജാനമ്മ ക്ഷണിച്ചില്ല. സ്വവിചാരങ്ങൾതന്നെ ജാനമ്മയ്ക്കു വേണ്ടിടത്തോളം കൂട്ടുകാരായി.

രാത്രിയിൽ ജാനമ്മയ്ക്കു ഉറക്കമുണ്ടായില്ല. ഘോരവും ശക്തവുമായ പുംസ്പർശത്തോടുള്ള സമ്പർക്കം ആ വനിതയേ അടിയോടെ ഇളക്കിമറിച്ചു. ജീവിതത്തിൽ ഇതുവരെ ഈ തരത്തിൽ ഒരു പുരുഷനും ജാനമ്മയോടു പെരുമാറിയിട്ടില്ല. ആ സമ്പർക്കത്തിന്റെ ഒരു വ്യാപ്തിയാലോചിച്ചുനോക്കുകയാണെങ്കിൽ അക്രമമേഖലയിലേക്കു കടന്നുപോകാമായിരുന്നില്ലെന്നുണ്ടോ? ശക്തിയേറിയ ഭുജദണ്ഡങ്ങളുടെ ഭീതിപ്രദമായ പിടി, പിടിച്ചുടുപ്പിക്കുന്ന കൈകളുടെ എതിക്കാൻ നിവൃത്തിയില്ലാത്ത ഒരുക്കം, അയാളുടെ ചുംബനങ്ങളുടെ ഊഷ്മളമുദ്രണങ്ങൾ ഇവയെല്ലാം ആ സന്ധ്യാലിംഗനത്തിന്റെ ഓർമ്മയിലെ യഥാർത്ഥവാസ്തവങ്ങളായിരുന്നു. എന്നാൽ അയാളെ സ്പർശിക്കുവാൻ നിർബന്ധിതമായ ജാനമ്മയുടെ പരിണതാംഗങ്ങളുടെ ഉപരിതലത്തിലുള്ള ഓരോ സിരയിലുംകൂടി രോമഹർഷണം മസ്തിഷ്കത്തിലേക്കു പാഞ്ഞുചെല്ലുകയും ശരീരമാകെ പ്രസരിച്ചുകൊണ്ടു് ആയത്തു അവിടെ വർത്തിച്ചു് അത്യധികവും അതിതീവ്രവുമായ പീഡയുണ്ടാക്കുകയുംചെയ്തു.

സ്മൃതി ജാനമ്മയിൽ വീണ്ടും ആ അനുഭവത്തെയെല്ലാം ഉണർത്തിക്കൊണ്ടുവന്നു. കളേബരോപരിനിന്നു് പുളകപ്രവാഹം മസ്തിഷ്കംവരെ വ്യാപിച്ചു അവിടെ നിന്നും അതു വീണ്ടും പൊട്ടിച്ചിതറി മിന്നലൊളി പായുന്നതുപോലെ ശരീരത്തിലാകെ പ്രസരിച്ചു. അവളുടെ സിരകളിൽ ഒരുതരം വികാരക്കൊടുങ്കാറ്റോ? ഇരുട്ടുനിറഞ്ഞ തന്റെ മുറിയിൽ കിടന്നുകൊണ്ടു സന്ധ്യാസമയത്തെ ആ അനുഭവം ജാനമ്മ വീണ്ടും അനുഭവിക്കുകയായി. ആ സന്ധ്യാലിംഗനം ഒരിക്കൽ മാത്രമല്ല പലപ്രാവശ്യം അനുഭവിച്ചു പീഡ്യമാനയാകാൻ ജാനമ്മ നിർബന്ധിതയായിത്തീർന്നു.

ഒരു പുരുഷനാണെന്നുള്ളതുകൊണ്ടു മാത്രം ഒരുവൻ ഇത്തരം അധികാരശക്തി നടത്തുകയെന്നുള്ളതു ഘോരമായിരിക്കുന്നു. ഒരു പുരുഷൻ അധികാരശക്തികളെ ഇപ്രകാരം

ഒരു സ്ത്രീയോടു പെരുമാറുന്നതിൽ ദുർവ്വിനിയോഗംചെയ്യുന്നതു അതിലും ഘോരമായിരിക്കുന്നു. ലോകത്തിലുള്ള സർവ്വസ്ത്രീകളിലുംവച്ചു ജാനമ്മതന്നെ ഈ പെരുമാററത്തിനു വിധേയയായിയെന്നുള്ളതു ഘോരഘോരംതന്നെ.

പരേതനായ ശ്രീധരൻപിള്ളയുടെ ഭീതവും അപടുവുമായ പ്രേമലാളനങ്ങളെപ്പററി ജാനമ്മ സ്മരിച്ചു. ആ വിരസത, ആ നിർവ്വികാരത, മാമൂലനുസരിച്ചുള്ള ആ ഭാര്യാഭർത്തൃബന്ധം, അതിനു സിരകൾക്കനേഭൃതമാകുന്ന ആ പുളകോദ്ഗമനം തീരെയില്ല. ദിനംതോറും മാസംതോറും ദീർഘമായ അനവധി വർഷങ്ങളിൽ വെറും കർത്തവ്യമെന്നപോലെ ജാനമ്മ അതെല്ലാം അനുഭവിച്ചു. സന്ധ്യയ്ക്കുണ്ടായ സംഭവം നല്ല തെളിവോടുകൂടി ജാനമ്മയുടെ സ്മൃതിപുടത്തിൽ സ്ഫുരിച്ചെങ്കിലും യുവാവു് കൈകൊണ്ടു വാരിയെടുത്ത അവസരത്തിൽ പ്രത്യക്ഷപ്പെട്ട കോപോജ്ജ്വലമായ പ്രതിഷേധവും അഭിമാനഭംഗവ്യാകുലതയും അവിടെ നിശ്ശേഷം മാഞ്ഞുപോയിരുന്നു. സുകുമാരൻെറ കരസ്പർശം ഇപ്പോഴും സ്വകളേബരത്തിൽ ജാനമ്മയ്ക്കു അനുഭവിക്കുവാൻ കഴിഞ്ഞു. എന്നാൽ ലജ്ജ മാത്രം ഇപ്പോൾ ഇല്ല.

അന്ധകാരനിബദ്ധമായ മുറിയിൽ ജാനമ്മയ്ക്കു് സുകുമാരനെ കാണുവാൻകഴിഞ്ഞു. അയാളെ കാണാതിരിക്കുവാൻ എത്ര യത്നിച്ചിട്ടും അവൾക്കു സാധിച്ചില്ല. അനന്തരം കണ്ണീർ ജാനമ്മയുടെ മിഴികളിൽ നിറഞ്ഞു. ആ സ്ത്രീ മൃദുതല്പത്തിൽ കിടന്നു ഞെളിയുകയും പിരിയുകയും ഉരുളുകയും കൈകാലുകൾ പ്രക്ഷേപിക്കുകയും ചെയ്തു ഈ സമയമെല്ലാം ആ മാനസികചിത്രം മായുകയും തെളിയുകയും ചെയ്തുകൊണ്ടിരുന്നു എന്നാൽ മനസ്സിൽനിന്നു സുകുമാരനെ അപസരിപ്പിക്കാൻ ജാനമ്മയ്ക്കു എന്തുചെയ്തിട്ടും സാധിച്ചില്ല അയാൾ അവളുടെ ചിന്താവിഷയമായിത്തീർന്നു. അവൾ കരഞ്ഞു. എന്തെന്നാൽ ഈ ഘോരമായ

അധികാരവിനിയോഗം അയാൾ നടത്തിയതു ഇന്നോ ഇന്നലെയോ മാത്രമല്ലായിരുന്നു. അതു് അപമാനകരമാംവിധം ആരംഭിച്ചിട്ടു് അനവധി നാളുകളായി. സങ്കല്പത്തിൽ ജാനമ്മ സുകുമാരനെ ചീനപ്പാത്രങ്ങളുടേയും ഒളുകുപാത്രങ്ങളുടേയും മദ്ധ്യേ ദർശിക്കുകയായിരുന്നു. അയാൾ എത്രമാത്രം ആപൽകാരിയാണെന്നുള്ളതു ലക്ഷ്മിയമ്മ മുതലായവർ നേരത്തേതന്നെ തെളിച്ചുകാട്ടി. അന്നേ ഇതു തുടങ്ങിയതാണു്. അല്ലെങ്കിൽ അവിടത്തെ വില്പനക്കാരായ യുവതികളെല്ലാം അയാളെ സമീപിക്കുന്നതിൽ ജാനമ്മയ്ക്കു കുപിതമായ ആ അതൃപ്തിയുണ്ടാകുവാൻ എന്താണു് കാരണം? കമ്പളങ്ങളുടെയിടയിൽ കെട്ടുകൾ അഴിച്ചും മറിച്ചും ഇടുകയും പൗരുഷപ്രകൃതികളായ ക്രേതാക്കളെ വശീകരിക്കുകയും ചെയ്യുന്നഅയാളെ ഭാവനയിൽ അവൾ കണ്ടു ഇതു അന്നേതന്നെ തുടങ്ങിയതാണെന്നു ജാനമ്മയ്ക്കു തോന്നി. ആ മാന്ത്രികശക്തിയിൽ തരുണികളെല്ലാം അകപ്പെട്ടുവെന്നു കേശവമേനവൻ പറഞ്ഞു. എന്നാൽ ഏററവും കഥയില്ലാത്തവൾകൂടി സവ്വരുടെയും ആധിപത്യം വഹിക്കുന്ന പ്രതാപവതിയായ ആ രാജ്ഞിയേപ്പോലെ മൂഢമായ അശ്രുകണം വർഷിച്ചു കിടന്നില്ല.

ജാനമ്മ കണ്ണുകൾ തുടച്ചു. കിടക്കയിൽനിന്നെണീററു തണുത്ത വെള്ളം വച്ചിരുന്നതെടുത്തു കുടിച്ചു. തുറന്നുകിടന്ന ജനാലയുടെ അരികിൽ പോയി നിന്നു. വിളക്കു കൊളുത്തി ഉടൻതന്നെ വിളക്കണെച്ചു വീണ്ടും മെത്തയിൽ കയറി കിടന്നു. ശത്യന്തരമില്ലാത്ത മനഃസ്ഥിതിയോടെ ഉറങ്ങുവാൻ ഭഗീരഥപ്രയത്നംചെയ്തു.

ഒരു നിമിഷത്തിനുള്ളിൽ അവളുടെ കവിളുകളിൽ ചുടിച്ചിൽ തുടങ്ങി. ഊഷ്മളമായ ആ ചുംബനം ജാനമ്മ അനുഭവിച്ചു. ബദ്ധപ്പെട്ടു തുരുതുരെ പറഞ്ഞ വാക്കുകൾ അവൾക്കു കേൾക്കാമായിരുന്നു. "ചുംബനംചെയ്യാൻവേണ്ടി നിമ്മിച്ച ഒരു മുഖം ഒരുവൻെറ രക്തത്തെ തിളപ്പിക്കു

ന്നതു്—നിങ്ങൾ ഒന്നാംതരം ഒരുസ്ത്രീയാണു്—ഭവതി പ്രേമത്തിനു പാകമാണു് ”

ഹാ! ഈപ്രകാരമുള്ള ഒരു ആനന്ദസ്വപ്നത്തിനു് ഒരാൾക്കു സാധിച്ചെങ്കിൽ, നഷ്ടപ്പെട്ട കാലമെല്ലാം വീണ്ടും വീണ്ടെടുത്തെന്നു് ഒരാൾക്കു ബോദ്ധ്യമായെങ്കിൽ, ജീവിതത്തിലെ വികാരരമണീയമായ മാധുര്യവും പരിതൃപ്തികരമായ പരിപൂർണ്ണതയും വിട്ടുപോയതു നിയതിയുടെ വിചിത്രമായ പര്യവസ്ഥിതികൊണ്ടു ലബ്ധമായെങ്കിൽ! ഒരു അത്ഭുതശക്തിക്കു മാത്രമല്ലാതെ വ്യയംചെയ്തുകളഞ്ഞ ഭൂതകാലത്തെ വീണ്ടെടുപ്പാൻ സാദ്ധ്യമല്ല.

ജാനമ്മ വാസ്തവത്തിൽ ഉറങ്ങിയില്ല. നേരം പ്രഭാതമായതോടുകൂടി അവൾ കുറേ ശാന്തയായി. സതിയേപ്പററിയുള്ള ചിന്ത അവൾക്കു് ഒരു അവലംബനമായിത്തീൎന്നു. രണ്ടാമതൊരു വിവാഹമോ? ബുദ്ധിപൂൎവ്വകമെന്നും യുക്തമെന്നും ലോകം പറയുന്ന ഒരു വിവാഹംതന്നെ ആയിരുന്നാലും ശരി, അക്കാൎയ്യം ശബ്ദിച്ചിട്ടാവശ്യമില്ല അതു അവളുടെ മകളോടുള്ള സ്നേഹത്തിന്റെ മരണമായിരിക്കും. അതു ജാനമ്മയുടെ ജീവിതകഥയെത്തന്നെ നിരൎത്ഥകമാക്കിത്തീൎക്കും ഇത്രയും നാളത്തെ മാതൃസ്നേഹത്തെ അതു നശിപ്പിക്കാതിരിക്കയില്ല. ജാനമ്മയ്ക്കു് സതി ജീവിതസൎവ്വസ്വമായിരുന്നു. സതിയുടെ നില എന്നും ഇതേരൂപത്തിൽതന്നെയിരിക്കണം.

വിവാഹമാണെങ്കിൽതന്നെ ഇപ്രകാരമുള്ള ഒരു വിവാഹം ചെയ്യുകയോ? വായ്ക്കുരവയുടെയും ആൎപ്പുവിളിയുടെയും ഇടയിലൂടെ പരിഹാസച്ചിരിയുടെ ശബ്ദവും കേൾക്കാതിരിക്കയില്ല. സതി ഒരിക്കലും ജാനമ്മയ്ക്കു മാപ്പുനൽകുമെന്നും സംശയിക്കേണ്ട.

പകൽസമയം വ്യാപിച്ച സൂൎയ്യപ്രകാശത്തിലും നിൎവ്വികാരമായ യുക്തിചിന്തയിലും വച്ചു പരിശോധിച്ചപ്പോൾ

അതസാദ്ധ്യമാണെന്നുതന്നെ ജാനമ്മ കണ്ടു. അവളുടെ വികാരങ്ങൾ എഴുന്നിരിക്കാം. അശക്യങ്ങളായ രതിവാസനകൾ ഏറെക്കുറെ ഉണന്നിരിക്കാം. ഈ അതിപ്രൌഢദശയിലും ഒരു മുഗ്ദ്ധാത്വം ജാനമ്മയെ പ്രേരിപ്പിക്കുന്നു. എന്നാൽ സ്വഭാവത്തിന്റെ ബുദ്ധ്യംശം മുഴുവൻ അവളുടെ ഇച്ഛാശക്തിയുടെ പ്രത്യേകകത്തവ്യത്തെത്തന്നെ ദൃഢീകരിച്ചു നഷ്ടപ്പെട്ട ആനന്ദങ്ങളെ വീണ്ടും ഗ്രഹിക്കുന്നതിനുള്ളകാലം അമാന്തിച്ചുപോയി! അസാദ്ധ്യതത്വത്തെ ബുദ്ധി തിരസ്കരിച്ചു.

ജാനമ്മയ്ക്കു പ്രായമായിപ്പോയി. വിവാഹം ചെയ്യേണ്ടിയിരുന്നെങ്കിൽ അതു വളരെനാൾ മുൻപുതന്നെ വേണ്ടിയിരുന്നു. ആ തരുണൻ അനുരാഗപരവശനാണെന്നു പറയുന്നു. അതു വിശ്വസനീയമെന്നുതന്നെ ഇരിക്കട്ടെ പ്രേമരാജ്യത്തിലെ തന്റെ രാജ്ഞിയെ ആരാധിക്കുന്നുവെന്നു് യൌവ്വനമദതരളതയുടെ ഭാവനാവൈചിത്ര്യത്തിൽ അയാൾ ഉൽപ്രേക്ഷിച്ചുപോയിട്ടുള്ളതാണു്. ഈ മനോഭാവങ്ങളെല്ലാം കാലക്രമേണ ശ്രാന്തങ്ങളായിത്തീരും അതിപരിചയമുണ്ടാകുന്നതോടുകൂടി രംജ്ഞിതത്വമെല്ലാം തേഞ്ഞുമാഞ്ഞുപോകുകതന്നെ ചെയ്യും. വെറുപ്പും കുണ്ഠിതവുമല്ലാതെ അനന്തരം അവശേഷിക്കുമോ? പിന്നീടു യൌവ്വനത്തിലെ നവമധുലോലുപത്വം!

ഒന്നും വേണ്ടാ; നിദ്രയുണ്ടാകാത്ത രാത്രിക്കുശേഷം കോട്ടകെട്ടിയുറപ്പിച്ച സ്വനിശ്ചയത്തോടുകൂടി ജാനമ്മ ഉണന്നെണീററു.

---

## അദ്ധ്യായം വ്വ.

---

എന്നാൽ സ്വനിശ്ചയത്തിന്റെ കോട്ടകെട്ടുവാൻ ജാന മ്മയ്ക്കു നല്ല വ്യയമുണ്ടായി. അനന്തരമുണ്ടായ ശരീരക്ഷീ ണം ഒററനോട്ടത്തിൽ കാണാമായിരുന്നു.

കടയിൽ ജാനമ്മ അതിരൂക്ഷയായി കാണപ്പെട്ടു. നി ഗ്രഢവും അകാണ്ഡവുമായ വല്ലാത്ത ഒരു മാററം എല്ലാ വരും അവളിൽ ദശിച്ചു. ചില പ്രഭാതങ്ങളിൽ കൃഷ്ണപരി വേഷങ്ങളോടുകൂടിയ നയനങ്ങളുമായി ജാനമ്മ വരാറുണ്ടു്. അവളുടെ കുശലപ്രശ്നങ്ങളിലും അഭിവാദനങ്ങളിലുമെ ല്ലാം മുൻപുണ്ടായിരുന്ന സൌഹാർദ്ദം അദൃശ്യമായി. അവ ളുടെ ഗമനം മന്ദതരമായിത്തീന്നു. ഒന്നും തകരാറായി കാ ണുകയില്ലെന്നുള്ള ആശയക്കുപകരം എന്തോ കുഴപ്പം കാണു മെന്നുള്ള ഒരു മട്ടാണു് ജാനമ്മയുടെ നിശ്ചലമായ നോട്ട ത്തിൽ അന്തർഭവിച്ചിരുന്നതു്.

രൂക്ഷപ്രകൃതിതന്നെ. സ്വഭാവം കോപനമായി. യുക്തികൾ പറഞ്ഞാൽ അമർഷം. ഉപദേശിച്ചാൽ നിര സിക്കുന്നതിനു യാതൊരു താമസവുമില്ല. വില്പനക്കാരായ കടയിലെ ചെറുപ്പക്കാരികൾ പറയുന്നതിൻവണ്ണം ഒരു നിമിഷത്തിനുള്ളിൽ "തല ചാടിപറിക്കാൻ" ചെല്ലും. ജാന മ്മയ്ക്കു തുടരെ രാത്രി ഉറക്കമില്ലായ്മയുണ്ടെന്നു ഭവനത്തിൽ നിന്നു കടയിലേക്കു് ഒരു മന്ത്രസ്വരം മന്ത്രിച്ചു. ഭക്തിപരവ ശരായ കടയിലെ ജീവനക്കാർ ദയാപൂർവ്വം ഇതെല്ലാം സഹി ച്ചുവന്നു. എന്നാൽ സ്വഭാവവ്യത്യാസം എത്രനാൾ നീണ്ടുനി ന്നേക്കുമെന്നുള്ളതായി അവരുടെ അത്ഭുതം. ഒരുദിവസം ഗാഢമായ സുഖനിദ്രയിൽ പ്രവേശിച്ചു് സ്വാമിനി പഴയ സ്വാമിനിയായി ഉണരന്നെണീക്കണേ എന്നു് അവർ പ്രാ ത്ഥിച്ചു.

ഒരിക്കൽ ശല്യമായി തോന്നാതിരുന്ന പല നിസ്സാര കാര്യങ്ങളും വാസ്തവത്തിൽ ഇക്കാലത്തു ജാനമ്മയ്ക്കു അരുന്തുദങ്ങളായിത്തീൎന്നു. ലോനപ്പൻമാപ്പിളയുടെ കട, സ്വഭർത്താവിൻെറ മൂഢരായ ബന്ധുക്കൾ, കേശവമേനവൻ, ഒരു പഴയ സ്റ്റോറിതന്നുള്ള സർവസ്വാതന്ത്ര്യത്തോടും പെരുമാറുന്ന കുഞ്ഞൻപിള്ളവക്കീൽ ഇവരെല്ലാം ജാനമ്മയ്ക്കു വലിയ ശല്യമായിത്തോന്നി. എന്നുവേണ്ടാ സുഹൃദ്വർഗ്ഗത്തിൽ ആരുംതന്നെ തനിക്കു സൈ്വരം നല്കുന്നതായി അവൾക്കു തോന്നിയില്ല.

ലോനപ്പൻമാപ്പിളയുടെ ധിക്കാരത്തിൽ പഴയതു പോലെ മന്ദഹസിക്കുവാൻ ജാനമ്മയ്ക്കു സാധിച്ചില്ല. ആ ചെരുപ്പുകുത്തിയുടെയും പുസ്തകക്കച്ചവടക്കാരൻെറയും അടച്ച കടകൾക്കു മുമ്പിൽ വച്ചിരിക്കുന്ന വിജ്ഞാപനം കണ്ണിൽ കണ്ടപ്പോൾ അവൾ നെററി ചുളിക്കയും ഉറപ്പിച്ചു ചവിട്ടുകയും ചെയ്തു. വിജ്ഞാപനം സ്ഫുടമായ വൎണ്ണങ്ങളിൽ എഴുതപ്പെട്ടിരുന്നു. ശ്രീവിലാസംസ്റ്റോറിൽനിന്നു നോക്കിയാൽ യാതൊരു പ്രയാസവുംകൂടാതെ അതു വായിക്കാം. വിജ്ഞാപനം ഇപ്രകാരമായിരുന്നു. "ലോനപ്പൻ മാപ്പിള ആൻറ ബ്രദേഴ്സിൻെറ വിട്ടുസാമനങ്ങൾ വില്ക്കുന്ന കടയായ ഈ സ്ഥലങ്ങളും ഉടൻ തുറക്കുന്നതാണു്. ന്യായമായ വിലയ്ക്കു ഇവിടെ കട്ടിൽ കസേര മേശ മുതലായ ഒന്നാംതരം സാധനങ്ങൾ ലഭിക്കും." ഇതുവളരെ വളരെക്കാലംകൊണ്ടു് ഒന്നാംതരം ഈട്ടിസാമാനങ്ങളും തേക്കസാമാനങ്ങളും വിററുവരുന്ന വലിയ കടയുടെ വിഭാഗത്തിൻെറ നേരെ എതിരെയാണു്. യാതൊരു സങ്കോചവുമില്ലാതെ വലിയ അക്ഷരത്തിൽ എഴുതിയിരിക്കുന്ന ഈ ധിക്കാരം ജാനമ്മയുടെ ഹൃദയത്തെ സീമാതീതമായി ഉപദ്രവിച്ചു.

കൂടെക്കൂടെ വരികയും ഉപദ്രവിക്കുകയും ചെയ്യുന്ന ശ്രീധരൻപിള്ളയുടെ പഴയ ബന്ധുക്കൾക്കു് അപ്പോഴപ്പോൾ ജാനമ്മ നല്ലമനസ്സോടെ പല സഹായങ്ങളും ചെയ്തു

കൊട്ടുത്തുവന്നു. അവരെല്ലാവരും അവളുടെഅടുത്തു സേവകൂടാറുണ്ട്. ബന്ധുത്വത്തെ സൂചിപ്പിക്കുന്ന അഭിസംബോധനങ്ങൾചെയ്തും ആ ബന്ധുതയിൽ അവർ അത്യന്തം അഭിമാനിക്കയും ചെയ്യാറുണ്ട്. യാതൊരു കൃതജ്ഞതയും കൂടാതെയാണു് അവർ സൌജന്യങ്ങൾ സ്വീകരിച്ചതു്. തങ്ങളെപ്പററി അന്വേഷിക്കുന്നില്ലെന്നുകണ്ടാൽ അവരെല്ലാവരും പരാതിപ്പെടും. ജാനമ്മ അവരിൽ ഓരോരുത്തരോടും പക്ഷഭേദത്തോടുകൂടി പെരുമാറുന്നുണ്ടോ എന്നും വളരെ നിഷ്കർഷയോടുകൂടി അവർ സൂക്ഷിച്ചുവരാറുണ്ട്. എങ്കിലും ഇന്നേതിവരെ അവരിൽ യാതൊരാളേയും ജാനമ്മ പിണക്കിയിട്ടില്ല. ആ മഹാമനസ്കത ജാനമ്മയിൽ ഇന്നും അന്നത്തെപ്പോലെയുണ്ട്.

ശ്രീധരൻപിള്ളയുടെ ബന്ധത്തിൽപെട്ട മിത്രങ്ങളിൽ ഒരാൾ രാമുപിള്ളയാണു്. ആൾ ഒരുകുരുടൻ; അവിടവിടെ അന്ധകാരം മുഴച്ച സ്ഥൂലശരീരം. രാമുപിള്ള ആലപ്പുഴ മുക്കതെരുവിൽ ഒരു ചില്ലറക്കച്ചവടക്കാരനായിരുന്നു. ധനസഹായത്തിനുവേണ്ടി പലപ്പോഴും അയാൾ ജാനമ്മയെ നല്ലവണ്ണം ഞെരുക്കാറുണ്ടായിരുന്നു. ചിലപ്പോൾ അയാൾ അപ്രതീക്ഷിതമായി കടയിൽ കയറി ചെന്നിട്ടു് അവിടത്തെ സൂക്ഷിപ്പുകാരെ അസ്വസ്ഥരും പരിഭ്രാന്തരുമാക്കുമാറു് യാതൊരു ഉദ്ദേശവുമില്ലാതെ സഞ്ചരിക്കാറുണ്ട്.

അവിടെ നില്ക്കണേ, അങ്ങേയ്ക്കു എങ്ങോട്ടു പോകണം? രാമുപിള്ള നില്ക്കുകയുമില്ല മറുപടിപറകയുമില്ല.

"അങ്ങേയ്ക്കു് വല്ല സാധനവും വാങ്ങണമെന്നുണ്ടെങ്കിൽ പറഞ്ഞാൽ ഞാൻ എടുത്തു കാണിക്കാം."

രാമു:—ഛേ പയ്യൻ, നിങ്ങൾ എന്റെ കാര്യമൊന്നും അന്വേഷിക്കേണ്ട താൻ തന്റെകാര്യംവല്ലതുമുണ്ടെങ്കിൽ നോക്കിക്കൊണ്ടാൽ മതി. ഞാൻ ചേട്ടത്തിയെവിടെയെന്നു നോക്കുകയാണു്.

അതിന്ന ഞാൻ എന്തെങ്കിലും സഹായം ചെയ്യണോ? നിങ്ങളുടെ ചേട്ടത്തിയുടെ പേരെന്താണെന്നുപറഞ്ഞാൽ ഞാൻ കണ്ടുപിടിച്ച് വിവരം പറയാം.

രാമു:—(ഗൌരവത്തിൽ സംക്ഷിപ്തമായി) എൻെറ ചേട്ടത്തിയുടെ പേരു് ജാനമ്മയെന്നാണു്...............

എന്താ—തൃപ്തിയായോ?

മിക്കവാറും രാമുപിള്ള ജാനമ്മയെ സമീപിക്കുന്നതു പുറകിലൂടെയായിരിക്കും. അടുത്തുചെന്നിട്ടു് പ്രതീക്ഷിക്കാതെ നില്ക്കുന്നവർ അല്പമൊന്ന നടുങ്ങിപ്പോകത്തക്കവണ്ണം "ശേട്ടത്തി" എന്ന വിളിക്കുന്നതാണു മുഖവുര. അനന്തരം സാധാരണക്കാർ നില്ക്കുന്നതിനേക്കാൾ കൂടുതൽ അടുത്തുനിന്നു് സ്വന്തമെന്നുള്ള നിലയിൽ രാമുപിള്ള ചിരിച്ചു സംസാരിച്ചുതുടങ്ങും. ഇങ്ങനെ തനിയ്ക്കും ജാനമ്മയ്ക്കും തമ്മിലുള്ള ബന്ധത്തെ ഉച്ചൈസ്തരം ആ കടയിൽവച്ചു ഉൽഘോഷിക്കുകയാണു പതിവു്.

"ചേട്ടത്തി എങ്ങിനെയെല്ലാമിരിക്കുന്നു?" എന്നിങ്ങനെ കുശലപ്രശ്നം ചെയ്തതിൻെറശേഷം രാമുപിള്ള ജാനമ്മയെ കുററപ്പെടുത്താനും പരിഭവങ്ങൾ പറവാനും ആരംഭിക്കും.

ചേട്ടത്തി കഴിഞ്ഞ വ്യാഴാഴ്ച ചേട്ടത്തി ആലുംമൂക്കു തെരുവിൽകൂടി വണ്ടിയിൽ പോയില്ലേ? ഞാൻ ചേട്ടത്തിയെ കണ്ടു. എന്നാ ചേട്ടത്തി എന്നെ കണ്ടില്ല. എന്നിട്ടു് ഒരു ഇത്തിരിനേരം വണ്ടി അവിടെനിത്തി അങ്ങോട്ടൊന്ന കയറിയിട്ടു് പോകാമെന്ന വിചാരിച്ചില്ലല്ലോ.

ജാനമ്മ പുഞ്ചിരിയും തൂകി രാമുപിള്ളയെ കാര്യാലയത്തിൽ കൂട്ടിക്കൊണ്ടുപോകുകയും പ്രിയവാക്യങ്ങളും ധനവും അയാൾക്കു സമ്മാനിക്കയും ചെയ്യും. വ്യാഴാഴ്ച സ്വഭവനത്തിൽ കയറാതെ പോയതിന്നു് ഇതൊന്നും പരിഹാരമാകയില്ലെന്നുള്ള പരിഭവവചനങ്ങളോടെ രാമുപിള്ള പണംവാങ്ങും എങ്കിലും അയാൾ ആനന്ദമത്തനായിത്ത

ന്നേയാണു് വീട്ടിലേക്കു മടങ്ങുന്നതു്. അങ്ങിനെ അസംഖ്യം പ്രാവശ്യം രാമുപിള്ള സ്റ്റോറിൽ വരാറുണ്ടു്. ജാനമ്മയ്ക്കു് അതിൽ യാതൊരു നീരസവും തോന്നാറില്ല. അവളുടെ ഔദാര്യത്തിന്നു് അശേഷം സങ്കോചവും സംഭവിക്കാറില്ല. എന്നാൽ ഇയ്യിടെ ഒരു ദിവസം രാമുപിള്ള കടയിൽ വന്നിരുന്നു. ജാനമ്മ അയാളെ അഭിവാദനം ചെയ്യുക മാത്രമുണ്ടായി. ജാനമ്മ മുകളത്തെ നിലയിൽ ഒരു എഴുത്തുമേശയുടെ അടുത്തു ചീനപ്പാത്രങ്ങളും പളുങ്കുപാത്രങ്ങളുമിരിക്കുന്നവിഭാഗത്തിനഭിമുഖമായിട്ടല്ലാതെ നില്ക്കുകയായിരുന്നു. രാമുപിള്ള പതുക്കെപ്പുറകിലൂടെവന്നു പഴയപടി കുശലപ്രശ്നമാരംഭിച്ചു. പ്രതീക്ഷിക്കാതെനിന്ന ജാനമ്മ വല്ലാതെ ഒന്നു നടുങ്ങിപ്പോയി. അവ്യക്തമായ ഒരു ക്രാന്തനശബ്ദം പുറപ്പെടുവിച്ചുകൊണ്ടു് വിളറിത്തീന്ന ആ സ്ത്രീ കോപിഷ്ഠയായി തിരിഞ്ഞു നോക്കി. ആരാം ഇന്നാരെന്നു മനസ്സിലായെങ്കിലും ജാനമ്മ എന്തെല്ലാമോ പറഞ്ഞു. അന്നു മനസ്സിന്നു് വലിയ വേദനയോടു കൂടിയാണു രാമുപിള്ള വീട്ടിലേക്കു മടങ്ങിയതു്.

ബന്ധുക്കളിൽ മറ്റൊരുകൂട്ടർ കൊച്ചുകുട്ടിയമ്മയും രണ്ടു പെൺമക്കളുമാണു്. ജാനമ്മയില്ലായിരുന്നെങ്കിൽ ഈ മൂവരും വിടുപണിക്കു പോകേണ്ടിവരുമായിരുന്നുവെന്നുള്ളതിൽ സംശയമില്ല. അവളുടെ ഐശ്വര്യമായ ഔദാര്യം കൊണ്ടു് കൊച്ചുകുട്ടിയമ്മയും മക്കളും സമീപദേശമായ ശിവപുരത്തു സുഖമായി കാലയാപനം ചെയ്തുവന്നു. തങ്ങൾ ഉണ്ടാക്കുന്ന മാമ്പഴത്തിര ജാനമ്മയ്ക്കു വലിയ ഇഷ്ടമാണെന്നുള്ള അടിസ്ഥാനരഹിതമായ ഒരു ഇതിഹാസകഥയെ ആസ്പദമാക്കിയാണു് കൊച്ചുകുട്ടിയമ്മ ആ ഗ്രീഷ്മകാലമധുരദ്രവ്യം ഉണ്ടാക്കി ജാനമ്മയ്ക്കു കൊണ്ടുവന്നു സമ്മാനിക്കുന്നതു്. ഇതിന്നു പകരമായി ഗണ്യമായ ഒരു സംഖ്യയുമായിട്ടു മാതാവും പുത്രിമാരും മടങ്ങിപ്പോകയുംചെയ്യും. വേനൽ കാലം കഴിയുന്നതിന്നു മുൻപായി രണ്ടുപ്രാവശ്യം അവർ ശ്രീവിലാസം ഭവനത്തിൽ വരും. ആദ്യം വരുന്നതു് മാ

മ്പഴത്തിര ഉണ്ടാക്കട്ടോ എന്നു ചോദിക്കാനാണ്. പിന്നത്തേ വരവ് മാമ്പഴത്തിരയുംകൊണ്ടാകുന്നു. ഈ ഓരോ സന്ദർശനാവസരത്തിലും ജാനമ്മയുമൊരുമിച്ച് കുറേനാൾ അവരെല്ലാവരും സുമംഗലപുരം പട്ടണത്തിൽ താമസിക്കപതിവാണ്. ചിരിച്ചും കളിച്ചും അതുപറഞ്ഞും ഇതുപറഞ്ഞും സവാരിക്കിറങ്ങിയും കടയിൽ കാഴ്ചകണ്ടും കൊച്ചുകുട്ടിയമ്മയും മക്കളും ജാനമ്മയെ ഭ്രാന്തുപിടിപ്പിക്കാതിരിക്കയില്ല.

മണിക്കമംഗലത്തു താമസിക്കുന്ന ഒരു സാധാരണ കൃഷിക്കാരനായ വേലപ്പൻപിള്ള ശ്രീധരൻപിള്ളയുടെ ശാഖാവഴിയുള്ള ഒരു സഹോദരനായിരുന്നു. ചന്തദിവസം ചിലപ്പോൾ അയാൾ സുമംഗലപുരത്തു വരും. വന്നാൽ ഊണു കഴിക്കുന്നതു ജാനമ്മയുടെ ഭവനത്തിൽനിന്നാണ്. മൂളിപ്പാട്ടുംപാടി വരുന്ന വേലപ്പൻപിള്ള ആരെയും വിളിക്കാതെ കതകുതുറന്ന് ഉള്ളിൽക്കടന്നതിന്റെശേഷം "ജാനമ്മച്ചേട്ടത്തി-ചേട്ടത്തി-ജാനമ്മേ" എന്നു വിളിക്കും. ഈ സംബോധനയും ഒരു ഈണത്തിലാണു അദ്ദേഹം നിർവഹിക്കാറുള്ളതു്. അനന്തരം വേലപ്പൻപിള്ള അങ്ങ് തളത്തിൽച്ചെന്നു ചോദിക്കയായി.

"ഹേ—യ്. ഒരാൾക്കൂടി ഊണിനുണ്ട് കേട്ടോ. നിങ്ങൾ വിശക്കുന്ന വയർ തണുപ്പിക്കാതെ ആട്ടിയോടിക്കയില്ലെന്നു എനിക്കറിയാം. ഏതായാലും ഒരു ഇലക്കൂടിയിട്ടോ"

വേലപ്പൻപിള്ള ഒരു ഉത്സാഹപ്രിയനും നേരമ്പോക്കുകാരനും ആണ് ഒരു വിചാരമഗ്നനെപ്പോലെ ഒരിക്കലും അയാൾ പ്രത്യക്ഷപ്പെട്ടുകയില്ലെങ്കിലും കർഷകസാധാരണമായ നിശ്ശബ്ദരോദനവും ദുരിതാനുഭവവും ആർത്തിയും ആരായ്‌വും അയാളുടെ നയനങ്ങളിലും വിണ്ട അധരോഷ്ഠങ്ങളിലും സ്ഥായിയായി ലയിച്ചിരുന്നു. ഭാഗ്യവതിയായ ജാനമ്മ ഉൾപ്പെടെ ആരിലെല്ലാംനിന്ന് എന്തെല്ലാം ലഭിക്കുമോ അതെല്ലാം വേലപ്പൻപിള്ള വാങ്ങിവന്നു അയാളുടെ മുഷി

ഞ്ഞ വേഷവും വളൎന്ന മീശയും വളരെ വൃത്തികേടായിട്ടാണു സതിക്കു തോന്നിയതു്. കൃഷിക്കാരൻ വേലപ്പൻപിള്ള വന്നാൽ സതി അവിടെനിന്നു വേഗം നടന്നു മാറിക്കളയും. ജാനമ്മ അയാളെ സൽക്കരിക്കയും സമ്മാനിക്കയും ചെയ്തു് പറഞ്ഞയയ്ക്കുന്നതുവരെ സതി അവിടമെങ്ങും സമീപിക്കുകയേ ഇല്ല. ഇയ്യിടെ ജാനമ്മയും മകളെ അനുകരിച്ചുതുടങ്ങി. മുൻവശത്തെ ശാലയിൽ മൂളിപ്പാട്ടുകേട്ടാലുടൻതന്നെ ജാനമ്മ കാപ്പികുടിക്കുകയോ മറ്റോ ആണെങ്കിൽ വേഗം എണീററു ഇടനാഴിയിലൂടെ കടയിലേക്കു കടന്നുകളയും. ബുഭുക്ഷുവായി അടുക്കളത്തളത്തിൽ പ്രവേശിക്കുന്ന വേലപ്പൻപിള്ളയുടെ ഔദരികവിപ്ലവങ്ങളെ ശമിപ്പിക്കുക, അയാളോടു കുശലപ്രശ്നം ചെയ്യുക മുതലായ ജോലിയെല്ലാം നീലിയമ്മയാണു പിന്നെ വേണ്ടുംവണ്ണം നിൎവ്വഹിക്കേണ്ടതു്.

സതി വീട്ടിലുണ്ടായിരുന്നു എന്നാൽ മാതാവിനെ സാന്ത്വനം ചെയ്യുന്നതിനോ സമാധാനപ്പെടുത്തുന്നതിനോ അവൾ ഒരുമ്പെട്ടതായില്ല വല്ലപ്പോഴും മാതാവു അവലംബനാൎത്ഥം മകളെ ശരണീകരിച്ചാൽ മകൾക്കു യാതൊന്നും പറയുവാനോ പ്രവൎത്തിക്കുവാനോ ഇല്ലായിരുന്നു. അവൾ വെറും ശൂന്യയായി കാണപ്പെട്ടു സതിയാകട്ടെ സ്വഹൃദയത്തിൽ നിമഗ്നയായി. അവൾ സ്വന്തം കാൎയ്യങ്ങളിൽ വിശ്രമമെന്യേ വ്യാപൃതയായി. അപ്പുവയ്യർഭാഗവതരുടെ സംഗീതവിദ്യാലയത്തിലെ പഠനം അവൾക്കു ജീവിതസ്വപ്നമായിത്തീൎന്നു. സംഗീതാഭ്യസനത്തിലുള്ള അത്യധികമായ ജാഗ്രതമൂലം ചിലപ്പോൾ അല്പസ്വല്പം താമസിച്ചാണു അവൾ വീട്ടിൽ വരുന്നതു്. പരസങ്കടമറിഞ്ഞു് സഹതപിക്കുവാനുള്ള അതീന്ദ്രിയശക്തി അല്പംപോലും അവൾക്കുണ്ടായിരുന്നില്ല. അന്യർ ഇടപെടുന്നതിൽനിന്നു സ്വജീവിതത്തെ ഏകാന്തമായി അടച്ചുപൂട്ടി സൂക്ഷിക്കണമെന്നു മാത്രമേ സതിക്കു വിചാരമുണ്ടായിരുന്നുള്ളു. തന്റെ രഹസ്യവികാരവിചാരങ്ങളെയെല്ലാം അവൾ ഭദ്രമായി സൂ

ക്ഷിച്ചു. സ്വന്തം ആശകളേയും ആശങ്കകളേയും അന്യരു മായി പങ്കിട്ടനുവിക്കണമെന്നോ അന്യരുടെ ആശകളെയും ആശങ്കകളെയും ആരാഞ്ഞറിയണമെന്നോ സതിക്കു വിചാരമുണ്ടായിരുന്നില്ല.

സതിയുടെ സഹതാപരഹിതമായ ഈ സ്വഭാവം പല പ്രാവശ്യവും ജാനമ്മയ്ക്കു അനുഭവപ്പെട്ടിട്ടുണ്ടെങ്കിലും ഇപ്പോഴത്തെപ്പോലെ ആയതു ചിന്താവിഷയമായിത്തീർന്നിരുന്നില്ല. സതി ഇത്ര അനുകമ്പാശൂന്യയായിപ്പോയല്ലോ എന്നു ജാനമ്മ വ്യസനിച്ചു.

ചിനപ്പാത്രങ്ങളും പളുങ്കുപാത്രങ്ങളും വില്ക്കുന്ന ശാലയിൽ വളരെ ദുർല്ലഭമായി മാത്രമേ ജാനമ്മ പ്രവേശിക്കാറുള്ളു. അഥവാ പ്രവേശിച്ചാൽതന്നെ അതിൻെറ മാനേജരുമായുള്ള സംഭാഷണം വെറും ഔപചാരികവും കാര്യമാത്രപ്രസക്തവുമായിരുന്നു. സുകുമാരൻെറ പെരുമാററത്തേ സംബന്ധിച്ചു യാതൊരു കുററവും പറയാനില്ല. അയാരം അടങ്ങിയൊതുങ്ങി വളരെ മര്യാദയോടും ബഹുമാനത്തോടും കൂടി മാത്രമേ ജാനമ്മയേ സമീപിക്കാറുള്ളു. സ്വകാര്യകാര്യാലയത്തിൽ പ്രവേശിക്കുകയെന്നുള്ളതു സുകുമാരൻ നിശ്ശേഷം നിർത്തി. എന്നാൽ യുവാവു് അയാളുടെ ദൃഷ്ടിപ്രയോഗത്തെ സംബന്ധിച്ചിടത്തോളം യാതൊരു വ്യത്യാസവും വരുത്തിയില്ല. ജാനമ്മ ആ ദൃഷ്ടിപാതത്തോടഭിമുഖീഭവിക്കുവാൻ എപ്പോഴെങ്കിലും ഇടയായിട്ടുണ്ടെങ്കിൽ നിശ്ശബ്ദമെങ്കിലും മരണകരമായ അതിൻെറ എതിർപ്പു് അപ്പോഴൊക്കെ അനുഭവിച്ചിട്ടുമുണ്ടു്. ആ ആക്രമണത്തെ ജാനമ്മയ്ക്കു വലിയ ഭയമായിരുന്നു. അതു അനിവാര്യമെന്നു കണ്ടാൽ അവരം അതിനു് മുൻകൂട്ടിത്തന്നെ പ്രത്യേകം തയ്യാറാകാറുണ്ടു്. ഈ സമാഗമങ്ങരം ഒരു നിമിഷത്തിനുള്ളിൽ അവസാനിച്ചിരുന്നെങ്കിലും അവയുടെ അനന്തരഫലങ്ങരം ദുഃഖമയങ്ങളായിരുന്നു. അവ ജാനമ്മയുടെ സിരകളെ ദുർബ്ബലപ്പെടുത്തുകയും ഉൗർജ്ജസ്സിനേ അപഹരിക്കുകയും കായഗ്ലാനിയെ

വൎദ്ധിപ്പിക്കുകയും ചെയ്തു. തൻമൂലം സുകുമാരനമായുള്ള സംഭാഷണത്തിനുശേഷം ഹൃദയഭാരത്തോടും ശരീരക്ഷീണത്തോടും അവർ താഴത്തെ മുറിയിലേക്കു പോരും. അവിടെവന്നു മേശയ്ക്കരികിലിരുന്നു ശരീരം വിറയ്ക്കുന്ന ജാനമ്മ ദീർഘമായും ഉഷ്ണമായും നിശ്വസിക്കും കുറേനേരത്തേക്കു തന്നേക്കൊണ്ടു യാതൊന്നും സാദ്ധ്യമല്ലെന്നു ജാനമ്മയുടെ അന്തഃകരണം വിലപിച്ചുതുടങ്ങുകയായി. ദൃഷ്ടികൾ പരസ്പരം സമാശ്ലേഷിച്ചതേ ഉള്ളുവെങ്കിലും അംഗമർദ്ദനം സംഭവിച്ചതുപോലെയുള്ള ശരീരഗ്ലാനിയാണു ജാനമ്മയ്ക്കു അനുഭൂതമാകുന്നതു്.

ഒരുദിവസം ഇപ്രകാരം വീൎപ്പടക്കി വിഷമിച്ചു ജാനമ്മ കാൎയ്യാലയത്തിൽ ഇരിക്കുകയായിരുന്നു. അപ്പോൾ സൈപാരം കെട്ടത്തിക്കൊണ്ടു കേശവമേനവൻ വന്നുകയറി. അന്നു കാലത്തെ ഉപസേനാനിയെ ജാനമ്മ എന്തൊക്കെയോ ശകാരിച്ചിരുന്നു. ഇയ്യിടെ അപ്പോഴപ്പോൾ മുറയ്ക്കു ലഭിക്കാറുള്ള ഈ ശകാരങ്ങൾകേട്ടു കേശവമേനവനു സഹിക്കവയ്യാതായിത്തീൎന്ന ചില ലക്ഷണങ്ങൾ കാണാനുണ്ടു്. കീഴിൽ ഒരിക്കലും ഉണ്ടായിട്ടില്ലാത്ത വിധത്തിൽ ജാനമ്മ തന്നേ ശകാരിച്ചുവെന്നു കേശവമേനവൻ പറഞ്ഞു. വലിയ വണ്ണമുള്ള കേശവമേനവന്നു സങ്കടം ദുഃസഹമായി. അയാളുടെ ശബ്ദം ഇടറി; മഞ്ഞത്തു നടന്നതുപോലെ കൈകാലുകൾ വിറച്ചു; കണ്ണീരു് ഒരു ചെറുകുല്യപോലെ തടിച്ച കവിളിൽക്കൂടി ഒഴുകി, പ്രശാന്തഗംഭീരമായ രീതിയിൽ കേശവമേനവൻ രാജിയപേക്ഷ സമൎപ്പിച്ചു.

"രാജിവച്ചു പോണോ? കേശവമേനവനേ. നിങ്ങൾ എന്തു അബദ്ധമാണു് പറയുന്നതു്?"

എന്നാൽ അതബദ്ധമല്ലെന്നു് കേശവമേനവൻ പറഞ്ഞു അതു ഓരോ വാക്കും അങ്ങിനെതന്നെ ഉദ്ദേശിച്ചുകൊണ്ടാണു് അയാൾ എഴുതിയതു്. ഈ കടയിൽക്കിടന്നു് ദുഃഖമനുഭവിക്കുന്നതിനേക്കാൾ നല്ലതു വയസ്സുകാലത്തു വിശാല

മായ ലോകത്തിലേക്ക ധൈയ്യസമേതം ഇറങ്ങുന്നതാണല്ലോ.

ജാനമ്മ:—ഇരിക്കു കേശവമേനവൻ. അയ്യോ നിങ്ങൾ ഇത്ര പാവമാണെന്നു ഞാൻ ഇതുവരെ കരുതിയിരുന്നില്ല.

കേശവ:—(ദുഃഖിതസ്വരത്തിൽ) 'ഈ എടയ്ക്കു കൊറേ നാളായിട്ടു് ജാനമ്മയേ തിരിച്ചറിയാൻ സാധിക്കുന്നില്ല. (അനന്തരം ജാനമ്മയെ താൻ ഒരു ദേവിയേപ്പോലെ ആരാധിക്കമാത്രമാണു് ചെയ്യുന്നതെന്നും മററും കേശവമേനവൻ പറഞ്ഞു) 'കേട്ടോ ജാനമ്മ ചെയ്യുന്നതെല്ലാം ശരി. എല്ലാം എനിക്കു് വേദവാക്യം. എന്നാലങ്ങിനെയാണേലും ഇപ്പഴിപ്പഴ് അങ്ങോട്ടു സഹിക്കാൻ മേലാ. വയസ്സായി. എന്നെവേണ്ടാന്നു് വച്ചാപ്പിന്നെ മനസ്സു പൊട്ടിപ്പോകില്ലേ?'

ജാനമ്മ—നിങ്ങളെ ഒരിക്കലും ഇവിടെ വേണ്ടാന്നുവയ്ക്കുകയില്ല. അതേപ്പററി അല്പം ശങ്കിക്കേണ്ട. കേട്ടോ കേശവമേനവൻ.

കേശവ—കടയില്ല് വല്ല മാററം വേണമെന്നു് ഉണ്ടാവില്ലല്ലോ.

ജാനമ്മ—കടയിൽ വലിയ മാററങ്ങളൊന്നുംതന്നെ ഉണ്ടാകയില്ല.

കേശവ സ്വന്തം കാര്യത്തിലും ഞങ്ങളുടെ വിചാരം അങ്ങനെതന്നെയാണു്.

ജാനമ്മയ്ക്കു് പിന്നെയും കോപമുണ്ടായി.

ജാനമ്മ—ച്ഛീ! നിങ്ങൾ ആ പറയുന്നതിൻെറ അർത്ഥമെന്താണു്? എനിക്കു മനസ്സിലാവുന്നില്ല. എൻെറ സ്വന്തംകാര്യംകൊണ്ടു നിങ്ങൾക്കോ അഥവാ മററു വല്ലവക്കുമോ എന്താണു് ചേതം? നിങ്ങൾ ചിലതെല്ലാം സൂചിപ്പിച്ചു പറകയാണു്. അല്ലേ! അതെ

ന്തെന്ന് നിശ്ചയമായും എന്നോട് പറയണം. എന്താ ണു് നിങ്ങൾ സൂചിപ്പിച്ചതു്?"

കേശവമേനവൻ ഒരു അക്ഷരം പറയുകയില്ല അഥവാ പറയുവാൻ അയാളെക്കൊണ്ടു് കഴികയുമില്ല. ഒരു പക്ഷേ താൻ പറഞ്ഞതിന്റെ അർത്ഥമെന്താണെന്നു കേശവമേനവന്നുതന്നെ അറിവാൻ പാടില്ലായിരുന്നു. സ്വന്തം സുഖത്തിന്നും സമാധാനത്തിന്നും ഭഞ്ജകമായ എന്തോ ഒരു മഹാവിപത്തു ക്രമേണ അടുത്തടുത്തുവരുന്നതായി കേശവമേനവന്റെ ബോധത്തിൽ അതിസൂക്ഷ്മമായവിധത്തിൽ സ്ഫുരിച്ചിരിക്കും. അതാണു് ഈ നിഗ്രഹകാര്യങ്ങളെയെല്ലാം നിർഭേദിക്കുവാൻ അയാൾ ശക്തനായതു്. അതു തന്നെയായിരിക്കാം കോപനമായ പ്രസ്തുത ചോദ്യം കേശവമേനവൻ ചോദിച്ചതും. അയാൾ വീർപ്പുമുട്ടിയും വായ് പിളർന്നും ഇരിക്കവേ ജാനമ്മയുടെ ശകാരക്കൊടുംകാററു അടിച്ചുകൊണ്ടിരുന്നു.

'എന്നെ സൂക്ഷിക്കയും എന്റെ പുറകേ ചാരന്മാരായി നടക്കയും ചെയ്യരുതെന്നു ഇതാ ഞാൻ ആദ്യവും അവസാനവും ആയി പറഞ്ഞിരിക്കുന്നു.'

കേശവ:—(കർക്കശമായി) ഞാൻ ചാരനല്ലേ അല്ല. പിന്നെ ചാരനായി എന്നെ വിട്ടിട്ടുണ്ടെങ്കിൽ ഞാൻ അങ്ങിനെ പോയിട്ടും ഉണ്ടു്. അത്രേ ഉള്ളൂ."

കതകടച്ചുകളഞ്ഞു. എന്നാൽ മുറിക്കുള്ളിൽ ജാനമ്മയുടെക്രൂദ്ധസ്വരം കേൾക്കാമായിരുന്നു. മാനേജർ ജാനമ്മയുടെ ഭ്രാന്തിളക്കിയെന്നു് കടയിലെ കാര്യാലയവിഭാഗത്തിൽ ഒരു വാർത്ത നിശ്ശബ്ദസ്വരത്തിൽ പരന്നു. കൊടുങ്കാററു പുറത്തും വ്യാപിച്ചു. ജാനമ്മ കൈ ഞെമടിക്കൊണ്ടു് മുറിയിൽ അങ്ങോട്ടുമിങ്ങോട്ടും വേഗംവേഗം നടന്നു. അവളുടെ മട്ടു മുഴവൻ ഒരു പുരുഷന്റേതായിരുന്നു. എന്നാൽ തടിച്ചുവീർത്ത ആ മനുഷ്യനാണു് കസേരയിൽ ചുരുണ്ടുകൂടിയി

രുന്നു് കണ്ണുതിരുമ്മിയും മൂക്ക പിഴിഞ്ഞും സ്ത്രീയുടെ വികാരചാപല്യങ്ങളെല്ലാം കാട്ടിയതു്.

ജാ:—"കേശവമേനവനേ! നാം തമ്മിൽ ഒരിക്കലും ഇതുപോലെ ആയിക്കൂടാ. നാം തമ്മിൽ ഒരിക്കലും പിണങ്ങരുതു്. എന്തബദ്ധം. നാം തമ്മിൽ സ്നേഹിതരാണു്, കൂട്ടുകാരാണു്."

(ജാനമ്മ കസേരയുടെ അടുത്തുചെന്നു് കേശവമേനവന്റെ മുൻപിൽ അല്പസമയം നിന്നു) കേട്ടോ, നമുക്ക തമ്മിൽ കാര്യം പറയാതെതന്നെ എല്ലാം അറിയാം. നമുക്ക പരസ്പരവിശ്വാസവും നന്നേയുണ്ടു് "

അനന്തരം ഹൃദയമലിഞ്ഞതിൻവണ്ണം പലതും സംസാരിച്ചുകൊണ്ടു് ജാനമ്മ മുറിയിൽ അങ്ങോട്ടുമിങ്ങോട്ടും നടന്നു.

"ഞാൻ നിങ്ങളെ പരിപൂർണ്ണമായി വിശ്വസിക്കുന്നുവെന്നുള്ളതിനു തെളിവായി ആരോടും—എന്റെ മകളോടും കൂടി പറയാത്തതായ ഒരു കാര്യം പറയാം ഇയ്യിടെ അല്പം മുൻകോപം എനിക്കു വന്നുപോകാറുണ്ടു്. എന്നാൽ അതിനു അല്പം കാരണമില്ലാതല്ല. എന്റെ മനസ്സിൽ ഒരു വലിയ പിടിയും വലിയും നടക്കുകയാണു്. ആ ഭയങ്കരാവസ്ഥ എന്നെ വല്ലാതെ വ്രണപ്പെടുത്തുന്നു.

ഈ ഒരു പരമാർത്ഥം സമ്മതിച്ചുപറഞ്ഞതോടുകൂടി അവളുടെ സ്വരത്തിലും മുഖഭാവത്തിലും സങ്കുചിതമായ സ്ത്രീപുരുഷസീമയേയും അതിലംഘിച്ച ഏതോ ഒന്നു് സ്പഷ്ടമായിരുന്നു. ആ അന്തരംഗപ്രകാശനം സ്ത്രീക്കും പുരുഷനും ഒരുപോലെ അഭിമാനകരമായുള്ളതുതന്നെ. എന്തൊരു ഉദാരമായ നിഷ്കാപട്യം! എന്തൊരു നിർഭയമായ സത്യം! എന്തൊരു അഭിജാതമായ ശുദ്ധത!

"കേശവമേനവനേ! കഠിനമായഹൃദയവിപ്ലവമാണു എന്റെ ഉള്ളിൽ നടക്കുന്നതു്— ഞാൻ അല്പം ഉലഞ്ഞുപോയി. എങ്കിലും ജയം എനിക്കുതന്നെ.........ഇതു

നാം തമ്മിൽമാത്രം പറയുന്ന ഒരു കാര്യമാണ്.........
മററൊരാളുടെ ചെവികളെ അതു് സമീപിക്കരുതു്."

കേശവ:—(ആത്മാത്ഥതയോടെ) ഒരിക്കലും ഇല്ല.

ജാ:—"അതുപോലെതന്നെ നാം തമ്മിൽ മുഷിയുന്നുവെന്നുള്ള അബദ്ധത്തെപ്പററിയോ നിർദ്ദയമായ രാജിയെപ്പററിയോ ഒന്നും തന്നെ മേലിൽ ശബ്ദിക്കല്ലേ?"

കേശവ:—"ഇല്ലേ, ഇല്ല. ഒരക്ഷരോം ഉരിയാടത്തില്ല."

എന്നാൽ ഭാഗ്യദോഷത്തിനു ഇതേപ്പററി ഒന്നോ രണ്ടോ വാക്കു കേശവമേനവൻ കുഞ്ഞൻപിള്ളവക്കീലിനോടു പറഞ്ഞിട്ടുണ്ടു്. അബദ്ധത്തിനു് വളരെ താമസിയാതെതന്നെ കുഞ്ഞൻപിള്ളവക്കീൽ ജാനമ്മയെക്കാണാൻ വന്നു. ജാനമ്മയോടു കുഞ്ഞൻപിള്ളവക്കീലിനുള്ള സ്നേഹം നിസ്സീമമാണു്. നിഷ്കപടമായ ഈ സ്നേഹത്തിന്റെ അത്യാധിക്യം കണ്ടു ചിലർ കുഞ്ഞൻപിള്ളവക്കീലിന്റെ ഭാര്യ ഇതേപ്പററി എന്തു വിചാരിക്കുമെന്നു ശങ്കിക്കാതിരുന്നില്ല. ദൃഢമായ സൌഹാർദ്ദം, ഒരു വക്കീലിന്റെ സമത്ഥമായ സാഹായ്യങ്ങൾ, ജാനമ്മയേപ്പററിയുള്ള പ്രശംസ ഇവയെല്ലാംകൊണ്ടു് കുഞ്ഞൻപിള്ളവക്കീലിനു് ശ്രീവിലാസംഭവനത്തിൽ കുറേ കൂടുതൽ സ്വാതന്ത്ര്യമുണ്ടായിരുന്നു എന്നാൽ ഈ അവസരത്തിൽ വക്കീൽ സ്വല്പം അതിരു കടന്നുവെന്നുതന്നെ പറയണം.

വക്കീൽ:—"എന്താണു് വിശേഷം. കേശവമേനവനുമായിട്ടു രസക്കേടൊന്നുമില്ലല്ലോ. പിന്നെ കേട്ടോ ജാനമ്മേ! ഞാൻ ഒരു കാര്യം പറഞ്ഞുകൊള്ളട്ടെ രസക്ഷയം വദ്ധിക്കാൻ ഒരിക്കലും ഇടയാക്കരുതു്. വെറും നിസ്സാരകാര്യങ്ങൾമൂലം ജാനമ്മയുടെ വലതുകൈ വേണ്ടെന്നു് വയ്ക്കുന്നതു് അത്ര നന്നല്ല"

വക്കീലിന്റെ സംഭാഷണത്തെ തടഞ്ഞു് ജാനമ്മ ഗാംഭീര്യത്തോടെ ഇപ്രകാരം ഭയങ്കരമായി പറഞ്ഞു.

"വക്കീലേ, ഒരു കാൎയ്യം അനുവദിക്കുവാൻ തീരെ നിവൃത്തിയില്ല. അതു നിങ്ങളായിരുന്നാലും ശരി. എന്റെ വ്യാപാരത്തിൽ—എന്റെ സ്വന്തം വ്യാപാരത്തിൽ—തല യിടുന്നതിനു അന്യരെ ഞാൻ എന്തായാലും അനുവദിക്കുകയില്ല.

"അയ്യോ! ഞാൻ വെറുതേ പറഞ്ഞുപോയി. മനസ്സിൽ ഒന്നും വച്ചുകൊണ്ടു് പറഞ്ഞതല്ല........ഇങ്ങിനെ കോപിപ്പിക്കണമെന്നു് എനിക്കു് സ്വപ്നത്തിൽപ്പോലും വിചാരം ഉണ്ടായിരുന്നില്ല.

പരുക്കേല്പ്പയും നാണിക്കയും ചെയ്തതുപോലെ കാണപ്പെട്ട കുഞ്ഞൻപിള്ള വക്കീൽ ക്ഷമാപണംജപിച്ചുകൊണ്ടു് ഇറങ്ങി അതിവേഗത്തിൽ നടന്നു. ശരീരത്തിൽ ധരിക്കേണ്ട കോട്ടു് താറാവിനേക്കൊണ്ടുപോകുമ്പോലെ തൂക്കിയെടുത്തുകൊണ്ടാണു് കടയുടെ മുൻപിലൂടെ തെരുവിലിറങ്ങി അദ്ദേഹം ശീഘ്രഗമനം ചെയ്തതു്. കോട്ടു് തന്റെ ശരീരത്തിൽ ധരിക്കേണ്ട ഒരു വസ്ത്രവിശേഷമാണെന്നുള്ള വസ്തുത കുഞ്ഞൻപിള്ളവക്കീൽ വിസ്മരിച്ചുപോയി.

---

## അദ്ധ്യായം ൻ.

---

ദുർഭാഗ്യകരമായ ആ സന്ദൎശനത്തിനുശേഷം കുഞ്ഞൻപിള്ളവക്കീലിനു് ജാനമ്മയോടു് അമ്പരപ്പിക്കുന്ന ഒരു വൎത്തമാനം പറയാനുണ്ടായിരിക്കുന്നു. എന്നാൽ ആയതു നേരിട്ടു പറയുവാൻ വക്കീലിനു് ധൈൎയ്യമുണ്ടായില്ല. കുഞ്ഞൻപിള്ളവക്കീൽ കേശവമേനവനോടു ഈ സംഗതി പറയുകയും ജാനമ്മയേ അറിയിക്കണമെന്നു് ആവശ്യപ്പെടുകയും ചെയ്തു. എന്നാൽ കേശവമേനവനും ഈ കാൎയ്യത്തിൽ ധൈ

ർത്ഥം വന്നില്ല. നീലിയമ്മയേ ഈ രഹസ്യം ധരിപ്പിക്കണമെന്നും ആ സ്ത്രീ അതു ജാനമ്മയേ അറിയിക്കട്ടേയെന്നും കേശവമേനവൻ പറഞ്ഞു.

അങ്ങിനെ ഒടുവിൽ പലരും അറിഞ്ഞ ആ രഹസ്യം ജാനമ്മയുടെ ശ്രവണേന്ദ്രിയങ്ങളിലും എത്തി. വലിയ ഭോഷ്കായിട്ടുണ്ടാകുന്ന വിധത്തിൽ സതിയും ഒരു യുവാവും തമ്മിൽ സ്നേഹിച്ചുവരുന്ന അപവാദപ്രചരണത്തിൽ സമുത്സുകരായ പട്ടണത്തിലെ പല നിവാസികളും അപ്പുവയ്യർ ഭാഗവതരുടെ സംഗീതവിദ്യാലയത്തിൽവച്ചു സതിയും ആ ചെറുപ്പക്കാരനുംതമ്മിൽ സൈ്വരസല്ലാപംചെയ്യുന്നതു കണ്ടിട്ടുണ്ട്. ചില സായാഹ്നവേളകളിൽ നഗരപ്രാന്തത്തിൽ അവരൊന്നിച്ചു് നടക്കുന്നതു കണ്ടിട്ടുള്ളവരും ഇല്ലാതില്ല. വൈകുന്നേരം സംഗീതവിദ്യാലയത്തിൽനിന്നിറങ്ങി പ്രായേണ ജനശൂന്യമായ വഴികളിലൂടെ സതിയും പ്രസ്തുത തരുണനും സഞ്ചരിക്കാറുണ്ട്. വണ്ടിക്കാരനുണ്ടെങ്കിൽ അയാൾ വെറുതേ വണ്ടിയും വലിപ്പിച്ചുകൊണ്ടു് പുറകേ അലസനായി നടക്കുകയായിരിക്കും.

ഈ വർത്തമാനം ഒരു ഇടിവെട്ടേറ്റതുപോലെയാണു് ജാനമ്മയെ ബാധിച്ചതു്. അവർ അത്യന്തം വ്യാകുലപ്പെട്ടു. ആശ്ചര്യവും ദുഃഖവുമുണ്ടായ പ്രഥമക്ഷണത്തിൽ മുനയും മൂർച്ചയുമുള്ള ഒരു കത്തി മാതൃഹൃദയത്തിൽ കുത്തിയിറക്കത്തക്കവണ്ണം അത്ര ക്രൂരയാണു് സതിയെന്നു ജാനമ്മ വിചാരിച്ചു. എന്നാൽ ഈ സംഗതി പരമാർത്ഥം തന്നെയോ? പരമാർത്ഥമാണെന്നുതന്നെ നീലിയമ്മ വാദിക്കുന്നു; ഒട്ടുംതന്നെ അതിശയോക്തിയില്ല. ഒടുവിൽ ജാനമ്മ നേരിട്ടു് ചില അന്വേഷണങ്ങൾ നടത്തുകയും പരമാർത്ഥങ്ങൾ മുഴുവൻ മനസ്സിലാക്കിക്കൊണ്ടു് സതിയോടു് ചോദിക്കയുംചെയ്തു. സ്ഥൈര്യം അല്പംപോലും വിടാതെയാണെങ്കിലും കുറഞ്ഞൊന്നു സംഭ്രമിച്ചു് സതി അമ്മയോടു മറുപടി പറഞ്ഞു.

"എന്റെ പ്രിയപ്പെട്ട അമ്മേ, കരുണാകരനുണ്ണിത്താനോട്ട് ആൎക്കും ഇഷ്ടംതോന്നിപ്പോകും. അദ്ദേഹത്തെ കാണുമ്പോൾ അമ്മയ്ക്കും സന്തോഷമാകാതിരിക്കയില്ലെന്ന് എനിക്കു നിശ്ചയമുണ്ട്".

ജാ:—"എന്ത്, ഞാൻ ആ മനുഷ്യനെ കണ്ടിട്ടില്ലെന്നോ? വേലക്കാരുടെയും മററുള്ളവരുടെയും നാവിൽനിന്ന് അയാളുടെപേർ ഞാനറിയാൻ നീ ഇടയാക്കിയതു എന്തിനാണ്? (ജാനമ്മ നീരസമായും എന്നാൽ മനോവേദനയോടുകൂടിയും പറഞ്ഞു.) ഇതു് എന്റെ ഹൃദയത്തെ എത്രമാത്രം കുത്തിമുറിക്കുമെന്ന് നീ ഒരിക്കലെങ്കിലും വിചാരിച്ചുവോ?"

സ:—"എന്നാൽ അമ്മേ, അമ്മയ്ക്കു അറിയാമേ ഇതു എന്നെങ്കിലും സംഭവിക്കണമെന്ന്. ഞാൻ ഇന്നോ നാളെയോ വിവാഹംചെയ്യാതിരിക്കയില്ലല്ലോ.

ജാ:—"അതേ എന്നാൽ കാലമാകുമ്പോൾ—നീ കിനാവു കാണുന്നതു് കാലമായിപ്പോയെന്നാണ് കാലമാകുമ്പോൾ എന്നെ പിന്നിൽ മറവിൽ, നിൎത്തിക്കളയാമെന്ന് നീ കരുതുമെന്ന് ഞാൻ ഒരിക്കലും വിചാരിച്ചിരുന്നില്ല കഷ്ടം! എന്നെ വെറും ഇന്നുമാത്രം കണ്ട ഒരു അപരിചിതയേപ്പോലെയാണല്ലോ നീ വിചാരിച്ചുകളഞ്ഞതു്. നിന്റെ ഉത്തമസ്നേഹിതയാണ് ഞാൻ എന്നു കരുതുവാൻ നിനക്കു് സാധിക്കാതെ പോയല്ലോ മകളേ—"

സ:—"ഇപ്പോഴും അമ്മയോട്ട് പറയേണ്ടെന്നായിരുന്നു അദ്ദേഹം എന്നെ നിർബന്ധിച്ചിരുന്നതു്."

ജാ:—"ഉം എന്തുകൊണ്ടു്?"

സ:—"അദ്ദേഹം പറഞ്ഞു, നമ്മൾ രണ്ടുപേരും നമ്മുടെ കാൎയ്യമറിയാൻ പ്രായമായെന്ന്. ഇതേപ്പററി ആരോടെങ്കിലും പറയുന്നതിനുമുൻപായി നമ്മൾ തമ്മിൽ ഉററു സ്നേഹിക്കുന്നുണ്ടെന്നു തന്നെത്താൻ ദൃഢനിശ്ചയം

ചെയ്യണമെന്നും അദ്ദേഹം പറഞ്ഞു. ഞങ്ങൾ രണ്ടു പേരും നന്നേ ഇണങ്ങുമെന്നു് ഇപ്പോൾ അദ്ദേഹത്തിനും എനിക്കും ഒരുപോലെ ബോദ്ധ്യമായി."

ജാന:—"അയാൾ വലിയവഷളത്തമാണു കാണിച്ചതെന്നു ഞാൻ വിചാരിക്കുന്നു—വഷളത്തമെന്നുപറഞ്ഞാൽ പോരാ വലിയ ആഭാസത്തരം എന്നുതന്നെ ഞാൻ പറയുന്നു."

സ:—"അമ്മ എന്താണു് അങ്ങിനെ പറയുന്നതു്?"

ജാ:—"ഞാൻ അങ്ങിനെതന്നെ ഇനിയും പറയും; ഉറപ്പിച്ചുപറയും. അയാൾ ലോകമറിയാവുന്ന ഒരുവനാണല്ലോ. എങ്കിലും എന്റെ സതീ, നീ ഇത്ര മടത്തരമായി പ്രവർത്തിക്കുന്നതിനു് ആ മനുഷ്യൻ തുണകൂട്ടിതന്നല്ലോ."

ഇത്രയെല്ലാം സംസാരിച്ചിട്ടും അമ്മ പറയുന്നതിന്റെ അർത്ഥം എന്തെന്നു മനസ്സിലാക്കിയ ഒരു ഭാവം സതിയിൽ കണ്ടില്ല. സംഗീതവിദ്യാലയത്തിലെ സൈ്വരസംഭാഷണത്തിലും നിരത്തുകളിലൂടെ ചെയ്ത സായാഹ്നസഞ്ചാരത്തിലും എന്തു അനാവശ്യമാണു് അന്തർഭവിച്ചിട്ടുള്ളതെന്നു് സതിക്കു മനസ്സിലാക്കുവാൻ സാധിച്ചില്ല അമ്മ ചോദിച്ചതിനെല്ലാം അവൾ ഉള്ള പരമാർത്ഥങ്ങൾ തുറന്നുപറഞ്ഞു. എന്നാൽ ഒന്നുകൊണ്ടും സതി ലജ്ജിതയായില്ല.

ജാ:—"നിന്റെ പ്രായത്തിലുള്ള ഒരു പെൺകുട്ടി ഇപ്രകാരം ചെയ്താൽ ദൃഷ്യം കാണാൻ ഉററുനോക്കിക്കൊണ്ടിരിക്കുന്നവർ അപവാദം പറയുമെന്നു മനസ്സിലാക്കാഞ്ഞതു നിശ്ചയമായും മോശമായിപ്പോയി."

സ:—"ഒരാൾ അനുരാഗത്തിൽ പെട്ടാൽ പിന്നെ അസൂയാലുക്കളുടെ അപവാദമുണ്ടോ ഇല്ലയോ- എന്നൊന്നും അന്വേഷിച്ചിട്ടു കാര്യമില്ലമ്മേ."

പരമാർത്ഥത്തിൽ താനും കരുണാകരനുണ്ണിത്താനും കൂടി സൃഷ്ടിച്ചിട്ടുള്ള ആ ചെറിയ ലോകത്തിൽ ആർക്കും പ്രവേ

ശിക്ഷവാൻ അധികാരവും അവകാശവും ഇല്ലെന്നായിരുന്നു സതിയുടെ പരിപൂർണ്ണമായ വിശ്വാസം. അവരു മുൻപ് ഒരിക്കലുമുണ്ടായിട്ടില്ലാത്തതിൻവണ്ണം അപേക്ഷാപൂർവം ഉൽക്കണ്ഠിതയായി പറഞ്ഞു —

"എന്റെ പൊന്നമ്മയല്ലയോ സ്നേഹമുള്ള അമ്മ അല്ലയോ. ദയ—ദയചെയ്തു് അദ്ദേഹത്തിന്റെയും എന്റെയും ഇടയിൽവന്നു് പ്രതിബന്ധമുണ്ടാക്കരുതേ. അദ്ദേഹത്തെ ഒരിക്കലും എനിക്ക വേണ്ടെന്നു വയ്ക്കുവാൻ സാധിക്കയില്ല."

സതി കുത്തിയിറക്കിയ കഠാരിയെ മാതൃവക്ഷസ്സിൽ ഒന്നുകൂടി തിരിച്ചു കയററുകയായിരുന്നു അതു്. കഠിനഹൃദയരും മക്കടെമുഷ്ടിക്കാരുമായ രക്ഷാകർത്താക്കളുടെ മുൻപാകെ ഇപ്രകാരമുള്ള അപേക്ഷകൾ യുക്തങ്ങളായിരുന്നേനേ. എന്നാൽ പുത്രിയെ ആരാധിക്കുന്ന ഒരു മാതാവിന്റെ സന്നിധിയിൽ ഇതു എത്രമാത്രം സമുചിതമായിരിക്കുമെന്നു സംശയമുണ്ടു്.

ജാനമ്മ:—(ദീനസ്വരത്തിൽ) "നിനക്ക അയാൾ യോഗ്യനാണെങ്കിൽ ഒരിക്കലും അയാളെ കൈവെടിയണമെന്നു ഞാൻ പറയുകയില്ല."

സതി ഒന്നു നിശ്വസിച്ചു. അവളുടെ വദനം സന്തോഷസ്ഫുരണത്താൽ തെളിഞ്ഞു.

"അമ്മേ, അദ്ദേഹം മഹായോഗ്യനാണു്."

ജാനമ്മ:—"വരട്ടെ, മകളേ! വരട്ടെ. അതെല്ലാംഅറിയേണ്ടിയിരിക്കുന്നു എങ്കിൽ — എന്നുള്ളതിനെയാണു് എല്ലാം ആശ്രയിച്ചിരിക്കുന്നതു്. ആ എങ്കിൽ എന്നുള്ളതു എത്ര വലുതാണെന്നറിയാമോ? ഞാൻ നന്നേ സംശയിക്കുന്നു . ......എന്തായാലും നീ ഒട്ടും പരിഭ്രമിക്കരുതു് ധീരയും സുശീലയും ആയ ഒരു പെൺകുട്ടിയായിരിക്കണം നീ...നിരാശപ്പെടുന്നതിനുതന്നെ നീ

സർവ്വദാ തയ്യാറായിരിക്കുക. ഇതുവരെത്തോളം അയാളെ സംബന്ധിച്ച് തൃപ്തികരമായ ഒരു അഭിപ്രായമല്ലാ എനിക്കു കിട്ടിയിരിക്കുന്നതു്."

സതി:—"അദ്ദേഹത്തെപ്പററി ദ്വേഷിച്ച് വല്ലതുമെല്ലാം കള്ളങ്ങൾ വന്നുപറയുന്നവരേ അമ്മ ഒരുകാലവും വിശ്വസിക്കല്ലേ."

അനന്തരം അല്പാല്പമായി കരുണാകരനുണ്ണിത്താന്റെ പല ഗുണങ്ങളെയും മനോഹരതകളെയും സതി മാതാവിനെ വർണ്ണിച്ചുകേൾപ്പിച്ചു. തന്റെ പ്രേമത്തെ നിഷ്പ്രയാസം ആ യുവകോമളൻ സ്വായത്തമാക്കിയതെങ്ങിനെയെന്നും അവൾ പറഞ്ഞു. എന്തു നല്ല വസ്ത്രധാരണരീതിയാണു അയാൾക്കുള്ളതു്! കരുണാകരനുണ്ണിത്താനു് സംഗീതത്തിൽ വാസനയുണ്ടു്. കേരളത്തിലെ ഒരു അതിപ്രാചീന മാടമ്പികുടുംബത്തിലെ അംഗമാണു കരുണാകരനുണ്ണിത്താൻ. അച്ഛൻ ഒരു ചില്ലറ കൃഷിക്കാരൻമാത്രമാണെങ്കിലും ഉണ്ണിത്താന്റെ ഒരു മച്ചുനൻ വലിയ ഒരു ഉദ്യോഗസ്ഥനാകുന്നു. വേറൊരു മച്ചുനൻ വലിയ ഒരു സ്വത്തുകാരനാണു്. കുടുംബശാഖകളിൽ ഏഴെട്ടുപേർ മരിക്കുകയും പത്തുപതിനൊന്നു സ്ത്രീകൾ പ്രസവിക്കാതിരിക്കയും ചെയ്താൽ കരുണാകരനുണ്ണിത്താൻ ഒരു വലിയ ജന്മിയായിത്തീരുമെന്നുള്ളതിൽ യാതൊരു സംശയവുമില്ല.

ഉണ്ണിത്താനെപ്പററി വിപരീതാഭിപ്രായങ്ങളൊന്നും ജാനമ്മ കേട്ടിട്ടില്ലായിരുന്നെങ്കിൽതന്നെ സംഭവങ്ങളുടെ സ്വഭാവംകൊണ്ടു് അയാൾ അത്ര കൊള്ളാവുന്ന ഒരുവനല്ലെന്നു് ആ സ്ത്രീക്കു് ബോദ്ധ്യപ്പെട്ടുമായിരുന്നു. ഒരു വ്യാപാരവിദഗ്ദ്ധയുടെ ബുദ്ധിയോടുകൂടി ആലോചിച്ചുനോക്കിയപ്പോൾ താൻ ഇടപെടേണ്ടിയിരിക്കുന്നതു കഥയില്ലാത്ത ഒരു ശിഥിലശീലനുമായിട്ടാണെന്നു ജാനമ്മയ്ക്കു മനസ്സിലായി. ഒരു മുഗ്ദ്ധയുവതിയേ ഇണക്കി അവളെ വിവാഹബന്ധത്തിനു് പ്രേരിപ്പിച്ചിട്ടു് അമ്മയുടെ അനുവാദം വാങ്ങണമെന്നായി

രുന്ന അയാളുടെ ദുരുദ്ദേശ്യം. സ്വോദ്ദേശ്യത്തിനു് എന്തെങ്കിലും പ്രതിബന്ധമുണ്ടായിട്ടു് അതു സാധിക്കാതെവരുന്ന പക്ഷം അവിവേകമായ ഒരു വിവാഹബന്ധത്തേയോ അഥവാ അപമാനത്തേയോ വരിക്കത്തക്ക. ഒരു അവസ്ഥയിൽ കാൎയ്യങ്ങൾ കൊണ്ടുചെന്നു ചാടിക്കണമെന്നും ഉണ്ണിത്താൻ നിശ്ചയിച്ചു. തന്റെ ഭീരുവായ ശത്രുവിനെപ്പറ്റി വിചാരിച്ചപ്പോൾ ജാനമ്മയുടെ രക്തം തിളച്ചുകയറി. ആ സ്ത്രീ ഒരു അമ്മയ്ക്കുപകരം ഒരു അച്ഛനായിരുന്നെങ്കിൽ ഒന്നാംതരം ഒരു കുതിരച്ചമ്മട്ടി വിലയ്ക്കുവാങ്ങി അതുവച്ചു് കരുണാകരനുണ്ണിത്താന്റെ പുറം പൊകയ്ക്കുമായിരുന്നു.

എന്നാൽ സതിയേപ്പറ്റി വിചാരിക്കവേ ജാനമ്മയുടെ പ്രതാപമെല്ലാം അസ്തമിച്ചു; കോപം നിർവ്വേദമായി രൂപാന്തരപ്പെട്ടു. അനിതരസാധാരണമായ ശ്രദ്ധയോടുകൂടി വളൎത്തി, നല്ല ഒരു വിദുഷിയുടെ കീഴിൽ ശിക്ഷണം നൽകി, കാലോചിതമായ വിദ്യാഭ്യാസംകൊണ്ടു് സമുജ്ജ്വലയാക്കിത്തീൎത്ത സതി ആചാരമൎയ്യാദകളെയും അന്തസ്സിനെയും അഭിമാനത്തെയും വിനയസ്വഭാവത്തെയുമെല്ലാം വിഗണിച്ചു് വെറും ദാസികളെക്കാൾ നികൃഷ്ടമായി പെരുമാറുന്നല്ലോ എന്നു വിചാരിക്കവേ ജാനമ്മ അവൎണ്ണനീയമാംവിധം ലജ്ജിച്ചു. സതിയെ ആളുകൾ ചൂണ്ടിക്കാട്ടുന്നു; അവളെനോക്കി ചിരിക്കുന്നു; അവളെപ്പറ്റി പട്ടണത്തിന്റെ പലഭാഗങ്ങളിലും സംസാരിക്കുന്നു. ജാനമ്മയ്ക്കു് ഇതു ഘോരവും ദുസ്സഹവുമായിത്തീൎന്നു തന്റെ അന്തസ്സിനും പ്രതാപത്തിനും ക്ഷതം പറ്റിയതുപോലെ ജാനമ്മയ്ക്കു തോന്നി. സ്വന്തം വിലകുറച്ച സതി അവളെസംബന്ധിച്ച സൎവ്വരുടെയും വില കുറച്ചിരിക്കുന്നു. വീട്ടിൽനിന്നു് ഒളിച്ചു വെളിയിലിറങ്ങി, നിഭൃതമായി കാമുകസന്നിധിയിലേക്കു ത്വരിതഗമനംചെയ്തു്, രഹസ്യമായി അയാളെ സന്ദൎശിച്ചു് സ്വൈരസല്ലാപത്തിൽ സമയം ചെലവഴിക്കുന്ന സതി അവളുടെ യശസ്സിനെ കളങ്കപ്പെടുത്തുകമാത്രമല്ല, പൊതു

ജനദൃഷ്ടിയിൽ മാതാവിനുള്ള മതിപ്പിനെ നശിപ്പിക്കുകകൂടി ചെയ്തു.

ജാനമ്മയുടെ അന്തസ്സിനേയും അവസ്ഥയേയും ഭഞ്ജിച്ചു പോകട്ടെ അവളുടെ വാത്സല്യത്തിന്റെ കഥയെന്തു്! തന്റെ കുഞ്ഞിന്റെ സുഖമൊന്നുമാത്രമാണു് ജീവിതോദ്ദേശ്യമെന്നും, ജീവിതാഭിലാഷമെന്നും, ജീവിതാർത്ഥത്തെ വ്യയം ചെയ്തു ജാനമ്മ തെളിയിച്ചു. എന്നാൽ അതെല്ലാം വ്യർത്ഥമായി കലാശിച്ചുകഴിഞ്ഞു. വിശ്വാസവും വിസ്രംഭവും നശിച്ചു. വാത്സല്യനിധിയായ ഒരു മാതാവിന്റെ കണ്ണുതിലേക്കു ഹൃദയരഹസ്യത്തെ പകൻകൊടുക്കുന്നതിനുള്ള നൈസർഗ്ഗികമായ വാഞ്ഛപോലും അന്തരംഗത്തിൽ മുളച്ചിട്ടില്ലല്ലൊ "അമ്മയോടു പറയേണ്ടെന്നായിരുന്നു അദ്ദേഹം എന്നോടു നിർബന്ധിച്ചിരുന്നതു്." ഇതു തക്കതായ ഒരു സമാധാനമായിട്ടാണു് സതി പറഞ്ഞതു്. അപരിചിതമായ ആ ആജ്ഞയ്ക്കു് പരിപൂർണ്ണമായി അവൾ കീഴടങ്ങേണ്ടതുതന്നെയാണു്. അവളെ സമാരാധിച്ചുവന്ന മാതാവു വിഗളിച്ചു് നിഃശൂന്യയായിത്തീർന്നു. ഉടുപ്പും കസവുകവണിയും ധരിച്ച ഒരു പുരുഷൻ—അയാളായിരിക്കാം സതിയുടെ കാതുകളിൽ ആദ്യമായി പ്രിയേ! എന്നുള്ള രമണീയ സംബോധനം ചെയ്തതു്. അതോടുകൂടി മന്ദിച്ച ആ പഴയ സ്നേഹത്തെ ഉപേക്ഷിച്ചിട്ടു് നവപ്രേമത്തിൽ മുഴുകുവാൻ സതി അനർഗ്ഗളയായി ഗമിച്ചു. അവിടെയാണു് കരളറുക്കുന്ന അതിന്റെ തീവ്രവേദന.

എന്താണു ചെയ്യുന്നതു്? എന്തെങ്കിലുമൊന്നു ചെയ്തേ മതിയാവുള്ളു. ജാനമ്മ സംഗതിയുടെ കാര്യഭാഗംമാത്രം ആലോചനയ്ക്കെടുക്കുകയും യുവാവിനെ ഒന്നു പരിശോധിക്കുവാൻ തീരുമാനിക്കയും ചെയ്തു. കുതിരച്ചമ്മട്ടി വാങ്ങുന്നതും മററും പ്രയാസബഹുലമായ കാര്യപരിപാടിയാണു്. എന്നാൽ വാക്കുകൾ വേണ്ടപോലെ പ്രയോഗിച്ചു നോക്കിയാൽ ചില ഫലങ്ങൾ ഉണ്ടായി എന്നുവരാം.

നാശകരമായ ഈ വിഷയത്തെ സംബന്ധിച്ച പല സംഭാഷണങ്ങളും നടന്നതിന്റെശേഷം കരുണാകരനുണ്ണിത്താനെ ഒന്നു കാണണമെന്നു സതിയോടു് അമ്മ പറഞ്ഞു. അമ്മയെ കാണണമെന്നു പറഞ്ഞു് സതിതന്നെ കരുണാകരനുണ്ണിത്താനു് ഒരു എഴുത്തു വേണമെങ്കിൽ അയയ്ക്കാം. അല്ലാത്തപക്ഷം ജാനമ്മതന്നെ എഴുതി അയയ്ക്കുന്നതാണു്. താൻതന്നെ ഉടൻ ഉണ്ണിത്താനു് എഴുതയയ്ക്കാമെന്നു സതി പറഞ്ഞു. എന്നാൽ അയാളെ വീട്ടിൽ വരുത്തി കാണണമെന്നും കടയിൽവച്ചു സ്വീകരിക്കരുതെന്നും മകൾ അമ്മയോടു യാചിച്ചു. ഉണ്ണിത്താനെപ്പോലെ ബഹുമാന്യനായ ഒരാളിനെ കടയിൽ കച്ചവടസ്ഥലത്തു പ്രവേശിപ്പിക്കുകയെന്നുള്ളതുതന്നെ സതിക്കു് അതിഘോരവും അക്രമവും ആയി ത്തോന്നി. ജാനമ്മ ഉറപ്പിച്ചു പറഞ്ഞു: – "വേണ്ടാ, അയാൾ കടയിൽതന്നെ വരട്ടെ. ഇതു ഒരു കാര്യത്തെ സംബന്ധിച്ചു സംസാരിക്കാൻ മാത്രമാണു്. അതിനു് എന്റെ കാര്യാലയംതന്നെ പററിയസ്ഥലം."

ആ കൂടിക്കാഴ്ച അത്യന്തം അതൃപ്തികരവും അസന്തുഷ്ടിപ്രദവും ആയിരുന്നു. വെറും അലസമായി മുറിയിൽ കടന്നുവന്ന കരുണാകരനുണ്ണിത്താനെ കണ്ടമാത്രയിൽ ജാനമ്മ നന്നേ വെറുത്തു. നീണ്ടു ചടച്ച ശരീരം, ചുളിയാത്ത കറുത്ത തലമുടി വീതിയില്ലാത്ത നെററിക്കു മീതെ പുറകോട്ടു ചീകി മിനുസപ്പെടുത്തിവച്ചിരുന്നു. ഇന്നത്തെ ചെറുപ്പക്കാരുടെ അല്പശ്മശ്രു ഉണ്ണിത്താന്റെ മുഖത്തെ അലങ്കരിച്ചിരുന്നില്ല. വീതികുറഞ്ഞ അധരോഷ്ഠങ്ങൾക്കുള്ളിൽ മിനുമിനുപ്പോടെ കാണപ്പെട്ട കരുണാകരനുണ്ണിത്താന്റെ ദന്തനിരയ്ക്കു വലിയ ഭംഗിയുണ്ടെന്നു പറവാൻ പ്രയാസം. അയാളെ ഒരു സുന്ദരൻ എന്നു പറയാൻ സാധിക്കുമോ എന്നു സംശയമാണു്. എന്നാൽ ആകെപ്പാടെയുള്ള അയാളുടെ ആകൃതിയും പ്രകൃതിയും എല്ലാം മാന്യതയോടുകൂടിയിരുന്നു. ഈ കാര്യം പ്രഥമദർശനത്തിൽതന്നെ ജാനമ്മ സമ്മതിച്ചു. ആയു

കൊണ്ടുതന്നെ അവരം അയാളെ അത്യന്തം വെറുത്തുവെന്നു പറയാം. കരുണാകരനുണ്ണിത്താന്റെ വ്യാപാരസാധനം മാന്യമായി ഗണിക്കപ്പെട്ടിരുന്ന തറവാടിത്തമൊന്നുമാത്രമായിരുന്നു. ഈ തറവാടിത്തത്തെ എത്രമാത്രം പരസ്യമായി വിളംബരംചെയ്യാമോ അത്രമാത്രം പരസ്യമായി വിളംബരം ചെയ്യുകയെന്നുള്ളതു് ഉണ്ണിത്താന്റെ പതിവായിരുന്നു. യുവാവിന്റെ ക്രമസലില്ലാത്ത സ്വരത്തിലും അലക്ഷ്യവും അലസവുമായ ഭാവത്തിലും കുടുംബമാഹാത്മ്യത്തെ പൊന്തിച്ചുകാട്ടുന്ന എന്തോ ഒന്നുണ്ടെന്നു് ജാനമ്മയ്ക്കു് അനുഭവപ്പെട്ടു.

ജാനമ്മ:—"ഉണ്ണിത്താൻ ഇരിക്കണം."

ഉണ്ണിത്താൻ:—"വന്ദനം."

പരസ്പരം ചിരിക്കണമെന്നും പരിചയം നടിക്കണമെന്നും കരുണാകരനുണ്ണിത്താനിൽ പ്രകടമായി കണ്ട ആഗ്രഹത്തെ ജാനമ്മ വിഗണിച്ചുകളഞ്ഞു. ഇതിൽ അയാൾക്കു നീരസമാകട്ടെ പരിഭവമാകട്ടെ യാതൊന്നും തന്നെ ഉണ്ടായതുമില്ല.

ജാനമ്മ:—"നാം തമ്മിൽ അല്പസമയം വർത്തമാനം പറഞ്ഞാൽ രണ്ടുപേർക്കും കാര്യങ്ങൾ നല്ലവണ്ണം മനസ്സിലാക്കാമെന്നു് എനിക്കു നല്ല വിശ്വാസമുണ്ടു്. എന്താ അങ്ങിനെയല്ലേ ഉണ്ണിത്താൻ."

ഉണ്ണിത്താൻ:—"എന്നാൽ..........അതെ—എന്റെയും വിചാരം അങ്ങിനെതന്നെ."

ജാനമ്മ:—"നമ്മൾ തമ്മിൽ കുറേ അടുത്തു മനസ്സിലാക്കേണ്ട അത്യാവശ്യമുണ്ടായിരിക്കുന്നുവെന്നു് എനിക്കു തോന്നുന്നു."

ഉണ്ണിത്താൻ:—"വളരെ വളരെ സന്തോഷം. എന്നെ ഇങ്ങോട്ടു വിളിക്കുവാൻ ദയയുണ്ടായല്ലോ. ഇവിടെ വലിയ ജോലിത്തിരക്കുണ്ടെന്നു് എനിക്കറിയാം."

മുറിയിലുണ്ടായിരുന്ന വിവിധസാധനങ്ങളിൽ കരുണാകരനുണ്ണിത്താൻ മാറിമാറി കണ്ണോടിക്കുകയായിരുന്നു.

ആ പ്രവൃത്തിയിൽ നിരതനായിരിക്കെ ഒരു ചെറിയ പുഞ്ചിരി അയാളുടെ അധരാന്തരത്തിൽ പരിസ്ഫുരിച്ചു. മേശപ്പുറത്തുകിടന്ന കുറേ കാൎയ്യലേഖനങ്ങളും അടുത്തു് ഭിത്തിയോടു ചേൎത്തുവച്ചിരുന്ന വലിയ ഇരുമ്പുപെട്ടിയും കരുണാകരനുണ്ണിത്താൻ പ്രത്യേകം നോക്കി. ഒരു ബാലേയകൌതുകത്തോടുകൂടിയാണു അയാൾ ഇവയെയെല്ലാം നിരീക്ഷിച്ചതു്. അതു്, ഈവക സാധനങ്ങളൊന്നുംതന്നെ ഇതിനുമുൻപു താൻ കണ്ടിട്ടില്ലെന്നുള്ളതിനെ വിളിച്ചുപറയുന്നു. ആ കൗതുകമന്ദഹാസം ജാനമ്മയിൽ സ്വല്പമൊരു അവജ്ഞയുണ്ടാക്കി. എന്നാൽ ആ അന്തരംഗവ്യാപാരത്തെ ആ വനിത അശേഷം പുറത്തുകാണിച്ചില്ല. ജാനമ്മയുടെ ഹൃദയത്തിന്റെ ഭരണശക്തി അപ്പോൾ നടത്തേണ്ട കാൎയ്യത്തിൽമാത്രം ഏകാഗ്രീഭവിച്ചു. അവളുടെ മുഖം അതിഗംഭീരമായിരുന്നു. ശാന്തമായ ശക്തിയും ദൃഢമായ നിശ്ചയവും ലോകപരിജ്ഞാനവും അതിൽ വ്യഞ്ജിച്ചു ചിലപ്പോൾ അല്പം ചുവന്നും ചിലപ്പോൾ അല്പം വിളറിയും ആ മുഖത്തിന്റെ വൎണ്ണം മാത്രം കുറേശ്ശെ വ്യത്യാസപ്പെട്ടുകൊണ്ടിരുന്നു. ആ സംഭാഷണത്തിന്റെ അവസാനംവരെ ജാനമ്മ ഇരുന്ന ഇരുപ്പിൽനിന്നു ഇളകിയില്ല.

ജാനമ്മ:— ഉണ്ണിത്താൻ വിവാഹം ചെയ്തുകൊള്ളാമെന്നു പറഞ്ഞതായി എന്റെ മകൾ എന്നോടു പറഞ്ഞു.

ഉണ്ണിത്താൻ:— ഉള്ളതാണു്. എനിക്കു് ആ കുട്ടിയോടു വലിയ അനുരാഗമുണ്ടെന്നുള്ളതുംകൂടി പറഞ്ഞുകൊള്ളട്ടെ........സതിയും എന്നിൽ അത്യന്തം അനുരക്തയാണു്. ഇപ്രകാരം ഒരു ഭാഗ്യമുണ്ടാകുന്നതിനു ഞാൻ യോഗ്യനാണോ എന്നുതന്നെ എനിക്കു് അറിഞ്ഞുകൂടാ.

ജാനമ്മ:— എനിക്കും അതറിഞ്ഞുകൂടാ ഉണ്ണിത്താനേ.

ഉണ്ണിത്താൻ:— അതാണു് ഞാനും പറഞ്ഞതു് സതി വലിയ ഒരു മോഹിനിതന്നെയാണു്.

**ജാനമ്മ:**—എനിക്കു പറയാനുള്ളതു ഉണ്ണിത്താനേപ്പററിയാണു്. അല്ലാതെ എന്റെ മകളെപ്പററിയല്ല. വെറുതെ സമയം കളയുന്നതെന്തിനു? എനിക്കു് ചില ചോദ്യങ്ങൾ ചോദിക്കുവാനുണ്ടു്. അതു ചോദിച്ചു തീർത്തേക്കാം. ഇങ്ങിനെയൊക്കെവെന്നാൽ അതല്ലേ ചെയ്യാറുള്ളതു്?

**ഉണ്ണിത്താൻ:**—കേട്ടോ, ഇങ്ങിനെ ചോദിച്ചാൽ അതിനു എനിക്കു് യാതൊന്നും മറുപടി പറയാനില്ല. (ഉണ്ണിത്താൻ യാതൊരു അൎത്ഥവുമില്ലാതെ ചിരിച്ചു) എനിക്കു് മൊഴിമടക്കംപററിയതു ഇതു ആദ്യത്തെപ്രാവശ്യമാണു്.

**ജാനമ്മ:**—ഏതായാലും ആദ്യമായി ഞാൻ ഒന്നു ചോദിച്ചുകൊള്ളട്ടെ. ഭാവികാൎയ്യങ്ങളെപ്പററി നിങ്ങൾ എന്തു വിചാരിക്കുന്നു? ഏതു ജീവിതരീതിക്കാണു് നിങ്ങൾ അടിസ്ഥാനമിട്ടിട്ടുള്ളതു്?

**ഉണ്ണിത്താൻ:**—എന്റെ ജീവിതരീതി— അടിസ്ഥാനം! കൊള്ളാം അതെല്ലാം സതിയെയാണു് ആശ്രയിച്ചിരിക്കുന്നതു്.

**ജാനമ്മ:**—എന്നാൽ ലോകത്തിൽ നിങ്ങൾക്കു എന്തു സ്ഥാനമാണുള്ളതെന്നും മററും കുറഞ്ഞൊന്നു പറയരുതേനുണ്ടോ?

**ഉണ്ണിത്താൻ:**—ഒരു ഓഹ, കൊള്ളാം. അതെല്ലാവൎക്കും അറിവുള്ളതല്ലേ. അറിഞ്ഞുകൂടെയോ?.........പക്ഷേ അതെല്ലാം ധരിപ്പിക്കുവാൻ സതിയേയാണു ഞാൻ ഏല്പ്പിട്ടത്തിയിരിക്കുന്നതു്.

**ജാനമ്മ:**—വേണ്ട വേണ്ട. ദയചെയ്തു സതിയെ അധികമൊന്നും ഏല്പ്പിട്ടത്തരുതേ കേട്ടോ ഉണ്ണിത്താൻ, നിങ്ങൾ നിങ്ങളെത്തന്നെ എല്ലാററിനും ആശ്രയിക്കുകയാണു് നല്ലതു്

ഉണ്ണിത്താന്റെ ഫലനീഭാവം ആവിയായിപ്പോയി. മേൽക്കൂരയിലെ പ്രകാശദ്വാരത്തിലൂടെ സൂര്യാതപപ്രവാഹം അയാളുടെമേൽ മുഴുവൻ വീണു. നല്ല വെളിച്ചത്തിൽ തന്നെ ഉണ്ണിത്താൻ ഇരുന്നു. ജാനമ്മ അയാളെ വളരെ സൂക്ഷിച്ചു പരിശോധിച്ചു. അയാളുടെ വേഷം അല്പം കൂടിപ്പോയെന്നു പറയാതിരിക്കുവാൻ നിവൃത്തിയില്ല. ഉണ്ണിത്താൻ ധരിച്ചിരുന്ന ആ തറവാട്ടുമഹിമയുടെ ഇടയിലൂടെ സ്വല്പം വഷളത്തവും അഴിഞ്ഞസ്വഭാവവും അപകീർത്തിയും കാണാമായിരുന്നു. പ്രഭാവത്തുക്കളായ ഭാസ്കരകിരണങ്ങളിൽപെട്ടു ഉണ്ണിത്താൻ അർശോരോഗിയെപ്പോലെ പീതവർണ്ണനായി കാണപ്പെട്ടു. അയാളുടെ കൺപോളകൾ കീഴോട്ടു കുറേശ്ശെ തൂങ്ങി. തുടരെത്തുടരെയുണ്ടായ കോട്ടുവായ് അയാൾ വളരെ ബദ്ധപ്പെട്ട് സംയമനം ചെയ്യുകയാണുണ്ടായതു്. കഴിഞ്ഞരാത്രിയിൽ ഉണ്ണിത്താൻ ഉറക്കിളച്ചിരുന്നുവെന്നും ഇന്നു രാത്രിയിലും ഉറക്കിളച്ചേക്കുമെന്നും ജാനമ്മ സംശയിച്ചു.

ഉണ്ണിത്താനെ മറ്റൊരു യുവാവുമായി ജാനമ്മ മനസ്സിൽ താരതമ്യപ്പെടുത്തി. ഒന്നാംതരം ഒരു പുരുഷന്റെ വിശദമായ ആകൃതിയുടെ മാതൃകയും വഹിച്ചുകൊണ്ടാണല്ലോ ജാനമ്മയുടെ ഹൃദയം ഇയ്യിടെ സവിധാ വർത്തിക്കുന്നതു്. അതിനെ ഒരു മാനദണ്ഡമായി അഥവാ അളവുതോതായി ഉപയോഗിക്കാതിരിക്കുവാൻ ജാനമ്മയ്ക്കു സാദ്ധ്യമല്ലതന്നെ. അവളുടെ മാനദണ്ഡത്തോടു ചേർത്തുവച്ചു നോക്കിയപ്പോൾ കരുണാകരനുണ്ണിത്താൻ വളരെ അശക്തനും നീചനും വിലയില്ലാത്തവനുമായി കാണപ്പെട്ടു.

ജാനമ്മ: — ഉണ്ണിത്താന്റെ ജോലിയെന്താണു്?

ഉണ്ണിത്താനു് പഴയ ആധാരപ്രകാരമുള്ള സ്വസ്ഥവൃത്തിമാത്രമേ ജോലിയായുണ്ടായിരുന്നുള്ളു. ജാനമ്മയുടെ അറിവിൽപെട്ടതും അയാൾ വെള്ളമാറി വഴിനീളെ നടക്കുന്ന ഒരുമാന്യൻ മാത്രമാണെന്നായിരുന്നു. തെളി

ച്ചൊന്നും പറയാതെ കടിച്ചും മുറിച്ചും ഉണ്ണിത്താൻ ജാനമ്മയോടു അതുതന്നെയാണു് പറഞ്ഞുകേൾപ്പിച്ചതു്.

ജാനമ്മ:—ഉണ്ണിത്താൻ പരമാൎത്ഥം പറയുകയാണോ? ജോലിയൊന്നുംതന്നെയില്ലേ? ഹെയ് അങ്ങിനെ വരികയില്ല. നിങ്ങളെപ്പോലൊക്കെ നടക്കുന്നവൎക്കു ഒന്നും കാണാതിരിക്കയില്ല. അതു നിശ്ചയം ഭൂസ്വത്തുടമസ്ഥനായിരിക്കും അല്ലേ ഉണ്ണിത്താൻ.

ഉണ്ണിത്താൻ—അതൊന്നുമില്ല. (ഉണ്ണിത്താൻ അലക്ഷ്യഭാവത്തിൽതന്നെസംസാരിച്ചു. അയാൾക്കു വസ്തുവേയില്ല)

ജാനമ്മ:—എങ്കിലും അച്ഛൻ മരിച്ചാൽ ഉണ്ണിത്താനു് കുറെ സ്വത്തെല്ലാം കിട്ടുമായിരിക്കാം. എന്താ കിട്ടുമോ? ഞാൻ ചോദിക്കുന്നതു നിങ്ങൾക്കു അച്ഛന്റെ കാലശേഷം നല്ല ഒരു സമ്പാദ്യം കിട്ടുമോ എന്നു മാത്രമാണു്.

കരുണാകരനുണ്ണിത്താൻ മന്ദഹാസം തൂകി പറഞ്ഞതു പിതാവിന്റെ മരണശേഷം യാതൊരു സമ്പാദ്യവും തനിക്കു ലഭിക്കുവാൻ വകയില്ലെന്നായിരുന്നു.

ജാനമ്മ:—എങ്കിലും അച്ഛൻ ജീവിച്ചിരിക്കുന്ന കാലത്തോളം നിങ്ങൾക്കാവശ്യമുള്ളതെല്ലാം അദ്ദേഹത്തിനു തരുവാൻ സാധിക്കയില്ലേ?

അതു സാദ്ധ്യമല്ലെന്നും പിതാവു് വലിയസ്വത്തുകാരനല്ലെന്നും കരുണാകരനുണ്ണിത്താൻ പറഞ്ഞു. ഉണ്ണിത്താന്റെ ഒരു ബന്ധുവായി ഉണ്ടെന്നു പറഞ്ഞ ആ ഉദ്യോഗസ്ഥനു്, എന്തെങ്കിലും സഹായം ചെയ്യുവാൻ സാധിക്കുമോ എന്നു ജാനമ്മ ചോദിച്ചു. അതിനു അയാൾ ഇങ്ങിനെ പറഞ്ഞു:—

"അദ്ദേഹത്തിനു് ഇക്കാലത്തു് എന്താണു ചെയ്യുവാൻ സാധിക്കുക. എന്നുതന്നെയല്ല എങ്ങിനെയാണു ഞാൻ ചെന്നു് അദ്ദേഹത്തോടു് ചോദിക്കുക. കുറെ സഹായങ്ങളെല്ലാം അദ്ദേഹവും എനിക്കു ചെയ്തിട്ടുണ്ടു്. ഇനിയും

ചെന്നു് അതുവേണം ഇതുവേണമെന്നെല്ലാം പറയുന്നതു കുറ
ച്ചിൽതന്നെയാണു് ” ചുരുക്കത്തിൽ ഒരു തറവാട്ടുകാരനും
മാന്യനുമാണെങ്കിൽ സ്വത്തിന്റെ കാൎയ്യത്തെപ്പററി
അന്വേഷിക്കേണ്ട ആവശ്യം വലുതായി ഒന്നുമില്ലെന്നു
തന്നെ ഉണ്ണിത്താൻ തെളിച്ചു സൂചിപ്പിച്ചു. എന്നാൽ ഈ
സൂചനയെ ജാനമ്മ അംഗീകരിച്ചില്ല.

ജാനമ്മ—ഒരു ചെറുപ്പക്കാരൻ ഒരു പെൺകുട്ടിയെ സ്നേഹി
ക്കുകയും അവളുടെ അമ്മയുടെ അറിവോ അനുവാദ
മോ കൂടാതെ അവളെ വിവാഹം ചെയ്യാമെന്നു പറ
യുകയും ചെയ്യുമ്പോൾ അതിന്റെ അൎത്ഥം അയാൾ
അതിന്റെ സൎവ്വചുമതലയും വഹിക്കുവാൻ തയ്യാറാ
ണെന്നാണു്.

ഉണ്ണിത്താനെ ശകാരിച്ചു് ഒരക്ഷരംപോലും ജാനമ്മ
പറഞ്ഞില്ല. അയാൾ സതിയെ സ്വാധീനപ്പെടുത്തിയ
അനുചിതമായ രീതിയെയോ സതിയും അയാളുമായി പെരു
മാറിവരുന്ന വിധത്തെയോ പററി ജാനമ്മ രൂക്ഷമായും
പരുഷമായും യാതൊന്നുംതന്നെ സംസാരിച്ചുമില്ല. പെ
ൺകുട്ടിയുടെ മൌഢ്യത്തെ സൂചിപ്പിക്കുന്നതിനുപോലും ജാ
നമ്മയുടെ അഭിമാനം തടസ്സമായിത്തീൎന്നു എന്നുതന്നെ
യല്ല, അതു് അയാൾക്കു വീണ്ടും വളംവച്ചുകൊടുക്കുകകൂടി
ആയിരിക്കാം. ജാനമ്മയുടെ മൌനഭാവം ഉണ്ണിത്താനു യാ
തൊരു വിജയവും പ്രശസ്തിയുമുണ്ടായിട്ടില്ലെന്നുള്ളതിനെ വി
ളിച്ചുപറഞ്ഞുകൊണ്ടിരുന്നു. കുറേനേരം ഇപ്രകാരം നിശ്ച
ലയും നിശ്ശബ്ദയുമായി ഇരുന്നതിനുശേഷം അവർ ഇപ്ര
കാരം ആരംഭിച്ചു:—

‘ആട്ടെ, ഉണ്ണിത്താനേ! ഞാൻ ചോദിക്കുന്ന ഒരു ചോ
ദ്യത്തിനു നിങ്ങൾ എന്തു സമാധാനംപറയുന്നു? ഞാൻ
ഈ വിവാഹത്തിനു് ഒരുപക്ഷേ സമ്മതിക്കുന്നുവെന്നു്
ഇരിക്കട്ടെ. എന്നാൽതന്നെ എന്റെ മകളെ ഞാൻ ഇവി

ടെ വളത്തിക്കൊണ്ടുവന്നരീതിയിൽ നിങ്ങൾ അവളെ ഭാൎയ്യയായി സംരക്ഷിക്കുവാൻ ഉദ്ദേശിക്കുകയാണോ?'

ഉണ്ണിത്താൻ——ആ ചോദ്യം കൊള്ളാം; അവൾക്കു് ഒരു കട തുറന്നുകൊടുക്കാമെന്നും മററും വാക്കുതരാൻ എനിക്കു സാധിക്കയില്ല.

ഇത്രയും പറഞ്ഞതിൻെറശേഷം താൻ വെറും ഒരു നേരംപോക്കു പറയുകയായിരുന്നുവെന്നും യാതൊരു സൂചനയും ഉദ്ദേശിച്ചിട്ടില്ലെന്നും ബോദ്ധ്യപ്പെടുത്തുവാൻ ഉണ്ണിത്താൻ ഉല്ലാസവാനായിച്ചിരിച്ചു.

ജാനമ്മ——കട തുറക്കുന്നതിനേക്കാൾ നികൃഷ്ടമായ എത്രയോ കാൎയ്യങ്ങൾ ലോകത്തിലുണ്ടെന്നുള്ളതു് ഉണ്ണിത്താനറിയാമോ?

ഉണ്ണിത്താൻ—(ചിരിച്ചുകൊണ്ടുതന്നെ) എനിക്കറിയാം എങ്ങിനെ സംരക്ഷിക്കുമെന്നൊന്നും ഞാൻ ഇതുവരെ അന്വേഷിച്ചിട്ടില്ല. എന്നാൽ സതി എന്നോടു പറഞ്ഞതു്—അങ്ങിനെ പറഞ്ഞുവെന്നാണു് എനിക്കു തോന്നുന്നതു്—പണത്തിൻെറ സംഗതി അത്ര വലിയ കാൎയ്യമൊന്നുമല്ലെന്നാണു്.

ജാനമ്മ——(അല്പം മധുരമായിപ്പറഞ്ഞു) എങ്കിലും അതൊരു കാൎയ്യമാണെന്നു തോന്നുന്നു. എൻെറ കാൎയ്യം പറയുകയാണെങ്കിൽ പണമായിരുന്നു എൻെറ ജീവിതോദ്ദേശം. സമ്പാദിക്കുന്നതു എത്ര വിഷമമാണെന്നും ദീപാളികുളിക്കുന്നതു എത്ര എളുപ്പമാണെന്നും എനിക്കു നല്ലതിൻവണ്ണം അറിയാം...എന്നാൽ ഇതു സംബന്ധിച്ചെല്ലാം കൂടുതൽ സംസാരിച്ചതുകൊണ്ടു് എന്തെങ്കിലും പ്രയോജനമുണ്ടെന്നു എനിക്കു തോന്നുന്നില്ല. എൻെറ ചോദ്യത്തിനു നിങ്ങൾ നൽകിയ മറുപടിയിൽനിന്നു് എനിക്കു മറെറാന്നും ചെയ്യുവാൻ സാധിക്കുന്നില്ല. നിങ്ങൾ തമ്മിലുള്ള വിവാഹത്തിനു ഞാൻ സമ്മതിക്കുന്നേയില്ല.

ഉണ്ണിത്താൻ--സമ്മതിക്കുകയില്ലേ?

ജാനമ്മ--ഉണ്ണിത്താനേ! ഇല്ലില്ല. എൻെറ മകളെ വിവാഹം ചെയ്യുന്ന പുരുഷൻ ആദ്യമായി അവൾക്കു യോഗ്യനാണെന്നു് എൻെറ മുൻപാകെ തെളിയിക്കണം.

ഉണ്ണിത്താൻ--അതെല്ലാം വേണ്ടതുതന്നെ. എന്നാൽ സതി പറയുന്നതു് അവൾക്കു പതിനേഴുവയസ്സു കഴിഞ്ഞുവെന്നാണു്.

ജാനമ്മ--ഓ--ശരിതന്നെ. നിങ്ങൾ പറയുന്നതിൻെറ അർത്ഥമെന്താണെന്നു് എനിക്കു മനസ്സിലായി. എൻെറ സമ്മതം ഇല്ലെങ്കിലും അവളെ ഒരുവനു വിവാഹം ചെയ്യാമെന്നു്; അവൾ മേജറായെന്നു്. ഓഹോ, അവളെ കിട്ടുന്നതിൽ യാതൊരു പ്രയാസവുമില്ല. എന്നാൽ ഒരു കാശുപോലും അതോടുകൂടി കിടയ്ക്കുകയില്ലെന്നും ഓർക്കണം.........അതു കേട്ടോ ഉണ്ണിത്താനേ! അവസാനത്തീരുമാനമാണു്.

പൊടുന്നനവെ പുറപ്പെടുവിച്ച ഈ അവസാനപ്രസ്താവനയുടെ ശക്ത്യാഘാതംമൂലം കരുണാകരനുണ്ണിത്താൻ പകച്ചിരുന്നുപോയി. അയാൾ ദുർബ്ബലസ്വരത്തിൽ ഇങ്ങിനെ പറഞ്ഞു—

ഉണ്ണിത്താൻ--പക്ഷേ ഞങ്ങൾക്കു് അന്യോന്യം വലിയ അനുരാഗമാണു്.

വീണ്ടും ഒന്നോ രണ്ടോ ചോദ്യങ്ങൾകൂടി ചോദിക്കവെ ജാനമ്മയുടെ നയനങ്ങളിൽനിന്നു അവജ്ഞ ചിതറിക്കൊണ്ടിരുന്നു.

ജാനമ്മ:—"നിങ്ങളെന്താണു വിചാരിച്ചതു്? ഞാൻ നിങ്ങളുടെ ആലോചനയെ സ്വാഗതംചെയ്തു സല്ക്കരിച്ചു നന്ദിപറയുമെന്നാണോ?"

ഉണ്ണിത്താൻ:—"സതിയും ഞാനും തീർച്ചപ്പെടുത്തിയതു സതിയുടെ ആഗ്രഹത്തിനു വിപരീതം പ്രവർത്തിക്കയില്ലെന്നാണു്."

ജാനമ്മ:—"എന്നാൽ ഉണ്ണിത്താനേ! ഞാൻ ഈ നിശ്ചയത്തെ സമ്മതിച്ചു് അതു നടക്കുന്നതിനു വേണ്ടതെല്ലാം ചെയ്തു വഴിയിൽ പട്ടുവിരിച്ചു എന്നാലും നിങ്ങൾ ഒരു ഭാര്യയെ ആശ്രയിച്ചു ജീവിക്കുവാൻ തയ്യാറാകുമോ?"

നദീതീരത്തിൽ തരുകദംബങ്ങളുടെയിടയിൽവെച്ചു് ആ അന്ധകാരത്തിൽ സുകുമാരൻ പറഞ്ഞതിനെപ്പററി ജാനമ്മ വിചാരിക്കുകയായിരുന്നു. "ധനവതിയായ ഒരു ഭാര്യയെ ആശ്രയിച്ചു് എനിക്കു ജീവിക്കുവാൻ സാധിക്കയില്ല" അതു സ്വാഭാവികവും അഭിജാതവും ആയ ഒരു വിചാരമാണെന്നു ജാനമ്മ സമ്മതിച്ചു. മററൊരാളെ ആശ്രയിച്ചു് ജീവിച്ചുകൊള്ളാമെന്നു് എള്ളളവും നാണമില്ലാതെ സമ്മതിച്ച കരുണാകരനുണ്ണിത്താൻെറ നികൃഷ്ടമയമായ സന്നദ്ധതയും മേൽപ്പറഞ്ഞ വാക്യം ഉച്ചരിച്ച ആളിൻെറ മനസ്സിനുള്ള പുരുഷോചിതമായ ഘടനയും തമ്മിൽ ജാനമ്മ ഒന്നു താരതമ്യപ്പെടുത്തിനോക്കി. പഴയ മാമൂൽ പ്രമാണപ്രകാരമുള്ള ഒരു തറവാട്ടുകാരനും മാന്യനുമല്ലായിരിക്കാം സുകുമാരൻ. എങ്കിലും ഈ കരുണകരനുണ്ണിത്താനെ അപേക്ഷിച്ചു് എന്തൊരു പുരുഷരത്നമായിരിക്കുന്നു! ഉണ്ണിത്താൻ തളൎന്ന സ്വരത്തിൽ കോട്ടുവായേ നിയന്ത്രണം ചെയ്തുകൊണ്ടു പറഞ്ഞു:—"ഞാൻ എന്തെങ്കിലും സ്വന്തമായി പ്രവൃത്തി തുടങ്ങാതെയിരിക്കയില്ല."

ജാനമ്മ:—"എന്താണു്?"

ഉണ്ണിത്താൻ:—"വല്ല കൃഷിയോമററോ. നാട്ടിൻപുറത്തെ ഞാനും താമസിക്കും. സതിക്കും അതു വലിയ ഇഷ്ടമാണു്."

ജാനമ്മ അവിടെനിന്നു് എഴുന്നീററു മാറിനിന്നു. അവളുടെ ദൃഷ്ടികൾ മാറി. ഉണ്ണിത്താനെ ഇനി അധികനേരം ഇരുത്തിത്താമസിപ്പിക്കുവാൻ വിചാരിക്കുന്നില്ലെന്നും അവൾ പറഞ്ഞു. അലസമായിട്ടാണു് കരുണാകരനുണ്ണിത്താൻ നടന്നു വന്നതു്. അലസമായിത്തന്നെ കരുണാകരനുണ്ണിത്താൻ ഇറങ്ങിപ്പോകയുംചെയ്തു. എന്നാൽ പ്രസ്തുത സന്ദർശനത്തിനു ശേഷം താൻ വെറും കൊന്തായിത്തീന്നതുപോലെ ഉണ്ണിത്താനു തോന്നി കരുണാകരനുണ്ണിത്താന്റെ ഉള്ളിൽ വീർപ്പിച്ചുവച്ചിരുന്ന സാധനങ്ങളെല്ലാം ജാനമ്മ തട്ടി നിലത്തിട്ടു. തന്റെ ഉത്സാഹശൂന്യതയെ നീക്കുന്നതിനായി ഉണ്ണിത്താൻ ഉപായങ്ങൾ ആലോചിച്ചു തിരിച്ചു

കടയിൽവച്ചു് തന്നെ വിളിച്ചുവരുത്തി സൽക്കരിച്ചതിൽ അന്തർഭവിച്ചിരുന്ന നീരസത്തേപ്പററി കരുണാകരനുണ്ണിത്താൻ സതിയോടു വലിയ ഖേദത്തോടെ പരാതിപ്പെട്ടു. സതി അതിനെ ആസ്പദമാക്കി തിരാദുഃഖത്തോടുകൂടി അമ്മയോടു പരാതിപറഞ്ഞു ജീവിതത്തിന്റെ ഈ വിഷമഘട്ടത്തിൽ സതി നന്നേ അന്ധാളിച്ചു. കുറേക്കൂടി ആലോചിച്ചു പ്രവത്തിക്കണമെന്നു നീലിയമ്മ സതിയോടു പറഞ്ഞു. അക്കൂട്ടത്തിൽ സതിയുടെ സ്വരത്തിന്റെരൂക്ഷതകൊണ്ടു് അമ്മ രണ്ടുപ്രാവശ്യം കരഞ്ഞുപോയെന്നുള്ള രഹസ്യഭേദനവും ആ കിഴവി ചെയ്തുപോയി. സതിക്കാകട്ടെ ഒരിക്കൽ ഒരുകാര്യത്തെമാത്രമേ ശ്രദ്ധിക്കുവാൻ കഴിഞ്ഞൊള്ളൂ. അവൾക്കു് അവളുടെ പ്രാണനാഥനെ ലഭിച്ചാൽമാത്രം മതി. അയാളെ അവളിൽനിന്നു വേർപെടുത്തുവാൻ ശ്രമിക്കുന്നതു കഠിനപ്രവൃത്തിയായിട്ടാണു് സതി പരിഗണിച്ചതു്.

"അതുകൊണ്ടു് ഒരു പ്രയോജനവും ഇല്ലമ്മേ. എന്തെന്നാൽ ഒരിക്കലും എനിക്കു അദ്ദേഹത്തെ വേണ്ടെന്നുവയ്ക്കുവാൻ സാധിക്കയില്ല."

അങ്ങിനെ ദിവസങ്ങൾ ക്ലേശഭൂയിഷ്ഠങ്ങളായി കഴിഞ്ഞുകൂടി. ഒരു മാരിരി അടിമറവുവന്നതുപോലെതന്നെ

തോന്നി. കരുണാകരനുണ്ണിത്താൻ പ്രേമരംഗത്തിൽനിന്നു പിൻമാറിയില്ല എന്നാൽ അയാളെ കാണുകയെന്നുള്ളതു വളരെ ദുർല്ലഭമായിത്തീൎന്നു. സതി വളരെ പരിഭ്രാന്തയായി. ഈ ഒരു കുഴപ്പത്തിലും വേദനയിലുംപെട്ടു് യാതൊരു പോംവഴിയും കാണാതെ ജാനമ്മ ഉപദേശത്തിനായി കുഞ്ഞൻപിള്ളവക്കീലിനെ ശരണം പ്രാപിച്ചു. ഈയിടെയുണ്ടായ അപകർഷത്തിനുശേഷം വീണ്ടും സൌഹാർദ്ദത്തിൽ പ്രതിഷ്ഠ ലഭിച്ചുതുടങ്ങിയ കുഞ്ഞൻപിള്ളവക്കീൽ സന്തുഷ്ടനായിത്തീൎന്നു. ജാനമ്മയെക്കാണുമ്പോഴുള്ള വക്കീലിന്റെ ആഹ്ളാദവും വിനോദവുമെല്ലാം പണ്ടേക്കണക്കെ വൎദ്ധിച്ചു. സതി ഏകദേശമെല്ലാം സമ്മതിക്കുന്ന ഒരു മട്ടുണ്ടെന്നുള്ള ജാനമ്മയുടെ അഭിപ്രായത്തെ കുഞ്ഞൻപിള്ളവക്കീൽ പുഷ്ടിച്ചു. ഇന്നത്തെ പെൺകുട്ടികൾക്കു നൽകിയിരിക്കുന്ന വലിയ സ്വാതന്ത്ര്യത്തെയും അവരുടെ സ്വാശ്രയത്തെയും എല്ലാ പരിതഃസ്ഥിതികളിലും സ്വന്തംകാൎയ്യം നോക്കുവാനുള്ള ശേഷിയേയുംപററി വക്കീൽ വളരെയെല്ലാം പറഞ്ഞു. പരിഷ്കാരം വൎദ്ധിച്ചുവൎദ്ധിച്ചു് ഇക്കാലത്തു യുവതികൾക്കു ഏതൊരു സന്ദൎഭത്തിലും പ്രായമായ സ്ത്രീകളുടെ ഒരു തുണകൂടിവേണ്ടെന്നായിരിക്കുന്നുവെന്നു് കുഞ്ഞൻപിള്ളവക്കീൽ പരിതപിച്ചു.

വക്കീൽ:—“ജാനമ്മേ, അതേപ്പററി വിചാരിച്ചു മനസ്സു പുണ്ണാക്കിയിട്ടു് യാതൊരാവശ്യവുമില്ല. തറവാട്ടുകാരനെന്നുംപറഞ്ഞു ഒരു വിദ്വാൻ അവളുടെ കാൽച്ചുവട്ടിൽ തുള്ളിയും താളം ചവുട്ടിയും നടക്കുന്നതുകൊണ്ടു ഇക്കാലത്തു ആരും യാതൊന്നുംതന്നെ പറയാനില്ല”

കരുണാകരനുണ്ണിത്താന്റെ അടുത്തു നല്ല ഉറപ്പോടും ഉശിരോടുംകൂടി പെരുമാറിയതിൽ വക്കീൽ ജാനമ്മയേ വളരെവളരെശ്ലാഘിച്ചു. കരുണാകരനുണ്ണിത്താനേയും അയാളുടെ കുടുംബത്തേയും സംബന്ധിച്ചുള്ള സൎവ്വ വിവരങ്ങളും

ശേഖരിച്ചു എത്രയും വേഗത്തിൽ നല്കിക്കൊള്ളാമെന്ന് അയാൾ ജാനമ്മയോടു വാഗ്ദാനം ചെയ്തു ഉണ്ണിത്താനെ നേരേ ചൊവ്വേ വരുത്താമെന്നാണ് വക്കീൽ പറഞ്ഞതു്.

അടുത്ത ഒരു ദിവസത്തെ സവാരിനാളിൽ ജാനമ്മ കുഞ്ഞൻപിള്ളവക്കീലിന്റെ ആഫീസിൽ കയറി. വക്കീൽ മഹാഭാരതംപോലെയുള്ള ഒരു ജീവചരിത്രം ശേഖരിച്ചിരുന്നു. ജാനമ്മയേ കണ്ട ഉടൻതന്നെ ഒരു വലിയ കടലാസുമടക്കെടുത്തു നിവൎത്തി കരുണാകരനുണ്ണിത്താന്റെ നിന്ദാവഹമായ ചരിത്രം ഒരു പരാക്രമസുഖത്തോടുകൂടി വക്കീൽ വായിച്ചുതുടങ്ങി.

"അപ്പോൾ ഇതു ഒരു ചാരന്റെ ജോലിയാണേ, അല്ലാതെ ഒരു വക്കീലിന്റെ ജോലിയല്ലെന്നോൎക്കണം. ഈ വിവരങ്ങളെല്ലാം തപ്പിയെടുത്തതിന് എന്നെ വിലവയ്ക്കുമെന്നു് എനിക്കു നിശ്ചയമുണ്ടു്.........ഏതായാലുമാകട്ടേ. കരുണാകരനുണ്ണിത്താനേപ്പററി അധികമൊന്നും പറയാനില്ല. ഒരൊററവാക്കിൽ പറയാം. അയാൾ ഒരു കണ്ടെടംപെറുക്കിയാണു്."

കുഞ്ഞൻപിള്ളവക്കീൽ കടലാസ്സ് വായിച്ചുതുടങ്ങി. നമ്മുടെ സ്നേഹിതൻ എന്നാണു ആ ചരിത്രോപന്യാസത്തിന് വക്കീൽ തലക്കെട്ടു നല്കിയിരുന്നതു്.

വക്കീൽ:—"നമ്മുടെ സ്നേഹിതൻ.........അദ്ദേഹത്തെ തിരുവനന്തപുരത്തു കാളേജിൽനിന്നും ഡിസ്മിസ് ചെയ്തു വീട്ടിൽ പറഞ്ഞയയ്ക്കുകയായിരുന്നു. ഒരു സ്വൎണ്ണവ്യാപാരിയുടെ അടുക്കൽനിന്നു പണയംവച്ചു പണമിടപാടു് നടത്തിയതാണു കാരണം. ഒരുവശത്തു മൂന്നുകല്ലുവച്ച ഒരു മോതിരം—മറുവശത്തു ഒരു പണയക്കാരൻ. ഇടയ്ക്കു നമ്മുടെ ഉണ്ണിത്താൻ. കാളേജധികൃതന്മാർ ഇക്കഥ കേട്ടു. ആരുടെ പക്കൽനിന്നാണെന്നാണു വിചാരം! പോലീസുകാരിൽനിന്നു് അവസാനത്തിൽ ഉണ്ണിത്താന്റെ തന്തതന്നെ എങ്ങി

നെയെല്ലാമോപണം കൊടുത്തുതീർത്തു. അതിൻെറശേഷം "നമ്മുടെ സ്നേഹിതൻ" പാട്ടുകച്ചേരിയും ഡ്രാമായും ഗുസ്തിയും എല്ലാമായിട്ടു നടക്കയാണു്."

കുഞ്ഞൻപിള്ളവക്കീൽ ഉച്ചത്തിലുള്ള ഒരു സ്വരഭേദത്തോടുകൂടി പറഞ്ഞു "അയാൾക്കു ചൂതുകളി വലിയ കൂട്ടമാണു്. ചിലപ്പോഴെല്ലാം കുടിയുമുണ്ടെന്നു കേൾക്കുന്നു. അതിൻെറ വാസ്തവം എനിക്കറിഞ്ഞുകൂടേ—സ്ത്രീവിഷയത്തിൽ ആ മനുഷ്യൻ ബഹുലാലസക്കാരനാണു്...... എന്തിനേറെപ്പറയുന്നു. ചുരുക്കത്തിൽ എനിക്കു് ഇത്രമാത്രം പറയുവാൻ സാധിക്കും. ആ ഉണ്ണിത്താനെന്നു പറഞ്ഞവനെ ഞാൻ കണ്ടിട്ടുണ്ടു്. ഞാൻ ഒരുവനോടു ഏർപ്പാടു ചെയ്തു, അയാളെ ഒന്നു കാണിച്ചുതരണമെന്നു്. എന്നിട്ടു അയാൾ കാട്ടിത്തന്നു. ഞാൻ ഒരു ഒറ്റനോട്ടമേ നോക്കിയുള്ളു. സ്വൈര്യ ഒരു സമ്പ്രദായക്കാരൻെറ ലക്ഷണമാണു്."

ജാനമ്മ:—"ഇങ്ങിനെയാണെങ്കിൽ ഞങ്ങളെപ്പോലെ സ്ഥിതിയുള്ളവൎക്കു അയാളെ എങ്ങിനെ അടുപ്പിക്കുവാൻ സാധിക്കും വക്കീലേ!"

കുഞ്ഞൻപിള്ളവക്കീൽ ഒരു വേദാന്തിയേപ്പോലെ പറഞ്ഞു:—

"അയ്യയ്യ, അങ്ങിനെയാണു ഇക്കാലത്തു ആളുകളെല്ലാം കഴിഞ്ഞുകൂടുന്നതു്. അതു മനസ്സിലായില്ലേ. ഇപ്പോൾ കുടുംബമെന്നും വീടെന്നുംമററും പറയുന്നതിനെ അത്ര പരിശുദ്ധമായിട്ടൊന്നും സൂക്ഷിക്കാറില്ല. വീട്ടിൽ കേറുന്നവൻ കൊള്ളാവുന്നവനോ കൊള്ളരുതാത്തവനോ എന്നു് ആരും തന്നെ അന്വേഷിക്കാറുമില്ല. ഒരുവനു കുറച്ചെല്ലാം ഇംഗ്ലീഷ് സംസാരിക്കാനറിയാമെങ്കിലും ഒന്നു രണ്ടു നല്ല സ്ഥാനങ്ങളിലുള്ളവർ ഉണ്ടെങ്കിലും ചില മാന്യന്മാരെല്ലാം അതു ധാരാളം മതി. നിങ്ങളാരും നേരിട്ടു അയാളെപ്പററിയാതൊരു ചീത്തത്തരവും കേട്ടിട്ടില്ലല്ലോ. പിന്നെന്തു്?"

കുഞ്ഞൻപിള്ളവക്കീൽതന്നെ അങ്ങോട്ടു പറഞ്ഞതനുസരിച്ചു അയാളും വണ്ടിയിൽ കയറി ശ്രീവിലാസത്തേക്കു തിരിച്ചു. അവിടെ ചെന്നു, യാതൊരു കാശിനും ഗതിയില്ലാത്ത ഒരു മനുഷ്യനെ വിവാഹസംഗതിയിൽ ഇപ്രകാരം അടിക്കടി പ്രോത്സാഹിപ്പിക്കുന്നതു സതിയുടെ ഭ്രാന്തുകൊണ്ടു മാത്രമാണെന്നു വക്കീൽ പറഞ്ഞു. കുഞ്ഞൻപിള്ളവക്കീൽ പ്രശാന്തഗംഭീരസ്വരത്തിൽ ഇങ്ങിനെതുടൎന്നു:—

"എന്റെ കുഞ്ഞ് എന്റെ മകളായിരുന്നെങ്കിൽ അയാളെ മേലിൽ ഘണ്ടുപോഹരുതെന്നു ഞാൻ ചട്ടംകെട്ടിക്കളഞ്ഞേനേം ഇപ്പോൾ ഈവിധത്തിൽ ഒരേഒരു പിടിപിടിച്ചുകൊണ്ടുനില്ക്കുന്നതിനു ഒരാണ്ടു കഴിഞ്ഞു്—ഞാൻ ബലമായി പറയുന്നു—ഒരാണ്ടുകഴിഞ്ഞ് സതിക്കുട്ടി അമ്മയുടെനേൎക്കു നന്ദി പ്രകടിപ്പിക്കും. കുഞ്ഞതോൎത്തോ."

സതിക്കു വലിയ നീരസമാണുണ്ടായതു്. അവൾ കോപിച്ചുവെന്നും പറയാം. പ്രാണനാഥന്റെ സ്വഭാവത്തെപ്പറ്റി ദൂഷിക്കുന്ന യാതൊരു സംഭാഷണത്തെയും അവൾ വിലവച്ചുമില്ല, ശ്രദ്ധിച്ചുമില്ല. ഒരുമാതിരി വകവയ്പില്ലാതെതന്നെ സതി അമ്മയോടു സംസാരിച്ചു. കുഞ്ഞൻപിള്ളവക്കീൽ സതിയെ കുററപ്പെടുത്തിത്തുടങ്ങിയപ്പോൾ അവൾ അയാളോടും വകവയ്പില്ലാതെ സംഭാഷണംചെയ്തു. ഒടുവിൽ സതി മുറിക്കുള്ളിൽനിന്നു തിരിഞ്ഞുനോക്കാതെ ഇറങ്ങിപൊയ്ക്കളഞ്ഞു.

വക്കീൽ:—"കേട്ടോ ജാനമ്മേ, സതിക്കുട്ടിയുടെ തലയിൽ സ്വല്പം ബുദ്ധിയുണ്ടാകുന്നതിനുമുൻപായി പല കഷ്ടങ്ങളും ചെയ്യേണ്ടിവരുമെന്നാണല്ലോ തോന്നുന്നതു്."

ഭവനത്തിൽ കഷ്ടതകൾ നിറഞ്ഞുതുടങ്ങി. സതിക്കു നിരന്തരമായ ഒരു ആധിതന്നെ. ഒരു ദുരിതാനുഭവക്കാരിയുടെ അസ്വാസ്ഥതയോടുകൂടിയാണു് അവൾ ആ വീട്ടിൽ ജീവിച്ചുപോരുന്നതെന്നു കാണുന്നമാത്രയിൽതന്നെ അറിയാം.

അമ്മയുടെ ജോലിയാകട്ടെ മകളുടെ നൈരാശ്യത്തെ കുറയ്ക്കുവാൻ നോക്കുക, മകളോടു വാദപ്രതിവാദം നടത്തുക, സമാശ്വസിപ്പിക്കുക, ഇതിലും നല്ല ഭർത്താവിനെ ലഭിക്കുമെന്നു പറയുക മുതലായവയായിരുന്നു. സുമംഗലപുരംപട്ടണത്തിൽനിന്നു മാറിത്താമസിക്കുവാൻ സമ്മതമില്ലെന്നു് സതി പറഞ്ഞു. ജാനമ്മയ്ക്കുതന്നെ താമസക്കാര്യത്തിൽ ഒരു മാററമുണ്ടായാൽ കൊള്ളാമെന്നു തോന്നി. ദുരിതങ്ങളെയെല്ലാം വിസ്മൃതിയിൽ തള്ളുവാൻ അതല്ലാതെ എന്താണു മറെറാരുപായം? എന്നാൽ സതിയാകട്ടെ അവൾക്കു ദുരിതമാണെന്നു സദാ പറയാറുള്ള ഭവനവുമായി ദൃഷ്ടിഗോചരമല്ലാത്ത എന്തോ ഒരു അനിർവാച്യസൂത്രംകൊണ്ടു് ദൃഢബദ്ധയായി കാണപ്പെട്ടു.

സതി സുമംഗലപുരത്തുനിന്നു എങ്ങോട്ടും പോകുവാൻ നിശ്ചയിച്ചിട്ടില്ല കരുണാകരനുണ്ണിത്താനെ കാണാതെയോ അയാൾക്കു എഴുതയയ്ക്കാതെയോ ഇരിക്കുവാനും അവൾക്കു സാദ്ധ്യമല്ല. താൻ ഒളിച്ചുപോയി ആരും അറിയാതെ വിവാഹം നടത്തുകയില്ലെന്നു സതി ജാനമ്മയ്ക്കു വാക്കു നൽകിയിരുന്നു. ആ പ്രതിജ്ഞ അത്ര ദൃഢവിശ്വാസത്തോടെയല്ല സതി ചെയ്തതു്. എന്തെന്നാൽ അടിയറവു പറയിച്ചിരിക്കുന്ന ഈ അവസ്ഥയിൽ കരുണാകരനുണ്ണിത്താൻ സതിയെ നിർബന്ധിച്ചാൽ അവൾ എന്തുചെയ്യും? കാരണം ഉണ്ണിത്താന്റെ അനുരാഗപ്രവൃത്തികൾ തുടർന്നുകൊണ്ടുപോകാൻ അനുവദിക്കാതെ ഇപ്പോൾ തടസ്സപ്പെട്ടുത്തിയിരിക്കയാണെന്നു് അവൾക്കു് അറിയാം. ഈ അറിവു സതിക്കു ലഭിച്ചതിൽപിന്നെ അവളോടു മററുള്ളവർ ഇടപെടുന്ന കാര്യംതന്നെ അതിപ്രയാസമായിത്തീർന്നു. കരുണാകരനുണ്ണിത്താനാകട്ടെ സമയംകളയുന്നു. അയാൾ മുന്നോട്ടു വരുന്നുമില്ല, വേണ്ടെന്നു പറയുന്നുമില്ല. അയാളുടെ നിലയ്ക്കു് അനക്കമേയില്ലെന്നു കണ്ടപ്പോൾ ഒരുപക്ഷേ കുറച്ചിലും കോപവും സതിക്കുണ്ടായിപ്പോയിരിക്കാം.

കാൎയ്യം അതിദയനീയംതന്നെയായിരുന്നു. മനസ്സു കൊണ്ടു് അമ്മയും മകളും വളരെ വളരെ അകന്നിരുന്നു. ഒരുഭാഗത്തു നീരസവും അവഗണനയും വൎദ്ധിച്ചുവരുന്നു. മറുഭാഗത്തു ആശ കുറേശ്ശെ അസ്തമിച്ചുതുടങ്ങി നാളുകൾ പോകുന്തോറും വിരോധം കൂടിക്കൂടിവന്നു.

അങ്ങിനെയിരിക്കെ ഒരുദിവസം മാതാവുമൊത്തു മദ്രാസു് ബാംബെ മുതലായ ദേശാന്തരങ്ങളിൽ സഞ്ചാരത്തിനു പുറപ്പെടാമെന്നു മകൾ സമ്മതിച്ചു. കരുണാകരനുണ്ണിത്താൻ എന്തോ ഒരുകാൎയ്യം സംബന്ധിച്ചു കൊളമ്പുവരെ പോയിരിക്കയാണു്. തന്മൂലം സതിയെസംബന്ധിച്ചിടത്തോളം സുമംഗലപുരവും മദ്രാസും എല്ലാം അപ്പോൾ തുല്യമായിരുന്നു

അവർ പല വലിയ ഹോട്ടലുകളിൽ താമസിക്കുകയും അഭിനവങ്ങളായ ബഹുവിധകാഴ്ചകൾ കാണുകയും ചെയ്തു. ഉന്നതങ്ങളായ പൎവ്വതങ്ങളെയും വിശാലമായ സരസ്സുകളെയും ചേതോഹരങ്ങളായ തടിനികളെയും ചൂണ്ടിക്കാട്ടുന്ന ജാനമ്മ നശിക്കുവാൻ തുടങ്ങുന്ന പൊന്നോമനമകളെ വീണ്ടെടുക്കുവാൻ വൃഥാശ്രമം ചെയ്യുകയായിരുന്നു. സതി വീണ്ടും സൌമ്യയായി; വീണ്ടും വിനയവതിയായി എന്നാൽ അവൾ തനിക്കും മാതാവിനും മദ്ധ്യേ അത്യുന്നതമായ പൎവ്വതപംക്തിയേക്കാൾ ഉയൎന്ന ഒരു കോട്ടയും അത്യഗാധമായ സരസ്സിനേക്കാൾ ആഴമുള്ള ഒരു കിടങ്ങും നിൎമ്മിച്ചുകഴിഞ്ഞിരുന്നു.

---

# അദ്ധ്യായം ൧൦.

ഓരോ ഗ്രീഷ്മകാലത്തിൻെറ അവസാനവും ശ്രീവിലാസംസ്റ്റോറിലെ കണക്കു പരിശോധിപ്പിക്കുക എന്നൊരു പതിവുണ്ടായിരുന്നു. ഈ ഒരു ചടങ്ങുകഴിഞ്ഞാൽ ഉടമസ്ഥ ഓരോ വകുപ്പിൻെറയും മേലധികാരികളെ വിളിച്ചു് ഒരു വിരുന്നുനൽകുക സാധാരണമാണു്. ഇങ്ങിനെ അല്പം ചിലരെ ക്ഷണിക്കുന്നതിനുപോലും സുവൎണ്ണമഷിയിൽ അച്ചടിച്ച കാർഡുകളാണു് ജാനമ്മ ഉപയോഗിച്ചുവന്നതു്. ശ്രീവിലാസംഭവനത്തിൽ രാത്രി ഏഴുമണിയോടുകൂടി കേശവമേനവൻമുതലായവരുടെ മാന്യസാന്നിദ്ധ്യത്തെ സാദരം ക്ഷണിക്കുന്ന ക്ഷണക്കത്തുലഭിച്ചാൽ അതു മററുള്ളവരെ സാഭിമാനം കാട്ടുകയെന്നുള്ളതു മേനവൻമുതൽപേരുടെ ഒരു ആനന്ദമായിരുന്നു.

ഊണുകഴിഞ്ഞു് ഇരിക്കുമ്പോൾ ഭക്തിയോടുകൂടി ജോലിചെയ്യുന്ന തൻെറ കടയിലെ ഉദ്യോഗസ്ഥന്മാരോടു് ജാനമ്മ കൃതജ്ഞതപറയും. കടയുടെ പ്രവൎത്തനത്തിൽ നഷ്ടം പററിയിട്ടുള്ള വിഭാഗങ്ങളെപ്പററി പരാമർശിക്കയും അടുത്ത ഒരാണ്ടത്തെ കച്ചവടകാൎയ്യങ്ങളെക്കുറിച്ചാലോചിക്കുകയും ചെയ്യാറുണ്ടു്. ജാനമ്മയുടെ ഔദാൎയ്യത്താൽ ലബ്ധമായ വിശിഷ്ടഭോജനംകൊണ്ടു് സംതൃപ്തരും സന്തുഷ്ടരും ആയ സന്നിഹിതർ ജാനമ്മ പറഞ്ഞതിനെയെല്ലാം ശരിവച്ചു് ഓരോ ആണ്ടിലും ഒരേ പദാവലികൾകൊണ്ടു് ആ മാന്യയെ പ്രകീൎത്തിച്ചുവന്നു. അവരിൽ ഒരുവനും "ഇതെല്ലാം ജാനമ്മയുടെ വൈഭവ"മാണെന്നല്ലാതെ പുതിയതായി എന്തെങ്കിലും ഒരു ആശയം പറഞ്ഞിട്ടുള്ളതായി ഇതുവരെയും അറിവില്ല. എന്നാൽ ഈ സദ്യമൂലം ചില ഗുണങ്ങളെല്ലാം ഉണ്ടാകാറുണ്ടു്. അനന്തരകാലങ്ങളിൽ അവരെല്ലാ

വരും നല്ലമനസ്സോടെ കടയുടെ അഭിവൃദ്ധിക്കുവേണ്ടി ഉററു പരിശ്രമിക്കുവാൻ ആ വിരുന്നുസമ്മേളനം ഒരു പ്രേരണയായി ഭവിച്ചു. തങ്ങരം ഭക്തിബഹുമാനങ്ങളോടെ ആരാധിക്കുന്ന ഉടമസ്ഥയുടെ സ്വന്തംഭവനത്തിൽ അവളുടെ മന്ദഹാസത്തിൽ ആനന്ദിച്ചും മണിവിഭൂഷാദ്യലങ്കാരങ്ങളിൽ നയനോത്സവമനുഭവിച്ചും കുറേനേരം കഴിച്ചുകൂട്ടുവാൻ അനുവാദം സിദ്ധിച്ചതുതന്നെ തല്ക്കാലത്തേക്കു ഒരു വലിയ കാര്യമായി അവർ കരുതി. കടയിൽ പോകുമ്പോരം ധരിക്കാറുള്ള സാധാരണവേഷത്തെ പരിത്യജിച്ചിട്ടു് പരിഷ്കൃതരീതിയിലുള്ള പട്ടുവസ്ത്രങ്ങളും സുവർണ്ണാഭരണങ്ങളുമണിഞ്ഞു് അതിഥിസൽക്കാരത്തിൽ ജാഗരൂകയായി ഭവനശാലയിൽ ഹംസനാദങ്ങളും കളകണ്ഠസ്വരങ്ങളും പുറപ്പെടുവിച്ചുകൊണ്ടു് അങ്ങോട്ടുമിങ്ങോട്ടും സഞ്ചരിക്കുന്ന ജാനമ്മയുടെ കംബുകണ്ഠഭംഗിയെയും ഗമനമനോഹാരിതയേയും സേവകവർഗ്ഗം കൊണ്ടാടി. അങ്ങോട്ടു തിരിയുമ്പോരം കാതിൽ മിന്നുന്നു, ഇങ്ങോട്ടു തിരിയുമ്പോരം കഴുത്തിൽ മിന്നുന്നു, നടക്കുമ്പോരം കൈകളിൽ മിന്നുന്നു, ഇരിക്കുമ്പോരം മാറത്തു മിന്നുന്നു — വാണിജ്യലോകത്തിലെ ആ മോഹനദേവതയുടെ ശരീരത്തിൽ ചെറുനക്ഷത്രങ്ങളെന്നപോൽവണ്ണം ഭൂഷാമണികരം പ്രസ്ഫുരിച്ചു.

ഉല്ലാസവാനായ കുഞ്ഞൻപിള്ളവക്കീൽ സൽക്കാരസദ്യയ്ക്കു മുടങ്ങാതെ സന്നിഹിതനാകാറുണ്ടു്. അപ്പോരം വക്കീലിനെക്കണ്ടാൽ ഒരു വീട്ടുകാരനാണെന്നു — മാത്രമേ തോന്നുകയുള്ളു. സദ്യകഴിഞ്ഞു് നെററിനിറയെ പരിമളം പരത്തുന്ന ചന്ദനച്ചാറും പൂശിയിരിക്കുന്ന കുഞ്ഞൻപിള്ളവക്കീൽ പൊടുന്നനവേ എഴുന്നേററുനിൽക്കും. എന്നിട്ടു് അസംഖ്യംപേരുടെ മുൻപാകെ നിൽക്കുന്ന ഒരുപ്രാസംഗികനെപ്പോലെ നിവർന്നുനോക്കിക്കൊണ്ടു് ഇങ്ങനെ പറയും.

"മാന്യരേ, നമ്മളെല്ലാവരും നമ്മുടെ ആതിഥേയിയെ ആശംസിക്കേണ്ടതാണു്. സുമംഗലപുരത്തെ വ്യാപാരകുശ

ലയുക. ഞാൻ സർവ്വവിജയങ്ങളും ആശംസിച്ചുകൊള്ളുന്നു. (എല്ലാവരും ഒത്തുചേർന്ന്) ജാനമ്മ വിജയിക്കട്ടെ, ജാനമ്മ വിജയിക്കട്ടെ, ജാനമ്മ വിജയിക്കട്ടെ!"

സന്നിഹിതരിൽ ചിലർ ആനന്ദമത്തരായി ജാനമ്മയെ സ്തുതിച്ചെഴുതിയിട്ടുള്ള കവിതകൾ ചൊല്ലാൻതുടങ്ങും. ഉടൻതന്നെ ജാനമ്മ അതിനെ തടഞ്ഞു് ഇങ്ങനെ പറയും.

"കേട്ടോ, ദയചെയ്ത് എന്നെസംബന്ധിച്ചു കവിതകളൊന്നും പാടില്ലേ; എനിക്ക് അതു ദുസ്സഹമാണ്, അതു കുറച്ചുള്ളതെല്ലാം മതി (അതിഥികൾക്ക നേരമ്പോക്കുകളും വെടിയും പറയണമെന്നു ജാനമ്മ അനുമാനിക്കുന്നു) മാന്യരേ നിങ്ങൾക്ക വന്ദനം."

ജാനമ്മ സല്ക്കാരശാലയിൽനിന്നു പുറപ്പെടും. എന്നാൽ വാതില്ക്കൽ എത്തുന്നതോടെ തിരിഞ്ഞുനിന്ന് അന്തർദ്ധാനംചെയ്യുന്നതിനുമുൻപായി ഇത്രമാത്രം പറയുക പതിവുണ്ട്.

"വക്കീലേ, സിഗററും മുറുക്കാനുമെല്ലാം അലമാരിയിലുണ്ട്. അവർക്ക് വേണ്ടതെല്ലാം കൊടുക്കണേ."

അനന്തരം അവിടെ പാട്ടും കൊട്ടും വെടിയും ചിരിയും എല്ലാം മുഴങ്ങുകയായി.

ഈ വാർഷികവിരുന്നു നടത്താറുള്ള നിശ വീണ്ടും സമാഗതമായി. ചില വിശിഷ്ടഭോജനസാധനങ്ങളുടെ ഹൃദ്യമായ ഗന്ധം ശ്രീവിലാസംഭവനത്തിൽ വ്യാപിച്ചു. വേലക്കാരിൽ ആണും പെണ്ണും അങ്ങോട്ടുമിങ്ങോട്ടും ബദ്ധപ്പെട്ടു നടന്നുതുടങ്ങി. തൃപ്പാദഭക്തരായ ആ ഭവനജനങ്ങളുടെയിടയിൽ രാജ്ഞിയായ ജാനമ്മ അവിടവിടെ സഞ്ചരിച്ചുകൊണ്ടിരുന്നു. നീലിയമ്മ ഉറക്കത്തിന്റെ മന്ദതയോടെ മേൽനോട്ടം വഹിച്ചു. ജാനമ്മയുടെ കറുത്ത തലമുടി കനക്കെ പുറകോട്ടു കെട്ടിവച്ചതും അളകങ്ങളൊതുക്കിയതും പട്ടുസാരി ചുററിയതും പൊട്ടുതൊടീച്ചതും എല്ലാം നീലിയമ്മയായിരുന്നു. അന്നത്തെ ആ ഒരുക്കത്തിന്റെ ഭംഗിയേപ്പററി

അധികമൊന്നും പറയേണ്ടയാവശ്യമില്ല; ഭാവനാവൈഭവമുള്ള വായനക്കാർ സങ്കല്പിച്ചുകൊള്ളുകയാണു നല്ലതു്. മദ്രാസിൽനിന്നും ബോംബെയിൽനിന്നും വിശേഷപ്പെട്ട വസ്ത്രങ്ങളും ആഭരണങ്ങളും വാങ്ങിയിട്ടുണ്ടായിരുന്നു. അല്പമൊന്നു കൃശയായിത്തീർന്ന ജാനമ്മയുടെ ആകാരസൌന്ദര്യം വാചാമഗോചരംതന്നെ. പട്ടുനാടയും മുത്തുജാലിഗയും തുന്നിപ്പിടിപ്പിച്ച ശുക്ലകഞ്ചുകത്തിൽനിന്നു വെളിപ്പെട്ട മൃണാളവല്ലികൾപോലെ തൂങ്ങിക്കിടന്ന കൈകൾ ദീപപ്രകാശത്തിൽ തെളിഞ്ഞു പ്രകാശിച്ചു. മെതലിയിലെ സീമന്തരേഖ സുവർണ്ണവിരചിതമോ എന്നു ശങ്കിക്കാമായിരുന്നു. ജാനമ്മയുടെ മുഖകമലം അല്പമൊന്നു വിളർത്തിരുന്നുവെന്നുള്ളതു പരമാർത്ഥമാണു്. അവളുടെ സ്ഫുരിക്കുന്ന നയനങ്ങൾക്കു രണ്ടിനും കൃഷ്ണപരിവേഷങ്ങളുണ്ടായിരുന്നു.

"അതേ, കേശവമേനവനെ, ദേശസഞ്ചാരം ഹൃദയത്തെ വികസിപ്പിക്കും. എങ്കിലും ഞാൻ പുതുതായി യാതൊന്നുംതന്നെ ഈ യാത്രയിൽ പഠിച്ചെന്നു പറയാൻ പ്രയാസം"

ശേഷനാഥൻനായർ ഒരു വീരസ്വരത്തിൽ പറഞ്ഞു:—"എങ്കിലും പലസഞ്ചാരത്തിന്റെ ഫലമായി കൊണ്ടുവന്നിട്ടുള്ളതു കാണുവാൻ ആനന്ദംതന്നെയായിരിക്കുന്നു. അതായതു—" ഇയ്യിടെ ചെയ്ത സഞ്ചാരത്തിനു ശേഷം കാണപ്പെടുന്ന ആകാരമനോഹരത ജാനമ്മയിൽ ഇതിനു മുൻപു് ഒരിക്കലും ദർശിച്ചിട്ടില്ലെന്നു നേരെ പറയണമെന്നായിരുന്നു ആ മനുഷ്യൻ വിചാരിച്ചതു്. എന്നാൽ അപ്രകാരം മുഖത്തുനോക്കിപ്പറയുവാൻ അയാൾക്കു ധൈര്യമുണ്ടായില്ല. അയാൾ അല്പം ചുളുങ്ങി. തൻമൂലം ശേഷനാഥൻനായർ താൻ പറഞ്ഞുകൊണ്ടുവന്നതിനു് ഒരു ദുർബലമായ വാല്യ വച്ചുകെട്ടി ഇങ്ങിനെ വിട്ടു:—"ഈ സഞ്ചാരത്തിന്റെ ഫലമായി നല്ല ആരോഗ്യവും ഊർജ്ജസ്വലതയും കൊണ്ടുവന്നിട്ടുണ്ടു്."

"അതേ, ശേഷനാഥൻനായരെ" സങ്കോചം കറെയെല്ലാം ജാനമ്മയിലേക്കും സംക്രമിച്ച് സംഭാഷണസ്വരത്തിൽ മിശ്രണം ചെയ്തതുപോലെ തോന്നി. "ഒരു മാററം നല്ല ഉത്സാഹമുണ്ടാക്കുമെന്നുള്ളതിൽ സംശയമില്ല"

കമ്പിളിച്ചരക്കുകളുടെയെല്ലാം മേലദ്ധ്യക്ഷനായ ശംകുപ്പിള്ള പറഞ്ഞു:—

"ചാകുന്നതിനുമുൻപേ ബോംബെ ഒരുനോക്കു കണ്ടാൽ കൊള്ളാമെന്ന് എനിക്കു വലിയ ഒരു മോഹമുണ്ട്."

ജാനമ്മ:—"മോഹമുണ്ടെങ്കിൽ പോയിക്കാണണം ശംകുപ്പിള്ളേ. ആഗ്രഹം തീർക്കാതെ മരിക്കുന്നതു മഹാപാപമാണ്"

ശംകുപ്പിള്ള:—"ബോംബെ! (കണ്ണുകൾ വിടർത്തി)വളരെ വലുതാണ്. ഇല്ല്യോ കച്ചവടവും മററും—അന്ധിച്ചുപോവും കണ്ടാൽ; ഇല്ല്യോ."

"വലിയ നഗരമല്ല്യേ." അനന്തരം ജാനമ്മ മറെറന്തോ ആലോചനയിൽ മുഴുകിനിന്ന സതിയേ നോക്കി.

കേശവമേനവൻ:—"ആ രാജ്യത്തൊക്കെ ഒള്ളോര് നന്നേ പിടിച്ചു ചെലവുചെയ്യുന്നവരെന്നാണു കേൾക്കുന്നതു്. കണിശവും കുറവല്ല. പണക്കൊഴുപ്പ് അസാമാന്യമായില്ലേ അവിടെല്ലാം."

അങ്ങേ അററത്തിരുന്ന കുഞ്ഞൻപിള്ളവക്കീൽ ഒരുമാതിരി രാക്ഷസന്മാരലറുന്ന സ്വരത്തിൽ ഉച്ചത്തിൽ വിളിച്ചു പറഞ്ഞു.

"പിന്നെ ഒരുകാര്യമുണ്ട്. ചെങ്കോട്ടകഴിഞ്ഞാൽ കുളിക്കുകയും പല്ലുതേക്കുകയും ചെയ്യുന്നവരെ കാണുവാൻ പ്രയാസം; അല്ലെങ്കിൽ ജാനമ്മ പറയട്ടെ."

കുഞ്ഞൻപിള്ളവക്കീൽ ശരീരം കുലുങ്ങ ഉച്ചത്തിൽ പൊട്ടിച്ചിരിച്ചു.

ശേഷനാഥൻനായർ:—"ഒള്ളതാണോ? അവക്കാക്കും കളിം പല്ലുതേപ്പുമൊന്നുമില്ല്യോ?"

വക്കീൽ:—(ഉറക്കെ) "ഇത്ര വീറും വൃത്തിയുംകെട്ട പരിഷകൾ." "ഇതു ശരിയാണോ?"

ജാനമ്മ:—"ഹേയ്! ഒരിക്കലും അല്ല. അത്ര ഖണ്ഡിച്ചു പറയുവാൻ സാധിക്കയില്ല." ജാനമ്മയും അല്പം സങ്കോചത്തോടുകൂടി ചിരിച്ചു. മകളെക്കൂടി സംഭാഷണത്തിൽ ഉൾപ്പെടുത്തുന്നതിനു മാതാവ്യ്യതിച്ചു "സതീ, ശേഷനാഥൻനായരുടെ ഒരു സംശയംകേട്ടോ?"

സതി വെറും മൂഢയെപ്പോലെ കാണപ്പെട്ടു. ആ വിരുന്നുസമ്മേളനത്തിൽ അവൾ സ്വമനസ്സാലെ പങ്കുകൊണ്ടതാണു്. എന്നാൽ വിരുന്നു് നന്നാക്കിത്തീർക്കുന്നതിനു് ആതിഥേയിയെ അവൾ ഒരിക്കലും സഹായിക്കയില്ല. സതി അതിൽ പങ്കുകൊള്ളേണ്ട ആവശ്യമേ ഉണ്ടായിരുന്നില്ലെന്നു് അവളെക്കണ്ടാൽ തോന്നും. അവൾ അവിടെ വന്നതു് കരുണയില്ലായ്മയുടെ കൂടുതൽമാത്രമാണു്. വലിയ ക്ലേശമായിപ്പോയി മിണ്ടാതെയും അനങ്ങാതെയും സന്തോഷഭാവം നടിക്കയെങ്കിലും ചെയ്യാതെയും സതി അവിടെ സന്നിഹിതയായി മററുള്ളവരുടെ ശ്രദ്ധയേ ആകർഷിക്കയും ഉല്ലാസത്തെ കെടുത്തുകയും ചെയ്തു.

"ഞാൻ കേട്ടില്ല അമ്മേ—എന്തോ ഞാൻ ഒന്നും ഓക്കന്നില്ല."

ബാംബെയെപ്പററിയും മററുമുള്ള ഈ സംഭാഷണം ദുർവഹവും രസശൂന്യവും ആയിരുന്നു. മുൻപൊക്കെ ശ്രീവിലാസംസ്റ്റോറും അതിലെ കച്ചവടവും ആയിരുന്നു അവരുടെ ഉല്ലാസപ്രദമായ സംഭാഷണവിഷയം. സദ്യയിലും സൽക്കാരത്തിലും എന്തെല്ലാമോ ചില ന്യൂനതകളെല്ലാമുണ്ടെന്നു് മനസ്സിൽ നൊമ്പലത്തോടുകൂടി ജാനമ്മയുടെ അന്തഃകരണമറിഞ്ഞു. അശേഷം ഉല്ലാസമില്ല എന്തൊരു ചൈതന്യഹാനി. വൈരസ്യജനകവും സങ്കോചകരവുംആയ

എന്തോ ഒന്നു് അന്തരിക്ഷത്തിൽ സൎവ്വത്ര വ്യാപിച്ചിരുന്നു. കുഞ്ഞൻപിള്ളവക്കീലിനും ഇതു അനുഭവപ്പെട്ടിട്ടുണ്ടെന്നു ജാനമ്മയ്ക്കു് അറിയാമായിരുന്നു. കാൎയ്യം അങ്ങോട്ടു നടക്കട്ടെ എന്നു മാത്രമായിരുന്നു കുഞ്ഞൻപിള്ളവക്കീലിന്റെ വിചാരം. ഇങ്ങിനെ എങ്ങിനെയെങ്കിലും കാൎയ്യം നടത്തണമെന്നു വിചാരമുള്ള സന്ദൎഭങ്ങളിൽ വക്കീൽ കഥയൊന്നുമില്ലെങ്കിലും അവധിയില്ലാതെ സംസാരിക്ക പതിവാണു്. വക്കീലിന്റെ സംസാരം വൎദ്ധിച്ചുവൎദ്ധിച്ചുവന്നു.

കുഞ്ഞൻപിള്ളവക്കീൽ കണ്ഠംശ്ശുറന്നു് ഇരുന്നതേയുള്ളുവെങ്കിലും മററുള്ളവർ ഊണുകഴിച്ചുതുടങ്ങി എന്നാൽ പരിപൂൎണ്ണമായ പ്രീതി എല്ലാവൎക്കും ഉണ്ടായിരുന്നുവെന്നു പറയുവാൻ നിൎവ്വാഹമില്ല. പൊണ്ണനായ കേശവമേനവൻ ഒരിടത്തു ചാഞ്ഞിരുന്നു് ദൃഷ്ടിയുയൎത്താതെ വലിയ ഉരുളകൾ ഉരുട്ടി കറികളിൽ ആറാടിച്ചു് ഉപ്പേരികളും പതിച്ചു് ഒരു ചെറിയ ബകനെപ്പോലെ മുറയ്ക്കുമുറയ്ക്കു വിഴുങ്ങുകയായിരുന്നു. ശേഷനാഥൻനായർ അടുത്തിരുന്നു പാൽപ്രഥമൻ നല്ലപോലെ കുടിച്ചു അയാളുടെ സമീപത്തിരുന്ന ചരടുപോലുള്ള ശങ്കുപ്പിള്ളയും ഊണിൽ കേശവമേനവനോട്ടു് അടുത്തുനിന്നു ഇടയ്ക്കിടെ ശങ്കുപ്പിള്ള അയാളുടെ ഞരമ്പുപിടിച്ച നീണ്ട കഴുത്തുനീട്ടി മേലോട്ടുനോക്കാറുണ്ടായിരുന്നു. ഒരുപക്ഷേ അയാൾ ബാംബേയാത്രയേയും അടുത്തയാണ്ടത്തെ സദ്യയേയുംമററുംപററി ദ്രുതമായി വിചാരിക്കുകയായിരിക്കാം ജാനമ്മ നോക്കിയിടത്തെല്ലാം പരിചിതങ്ങളായ കഷണ്ടിത്തലകൾകുലുങ്ങുന്നു; അണകൾചലിക്കുന്നു; കൈകൾ ഇലകളിലേക്കും ഇലകളിൽനിന്നു് വായിലേക്കും ചുറുക്കോടെ പ്രവൎത്തിക്കുന്നു. ചീനപ്പാത്രങ്ങളുടെയും പളുങ്കുപാത്രങ്ങളുടെയും അധിപതിയുടെ മേൽ ജാനമ്മയുടെ ദൃഷ്ടികൾ വീണു. സുകുമാരനു് യാതൊരു ഭാവഭേദവും ഉണ്ടായിരുന്നില്ല. വന്നുചേൎന്നിട്ടുള്ള അതിഥികളുടെ കൂട്ടത്തിൽനിന്നു് അയാളെ ഒഴിക്കുക സാദ്ധ്യമല്ലായിരുന്നു എന്നാൽ

സുകുമാരനേക്കൂടി ക്ഷണിക്കണമെന്നു വന്നപ്പോൾ ജാനമ്മ യുടെ ഹൃദയത്തിനു് സന്ദേഹവും പീഡയും ഉണ്ടായി. ഭവ നത്തിൽവച്ചു് വെറും സുഹൃത്തുക്കളെപ്പോലെ ഉപചാരവ്യ ത്യാസങ്ങളൊന്നുമില്ലാതെ സുകുമാരനെ സ്വാഗതം ചെയ്യുക യെന്നുള്ളതിൽ ജാനമ്മയ്ക്കു വല്ലാത്ത ഒരുഭീതിതോന്നി. സുകു മാരൻ അത്യന്തം സൌമ്യനായും ശാന്തനായും അവിടെയിരു ന്നതായിരിക്കാം, ഒരുപക്ഷേ ജാനമ്മയ്ക്കുണ്ടായ സങ്കോച ത്തിനും വല്ലായ്മയ്ക്കും കാരണമെന്നൂഹിക്കേണ്ടിയിരിക്കുന്നു.

സുകുമാരൻെറ വേഷമാകട്ടെ വളരെ ലളിതമായിരു ന്നു മൽമുണ്ടും പട്ടുകുപ്പായവും ധരിച്ചിട്ടുണ്ടു്. വിശേഷ വിധിയായിട്ടുണ്ടെങ്കിൽ കസവുതാരയുള്ള ഒരു കോടിനേരി യതു കഴുത്തിൽ ചുററിയിട്ടിട്ടുള്ളതുമാത്രമാണു്. കുഞ്ഞൻ പിള്ളവക്കീലിൻെറ അടുത്തിരുന്നു ഊണുകഴിച്ചുകൊണ്ടി രുന്ന സുകുമാരൻ നിശ്ശബ്ദനായി വർത്തിച്ചു. മിക്കവാറും സതിയെപ്പോലെതന്നെയാണു് ആ കൂട്ടത്തിൽ അയാൾ കഴി ച്ചുകൂട്ടിയതു്. എന്നാൽ ആരെങ്കിലും എന്തെങ്കിലും അയാളോട്ടു ചോദിച്ചാൽ സാധാരണരീതിയിൽ യാതൊരുതടസ്സവും കൂടാ തെ സുകുമാരൻ മറുപടിപറയാൻ മടിച്ചില്ല. സുകുമാരൻ നിശ്ശബ്ദനായിരുന്നെങ്കിലും അയാളുടെ മുഖത്തിനു് ഒരു മന്ദ ഹാസവും ഭംഗിയും നിരന്തരമായുണ്ടായിരുന്നു. അവിടെ യുണ്ടായിരുന്ന മററു പുരുഷന്മാരുടെയിടയിൽ സുകുമാരൻ മറെറാരു ലോകത്തിൽനിന്നു വന്ന ജീവിയെപ്പോലെ കാണ പ്പെട്ടു. അത്ര ഉറച്ച ശക്തിയും അത്ര ആത്മവിശ്വാസവും അത്ര ചെറുപ്പവും അത്ര അടക്കവും അന്യാദൃശമായ സൌ ന്ദര്യവും അയാൾക്കുണ്ടായിരുന്നു.

സദ്യയെല്ലാം കഴിഞ്ഞെങ്കിലും സതി ഊണുകഴിച്ചില്ല. അവൾ രാവിലെ കാപ്പികുടിച്ചു. പിന്നീടു കുറെ പാൽപ്ര ഥമനോ മറേറാ കുഴിച്ചുവെന്നു് നീലിയമ്മ പറയു ന്നതു കേട്ടു.

ജാനമ്മ — "സതി മകളേ, നീ കുറച്ചു ചോറുണ്ണു്."

സതി:—"വേണ്ടാ അമ്മേ. എനിക്കു തീരെ വിശപ്പില്ല."

എന്തൊരു വിഷമതയാണു്. സതിമൂലം എല്ലാവൎക്കും എല്ലാകാൎയ്യത്തിലും ഉത്സാഹശൂന്യതയാണുണ്ടായതു്. നീലലോഹിതവൎണ്ണത്തിലുള്ള ഒരു ക്രേപ്പുകഞ്ചുകവും കസവുകവിണിയും അണിഞ്ഞ സതിയുടെ സുന്ദരാകാരം ദൎശനീയം തന്നെയായിരുന്നു എന്നാൽ അവൾക്കു് ഉരിയാട്ടവുമില്ല, ചിരിയുമില്ല. അന്നെങ്കിലും സതി അല്പം ഉത്സാഹത്തോടെ കൂടിയിരുന്നെങ്കിൽ ജാനമ്മയ്ക്കു് എത്രമാത്രം സന്തോഷമുണ്ടായിരുന്നേനെ. താൻ ചിന്താമഗ്നയാണെന്നും മററുള്ളവരുടെ സാന്നിദ്ധ്യംകൊണ്ടു പീഡിതയാണെന്നും അവൾ വിളിച്ചുപറയുന്നതുപോലെ കാണപ്പെട്ടു കുഞ്ഞൻപിള്ളവക്കീൽ പലപ്രാവശ്യം അടുത്തുചെന്നു വളരെ അനുനയത്തോടെ ഓരോ ചോദ്യങ്ങൾ ചോദിച്ചുനോക്കി. വക്കീലിനു് മറുപടിപോലും ലഭിച്ചില്ല. കുഞ്ഞൻപിള്ളവക്കീൽ ശങ്കുപ്പിള്ളയുടെ അടുത്തുചെന്നു് എന്തെല്ലാമോ വെടിപൊട്ടിക്കുംപോലെ സംഭാഷണം ചെയ്തു.

ശ്രീവിലാസംസ്റ്റോറിനെ പരാമൎശിച്ച സംഭാഷണം തുടങ്ങാറുള്ള ഘട്ടമായി. എന്നാൽ ഇന്നുരാത്രി കടയേപ്പററിയുള്ള സംഭാഷണം വേണ്ടുംവണ്ണം സുഖമായി നിൎവ്വഹിക്കപ്പെടുന്ന ലക്ഷണം കണ്ടിരുന്നില്ല. വൃദ്ധനായ കേശവമേനവൻ എണീററു് ഏതായാലും വലിയകടയിലെ വ്യാപാരത്തെപ്പററി വിപുലമായതോതിൽ പറഞ്ഞുതുടങ്ങി. എന്നാൽ അതിനെത്തുടൎന്നു വല്ലതുമെല്ലാം പറയുവാൻ ആരും അനങ്ങിയില്ല.

കേശവ:—"അങ്ങിനെ ഓരാണ്ടു് വന്നു കഴിഞ്ഞു. മുന്നാക്കം നോക്കണമെങ്കിൽ അതിനു പിന്നാക്കംകൂടി നേരാംവണ്ണം ഒന്നു നോക്കിയേ തീരൂ. ജാനമ്മ പറയുന്നതു കേൾക്കാൻ ഈയുള്ളോൎക്കൊക്കെ ആഗ്രഹമുണ്ടു്. അതു വിലയേറിയ വാക്കായിരിക്കും."

ശേഷനാഥൻനായർ ലജ്ജയുള്ള തളൎന്നസ്വരത്തിൽ "കേൾക്കണ്ടതാണു് കേൾക്കണ്ടതാണു്" എന്നു കുനിഞ്ഞിരുന്നുകൊണ്ടു് പറഞ്ഞു:—

ജാനമ്മ:—"എനിക്കു വിലയുള്ള വാക്കു് ഒന്നുംതന്നെ പറയാനുണ്ടെന്നു തോന്നുന്നില്ല."

ശങ്കുപ്പിള്ള:—"കൊള്ളാം എപ്പോഴും വെലയുള്ളതല്ല്യോ എപ്പഴുംഎപ്പഴും."

ജാനമ്മ:—(സതിയെ അല്പം സങ്കോചത്തോടെ നോക്കിക്കൊണ്ടു്, "കഴിഞ്ഞകാലത്തു് എനിക്കുവേണ്ടിത്തൃഷ്ണാന്തിയോടുകൂടി ജോലിചെയ്തിട്ടുള്ള സഹപ്രവൎത്തകന്മാൎക്കു ഞാൻ നന്ദിപറഞ്ഞുകൊള്ളുന്നു. ഭാവിയിലും എന്റെ സൎവ്വസ്വവും വിശ്വസിച്ചേല്പിച്ചിരിക്കുന്നതു നിങ്ങളിലെല്ലാവരിലും ഒരുപോലെയാകുന്നു."

സതിയാകട്ടെ അവിടെയിരുന്നുകൊണ്ടു് എല്ലാററിലും ഒരുമാതിരി മ്ലാനതവ്യാപിപ്പിക്കുകയായിരുന്നു. ഇടയ്ക്കിടെ സന്ദേഹിച്ചും വിക്കിയും മാത്രമേ ജാനമ്മയ്ക്കുപോലും ശ്രീവിലാസംസ്റ്റോറിനേപ്പററി സംസാരിക്കുവാൻ സാധിച്ചുള്ളു. ജാനമ്മ തുടൎന്നു:—"അതെ, അതുതന്നെയാണു് ഞാൻ പറയുന്നതു്. എന്തെങ്കിലുംകാൎയ്യത്തെപ്പററി—എല്ലാക്കാൎയ്യങ്ങളെയുംപററി—നിങ്ങൾക്കാൎക്കെങ്കിലും എന്തെങ്കിലും പറയാനുണ്ടെങ്കിൽ ദയചെയ്തു് എന്നോടു പറയുക. അതു കേൾക്കുവാൻ എനിക്കു വലുതായ സന്തോഷമുണ്ടു്...കേശവമേനവനു് എന്തെങ്കിലും പറയാനുണ്ടോ?"

ഉത്തരം പറയുന്നതിനു മുൻപായി കേശവമേനവൻ ചുമയ്ക്കുകയുംതൊണ്ട മൊരട്ടുകയും കാക്കിക്കുകയുംചെയ്തു.

"നമ്മുടെ മെച്ചം നമ്മൾ ഒരിക്കലുംവിടരുതു്. എത്ര അമിതലാഭം ഉണ്ടാക്കാമെന്നിരുന്നാലും നമ്മുടെ മെച്ചം നാം കൈവിടാൻ പാടില്ല."

ശേഷനാഥ:—"അതുതന്നെയാണ ഞാനും പറയുന്നത്. എന്തായിരുന്നാലും വലിയകടയിലെ ചരക്കിന്റെ ഗുണം കുറയാൻപാടില്ല."

ജാനമ്മ:—"കൃഷ്ണപിള്ളേ! നിങ്ങൾക്കു വല്ലതും പറയാനുണ്ടോ?"

കൃഷ്ണ:—"എനിക്കു വേറേ ഒന്നും പറയാനില്ല. അവർ പറഞ്ഞതുതന്നെയാണ് വേണ്ടത്."

അനന്തരം തരയോടുകൂടി സന്നിഹിതരിൽ ഓരോ ആളോടും ജാനമ്മ തന്റെ ചോദ്യം ചോദിച്ചു. സാധാരണമായ സമാധാനങ്ങളിൽ അത്ര അധികമൊന്നും ശ്രദ്ധിക്കാതെ അവൾ കടന്നുപോയി

ജാനമ്മ:—"സുകുമാരന് എന്തെങ്കിലും പറയാനുണ്ടോ?"

സുകുമാരൻ:—(ദൃഢമായും നിസ്സന്ദേഹമായും) "ഒന്നുമില്ല. എന്നാൽ ഒരുകാര്യത്തിന് എന്നെ അനുവദിക്കണം. എനിക്ക് ആ ലോനപ്പൻമാപ്പിളയുടെ പിടലിക്ക് രണ്ടെണ്ണം കൊടുക്കണം"

ഈ അഭിപ്രായം കേട്ട് എല്ലാവരും പൊട്ടിച്ചിരിക്കുകയും കൈകൊട്ടുകയും ചെയ്തു.

"അയ്യോ! അതു ഭേഷായേ! വളരെ ഭേഷ്" എന്നു കുഞ്ഞൻപിള്ളവക്കീൽ ഉറക്കെ വിളിച്ചു.

"എന്റെ കുഞ്ഞേ! നീ അതിനു പോകുമ്പോൾ എന്നേക്കൂടി വിളിക്കണേ "

"എന്നേക്കൂടി."

"ഞാൻ കൂടെയുണ്ട്."

"ഞാൻ അച്ഛന്റെ തെറിച്ച കയ്യും കാലും പെറുക്കി അടുക്കാൻ അവിടെക്കാണും."

ജാനമ്മ:—"അതുപോലെ ഉള്ള ഒരാൾ അല്ല ലോനപ്പൻ മാപ്പിള, കേട്ടോ."

അവിടെ ഉണ്ടായിരുന്നവരെല്ലാവരും ഹാർദ്ദമായി പൊട്ടിച്ചിരിച്ചു. സന്തോഷംകൊണ്ട് അവിടം തിളങ്ങി.

ശ്രോതാക്കൾ തലയിളക്കുകയും കൈയടിക്കുകയും ചെയ്തു. വയസ്സനായ കേശവമേനവൻപോലും തന്റെ വലിയ കുടവയററത്തടിച്ചു പരിതൃപ്തി രേഖപ്പെടുത്തി. സുകുമാരന്റെ അഭിപ്രായത്തോടു സർവരും യോജിച്ചു. ആതിഥേയി കൃതജ്ഞതാസൂചകമായ കടാക്ഷംകൊണ്ടു് സുകുമാരനെ സല്ക്കരിച്ചു. എന്നാൽ അയാൾ ജാനമ്മയിരുന്നയിടത്തേക്കല്ലെ നോക്കിയതു്. കുഞ്ഞൻപിള്ളവക്കീൽ ചതുക്കെ എന്തോ പറഞ്ഞതു സുകുമാരൻ ശ്രദ്ധിച്ചുകൊണ്ടിരിക്കയായിരുന്നു. ഇതിൽപിന്നെ ആ ചെറിയ സമ്മേളനത്തിൽ എന്തെല്ലാമോ ഒരു ഉത്സാഹവും ഉല്ലാസവും സംക്രമിച്ചതിൻവണ്ണം കാണപ്പെട്ടു. ലോനപ്പൻമാപ്പിളയുടെ നാമധേയം ഒരു ആനന്ദമന്ത്രംപോലെ പരിണമിച്ചു. ഹേയനും നിസ്സാരനുമായ ആ മത്സരിയെക്കുറിച്ചു് അവരിൽ ഓരോരുത്തനും ഒന്നല്ലെങ്കിൽ മറെറാന്നു പറയാനുണ്ടായിരുന്നു. കല്ലുപോലെ തറഞ്ഞുകിടന്ന അതിഥികളുടെ നാവുകളെല്ലാം അപ്പോൾമുതൽ അരയാലില പോലെ ആടിത്തുടങ്ങി ഒരാൾ ലോനപ്പൻമാപ്പിളയുടെ വേഷത്തെപ്പററിയും മറെറാരാൾ ഭാഷയെപ്പററിയും മൂന്നാമതൊരാൾ പെരുമാററത്തെപ്പററിയും നാലാമതൊരാൾ കള്ളവടവ്യാജത്തെപ്പററിയും വിസ്തരിച്ചു.

അവർ ഇപ്രകാരം ഉത്സാഹികളായും സുപ്രീതരായും സംഭാഷണം ചെയ്തുകൊണ്ടിരിക്കവേ അങ്ങേഅററത്തിരിക്കുന്ന വലിയകടയിലെ തരുണനായ മാനേജരെ ജാനമ്മ ചലപ്രാവശ്യം നോക്കി. അയാളെ ക്ഷണിക്കുന്നതിൽ ജാനമ്മ ഭയന്നതു വളരെ അനാവശ്യമായിപ്പോയി. ഏററവും മാന്യമായവിധത്തിൽ പെരുമാറാമെന്നു് സുകുമാരൻ തെളിയിച്ചു കാര്യങ്ങളെപ്പററിയുള്ള വിചാരവും നല്ല നയവും ആഭിജാത്യവും അയാൾ പ്രദർശിപ്പിച്ചു. തന്റെ ഫലിതമയമായ സംഭാഷണംകൊണ്ടു് സന്നിഹിതരുടെ മ്ലാനതയെ ആസകലം സുകുമാരൻ ദൂരീകരിച്ചുകഴിഞ്ഞു. ജാനമ്മ

അതിഥികളുടെ മദ്ധ്യേ വദനസരോജം ചലിപ്പിച്ചും പുഞ്ചിരിതൂകിയും ഇരുന്ന് ജീവത്തായ സംഭാഷണത്തിൽ പങ്കുകൊള്ളുകയും സുകുമാരൻെറ വ്യായാമദൃഢമായ ശരീരത്തിൽ കണ്ണോടിക്കുകയും ചെയ്തു. ആ ആകാരം മാന്യവും മഹത്തും തേജസ്വിയുമാണെന്നു ജാനമ്മയ്ക്കു ബോദ്ധ്യപ്പെട്ടു. അവരം സൂക്ഷിച്ചുകൊണ്ടിരുന്നപ്പോഴൊരിക്കലും ആ ആകാരം അവളുടെനേക്കു തിരിഞ്ഞു തികച്ചും നോക്കിയില്ല. ഒടുവിൽ വിരുന്ന് അവസാനിക്കാറായി കുഞ്ഞൻപിള്ളവക്കീൽ ആതിഥേയിക്കു ദീർഘായുരാരോഗ്യാദികളാശംസിക്കുന്നഘട്ടംവന്നു.

"പുരുഷപുംഗവന്മാരെക്കൂടി തോൽപ്പിക്കുന്ന സുമംഗലപൂരത്തെ ഒന്നാംതരം വ്യാപാരകുശലയായ ജാനമ്മയ്ക്കു ഞാൻ ആയുരാരോഗ്യാദികളാശംസിക്കുന്നു. ജാനമ്മ ജയിക്കട്ടെ! ജാനമ്മ ജയിക്കട്ടെ! ഇനി ശേഷനാഥൻനായരുടെ ശ്ലോകം." എന്നിങ്ങനെ കുഞ്ഞൻപിള്ളവക്കീൽ പറഞ്ഞുനിർത്തി. ഒരു പഴയചില്ലറക്കവിയായിരുന്ന ശേഷനാഥൻനായർ ഒരു കടലാസ്മടക്കെടുത്തു നിവർത്തി. തന്നെ സംബന്ധിച്ച് ഇല്ലാത്തതും ഉള്ളതും ആയ സർവ്വപ്രശംസകളും അടങ്ങിയിരിക്കുന്ന കീർത്തനശ്ലോകങ്ങളാണ് അതെന്നു ജാനമ്മയ്ക്കറിയാമായിരുന്നു. ശേഷനാഥൻനായർ കണ്ഠം തെളിച്ചുതുടങ്ങിയതോടെ ജാനമ്മ പറഞ്ഞു:—

"ദയചെയ്ത് കവിത പാടാൻ വരട്ടെ. അതു വലിയ ബഹുമതിയാണെന്നാണ് ഞാൻ വച്ചിരിക്കുന്നത്. നിങ്ങൾക്കെല്ലാവർക്കും വന്ദനം. ഞാനും എൻെറ മകളും അപ്പുറത്തേക്കു പോകുന്നു. ഇനി നിങ്ങളെല്ലാവരും കൂടിയിരുന്നു വെടിപറയണം."

അനന്തരം അകത്തേക്കുള്ള വാതില്ക്കൽ സതിയുടെ പിന്നാലെ നടന്നുചെന്ന ജാനമ്മ തിരിഞ്ഞുനിന്ന് ഇപ്രകാരം പറഞ്ഞു:—

"വക്കീലേ, അതിഥികൾക്കു വേണ്ടതെല്ലാം കൊടുക്കണേ. സിഗററും മുറുക്കാനും മററും അലമാരിയുടെ താഴത്തെത്തട്ടിലുണ്ടു്."

കലാകാരന്മാരുടെ ഭാവനാവൈഭവത്തെയും ലജ്ജിപ്പിക്കുന്നവിധത്തിൽ അലങ്കരിച്ചിരുന്ന അടുത്ത മുറിയിൽ ചെന്ന ഉടൻതന്നെ സതി വീണയെടുത്തു മടിയിൽവച്ചു് വായിക്കുവാൻ തുടങ്ങി. ജാനമ്മ ശ്രമാവഹമായ ഒരു ദീർഘനിശ്വാസത്തോടെ പറഞ്ഞു.

"ഏതായാലും സദ്യ തീരെ മോശമായില്ല."

തന്ത്രികളിൽ വ്യാപരിക്കുന്ന സ്വാംഗുലീദലങ്ങളെ നോക്കിക്കൊണ്ടു് സതി പറഞ്ഞു:—

"ഇല്ല, ഇല്ലെന്നാണു് എനിക്കും തോന്നുന്നതു്."

ജാനമ്മ:—"നീ എന്തു രാഗമാണു വായിക്കുന്നതു്"

സതി:—"ദുഃഖകണ്ഠാരം."

ജാനമ്മ:—മനസ്സിൽ ആനന്ദമുണ്ടാക്കുന്ന ഏതെങ്കിലും ഒരു രാഗം വായിക്കരുതോ? അതു കേട്ടിട്ടു് മനസ്സിനു് ഏതോ ഒരു വ്യസനം."

സതി:—"ആഹ"........പക്ഷേ എനിക്കു് ആനന്ദം തോന്നുന്നില്ലമ്മേ!"

അതിദീനവും വ്യാകുലവുമായ ആ രാഗാലാപം, പോരാ, രാഗവിലപനം തുടന്നു. ജാനമ്മ അസ്വാസ്ഥ്യയായി മുറിയിൽ അങ്ങോട്ടുമിങ്ങോട്ടും നടന്നു. അനന്തരം അവൾ സതിയുടെ അരികിൽ വന്നുനിന്നു വീണയുടെ തണ്ടിൽ തൊട്ടുകൊണ്ടു പറഞ്ഞു:—

"സതീ, നിർത്തു്."

ജാനമ്മ അത്യാർത്തിയോടും അപേക്ഷാരൂപത്തിലുമാണു് പറഞ്ഞതു്. സതി മുഖം മലർത്തി മേലോട്ടു നോക്കിയപ്പോൾ അമ്മയുടെ കണ്ണുകൾ നല്ലതിൻവണ്ണം നനഞ്ഞിരിക്കുന്നു.

സതി:—"അമ്മയെന്തിനാണ് കരയുന്നത്?"

"എല്ലാംകൊണ്ടും കരയാതെയെന്തുചെയ്യും" ജാനമ്മ തളന്ന കൈത്തണ്ട് മേശപ്പുറത്തു എടുത്തിട്ടു. "സതീ നീ മനപ്പൂർവ്വമായി എന്നോട് കഠിനം ചെയ്യുകയാണോ?...... എന്റെ ആ പൊന്നുമകൾ എവിടെപ്പോയി?......... നീ ഇങ്ങിനെ കാണിക്കുന്നതു മോശമാണ്; മഠത്തരവുമാണ്. ഒരു വലിയ മഠത്തരംപറ്റാൻപോകുന്നതിൽനിന്നു നിന്നെ ഞാൻ രക്ഷിക്കുവാൻ പരിശ്രമിക്കുകയാൽ നീ ഈ നീരസമെല്ലാം എന്നോടുകാട്ടുന്നു. ഓരോ ദിവസം കഴിഞ്ഞു പോകുന്തോറും നീ എന്നെ ഒരു അപരിചിതയെപ്പോലെയും ശത്രുവെപ്പോലെയും വിചാരിക്കുന്നു."

സതി:—"അമ്മ അങ്ങിനെ വിചാരിക്കുന്നെങ്കിൽ എനിക്കുള്ളു വേദനയാണ്. എന്നാൽ എനിക്കുള്ള സങ്കടമെന്തെന്ന് അമ്മ അശേഷം മനസ്സിലാക്കുന്നില്ലല്ലോ. ........ഇനി അതേപ്പറ്റിയെല്ലാം വീണ്ടും പറയുന്നതുകൊണ്ടു വല്ല പ്രയോജനവും ഉണ്ടോ അമ്മേ?"

"അതേ അതേ; വളരെ നല്ലതുതന്നെ." ജാനമ്മ ചണ്ഡമായി മകളെ ശാസിച്ചു പറഞ്ഞു. കൈയിൽ കടന്നു പിടിക്കുവാൻ ചെന്ന സതിയുടെ പാണിതലത്തെ ജാനമ്മ തള്ളിക്കളഞ്ഞു. "ഞാനും നീയും തമ്മിൽ രാജിയാകണം മകളേ! ഇത്തരം രീതികളൊന്നും എനിക്കു തീരെ വയ്യ. ഞാനിതിനു സമ്മതിക്കയുമില്ല. നിശ്ചയം." ഹൃദയത്തിനു കരുത്തുണ്ടാകുവാൻ ശ്രമിക്കുന്ന ഒരു ഊർജ്ജിതഭാവത്തിൽ ജാനമ്മ കണ്ണുരണ്ടും തുടച്ചിട്ട് മുറിയിൽ പഴയപടി അങ്ങോട്ടുമിങ്ങോട്ടും നടന്നു. സതി അവളുടെ നീണ്ട നാസികയുടെ അഗ്രംചേർന്നു കീഴോട്ടു നോക്കിയിരുന്നു. മന്ദനായ പിതാവിൽനിന്നു സമാർജ്ജിച്ച സൌമ്യമായ ആ നിർബന്ധശീലത്തിന്റെ ഭാവമുഖം സതിയിൽ കാണാമായിരുന്നു.

സതി:—(സാവധാനത്തിൽ) "അമ്മേ ഞാൻ ആദ്യമേ തന്നെ പറഞ്ഞില്ലേ. എനിക്ക അദ്ദേഹത്തെ വേണ്ടെന്നുവയ്ക്കുവാൻ ഒരിക്കലും സാധിക്കയില്ല."

അപ്പോൾ നീലിയമ്മ കാപ്പിയുംകൊണ്ടു് മുറിക്കള്ളിൽ വന്നു.

ജാനമ്മ:-"അതവിടെവച്ചിട്ടു് വടക്കവശത്തേക്കചെല്ലണം."

നീലിയമ്മ അമ്മയേയും മകളേയും വളരെ അത്ഭുതത്തോടെ നോക്കി പുറത്തിറങ്ങിപ്പോയി.

ജാനമ്മ:—"അതേപ്പററി വിചാരിക്കവാൻകൂടി സാധിക്കുന്നില്ല. ഈ മനുഷ്യൻ നിനക്കു് ഒരുകാലവുംയോജിച്ചതല്ലേ കേട്ടോ. സതീ. എനിക്ക അയാളെപ്പററി എത്ര നീചതയാണെന്തോന്നുന്നതെന്നുള്ളതു നിന്നോടിപ്പോൾ പറയുന്നില്ലെന്നേയുള്ളു."

സതി:—"എന്നോടു ഇഷ്ടമുണ്ടെങ്കിൽ അമ്മ ഒരുകാര്യം ചെയ്താൽ കൊള്ളാം. അദ്ദേഹത്തെ ദൂഷിച്ചു് കൂടുതലായി എന്നോടു യാതൊന്നും പറയേണ്ടാ. ഇതുവരെക്കൊണ്ടു് വളരെയധികം പറഞ്ഞിട്ടുണ്ടല്ലോ."

ജാനമ്മ:—"അല്ലാ, അതുകൊള്ളാം. എനിക്കു് എൻെറ അഭിപ്രായ പറയാൻ അധികാരമില്ലേ? പറയുകതന്നെയല്ല അതനുസരിച്ചു പ്രവത്തിക്കയും ചെയ്തുകൂടെന്നോ? ഞാൻ നിൻെറ അമ്മയല്ലേടി. നീ അതു മറക്കുന്നെങ്കിലും എനിക്കതു മറക്കവാനൊക്കുമോ?"

സതി:—"അമ്മേ, ഞാൻ യാതൊന്നും മറന്നിട്ടില്ല. അമ്മയുടെ ഗുണത്തെ ഒന്നൊഴിയാതെ ഞാൻ ഓക്കുന്നുണ്ടു്; ഇതാ ഈ നിമിഷംവരെയും."

ജാനമ്മ:—"ഞാൻ തരാൻ നിശ്ചയിക്കുന്നുണ്ടെങ്കിൽ ആ പണം ഉണ്ണിത്താനു തട്ടിക്കണമെന്നല്ലാതെ വേറെ യാതൊരു വിചാരവുമില്ല."

സതി:—നമുക്കുതന്നെ ഇത്ര സ്വത്തുണ്ടായിരിക്കണമെന്നു് അദ്ദേഹത്തിനാഗ്രഹമില്ല.

ജാനമ്മ:—"പണത്തിലാണു് അയാളുടെ നോട്ടം."

സതി:—"അതു ശരിയായിരുന്നെങ്കിൽ എനിക്കു് ഒട്ടും വി ശ്വാസം വരികയില്ലായിരുന്നു അമ്മേ."

ജാനമ്മ:—"അയാൾക്കു നിന്നെ വലിയ കാര്യമാണെന്നു ള്ളതിൽ യാതൊരു സംശയവുമില്ല. പക്ഷെ അതു് ഒരുതരത്തിലാണു്. സതീ എന്നോടു് നീ ഇങ്ങനെ യൊന്നും കാട്ടരുതെന്നു ഞാൻ അപേക്ഷിക്കുന്നു...... നീ അയാളെ ആകർഷിച്ചു. ശരിതന്നെ; ആരാണു് ആകർഷിക്കപ്പെടാത്തതു്? നീ ചെറുപ്പമാണു്. കണ്ടാ ൽ എന്റെ മകൾ അഴകുള്ളവളുമാണു്. പുരുഷ ന്മാർക്കു നിന്നോടു് പ്രേമം തോന്നാതിരിക്കയില്ല. ഏ തൊരു മനുഷ്യനും പരമാർത്ഥത്തിൽ നിന്നെ സ്നേഹി ക്കും. പക്ഷേ ഈ സംഗതിയിൽ നീ ഒന്നുകൂടി ആലോ ചിച്ചുനോക്കണം. ഇത്ര ധൈര്യമില്ലാത്ത പെണ്ണാ ണോടി നീ. ഇതു പോയാൽ ഇനി വിവാഹാലോ ചന ഉണ്ടാകയില്ലെന്നു് നീ വിചാരിക്കുന്നുണ്ടെങ്കിൽ അതു സവ്വാബദ്ധമാണു മകളേ.''

സതി: "അമ്മേ, ഹൃദയംകൊണ്ടു് ഒന്നുറച്ചുപോയാൽ പിന്നെ എന്തിനാണു് ഇതെല്ലാം പറയുന്നതു്."

ജാനമ്മയ്ക്കു പെട്ടെന്നു കോപം വന്നു. അല്പം ഉറ ക്കെ ദൃഢസ്വരത്തിൽ അവർ ഇങ്ങനെ ദേഷ്യപ്പെട്ടു:—

"ഹൃദയംകൊണ്ടുറച്ചുപോയോടീ! അസത്തേ, നിന്റെ ഹൃദയം! നിനക്കു് ഹൃദയം കാണുകയില്ല. ഉണ്ടായിരുന്നെ ങ്കിൽ നീ ഇതുപോലെ എന്നെ ദുഃഖിപ്പിക്കുകയില്ലായി രുന്നു."

സതി:—"അങ്ങിനെയാണെങ്കിൽ ഞാൻ വ്യസനിക്കുന്നു എങ്കിലും ഞാൻകൂടി ആ ദുഃഖത്തിൽ പങ്കുകൊള്ളു കയല്ലേ ചെയ്യുന്നതു്? അമ്മയ്ക്കു് എന്തു തോന്നുന്നു? അമ്മേ! ഞാനും വലിയ ദുരിതമാണു് അനുഭവിക്കു ന്നതു്."

ഉദ്വേഗത്തോടും ത്വരയോടുംകൂടി ജാനമ്മ മുറിയിൽ അങ്ങോട്ടുമിങ്ങോട്ടും നടക്കുകയായിരുന്നു അവളുടെ കനത്ത മാറിടം വീർത്തു. വെടിപൊട്ടുന്ന ശക്തിയോടുകൂടി ജാനമ്മയിൽനിന്നു് വാക്കുകൾ പ്രവഹിക്കാൻ തുടങ്ങി.

"അപ്പോൾ അവനാണു് നിന്റെ എല്ലാം നിന്റെ സൂര്യനും നിന്റെ ചന്ദ്രനും നിന്റെ നക്ഷത്രങ്ങളും നിന്റെ ജീവനും. അമ്പോ, കൊള്ളാമെടീ. ഞാൻ വെറും പൂജ്യമാണു് അല്ലേ? നിന്നെ പത്തുമാസം ചുമന്നുകൊണ്ടു നടന്ന തള്ള, കൈക്കുപിടിച്ചു് ഓമനേ എന്നു വിളിക്കുന്ന വഴിയേ പോന്ന ഏതു കോന്തനേക്കാളും നിസ്സാരപ്രാണി."

സതി.—"അമ്മേ!"

ജാനമ്മ:—"അതേ, അമ്മേ. അതുതന്നെയാണു് ഇപ്പോഴും എന്റെ പേരു്. പരിചയംകൊണ്ടു് ആ പേർ നീ വിളിച്ചും പോകുന്നു. പക്ഷേ പരമാർത്ഥമിതുമാത്രമാണു്. ആ പേരിന്റെ അർത്ഥമെല്ലാം പൊയ്പ്പോയി."

സതി:—"അമ്മേ, തെക്കുവശത്തിരിക്കുന്നവർ കേൾക്കും."

ജാനമ്മ:—"കേട്ടാലെന്താണു്? ഞാൻ വടക്കുവശത്തു കിടക്കുന്ന തരത്തിലുള്ള ഒരു സ്ത്രീയല്ല. അത്ര നിസ്സാരമായി എന്നേപ്പറ്റി വിചാരിക്കുവാനും തള്ളിക്കളയാനും സാധിക്കുന്നതല്ല. ഞാൻ ഞാൻതന്നെയാണു്. ഇപ്പോഴും ജീവനുണ്ടു്. ഇതാ മരിച്ചിട്ടില്ല. ഏതായാലും എന്റെ ജീവിതം നിനക്കായി ഞാൻ ഉഴിഞ്ഞിരിക്കയാണു്. നിന്റെ ഇഷ്ടംപോലെ ചെയ്തുകൊള്ളുക. എന്നാൽ ദയകൊണ്ടുവേണം നീ എന്നെ അടക്കിഭരിക്കേണ്ടതു്. അല്ലാതെ നീരസവാക്കുകൾകൊണ്ടും മുഷിഞ്ഞ മുഖഭാവംകൊണ്ടുമല്ല. അതിനു ഞാൻ കീഴടങ്ങുകയില്ല. ഒരിക്കലും അതിനു ഞാൻ കീഴടങ്ങുകയില്ല."

സതി:—"എന്റമ്മേ! അമ്മയോടു് എനിക്കുള്ള നന്ദിയേപ്പറ്റി ഞാൻ പറഞ്ഞില്ലേ?"

ജാനമ്മ:— "നന്ദിപോലും. അങ്ങിനെയുള്ള ഒന്നു നിനക്ക റിയാമോ? ആ നന്ദികൊണ്ടു എനിക്കു് ഒരു പ്രയോജ നവും ഇല്ല സതീ. നിൻെറ സ്നേഹത്തിനു് അവകാ ശം — അതേ, അവകാശംതന്നെ എനിക്കുണ്ടു്. പെ ൺമക്കൾക്കു സാധാരണ കാണാറുള്ള ആ സ്നേഹം എന്നോടു നിനക്കുണ്ടായിരിക്കുവാൻ ഞാൻ വളരെ യത്നിച്ചുവന്നു. ആ സ്നേഹം നഷ്ടപ്പെടാൻ ഞാൻ യാതൊന്നും ചെയ്തിട്ടുമില്ല."

സതി:— "അമ്മ എന്താണു ഈ പറയുന്നതു്? എനിക്കു ആ സ്നേഹത്തിനു് ഇപ്പോൾ ഒട്ടും കുറവില്ല"

ജാനമ്മ:— "എന്നിട്ടു് ആ സ്നേഹംകൊണ്ടെന്താണു ഫലം മകളേ, ഒരു ഫലവുമില്ല. യാതൊരു ഫലവുമില്ല. ആദ്യമായി നിൻെറ കടമ ചെയ്യണമെന്നു ഞാൻ അപേക്ഷിച്ചുപറഞ്ഞിട്ടും അതിനു ഭാവമുണ്ടോ? നീ മടത്തരം കാണിക്കരുതു് സതീ. ഞാൻ നിൻെറ ജീവിതം നശിപ്പിക്കയാണെന്നു നീ ശപിക്കാറില്ലേ? നിൻെറ ഈ കൂടനാടകത്തിലെ ദുഷ്ടയാണു ഞാൻ— നിൻെറ പ്രേമത്തെ തടസ്സപ്പെടുത്തുകയും ശൂന്യമാ ക്കുകയും ചെയ്തിട്ടു് ജീവിതത്തെ നശിപ്പിക്കാൻ പരി ശ്രമിക്കുകയാണു ഞാൻ ചെയ്യുന്നതു്. എല്ലാം കൊ ള്ളാം. വളരെ നല്ലതുതന്നെ; വളരെ നല്ലതു്."

വെറും നിർബ്ബന്ധഭാവത്തിൽനിന്നു സതിയുടെ മുഖ ഭാവം ഭീതരൂപം കൈക്കൊണ്ടു. ഒരു മാതിരി ഭയത്തോടു കൂടി അവൾ അമ്മയെത്തന്നെ ഉററുനോക്കിക്കൊണ്ടിരുന്നു. ഇടയ്ക്കിടെ സാന്ത്വനങ്ങളായ ചില വാക്യഖണ്ഡങ്ങൾ കണ്ഠ രോധത്തോടെ സതി പറയുന്നുമുണ്ടായിരുന്നു.

സതി:— "അമ്മേ, അയ്യോ—അമ്മേ! ഇങ്ങിനെ പറയരുതു്. ഇത്ര ഉദ്വേഗം എന്തിനാണു്? അതാ പതുക്കെ പറ ഞ്ഞില്ലെങ്കിൽ അപ്പുറത്തിരിക്കുന്നവർ കേൾക്കുമേ."

ജാനമ്മ:—"നിന്റെ ജീവിതം! ശരിതന്നെ. എന്റെ ജീവിതമോ? (വാക്കുകൾ അനർഗ്ഗളമായി പ്രവഹിക്കുകയായിരുന്നു)എന്റെ ജീവിതത്തെ ആദ്യംമുതൽ നീ ഒന്നു നോക്കിക്കാണുക. അതെന്തായിരുന്നു?നിനക്കിപ്പോൾ പത്തുപതിനെട്ടു വയസ്സു പ്രായമുണ്ടല്ലോ. ഇല്ലേ? എനിക്കും ഏകദേശം ഇത്ര പ്രായമുള്ളപ്പോഴാണു് നിന്നെ പ്രസവിച്ചതു്. ഈ പതിനെട്ടു വർഷവും ഞാൻ നിനക്കുവേണ്ടി ജീവിക്കുകയായിരുന്നു. എന്തെങ്കിലുമൊന്നു കൊടുക്കാതെ എന്തെങ്കിലും ഒന്നു കിട്ടുകയില്ല. ഒന്നും കൊടുക്കാതെ എന്തെങ്കിലും കിട്ടുകയില്ലെന്നു ധരിക്കണം. കച്ചവടക്കാരായ ഞങ്ങൾക്കന്യായമായ കൊടുക്കൽവാങ്ങലാണു് ആവശ്യം. എന്നാൽ നീ അതിലെല്ലാം അങ്ങു് കവിഞ്ഞുപോയി......വേണ്ടാ—എന്നെ തനിയെ വിട്ടേയ്ക്കൂ. എന്നെ തൊടരുതു്......എന്നെപ്പറ്റി നിനക്കു വിചാരമില്ലാതായിത്തീർന്നിരിക്കുന്നസ്ഥിതിക്കു് എന്നെ തൊട്ടിട്ടേ ആവശ്യമില്ല."

വീണവച്ചു സതി എണീററുവന്നു് അമ്മയുടെ വികാരസ്ഫോടനത്തെ ശമിപ്പിക്കുവാൻ തുടങ്ങുകയായിരുന്നു.

ജാനമ്മ: — "എന്നെ വിട്ടേയ്ക്കൂ"—എന്നെ തനിയേ വിട്ടേയ്ക്കൂ. എന്തിനെന്നേ പിടിക്കുന്നു. ഞാൻ നിനക്കു ആരുമാകയില്ല. നിനക്കുതന്നെ അതു് അറിയാവുന്നതാണല്ലോ."

സതിയുടെ സാന്ത്വനങ്ങളെ കക്ശമായി നിരസിച്ചുകളഞ്ഞു. ജാനമ്മ സോഫായിൽ ഇരുന്നു. ചോരപോലെ ചുവന്ന മുഖം രണ്ടു കൈകൊണ്ടും പൊത്തി അവൾ കാണുന്നവക്കു പരിഭ്രമമുണ്ടാകത്തക്കവണ്ണം ഏങ്ങലടിച്ചു പൊട്ടിക്കരഞ്ഞുപോയി.

"അമ്മേ, അമ്മേ! ഹല്ലേ ഇതെന്താണ്. അമ്മ കരയരുത്. ഈശ്വരാ!" സതി വേഗം ജാനമ്മയുടെ അടുത്തു സോഫായിൽ ഇരുന്നു കരച്ചിൽ നിർത്തണമെന്നും, അല്ലെങ്കിൽ അപ്പുറത്തിരിക്കുന്നവർ മുറിയിലേക്കു വന്നേക്കുമെന്നും പുറം തലോടിക്കൊണ്ടു സതി കേണപേക്ഷിച്ചു.

ജാനമ്മ - (കരഞ്ഞു) "കഠിനം, കഠിനം! എനിക്കു തീരെ സഹിക്കുവാൻവയ്യാതെ വന്നിരിക്കുന്നു. എന്നാൽ ഞാൻ ഇത്തരത്തിലാകാൻ ഒരിക്കലും സമ്മതിക്കത്തേക്കതല്ല. ഇതുപോലെ എന്റെ മനസ്സു തകർന്നുപോകാൻ പാടില്ല."

അധികം താമസിക്കുന്നതിനുമുൻപുതന്നെ ജാനമ്മയുടെ ശരീരചലനം നിന്നു. ഏങ്ങലടിച്ചുകൊണ്ടുള്ള കരച്ചിലും അടങ്ങി. ജാനമ്മ നേരേ നിവർന്നിരുന്ന് കണ്ണുകൾ തുടച്ചുണക്കി.

"സതി ഞാൻ വല്ലാത്ത വികൃതഭാവങ്ങൾ കാട്ടി. ഇല്ലേ?"

ജാനമ്മ എണീററു് നിലക്കണ്ണാടിയുടെ മുൻപിൽപോയിനിന്നു. അശ്രുധാരയുടെ രേഖപോലും മുഖത്തിൽനിന്നു മാഞ്ഞുപോയിരുന്ന കണ്ണാടിയിൽ പ്രതിഫലിച്ചഛായ കണ്ടു് ഉറപ്പുവരുത്തിയിട്ടു് ജാനമ്മ തിരിയെവന്നു. ജാനമ്മ വീണ്ടും സോഫായിൽ വന്നിരുന്നപ്പോൾ അവൾ ശാന്തയായി കാണപ്പെട്ടു.

ജാനമ്മ—"സതീ, എന്റെ പൊന്നുമകളേ! ഇങ്ങനെ ദുർബ്ബലയായിപ്പോയല്ലോ എന്നോർത്തു അമ്മതന്നെ നാണിക്കുന്നു (ജാനമ്മ ദയനീയമായി മന്ദഹസിച്ചു.) എന്നാൽ ഇയ്യിടെ നീ എന്നെ വളരെ കഷ്ടണിപ്പിച്ചു—ഈ ഭാഗ്യംകെട്ട കാര്യം തുടങ്ങിയപ്പോൾ മുതൽ. എന്റെ മനസ്സ് കുറേ ശക്തിയുള്ളതുതന്നെയാണെന്നാണ് ഞാൻ വിചാരിച്ചിരുന്നതു്. ഏററവും ശക്തിയുള്ള സാധനവും തളർന്നുപോകുന്ന ഘട്ടങ്ങളു

ണ്ടു്—ഇരുമ്പിനായാലും ഉരുക്കിനായാലും ആ അവസ്ഥ വരുന്നില്ലേ?—ഞാനോ? രക്താസ്ഥിമജ്ജകൾ കൊണ്ടുണ്ടാക്കപ്പെട്ടിട്ടുള്ള ഒരു പ്രാണിയല്ലേടീ. നിനക്കറിഞ്ഞുകൂടാ. എങ്കിലും, നിനക്കു് എന്നോടു് സ്നേഹമുണ്ടായിരിക്കണമെന്നു് ഇതാ ഒരു മുന്നറിവു് നല്കിക്കൊള്ളുന്നു. എന്നോടു കുറെ അരുമയായി പെരുമാറുക. കുഞ്ഞേ, അല്പം ദയയോടെ നിനക്കു് എന്നെപ്പററിവിചാരിച്ചുകൂടെന്നുണ്ടോ?"

എന്നാൽ ഇത്രയുമായപ്പോഴേക്കും സതി കരഞ്ഞുതുടങ്ങിയിരുന്നു അവളുടെ കണ്ണുകളിൽനിന്നു കണ്ണീരൊലിച്ചു കവിൾത്തടങ്ങളിലൂടെ മാറത്തും മടിയിലും വീണു. പണ്ടൊരിക്കലും കണ്ടിട്ടില്ലാത്തവിധത്തിൽ മാതാവു് തീവ്രദുഃഖംമൂലം പൊട്ടിക്കരയുന്നതു ദർശിച്ചു സതിയുടെ ഹൃദയം ഭേദിച്ചു അവൾ സ്വയം മന്ത്രിച്ചു.

"ശരിയായതേതോ അതു ചെയ്യുവാനാണു് ഞാൻ ശ്രമിക്കുന്നതു്."

ജാനമ്മ:—(അരുമയോടെ) "അതേ എന്റെ തങ്കമകളേ! എന്റെയും വിചാരം അതുതന്നെയാണു്. എല്ലാം അതിൽ അടങ്ങിയിരിക്കുന്നു. ബുദ്ധിപൂർവ്വവും ശരിയും ആയുള്ളതുവേണം നമ്മൾ രണ്ടുപേരും ചെയ്യേണ്ടതു്—എല്ലപ്പോഴും ആഹ്ലാദവുമായിത്തോന്നുന്നതല്ല ചെയ്യേണ്ടതു്. അതാ—അതാ—അല്ല നീ കരയുകയാണോ? ഇതാ എന്റെ കവണിയുടെ തുമ്പു കൊണ്ടു തുടച്ചോള്ളു."

ഉറച്ചുകാഞ്ഞാൽ അപ്പുറത്തിരിക്കുന്നവർ അന്വേഷിച്ചുവന്നേക്കുമെന്നു ജാനമ്മയും മകളെ തെര്യപ്പെടുത്തി.

സതി:—"അമ്മേ! അദ്ദേഹത്തെ ഞാൻ മേലാൽ കണ്ടുകൂടെന്നു അമ്മ പറഞ്ഞാൽ അതു് എനിക്കു ചെയ്യാൻ കഴിയുന്നതിൽ വളരെ കൂട്ടമലാണു്."

ജാനമ്മ:—"അയാളോടുകൂടിപ്പോയാൽ ഈ ലോകത്തിൽ നിനക്കു യാതൊരു സുഖവുമുണ്ടാകയില്ലെന്നു എനിക്കു നിശ്ചയമില്ലായിരുന്നെങ്കിൽ ഞാൻ നിന്നോടു് ഇതിനു നിർബന്ധിക്കുമായിരുന്നോ മകളേ! നീ വളരെ പശ്ചാത്തപിക്കേണ്ടതായി വരും."

സതി:—"ഞാൻ അതെല്ലാം സഹിച്ചോളാം. അമ്മ ഞങ്ങൾക്കു പ്രതിബന്ധമുണ്ടാക്കാതിരുന്നാൽ മതി."

ജാനമ്മ:—"സതീ, എന്റെ ഓമനേ, എന്റെ പൊന്നു സതീ. നീ ഞാൻ പറയുന്നതു് കേൾക്കു്. നിന്നെ ഇതുവരെ വഞ്ചിച്ചിട്ടില്ലാത്ത അമ്മ പറയുന്നതു കേൾക്കു്. നിനക്കറിയാമോ എനിക്കു തൻകാര്യം കാണാൻ യാതൊന്നുമില്ലെന്നു്. എനിക്കു പണത്തിന്റെ ആശയും ഇല്ല. പരമാർത്ഥം പറയുകയാണെങ്കിൽ ഞാൻ നിനക്കുവേണ്ടി പ്രവൃത്തിചെയ്തിട്ടുള്ളതാണു്. ഞാൻ പറയണമെന്നുവിചാരിക്കുന്നില്ലെങ്കിലും നിനക്കുവേണ്ടി എന്തെല്ലാം—എന്തെല്ലാം ആണെന്നറിയാമോ ഞാൻ വേണ്ടെന്നുവച്ചിട്ടുള്ളതു്. അതു് ഒരു പക്ഷേ പ്രയാസമുള്ളതല്ലാതിരുന്നിരിക്കാം. എന്തെന്നാൽ എനിക്കു നീയാണു് ലോകത്തിൽ സർവ്വസ്വവും. എന്നാൽ എന്റെ പ്രായത്തിലുള്ള ഏതൊരു സ്ത്രീയോടു ചോദിച്ചാലും പറഞ്ഞുതരും ഞാൻ നിനക്കുവേണ്ടി പലതും ഉപേക്ഷിച്ചിട്ടുണ്ടെന്നു്—ആ ത്യാഗങ്ങളെല്ലാം നിനക്കു ഒരാൾക്കുവേണ്ടി."

സതി:—"എനിക്കറിയാമമ്മേ! ഓരോ ആണുങ്ങൾ പോകുന്തോറും അമ്മ പ്രവർത്തിച്ചിട്ടുള്ളതോർക്കുമ്പോൾ പേടിതോന്നുന്നു."

ജാനമ്മ:—"അങ്ങനെയിരിക്കെ എനിക്കുവേണ്ടി ഈ ഒരു ഒററ സംഗതി വേണ്ടെന്നുവയ്ക്കുവാൻ നിന്നെക്കൊണ്ടു സാധിക്കുകയില്ലേ?"

"വേറെ ഏതെങ്കിലും ഒരു—ഒരു കാര്യമായിരുന്നെങ്കിൽ" സതി പതുക്കെ ഇടറിപ്പറഞ്ഞു. അവളുടെ നീലനീളമിഴികളിൽനിന്നു രണ്ടുതുള്ളി കണ്ണീർ അടർന്നുവീണു. "വേറെ എന്തെങ്കിലുമായിരുന്നെങ്കിൽ ശബ്ദംമിണ്ടാതെ ഞാൻ അമ്മ പറയുംപോലെ ചെയ്യുമായിരുന്നു—അതെന്റെ ചുമതലയാണെന്നും എനിക്ക് അറിയാം."

ജാനമ്മ:—"ഇപ്പോൾ ഇതു നിന്റെ ചുമതലയല്ലാത്തതെന്തു്?"

സതി:—"ഇതു പ്രത്യേകമായുള്ള ഒരു കാര്യമാകയാൽ."

ജാനമ്മ:—"സതീ, നിൽക്കു. ഇനി ഒന്നും പറയണ്ടാ."

സതി:—"അമ്മേ, ഞാൻ പറയുന്നതുംകൂടി എന്താണെന്നു അമ്മ മനസ്സിലാക്കണം."

ജാനമ്മ:—"ഓഹോ—എല്ലാം എനിക്കു മനസ്സിലായി."

സതി:—"എനിക്കു നന്ദികേടു തീരെയില്ല. അമ്മയ്ക്കുള്ള കടംവീട്ടണമെന്നു അമ്മ എന്നോടു പറഞ്ഞാൽ ഞാൻ മരിക്കുന്നതുവരെ പ്രവൃത്തിചെയ്തുകൊള്ളാം. അമ്മ എനിക്ക് ചെയ്തതുപോലെയുള്ള എന്തു ത്യാഗങ്ങളും അമ്മയ്ക്കുവേണ്ടി ഞാനും ചെയ്യാം. എന്നാൽ അതൊരു സ്ത്രീയുടെ അനുരാഗമായി വരുമ്പോൾ അവൾക്കു അവളെത്തന്നെ വേണ്ടെന്നുവയ്ക്കുവാൻ സാധിക്കയില്ല."

ജാനമ്മ: "അങ്ങിനെയാണെങ്കിൽ ഈശ്വരൻ സാക്ഷിയായിട്ടു ഞാൻ നിന്റെ വാക്കിനെത്തന്നെ പ്രമാണമായി എടുത്തുകൊള്ളാം."

ജാനമ്മ പെട്ടെന്നു സോഫായിൽനിന്നു എണീറ്റു; എന്നിട്ട് വീണ്ടും ഉദ്വിഗ്നയായി മുറിയിൽ അങ്ങോട്ടുമിങ്ങോട്ടും നടന്നു.

സതി:—"അമ്മേ—സമ്മതിക്കുമോ?"

ജാനമ്മ:—ശരി, സമ്മതിച്ചു. ഒരു സ്ത്രീക്കു് അവളുടെ അനുരാഗത്തെ ത്യജിക്കുവാൻ സാധിക്കയില്ല. കൊള്ളാം. അതുപോലെതന്നെയിരിക്കട്ടെ അതാണു് നിൻെറ നിയമം. അതിനെ അനുസരിച്ചുകൊള്ളുക. ഈശ്വരൻസാക്ഷിയായിട്ട ഞാനും അതിനെ അനുസരിച്ചുകൊള്ളാം."

തെക്കുവശത്തിരുന്ന പുരുഷന്മാർ ഉറക്കെയുള്ള ഈ സംഭാഷണം കേട്ട അവർ വെടിപറച്ചിൽ നിർത്തി ആശ്ചര്യസ്തിമിതരായി ശ്രദ്ധിച്ചു. എല്ലാവരും എണീററു് ജാനമ്മയും സതിയും ഇരുന്ന മുറിയുടെ അടുത്ത സന്ദർശനമുറിയിൽ വന്നു. അവർ അതിൽ പ്രവേശിച്ചപ്പോൾ അരുണപ്രഭ ചിതറുന്ന കവിളുകളോടും ദീപ്രമായ നയനങ്ങളോടും ജാനമ്മ അങ്ങോട്ട തിരിഞ്ഞു. അവൾ വാതിലിലൂടെ അങ്ങോട്ട ആഞ്ഞുനോക്കി.

ജാനമ്മ—'സുകുമാരനില്ലേ ആ കൂട്ടത്തിൽ? ഇവിടെ വരൂ.'

സുകുമാരൻ വേഗം നടന്നു് ജാനമ്മയുടെ അരികിലെത്തി. അവൾ അയാളെ വിളിച്ചു ജനാലയുടെ അടുത്തുകൊണ്ടുപോയി അത്യാവേശത്തോടുകൂടി ഇപ്രകാരം ദ്രുതഗതിയിൽ സ്വകാര്യം മന്ത്രിച്ചു.

ജാനമ്മ—"അന്നു് ആ നദിക്കരയിൽവച്ചു നിങ്ങൾ എന്നോടു പറഞ്ഞതു സത്യമായിരുന്നോ?"

സുകുമാരൻ "അതേ."

ജാനമ്മ—"ഇപ്പോഴും നിങ്ങൾ അങ്ങിനെതന്നെ വിചാരിക്കുന്നുണ്ടോ?"

സുകുമാരൻ—"ഉണ്ടു്."

ജാനമ്മ—"ഒരു പുരുഷൻെറ വാക്കുപോലെ ഇതെല്ലാം സത്യംതന്നെയോ?"

സുകുമാരൻ—"നിശ്ചയമായും."

അനന്തരം ജാനമ്മ സുകുമാരൻെറ വലതുകൈത്തലം തൻെറ രണ്ടു കൈകൊണ്ടും എടുത്തു് അമർത്തി. പ്രേമത

ഷ്ടമായ നിശ്ചയദാർഢ്യത്തോടുകൂടി ജാനമ്മ ഇങ്ങിനെ പറഞ്ഞു—

'മാന്യന്മാരേ, നിങ്ങൾ ഞാൻ പറയുന്നതു മനസ്സിരുത്തി കേൾക്കണം. ഒരുപക്ഷേ ഈ കാര്യം പുറത്തുപറയുന്നതിനു പററിയ ഒരു സന്ദർഭമല്ലായിരിക്കാം ഇതു്. എന്നാൽ നിങ്ങളെയെല്ലാം അതായതു എൻെറ സുഹൃത്തുക്കളെയെല്ലാം ഈ ഒരു കാര്യം ഇനി വച്ചു താമസിപ്പിക്കാതെ അറിയിച്ചുകൊള്ളുന്നു. അതായതു സുകുമാരനും ഞാനും തമ്മിൽ വിവാഹം ചെയ്യുന്നതിനു നിശ്ചയിച്ചിരിക്കുന്നു.'

ആ മുറിയിൽ നിശ്ശബ്ദതയുടെ ഘനമേറിയ പതനം ഉണ്ടായി. പകുതിയോളം വീപ്പു നശിച്ച ഒരു വ്യാക്ഷേപകശബ്ദം സതി വിഭ്രാന്തയായി ഉച്ചരിച്ചുപോയെങ്കിലും കേശവമേനവൻ തുടങ്ങിയുള്ള അതിഥിശ്രേഷ്ഠന്മാരെല്ലാം വെറും മൺപ്രതിമകൾകണക്കെ മിഴിച്ചുനിന്നു. കുഞ്ഞൻപിള്ള വക്കീലിൻെറ അടിമുടി ചുവന്നുപോയി. വക്കീൽ അയാളുടെ വായ്പിളക്കുകയും അടയ്ക്കുകയും ചെയ്തുകൊണ്ടു നിന്നു. എന്നാൽ മുഖദ്വാരത്തിൽനിന്നു യാതൊരു ശബ്ദവും പുറപ്പെട്ടുകേട്ടില്ല. കുനിച്ച തലയും ഭാരത്തോടെ തൂക്കിയിട്ട കൈകളുമായി കേശവമേനവൻ നിലത്തുനോക്കി നിശ്ചേഷ്ടനായി. ക്രമേണ എല്ലാവരുടെയും ദൃഷ്ടികൾ കീഴോട്ടുതന്നെ വീണു. അതു് കണ്ടാൽ മുൻപിൽ കൈക്കുകൈയുംപിടിച്ചുനിന്ന വധൂവരന്മാരുടെ അഥവാ കാമിനീകാമുകന്മാരുടെ ദർശനം അവരുടെ നേത്രങ്ങൾക്ക അതീവ ദുർവ്വഹമായിത്തീർന്നപോലെ തോന്നും. ശേഷനാഥൻനായർ വല്ലതും രണ്ടുവാക്ക പറയാൻ യത്നിച്ചു ശങ്കുപ്പിള്ള അതുതന്നെ ഒത്തു പറഞ്ഞു.

"ഞങ്ങളുടെ പ്രാണൻ പോയതുപോലെ തോന്നി. എങ്കിലും ഞങ്ങൾ അഭിനന്ദി—ഞങ്ങൾ അനുമോദി—ക്കുന്നു."

'ഞങ്ങളുടെ ആശംസ.'

'ഞങ്ങളുടെ അനുഗ്രഹം.'

എന്നാൽ ജാനമ്മയാകട്ടെ മുൻപിൽനിന്നവരെ നോക്കുകയോ അവർ പറയുന്നതു കേൾക്കുകയോ ചെയ്തില്ല. സുകുമാരൻ രഹസ്യസല്ലാപസ്വരത്തിൽ അവളോടു പറയുകയായിരുന്നു.

'സത്യമായിപ്പറഞ്ഞതുതന്നെയാണു്. ഓരോ വാക്കും അക്ഷരംപ്രതി. ഹൃദയത്തിൽ ഉള്ളതുതന്നെയാണു് അന്നു ഞാൻ പറഞ്ഞതു്. ഇന്നു് എന്റെ വിചാരം ഓരായിരം മടങ്ങു കൂട്ടതലായിരിക്കുന്നു. എന്നെ ഇന്നു ജീവിച്ചിരിക്കുന്ന പുരുഷന്മാരിൽ ധന്യധന്യനാക്കിത്തീർത്തിരിക്കുന്നു. എന്നാൽ ഒരു സംഗതി മറന്നുപോകരുതേ.'

ജാനമ്മ—"എന്തു്?"

സുകുമാരൻ—"കൊള്ളാം. മറന്നുപോയോ? ഞാൻ എന്റെ വിഷമതകളെപ്പററി പറഞ്ഞില്ലേ. നിലയിലുള്ള വ്യത്യാസം. നമ്മുടെ രണ്ടുപേരുടേയും സ്ഥിതി. അതു് അങ്ങനെയിരുന്നാൽ സുഖമില്ല. എന്നാൽ ജാനമ്മ അതേപ്പററി വിചാരിക്കാതിരിക്കയില്ലെന്നു എനിക്കറിയാം."

'എന്താണു് നിങ്ങൾ പറയുന്നതു്?' പ്രേമപ്പൂരിതവും പ്രശംസാഗർഭവുമായ ആ ദൃഷ്ടിവിശേഷംകൊണ്ടു് ജാനമ്മ സുകുമാരനെ പകച്ചുനോക്കി. അത്യധികമായ ഉൽക്കണ്ഠ കൂടി അവളുടെ നേത്രങ്ങളിൽ വന്നു നിഴലിച്ചു.

സുകുമാരൻ:—"ഞാൻ അന്നു പറഞ്ഞതുതന്നെ. ഒട്ടും വ്യത്യാസമില്ല. എന്റെ ഹൃദയത്തിനു ഒരിക്കലും മാററമുണ്ടാകുന്നതല്ല. എന്നാൽ ഒരു ധനവതിയെ വിവാഹം ചെയ്ത ദരിദ്രൻ എന്നു് ലോകം എന്നെ ചൂണ്ടിക്കാണിച്ചു പരിഹസിക്കുന്നതെങ്ങിനെയാണു് ജാനമ്മേ ഞാൻ സഹിക്കുന്നതു്......എന്നാൽ ജാനമ്മ അതേപ്പററിയെല്ലാം ആലോചിച്ചിട്ടുണ്ടെന്നു എനിക്കറിയാം. അതേ, അങ്ങിനെയൊന്നും വരുത്തുകയില്ല."

സുകുമാരൻ ജാനമ്മയുടെ മുഖത്തു നേരേനോക്കിയില്ല. അവരം അയാളുടെ കൈ വിട്ടുകളഞ്ഞു. ജാനമ്മ സുകുമാരനെ സാനുരാഗവും അഭ്യർത്ഥനാപൂർവ്വവുമായ അഭിനിവേശത്തോടുകൂടി വീക്ഷിച്ചു.

ജാനമ്മ:—"നിങ്ങരം പറഞ്ഞുകൊണ്ടുവരുന്നതെന്താണെന്നു വേഗം പറയൂ."

സുകുമാരൻ:—"ഞാൻ പറയുന്നതു് അതു ശരിക്കു് ഒരു പങ്കാളിത്തംതന്നെയായിരിക്കണമെന്നാണു്. ഭാര്യയും ഭർത്താവും ഒരേനിലയിൽത്തന്നെയിരിക്കണം. ജാനമ്മ എന്തു വിചാരിക്കുന്നു? ഞാൻ പറഞ്ഞതു കാര്യമല്ലേ? പ്രേമത്തിലെന്നുമാത്രമല്ല, സർവ്വകാര്യങ്ങളിലും നമ്മരം പങ്കാളികരംതന്നെ."

വളരെ സൂക്ഷിച്ചു നിരീക്ഷിച്ചിരുന്നെങ്കിൽ മാത്രം കാണ്മാൻ കഴിയുന്ന സന്ദേഹത്തിനുശേഷം "അതേ" എന്നു ജാനമ്മ സമ്മതിച്ചു. സുകുമാരൻ ജാനമ്മയുടെ കണ്ണോപാന്തത്തിൽ മന്ത്രിച്ചു. "എന്റെ ഓമനേ, പ്രിയേ!" ജൈത്രാനന്ദത്താൽ അവളുടെ മുഖം മുഴുവൻ പ്രകാശിച്ചു. "ജാനമ്മ, അന്നോ ഇതേപ്പററി ആലോചിച്ചിട്ടുണ്ടെന്നു എനിക്കറിയാം. ലോകത്തിൽ ഇന്നേവരെ ജനിച്ചിട്ടുള്ള പുരുഷന്മാരിൽവച്ചു ഞാൻ ഏററവും ധന്യനും സന്തുഷ്ടനുമാണു്... ഇപ്പോരം ജാനമ്മ അതു് അവരോടു് ഒന്നു പറഞ്ഞേക്കൂ. അവർകൂടി അതു അറിഞ്ഞുകൊള്ളട്ടെ"

ജാനമ്മ:—"അവരോടു് പറയണമെന്നുണ്ടോ—ഇപ്പോരം തന്നെവേണമോ?"

സുകുമാരൻ:—(ആമോദത്തോടെ) "പറയണം. ഇതു നല്ല ഒരു അവസരമാണു്. ഞാനും എന്റെ പ്രിയപത്നിയുമായി ഇനി എങ്ങനെയാണു് ജീവിക്കുവാൻപോകുന്നതെന്നു് അവരും അറിയട്ടെ. പിന്നെ ആരും ഒന്നുംതന്നെ കുശുകുശാ പറഞ്ഞിട്ടു കാര്യമില്ലല്ലോ."

ജാനമ്മ:—“അതു തരക്കേടില്ല.”

അവർ രണ്ടാളും നേരേതിരിഞ്ഞുനിന്നു. സുകുമാരൻ മധുരസ്വരത്തിൽ പറഞ്ഞു:—

“അങ്ങിനെതന്നെ വേണം. നാം എങ്ങിനെയുള്ളവരെന്ന് എല്ലാവരും അറിയട്ടെ നാം ഇങ്ങിനെതന്നെ തോളോടുതോൾ ചേൎന്നു ലോകത്തെ അഭിമുഖീകരിക്കും.”

ജാനമ്മ ദൃഢസ്വരത്തിൽ പറഞ്ഞു:—“മാന്യരേ, നിങ്ങളോടു എനിക്ക് ഒരു സംഗതികൂടി പറയാനുണ്ടു്. ഈ ഭവനത്തിൽ എന്റെ ഭൎത്താവായി സുകുമാരൻ പ്രവേശിക്കുന്നതോടെ അദ്ദേഹം എന്റെ വ്യാപാരത്തിൽ പങ്കാളിയായും തീരുന്നു.”

നെഞ്ചു തള്ളിച്ചും തല ഉയൎത്തിയും ധീരമായി മന്ദഹസിച്ച സുകുമാരൻ കേവലം മൂകനായി മുൻഭാഗത്തു വൎത്തിച്ച മനുഷ്യപ്രാണികളെ നോക്കി നിലകൊണ്ടു.

---

## അദ്ധ്യായം ൧൨.

---

ലോകം മുഴുവൻ തനിക്കു എതിരായി തിരിഞ്ഞുവെന്നു ജാനമ്മയ്ക്കു നല്ല ബോധമുണ്ടായിരുന്നു; അവളേപ്പറ്റിയുള്ള അവജ്ഞ ഏതു വിധത്തിൽ നോക്കിയാലും അവിടെ എഴുതിയിട്ടുണ്ടായിരുന്നു. ജാനമ്മ സുമംഗലപുരം പട്ടണത്തിലെ തെരുവീഥിയിലൂടെ കാറോടിച്ചു പോകുമ്പോൾ സിംഹാസനഭ്രഷ്ടയായ ഒരു രാജ്ഞിയേപ്പോലെയിരുന്നു. ആളുകൾ ഇപ്പോഴും വന്ദിക്കാറുണ്ടു്. എന്നാൽ പഴയ ഭക്തിപാരമ്യത്തിനുപകരം ഇപ്പോൾ അവരുടെ മുഖങ്ങളിൽ ശോകപാരവശ്യമാണ് പ്രത്യക്ഷപ്പെട്ടതു്. അതിൽപിന്നെ ജാനമ്മയോടു പറയുന്ന വാക്കുകളിൽ ചില നിയന്ത്രണങ്ങളും

ശങ്കകളുമെല്ലാം ചിലരിൽ കണ്ടുതുടങ്ങി. ജാനമ്മയുടെ നിർദ്ദേശങ്ങൾ കേൾക്കുന്ന കുഞ്ഞൻപിള്ളവക്കീൽ പരിഹാസ്യമായ ഒരു കപടോല്ലാസം നടിച്ചു ചാഞ്ചാട്. ഏതോ ഒരു മഹാരോഗം ബാധിച്ച ആളിന്റെ സംഭാഷണം ശ്രദ്ധിക്കുകയാണു്, കുഞ്ഞൻപിള്ളവക്കീലെന്ന വക്കീലിന്റെ ആകെപ്പാടെയുള്ള ഭാവം അപ്പോൾ കാണാനിടയാകുന്നവർക്കു തോന്നും. കടയിലുണ്ടായിരുന്ന ജീവനക്കാർ ജാനമ്മയെ നോക്കാൻ ധൈര്യപ്പെട്ടില്ല. എന്നാൽ ജാനമ്മയെ നോക്കാതിരിക്കാനും അവർക്കു നിർവാഹമുണ്ടായിരുന്നില്ല. അവർ വളരെ കുഴങ്ങി. ജാനമ്മയുടെ ആഗമനസമയത്തു വലിയ കടയിലെ ജോലിക്കാർക്കെല്ലാം വലിയ തിരക്കാണു്.

തന്റെ മുഖത്തു നോക്കാൻ കഴിയാതെ എല്ലാവരും ഒഴിയുകയാണെന്നു ജാനമ്മയ്ക്കു നല്ലതിൻവണ്ണം അറിയാമായിരുന്നു. താൻ കടന്നുപോയാലുടൻ എല്ലാവരും തന്നെ നോക്കുന്നുണ്ടെന്നും എല്ലാവരുടെയും കണ്ണുകൾ തന്നെ തുടരുന്നുണ്ടെന്നും ജാനമ്മ മനസ്സിലാക്കി. അവരെല്ലാവരും ഒരേ കാലംതന്നെ ഭീതരും ആകൃഷ്ടരുമായിത്തീർന്നു. ഒരു വലിയ കുറ്റം സമ്മതിച്ചിട്ടു് പിടികൊടുക്കാതെ ആസന്നമുഹൂർത്തത്തിൽ അറസ്റ്റുചെയ്യപ്പെടാനിരിക്കുന്ന ഒരു കുറ്റവാളിയെപ്പോലെയാണു് ജാനമ്മയെ സർവരും കണ്ടതു്.

സുകുമാരന്റെയും ജാനമ്മയുടെയും പരസ്പരസംസർഗ്ഗത്തിന്റെ ആദിദശകളിൽ തന്നെ മററു സുഹൃത്തുക്കളെല്ലാവരും കൈവെടിഞ്ഞിരിക്കുന്നതായി ജാനമ്മയ്ക്കു ദുഃഖമായി തോന്നി. വഴിയിലാകട്ടെ, വീട്ടിലാകട്ടെ, കടയിലാകട്ടെ അവൾക്കു യാതൊരാളും സമാശ്വാസത്തിനില്ലായിരുന്നു. നീലിയമ്മപോലും ക്രൂരശീലയായിരുന്നു. ഒടുവിൽ ആ വൃദ്ധയോടു് ജാനമ്മ നേരിട്ടു പറഞ്ഞു.

"നിങ്ങൾ ഇത്ര വലിയ വിഷാദത്തോടിരിക്കുന്നതെന്താണു്. ചാക്കാലയ്ക്കുപോയിനില്ക്കുന്നതുപോലെമാത്രമേ

എൻറടുത്തു നില്പാൻ കഴിയുകയുമെങ്കിൽ അപ്പറത്തെ ഞാനും പൊയ്ക്കൊണ്ടാൽ മതി നീലിയമ്മേ! കഷ്ടം!"

തൻെറ ചിന്താന്തതകൊണ്ടാണു് ഇപ്രകാരം വിഷാദമൂകയായിരിക്കുന്നതെന്നു ദീനസ്വരത്തിൽ നീലിയമ്മ പറഞ്ഞു. അനന്തരം ദയനീയമായസ്വരത്തിൽ ജാനമ്മ ആ വൃദ്ധയുടെ തുണ ആവശ്യപ്പെട്ടു.

"നിങ്ങളെല്ലാവരുംകൂടി എന്നെ ഭ്രാന്തുപിടിപ്പിക്കല്ലേ. എന്നെ ആത്മഹത്യചെയ്യിക്കല്ലേ. അയ്യോ, എൻെറ നീലിയമ്മ! നിങ്ങളെങ്കിലും എനിക്ക ഒരു കൂട്ടായി നില്ക്കണേ"

നീലിയമ്മ പൊട്ടിക്കരയുകയും മേലാൽ സ്വാമിനിയുടെ ഇഷ്ടതോഴിയായി വർത്തിച്ചുകൊള്ളാമെന്നു പ്രതിജ്ഞ ചെയ്യുകയും ചെയ്തു

ജാനമ്മ:—"ഞാൻ ചെയ്യുന്നതെല്ലാം ശരിയാണെന്നു നിങ്ങളും പറയു"

നീലിയമ്മ:—"അതു പിന്നെ ചോദിക്കാനൊണ്ടോ? ചരിയേതു് തെറേറതെന്നോ ജാനമ്മയേപ്പോലെ വല്ലോർക്കും അറിയാമോ? നിങ്ങളു ചെയ്യുന്നതിനേപ്പററി കമാന്നു് ഒരക്ഷരം മിണ്ടിയിട്ടു ഇത്തമ്പിരാൻെറ രാച്യത്തുജിവിക്കുന്നോർക്കു് ഒരുകാര്യോമില്ല."

ജാനമ്മ:—"എന്നാൽ അതു ശരിയാണെന്നു നിങ്ങളും പറയു."

നീലിയമ്മ:—"അല്ല, അതു ഞാൻ പറഞ്ഞില്യോ. അതങ്ങിനെതന്നെയാണു്."

താൻ സമ്മതിക്കുന്നുവെന്നു നീലിയമ്മ പറഞ്ഞു. എന്നാൽ വേറെ ആരുംതന്നെ അപ്രകാരം പറഞ്ഞില്ല. സതി അതു സമ്മതിക്കുന്നതായി ഭാവിച്ചില്ല. അമ്മയുടെ താല്പര്യങ്ങളെപ്പററി അവൾ അധികമൊന്നും ആരോടും സംസാരിക്കാതെതന്നെ കഴിച്ചുകൂട്ടി. അവൾക്ക അവളുടെ മനോഭിലാഷം സാധിച്ചുകിട്ടി. കഴിയുന്നത്ര വേഗത്തിൽ

അവളും കരുണാകരനുണ്ണിത്താനും സംബന്ധിക്കുന്നതാണു് സതി അവളുടെ വളകളും കമ്മലുകളും അഴിച്ചുപണിയിക്കുകയായിരുന്നു. കുഞ്ഞൻപിള്ളവക്കീൽ വിവാഹത്തോടുകൂടെ നടത്താൻനിശ്ചയിച്ചിരിക്കുന്ന ചില ഭാഗവ്യവസ്ഥകളുടെ നക്കലെഴുതിത്തീർത്തു.

രണ്ടു വിവാഹങ്ങളും വേഗം നടക്കേണ്ടിയിരിക്കുന്നു. സുകുമാരൻ ആനന്ദതുന്ദിലനായി പറഞ്ഞതുപോലെ ഈ മാസം വിവാഹത്തിനു കൊള്ളാവുന്നതുതന്നെയാണു്. അയാൾ മന്ദഹസിച്ചുകൊണ്ടു പറഞ്ഞു:— "ജാനമ്മ മനസ്സുകൊണ്ടുറച്ചുകഴിഞ്ഞിരിക്കുന്ന സ്ഥിതിക്കു ഇനി വച്ചുതാമസിപ്പിച്ചതുകൊണ്ടു എന്തു് പ്രയോജനം?" എന്നാൽ സതിയെ നേരത്തേതന്നെ പറഞ്ഞയയ്ക്കേണ്ടിയിരിക്കുന്നു. അവർ ആ ഭവനത്തിൽനിന്നു മാറി താമസിച്ചെങ്കിലല്ലാതെ താൻ കിനാവുകണ്ടുകൊണ്ടിരിക്കുന്ന പരമാനന്ദത്തിൽ നീന്തിത്തുടിച്ചു ആറാടുവാൻ മാതാവിനു സാധ്യമല്ല.

സാരമില്ലാത്ത ചില വിഷമതകളും അല്പം ചില വിളംബങ്ങളും എല്ലാമുണ്ടായിരുന്നു. ആ കുടുംബത്തിലെ ഒരു അംഗമായിത്തീരുവാൻ പോകുന്ന കരുണാകരനുണ്ണിത്താൻ തുറന്നുപറഞ്ഞതു സുകുമാരന്റെ വിവാഹം ഒരു അപമാനമാണെന്നാണു് മുൻപിലത്തേതിൽനിന്നു അതു് സ്ഥിതിഗതികളെ പാടെ വ്യത്യാസപ്പെടുത്തിയിട്ടുണ്ടെന്നും തന്മൂലം ഭാഗവ്യവസ്ഥയിൽ കുറേക്കൂടി ഗുണം ലഭിക്കുന്ന കാര്യങ്ങളോടു സമീപിക്കേണ്ടതുള്ളതെന്നു് ബന്ധുക്കൾ അഭ്യർത്ഥിച്ചിട്ടുണ്ടെന്നും ഉണ്ണിത്താൻ കുഞ്ഞൻപിള്ള വക്കീലിനോടു പറഞ്ഞു. ജാനമ്മ ഇതിനോടനുകൂലിച്ചില്ലെങ്കിൽ താൻ എല്ലാത്തിലുംനിന്നു പിൻമാറുന്നതിനെ ന്യായീകരിക്കത്തക്കതാണെന്നും അയാൾ വക്കീലിനെ അറിയിച്ചു. ഉണ്ണിത്താന്റെ ഭീഷണത്തെയും തർക്കങ്ങളെയും ഒന്നു വലുതാക്കാൻ കുഞ്ഞൻപിള്ളവക്കീൽ പോയില്ല. തുക കുറേക്കൂടി കുറയ്ക്കേണ്ടതാണെന്നു സുകുമാരൻ ഉപദേശിച്ചതനുസരിച്ചു

അപ്രകാരം ചെയ്യപ്പോയെന്നു വക്കീൽ ഉരിയാടിയതേയില്ല. എന്നാൽ ഉടമ്പടിപ്രകാരം ലഭിക്കുന്നതുതന്നെ വളരെ കൂടുതലാണെന്നു അദ്ദേഹം ഉണ്ണിത്താനോടുപറഞ്ഞു.

ഉണ്ണിത്താൻ.—"അതു ശരി. എന്നാൽ ഇപ്പോൾ കിട്ടിയെങ്കിൽ കിട്ടി. ഇനി വല്ലതും കിട്ടുമെന്നു സതി വിചാരിക്കുന്നതു കോഴിക്കു മുലവരുമെന്നു വിചാരിച്ചിരിക്കുന്നതുപോലെയാണു്."

വക്കീൽ:—"അതു ശരിയായിരിക്കും ഭാവിയേപ്പററി മനോരാജ്യം കാണാതിരിക്കുന്നതിൽ നിങ്ങൾ ബുദ്ധിമാനായിരിക്കാം. എന്നാൽ ഞാൻ ഇപ്പോഴത്തെ കാൎയ്യം മാത്രമേ പറയുന്നുള്ളു. എന്റെ കക്ഷി നിശ്ചയിച്ചിരിക്കുന്ന തുക വലുതായാലും ചെറുതായാലും ഒന്നുകിൽ നിങ്ങൾ സ്വീകരിക്കണം അല്ലെങ്കിൽ നിരാകരിക്കണം."

കരുണാകരനുണ്ണിത്താൻ വക്കീലിന്റെ ഒരു കാൻവാസ് കസേരയിൽ മലൎന്നുകിടന്നു് സ്വീകരിച്ചുകൊള്ളാമെന്നു പറഞ്ഞു.

ഇക്കാലങ്ങളിൽ മറേറ വരനും കുഞ്ഞൻപിള്ളവക്കീലിനെ മുറയ്ക്കു സന്ദൎശിച്ചുകൊണ്ടിരുന്നു. ശ്രീവിലാസംസ്ഥാനത്തിന്റെ പങ്കാളിയായിത്തീരുന്ന വ്യവസ്ഥയേപ്പററി സംസാരിക്കുന്നതിനും സതിക്കു തള്ളുന്നഭാഗം അധികമായിപ്പോകാതിരിക്കണമെന്നു നിർബ്ബന്ധിക്കുന്നതിനും ആണു് സുകുമാരൻ അസംഖ്യം പ്രാവശ്യം വക്കീലാഫീസിൽ വന്നതു്. വിവാഹത്തോടുകൂടി നടത്തുന്ന പ്രസ്തുത ഉടമ്പടി അഴിച്ചുചെയ്യാൻ ഒരിക്കലും സാധിക്കുന്നതല്ലെന്നു അയാൾ വക്കീലിനെ അനുസ്മരിപ്പിച്ചു. അതിനകത്തു എന്തെങ്കിലും ഉൾപ്പെടുത്തിപ്പോയാൽ പിന്നീടു് അതിനെ എടുത്തുകളയുവാൻ സാധിക്കയില്ല. കൈവിട്ടുപോയതു പിന്നെ തിരിച്ചുവരുമെന്നു ഒരിക്കലും വിചാരിക്കേണ്ട. ജാനമ്മയുടെ സ്ഥിതിയിലുള്ള ഒരാൾ തന്മൂലം അല്പമെല്ലാം കരുതി പ്രവൎത്തിക്കേണ്ട

താണു്. അവരുടെ ഇപ്പോൾ പണമുണ്ടു്; എന്നാൽ എന്നും ആ പണം കയ്യിലിരിക്കുമെന്നില്ല. ആവുന്നതിൽ കൂടുതൽ ജനമമ്മ ഭാഗത്തിൽ കൊടുത്തുകൂടാ; കരുതൽധനമായി ഒരു സംഖ്യ മാററിവച്ചേക്കാത്തതും കടത്തരമാണു്.

എന്നാൽ തിരുവനന്തപുരത്തിനു പോകുന്നതിനുമുൻപായി സുകുമാരൻ കുഞ്ഞൻപിള്ളവക്കീലിനെ സന്ദർശിച്ചു. അപ്പോൾ സതിയുടെ ഭാഗക്കാര്യത്തിൽനിന്നു് വഴുതിമാറി തൻെറ കാര്യത്തിൽ എന്തു വ്യവസ്ഥയാണു ചെയ്യിരിക്കുന്നതെന്നു് സൂത്രത്തിൽ അവ്യക്തമായി വക്കീലിനോടു് സുകുമാരൻ ചോദിച്ചു; സ്ഥിരമായുള്ള എന്തെങ്കിലും ഒരു ഭാഗം അയാൾക്കു നൽകുന്നതിനുദ്ദേശിച്ചിട്ടുണ്ടോ?

വക്കീൽ:—"നിശ്ചയമായിട്ടും ഉണ്ടു്. നിങ്ങൾ ഒരു പാകു കച്ചവടക്കാരനാണു്."

അതറിയാമായിരുന്നു. എങ്കിലും സുകുമാരനറിയേണ്ടതു മററുദ്ദേശങ്ങൾ വല്ലതുമുണ്ടോ എന്നു മാത്രമാണു്.

സുകുമാരൻ:—(പ്രീതനായി) "ഞാൻ വെറുതെ ചോദിച്ചുവെന്നേ ഉള്ളൂ. എൻെറ കാര്യമെല്ലാം ഞാൻ വക്കീലിനെ ഏല്പിച്ചിരിക്കുന്നു. നിങ്ങളിൽ എനിക്കു വലിയ വിശ്വാസമാണു്."

വക്കീൽ:—(ശുഷ്കസ്വരത്തിൽ)"വളരെ നന്ദിയുണ്ടു്."

സുകുമാരൻ:—"ഇങ്ങനെയുള്ള വ്യവസ്ഥകളെല്ലാം ഇപ്പോൾ വിവാഹങ്ങളിൽ സർവ്വസാധാരണമാണു്. അതുകൊണ്ടു് എൻെറ വിവാഹം സംബന്ധിച്ചും ഉണ്ടായിരിക്കുമെന്നു ഞാൻ ഊഹിച്ചതാണു്"

വക്കീൽ:—"നിങ്ങളുടെ വിവാഹത്തിലോ? അതിൽ സർവ്വസാധാരണമായി ഒരു വസ്തുവില്ല. എങ്കിലും ആ ആളുകളെല്ലാം ബാധിക്കും."

സുകുമാരൻ:—"ആങ്ഹാ അങ്ങിനെയാണോ പറയുന്നതു്? അപ്പോൾ മിതമായ ചില വ്യവസ്ഥകൾ മതിയെന്നായിരിക്കും നിങ്ങളുടെ അഭിപ്രായം"

വക്കീൽ:—"കേട്ടോ, അതുമതി. ജാനമ്മ അവരുടെ ഭാഗത്തിൽ പകുതി നിങ്ങൾക്കു തരും. ആ മഹതി വളരെ സൗജന്യമായി—വളരെ ഉദാരമായി—മുൻപൊരിക്കലുമുണ്ടായിട്ടില്ലാത്തവണ്ണം ഉദാരമായി നിങ്ങളോടു ചെയ്യുന്നതാണിതു്."

സുകുമാരൻ—"അതേയതേ. എനിക്കറിയാം."

വക്കീൽ: "അതുകൊണ്ടു് ആ സ്ത്രീക്കുവേണ്ടി നിങ്ങൾ അല്പം സൌജന്യമോ ഔദാര്യമോ വല്ലതും കാട്ടിയാൽ അതൊരുമാതിരി ഭംഗിയായിരിക്കും......അതാണു് ഫലാർത്ഥത്തിൽ വേണ്ടതു്."

സുകുമാരൻ ചിരിച്ചു, തോളുകൾ ചുളിച്ചു.

"അതുകൊള്ളാം" വക്കീൽ നല്ല ഭേഷായി പറഞ്ഞു. "ഓ—എന്താണു് പറഞ്ഞതിന്റെ സാരമെന്നു് എനിക്കു് മനസ്സിലായി. ഞാൻ ഇതേപ്പറ്റി അഭിപ്രായം യാതൊന്നും പറയരുതെന്നാണു് നിങ്ങൾ സൂചിപ്പിക്കുന്നതെന്നു തോന്നുന്നു." "അങ്ങിനെതന്നെ" എന്നുള്ള അർത്ഥത്തിൽ "ഛേയ് ഒരിക്കലുമില്ല" എന്നു് കുഞ്ഞൻപിള്ള വക്കീൽ പറഞ്ഞു. സുകുമാരൻ സർവ്വം ഇപ്രകാരം ഭംഗിയായി അവസാനിപ്പിച്ചു.

"എന്റെ ഊഹം ജാനമ്മയ്ക്കുതന്നെ അതാണു് ആഗ്രഹമെന്നായിരുന്നു. എന്നാൽ ഇതേപ്പറ്റി ഒരക്ഷരമെങ്കിലും ഞാൻ അവരോടു പറഞ്ഞിട്ടില്ല........ജാനമ്മയോടു് ഞാൻ ഇങ്ങനെ പറഞ്ഞെന്നും മറ്റും വക്കീൽ പറയാൻ പോകണ്ട......എന്നാൽ വന്ദനം"

ഈ കാലത്തു സതി എന്തുചെയ്യുകയായിരുന്നു? അവൾ കവണിയും, പുടവയും, പട്ടുതുണികളും, ആഭരണങ്ങളും മറ്റും വാങ്ങുകയാണു്. എന്തെല്ലാം വേണോ അതെല്ലാം വാങ്ങിക്കൊള്ളണമെന്നാണു് ജാനമ്മ പറഞ്ഞിരിക്കുന്നതു്. വിലയേപ്പറ്റി യാതൊന്നും ഗണ്യമാക്കേണ്ടതില്ല. ശ്രീവിലാസം സ്റ്റോറിൽതന്നെ എല്ലാത്തരം തുണികളുമുണ്ടാ

യിരുന്നിട്ടും സതി തിരുവനന്തപുരത്തുവരെ പോയി. തന്റെ കാര്യം താൻനോക്കണമെന്നുള്ള അത്ഥത്തിൽ എത്രകണിശമായിട്ടാണു് സതി അവളുടെ പ്രവൃത്തികളെല്ലാം ചെയ്യുന്നതെന്നു കണ്ടറിയണം. ജാനമ്മയുടെ ഉപദേശമൊന്നും സതിക്കു ആവശ്യമില്ല. അവൾക്കു അവളുടെ കാര്യമെന്തെന്നു നല്ലതിൻവണ്ണം അറിയാം. കണ്ണിൽനിന്നൊഴുകിയ ആ നേത്ര ജലധാര വററുകയും മാതൃപരിണയവാത്തയാകുന്ന ഭയങ്കരമായ ബാംബേറു് സംഭവിക്കയും ചെയ്തുകഴിഞ്ഞതോടുകൂടി ഉരുകിദ്രവിച്ചിരുന്ന സതി വീണ്ടും തണുത്തു കട്ടിയായി. യാതൊന്നിനും അവളെ മൃദുവാക്കാൻ കഴിഞ്ഞില്ല.

സുമംഗലപുരം പട്ടണത്തിൽനിന്നു് അല്പം അകലെ കുറേ നിലങ്ങളോടുചേർന്നുള്ള പുരയിടവും ഒരു നല്ല പുതിയ കെട്ടിടവും കരുണാകരനുണ്ണിത്താൻ വാങ്ങാൻ ഏപ്പാടുചെയ്തിരിക്കുന്നുവെന്നു് ശാന്തസ്വരത്തിൽ സതി പ്രസ്താവിച്ചു. എന്നാൽ അവിടം കാണാനതിനു ജാനമ്മയെ അവർ ക്ഷണിച്ചില്ല; കെട്ടിടം കാണണോ എന്നു ചോദിക്കയെങ്കിലും ചെയ്തില്ല.

തന്റെ ഭാഗത്തിൽ ഭാവിഭത്താവിനു് പറഞ്ഞിരിക്കുന്ന ജീവനാംശം യാതൊരു 'വിശേഷാൽ കരാറു'കൊണ്ടും പങ്കിലമാക്കരുതെന്നു ഭത്താവോടുചേന്നു സതി നിർബ്ബന്ധിച്ചു നിർബ്ബന്ധിച്ചു കുഞ്ഞൻപിള്ള വക്കീലിനെ വളരെ മുഷിപ്പിച്ചു. സതിയെ സംഭാവ്യമായ ആപത്തുകളിൽനിന്നു് രക്ഷിക്കണമെന്നു വക്കീൽ സ്വാഭാവികമായി ആഗ്രഹിച്ചുപോയതാണു്. അതിനു് വക്കീലിനെ പിൻതാങ്ങുന്നതിനു പകരം കരുണാകരനുണ്ണിത്താനിൽ അന്ധമായ വിശ്വാസം പ്രദർശിപ്പിച്ചു അയാളെ പ്രശംസിക്കുന്നതിനുള്ള ആഗ്രഹം സതി മൂഢമായി പുറത്തുപറഞ്ഞു "സതി പറയുന്നതുപോലെതന്നെ ചെയ്തുകൊടുക്കണം വക്കീലേ" എന്നു ജാനമ്മ പറഞ്ഞു. കുഞ്ഞൻപിള്ളവക്കീൽ കീഴടങ്ങേണ്ടതായി വന്നു.

ദിവസങ്ങൾ ഓടിപ്പോയി. മഴക്കാലം തുടങ്ങാൻ പോകുന്നലക്ഷണങ്ങളെല്ലാമുണ്ടു്. വൃക്ഷലതാദികളിലെ ഇലകൾക്കെല്ലാം ഒരു ചൈതന്യം ലഭിച്ചു. ചൂടുകുറഞ്ഞ കാററു ശ്രീവിലാസംസ്റ്റോറിന്റെ പരിസരങ്ങളിലെല്ലാം സഞ്ചരിച്ചു. അടുത്തൊരുദിവസം ഉദയംചെയ്യുന്ന ഭാസ്കരദേവൻ സതിയുടെ വിവാഹമഹോത്സവത്തെ തൃക്കൺപാർക്കുന്നതാണു്.

സതിയുടെ വിവാഹം നടന്നു. ജാനമ്മ വികാരപ്രചുരയായി അതു നടത്തുകയും ചെയ്തു. ഒരുദിവസം ഉച്ചതിരിഞ്ഞു നീലിയമ്മ സതിയുടെ മുറിക്കുള്ളിലേക്കു ഒരുപെട്ടി കൊണ്ടുപോകുന്നതു കണ്ടു. പെട്ടിയുടെ മീതെ "ലോനപ്പൻ ആൻഡു് ബ്രദേഴ്സ്" എന്നു് എഴുതിയിരിക്കുന്നു. അതു കണ്ടപ്പോൾ ജാനമ്മയുടെ ഹൃദയത്തിൽ കഠാരി കുത്തിയിറക്കുന്ന ഒരു തീവ്രയാതനയാണു് അനുഭവപ്പെട്ടതു്. സതി ചിലപ്പോൾ റോഡിനപ്പുറത്തുള്ള ലോനപ്പന്റെ കടയിൽനിന്നു് സാമാനം വരുത്താറുണ്ടു്.

ഒരുദിവസം ചാരനിറമായ പ്രഭാതത്തിൽ സതി അമ്മയോടു യാത്രചോദിച്ചു മകളുടെ മൂർദ്ധാവിൽ ജാനമ്മ ഒന്നു ചുംബിച്ചു. "അമ്മേ, അമ്മയ്ക്കു സുഖമായിരിക്കും." ഇതാണു് സതി വേർപെടുന്ന അവസരത്തിൽ അവസാനമായി പറഞ്ഞ വാക്കുകൾ.

അടുത്ത ക്ഷേത്രത്തിൽ ശംഖനാദംമുഴങ്ങി അരയാലിന്റെ അഗ്രശാഖകളിൽനിന്നു് ചില വവ്വാലുകൾ പറന്നു തിരിഞ്ഞിട്ടു വീണ്ടും വന്നു തൂങ്ങിക്കിടന്നു കരഞ്ഞു വൃക്ഷശാഖകളെ ആട്ടിച്ചുതുള്ളിക്കുന്ന കാററു് ശ്രീവിലാസംഭവനത്തിനുള്ളിലും അടിച്ചുകയറി. അതോടുകൂടി സതി മാതാവിന്റെ ജീവിതത്തിൽനിന്നു് പറിഞ്ഞു കാമുകന്റെ പരമാനന്ദപ്രദമായ മോരന്തരാളത്തിൽ പറന്നുപററി.

ദിനങ്ങൾ മദോന്മത്തമായ ഭ്രമണത്തോടുകൂടി ചാഞ്ചാടിപ്പോയി ജാനമ്മ ചുടുകിനാവിൽ മുഴുകി. ഭർത്താവാ

കാൻ പോകുന്നപുരുഷനെ ഒഴിച്ച് ബാഹ്യലോകത്തിലുള്ള മറെറാന്നുംതന്നെ അവൾക്കു ചിന്താവിഷയമായില്ല.

സുകുമാരൻ തിരുവനന്തപുരത്തായിരുന്നു താമസം. അവിടെ ജാനമ്മയുടെ സ്ഥിതിക്കനുസരണമായി താമസിക്കുന്നതിന്ന് അയാൾക്ക് ആവശ്യംപോലെ പണം കൊടുത്തിരുന്നു. വിവാഹത്തിനുമാത്രമാണ് അയാൾ സുമംഗലപുരത്തേക്കു വേണ്ട ആളുകളോടുകൂടിവരുന്നതു്. എന്നാൽ അതിനിടയ്ക്കു പലപ്രാവശ്യം നീലിയമ്മയോടുകൂടി ജാനമ്മ തിരുവനന്തപുരത്തുപോയി മടങ്ങിയിട്ടുണ്ട്. അവിടെനിന്ന് പല സാമാനങ്ങൾ വാങ്ങുകയും അതിനുശേഷം സുകുമാരന്റെ വസതിയിൽച്ചെന്നു ദീർഘനേരം സ്വൈരസല്ലാപം ചെയ്തിട്ട് തിരിച്ചുപോരുകയും ചെയ്യുകയാണ് പതിവു്.

പ്രഥമദർശനത്തിൽ സുകുമാരൻ തിരുവനന്തപുരത്തു താൻകണ്ട ഇതരപുരുഷന്മാരെ അപേക്ഷിച്ചു അതീവ മനോഹരനാണെന്നു ജാനമ്മയ്ക്കു തോന്നി. അതിനപ്പുറം അയാളെപ്പററിയുള്ള പരിജ്ഞാനമെല്ലാം അസ്പഷ്ടമായിരുന്നു. ജാനമ്മയ്ക്കു മറെറാന്നുംതന്നെ കാണുവാൻ കഴിഞ്ഞില്ല. പ്രകാശവും ശബ്ദവും കലർന്നു; ഭൂതവും വർത്തമാനവും മിശ്രിതമായി; അങ്ങിനെയുണ്ടായ പശ്ചാത്തലത്തിന്റെ മുന്നിൽ സുകുമാരൻ ജാജ്ജ്വല്യമാനനായി സ്ഫുടീഭവിച്ചു. തന്നെ പ്രാണേശ്വരന്റെ നികടത്തിലെത്തിച്ച തീവണ്ടിയുടെ കുഴൽവിളി ജാനമ്മ കേട്ടു. തിരുവനന്തപുരത്തെ കോലാഹലശബ്ദങ്ങളെല്ലാം അവളുടെ കർണ്ണപുടങ്ങൾക്കു ഗോചരീഭവിച്ചു. എന്നാൽ ഈ ലോകത്തിലുള്ള സർവ്വസാധനങ്ങളിൽവച്ച് ഏററവും വ്യക്തമായി ജാനമ്മ കണ്ടതു സുകുമാരനെയായിരുന്നു. മഹനീയമായ ആ സ്പഷ്ടത— അയാൾ ധരിച്ചിരുന്ന മൃദുവസ്ത്രത്തിന്റെ ഓരോ ഞൊറിവും, പരിമളം പരത്തുന്ന കോതിമിനുക്കിയ അയാളുടെ ഓരോ തലമുടിയും കാർഷ്ണ്യലേശംപോലെയുള്ള ചെറു മേൽമീശയിലെ ഓരോ രോമവും കൃഷ്ണമണികൾ ഒഴുകിയോടുന്ന നേ-

ന്താന്തങ്ങളിലെ പാടലവർണ്ണവും അവൾ തെളിഞ്ഞുകണ്ടു. ആ നേത്രങ്ങളിൽനിന്ന് ഒരുനിമിഷത്തിൽ ആഗ്നേയാസ്ത്രങ്ങൾ അനവധി വിട്ടുവാൻ സാദ്ധ്യമാണെന്നും എരിച്ചിലോടുകൂടിയ ഒരു വ്യഥ ആ തീക്ഷ്ണസായകങ്ങൾ ഹൃദയാന്തർഭാഗത്തു സഞ്ജാതമാക്കുമെന്നും അടുത്ത നിമിഷത്തിൽ ആ നയനങ്ങളിൽനിന്നുതന്നെ ഹർഷോന്മത്തതയിൽവിലയിപ്പിക്കുന്ന ശീതളമായ സാത്വികസംവാഹകകിരണങ്ങൾ പ്രസരിക്കുമെന്നും ജാനമ്മയ്ക്കു അനുഭവമായിരുന്നു.

സുകുമാരൻ്റെ ഇഴുകിടെയുള്ള നോട്ടങ്ങൾ ജാനമ്മയെ മൃദുവായി തലോടുന്നതും സമാശ്വസിപ്പിക്കുന്നതും പ്രശമനം ചെയ്യുന്നതും ആനന്ദിപ്പിക്കുന്നതുമായിരുന്നു.

കാപ്പി കുടിച്ചുകൊണ്ടിരിക്കെ ജാനമ്മയ്ക്കു ഒരു വസ്തു ഭക്ഷിക്കുവാൻ സാധിച്ചില്ല. യൌവനത്തിൻ്റെ ഉജ്ജ്വലതയോടുകൂടി സുകുമാരൻ കാപ്പിയും പലഹാരവും കഴിക്കുന്നതു നോക്കിക്കൊണ്ടു ജാനമ്മ ഇരുന്നു. അനന്തരം അവർ സ്വനഗ്രാഹിയിൽനിന്ന് കുറെ അഭിനവഗാനങ്ങൾ കേട്ടു. പ്രേമലഹരികൊണ്ടു ബാഹ്യവിലാസിയായിത്തീർന്ന സുകുമാരൻ ജാനമ്മയെ "എൻ്റെ ജാന്തു" "കൊച്ചുപെണ്ണേ" "എടീ അപ്സരസ്സേ" എന്നെല്ലാം വിളിച്ചു. ഇപ്രകാരം സുകുമാരൻ വിളിക്കുന്ന ഓരോ നിമിഷത്തിലും വാചാമഗോചരവും സർവ്വാംഗവ്യാപകവുമായ ഒരു അത്യാനന്ദം അവളിൽ കുളിരുകോരിയിട്ടു.

"ആട്ടെ, ജാന്തു, ഞാൻ തൈപ്പിച്ച പുതിയ ഉടുപ്പിനെപ്പററി എന്തു പറയുന്നു. ഞാൻ അതിട്ടിട്ട് ഭംഗിയായിരിക്കുന്നില്ലേ? കൊള്ളാം, ഈ കൊച്ചുപെണ്ണിനു എൻ്റെ അടുത്തു വന്നിരിക്കുവാൻ നാണമില്ലല്ലോ........സുമംഗലപുരത്തു വിശേഷമെന്തുണ്ടു? എന്നെപ്പററി ആളുകൾ, എന്തെല്ലാം പറയുന്നു?"

കുറേക്കഴിഞ്ഞു അയാൾ ഇങ്ങിനെ പറഞ്ഞു:

"അയ്യോ! ഞാൻ ഒരു കാര്യം മറന്നുപോയല്ലോ. ഇന്നലെ മുണ്ടുവയ്ക്കാൻ ഒരു തുകൽപ്പെട്ടി സമ്മാനമായി കൊടുത്തയച്ചതിനു എന്റെ അപ്സരസ്സിനു ഞാൻ കൃതജ്ഞതപറഞ്ഞില്ല. ഹാ! അതു ഒരു രാജാവു് ഉപയോഗിക്കേണ്ട പെട്ടിയാണു്. (അനന്തരം സന്തുഷ്ടനായി ചിരിച്ചുകൊണ്ടു) ജാന്തു, ഒരുകാര്യം സൂക്ഷിച്ചോളണേ; നീ എന്നെ വഷളാക്കാനാണു് ഇതൊക്കെ ചെയ്യുന്നതു്."

അങ്ങിനെയിരിക്കവേ ചിലപ്പോൾ ജാനമ്മയുടെ കരതലത്തെ യാദൃച്ഛികമായിട്ടെന്നപോലെ ഗ്രഹിച്ചു പ്രേമത്തോടുകൂടി സുകുമാരൻ ഞെക്കാറുണ്ടായിരുന്നു.

വൈകുന്നേരം അവർ രണ്ടുപേരും നീലിയമ്മയോടുകൂടി സവാരിക്കിറങ്ങി. ഡ്രൈവർക്കും മററും പണംകൊടുക്കുന്നതിൽ സുകുമാരൻ അശേഷം പിശുക്കു കാട്ടിയില്ല. കൈമടക്കുകൊടുക്കുന്നതിൽ സുപ്രസിദ്ധയായിരുന്ന ജാനമ്മ അതുകണ്ടു് സന്തോഷിച്ചു. എന്തെങ്കിലും കടയിൽ കയറുവാൻ തുടങ്ങുമ്പോൾ ജാനമ്മ സ്വന്തം മണിപേഴ്സ് സുകുമാരനെ ഏല്പിക്കുമായിരുന്നു. ഇഷ്ടപ്പെട്ട സാമാനങ്ങൾ വാങ്ങിയിട്ടു അവർ കടയിൽനിന്നിറങ്ങുമ്പോൾ സുകുമാരൻ പഴ്സു തിരിച്ചു കൊടുക്കുകയും ചെയ്യും. തിരുവനന്തപുരത്തുള്ള ചില വാണിജ്യശാലകളിൽ കയറി വിവാഹാവസരത്തിൽ ഉപയോഗിക്കുന്നതിനു ജാനമ്മ വസ്ത്രഭൂഷാദികൾ വാങ്ങി. അവൾ വെറും മുഗ്ദ്ധനായികയായി കാണപ്പെട്ടു. നല്ല സാമാനങ്ങൾ തരണേയെന്നു അവൾ കച്ചവടക്കാരോടു വിശ്വസിച്ചു അഭ്യർത്ഥിച്ചു. ജാനമ്മയ്ക്കു വെറും ഭംഗിയുള്ളസാധനങ്ങളല്ല വേണ്ടതു്. പ്രത്യുത, ധരിച്ചുകണ്ടാൽ ഭംഗിയുള്ള സാധനങ്ങളാണു് ആവശ്യം.

പരമാർത്ഥം പറയുന്നപക്ഷം ജാനമ്മയുടെ വ്യാപാരസാമർത്ഥ്യങ്ങളെല്ലാം തല്ക്കാലത്തേക്കു എവിടെയോ അന്തർദ്ധാനംചെയ്തു. ശക്തിയേറിയ ഇച്ഛയും ശീഘ്രമായ അന്തർവീക്ഷണവും ഗ്രഹണപാടവവും എല്ലാം എങ്ങിനെയോ

അസ്തമിച്ചു. ദീർഘകാലത്തെ പരിചയമെല്ലാം തേഞ്ഞു മാഞ്ഞുവെന്നുതന്നെ പറയാം. ജാനമ്മ വീണ്ടും ലോകപരിചയമൊട്ടുമില്ലാത്ത ഒരു ബാലികയായിത്തീൎന്നു. ബാലികാസഹജമായ കാതരതയും ഭാഗ്യസ്വപ്നങ്ങളും ഭാവിഭീതികളും എല്ലാം അവളിൽ ഒരുപ്രാവശ്യംകൂടി പ്രത്യക്ഷപ്പെട്ടു. ഒരു പ്രൌഢയിൽ മുഗ്ദ്ധയുടെ ഹൃദയം വല്ലാതെ തുടിച്ചു കൊണ്ടിരുന്നുവെന്നുതന്നെ പറയാം.

അദ്ദേഹത്തെ എൻെറ ഒഢ്യാണത്തിന്മേൽ കെട്ടിക്കൊണ്ടു എപ്പോഴും നടക്കാമെന്നു വിചാരിക്കുന്ന ഒരു മറയി അല്ല ഞാനെന്നു നീലിയമ്മയ്ക്കു അറിയാമല്ലോ?

എന്നിങ്ങനെ തിരികെ സുമംഗലപുരത്തേക്കു പോരുവാൻ തീവണ്ടിയിൽ കയറി ഇരുന്നപ്പോൾ ജാനമ്മ വൃദ്ധതോഴിയോടു പതുക്കെ പറഞ്ഞു. അവരുടെ മുറിയിൽ വേറെ ആരും ഉണ്ടായിരുന്നില്ല. തിരുവനന്തപുരത്തുനിന്നു വാങ്ങിയ സാധനങ്ങൾകൊണ്ടു ആ മുറിമുഴുവൻ നിറഞ്ഞിരുന്നു. ജാനമ്മ തുടൎന്നു:—"പുരുഷന്മാൎക്കു അവരുടെ പൌരുഷ്യതപാവ്യം സ്വാതന്ത്ര്യവും അനുവദിക്കേണ്ടതാണു്"

നീലിയമ്മ:—"അതേ, ജാനമ്മേ! സംബന്ധംചെയ്യാത്ത ആണുങ്ങൾക്കു്. എന്നാൽ സംബന്ധംചെയ്ത ആണുങ്ങൾക്കു് അതെല്ലാം സമ്മതിച്ചുകൊടുക്കുന്നതു കൊള്ളാമോ എന്നു എനിക്കറിഞ്ഞുകൂടാ."

ജാനമ്മ: ആണുങ്ങളെ വീട്ടിൽതന്നെ വച്ചേക്കാനൊക്കുല്ല. ഇനി വീടു് എത്രമാത്രം സുഖപ്രദമാക്കിയാലും ശരി, നിശ്ചയമായും ഒക്കുല്ല. പല നല്ല വിവാഹങ്ങളും ഭാൎയ്യമാരുടെ കഥയില്ലാത്ത സ്വഭാവംകൊണ്ടു് കഷ്ടസ്ഥിതിയിലായിട്ടുണ്ടു്. അല്ല, എങ്കിലും ഒരു ഭൎത്താവു എപ്പോഴും ഒരുത്തിയുടെ അടുത്തു കൂട്ടിരിക്കണമെന്നു വിചാരിക്കുന്നതു കൊള്ളാമോ? ഞാൻ ആ അബദ്ധം വരുത്തുകയില്ല.

നീലിയമ്മ 'ഇല്ല ജാനമ്മേ! ഇല്ല. പിന്നെ ജാനമ്മയ്ക്കു്
ഇതു് ആദ്യത്തേതും മററുമല്ലല്ലോ.'

യഥാർത്ഥത്തിൽ ജാനമ്മയുടെ ആദ്യത്തെ വിവാഹം ഇതാണെന്നുവേണം പറയേണ്ടതു്. പരേതനായ ഭർത്താവിനെയും അയാളുടെ പ്രേമശൂന്യമായ വിവാഹത്തെയും ഓർത്തു അവൾ കണ്ണു ചിമ്മി. ജാനമ്മ ധൃതിയിൽ ഇങ്ങനെ പറഞ്ഞു:

'ശകലം നയം മതി—വിശേഷിച്ചും ആദ്യകാലങ്ങളിൽ—ഒരു ഭാര്യയ്ക്കു ശകലം നയം വേണം.'

നീലിയമ്മ "ജാനമ്മ! ജാനമ്മ എല്ലാം ശരിയായിത്തന്നെ
നടത്തും ഹല്ലേ, കൊള്ളാം. ഇത്ര ലോകപരിചയം
വേറെവല്ലോർക്കുമുണ്ടോ?

എന്നാൽ ജാനമ്മയുടെ ലോകപരിചയം പമ്പകടന്നിരുന്നു. അതു വീണ്ടും ലഭിക്കണമെന്നു അവൾ ആഗ്രഹിച്ചുമില്ല. ചിലപ്പോൾ ജാനമ്മ യുക്തിയുക്തമായും വിശദമായും ചിന്തിച്ചു. അടുത്തനിമിഷത്തിൽ സംശയവും ഭയവും അവളെ അസ്വസ്ഥപ്പെടുത്തി. രാത്രികാലങ്ങളിൽ ജാനമ്മയുടെ ഹൃദയത്തിൽ ഭയം സംക്രമിക്കാറുണ്ടായിരുന്നു. അതോടുകൂടി വാർമഴവില്ലിന്റെ വർണ്ണത്തിലുള്ള സ്വപ്നങ്ങൾ പൊട്ടിത്തകരുകയും അനേകം ചീപ്പുമേഘഖണ്ഡങ്ങളായി പരിണമിക്കുന്ന അവ ക്രമേണ നിഷ്പ്രഭങ്ങളായിത്തീരുകയും ചെയ്യും. അപ്പോൾ കല്ലുപോലെയുള്ള കടുത്ത യാഥാർത്ഥ്യങ്ങളെ നോക്കി മിഴിക്കുകയാണു് ജാനമ്മ ചെയ്യുന്നതു്. ഈ സംഗതി ഘോരംതന്നെയാണു്. ഇതിൽ സ്ഥിരമായ സുഖത്തിനുവേണ്ടി ആശിക്കുവാൻ യാതൊരു വഴിയും കാണുന്നില്ല. ഒരു വിവാഹം ചെയ്യത്തക്കവണ്ണം തനിക്കു അത്ര പ്രായക്കൂടുതലോ കുറവോ ഇല്ലെന്നു ഭയങ്കരമായ വൈശദ്യത്തോടുകൂടി ജാനമ്മ വിചാരിച്ചു. ഇതു ഒന്നുകിൽ യഥാർത്ഥമായ ഒരു വിവാഹമായിരിക്കും; അല്ലെങ്കിൽ ശോകപര്യാകുലമായ ഒരു പരാജയമായിരിക്കും; രണ്ടിലൊന്നു നിശ്ചയംതന്നെ. വികാരശക്തിയും പ്രേമപ്രവാഹവും അവളിൽ

വററിപ്പോയിട്ടില്ലെന്നു സുകുമാരൻ പറഞ്ഞു വിശ്വസിപ്പിച്ചു. വളരെനേരംകൊണ്ടു ജാനമ്മയിൽ ഇല്ലാതിരുന്ന ഒരു സംമോഹനശക്തിയെ താൻ ഉണ്ടാക്കിത്തീൎക്കുന്നതാണെന്നു സുകുമാരൻ പറഞ്ഞു അവരം സുകുമാരൻെറ താരുണ്യലഹരിയനുഭവിച്ചു പുനരുജ്ജീവനം ചെയ്തുകൊള്ളും.

അന്ധകാരപരിപൂൎണ്ണമായ തണുത്ത രാത്രിയിൽ കിനാവുമായവേ ജാനമ്മയിൽ ഭയം വ്യാപിച്ചു ഇയ്യിടെ നടന്ന മകളുടെ വിവാഹരംഗത്തിലെ ശബ്ദങ്ങരം അവളുടെ ശ്രുതിപുടങ്ങളിൽ മുഴങ്ങി. വിവാഹം പ്രകൃതിനിയമങ്ങരംക്കു അനുസരിച്ചല്ലെങ്കിൽ പരിപാവനവും ദിവ്യവുമായ ആ ലോകത്തിലേക്കു പ്രവേശിക്കുന്നതു നിഷിദ്ധമാണു്. വിവാഹത്തിൻെറ പരമോദ്ദേശ്യമെന്തെന്നു് ഋഷികരം പറഞ്ഞിട്ടുള്ള ധൎമ്മവാക്യങ്ങളെ ആരാഞ്ഞു നോക്കട്ടെ. അതു കാമപൂരണത്തിനല്ല. അതു സന്താനോൽപാദനത്തിനും ധർമ്മാനുഷ്ഠാനങ്ങരംക്കുംതന്നെയാണു്. അഗ്നിസാക്ഷികമായി ചെയ്യുന്ന പരിണയാവസരത്തിൽ വധൂവരന്മാർ എന്തു പറയുന്നു? അതും മറെറാന്നുമല്ല.

ഇങ്ങിനെയെല്ലാമാണെങ്കിലും അസ്വസ്ഥമായ രാത്രികരം കഴിഞ്ഞെത്തുന്ന ദിനവേള ജാനമ്മയുടെ മോഹസ്വപ്നത്തെ ആവൎത്തിച്ചു. നീലിയമ്മ സൎവ്വദാ അവളുടെ തുണയുണ്ടെന്നു പ്രതിജ്ഞചെയ്തു. ആ പ്രതിജ്ഞയെ വൃദ്ധശുശ്രൂഷ്ക്കാന്തിയോടുകൂടി നിറവേററാതിരുന്നില്ല. നീലിയമ്മ ജാനമ്മയ്ക്കു പ്രിയവും ഹിതവുമായ ഉപദേശംനൽകി. ചിലപ്പോരം ജാനമ്മയെ ഊൎജ്ജസ്വലയാക്കിത്തീൎക്കുമെന്നു വിചാരിച്ചു നൽകുന്ന ഉപദേശങ്ങരം അവളെ ഖേദിപ്പിച്ചു. സാന്ത്വനങ്ങളും പ്രോത്സാഹനങ്ങളും നൽകുവാൻ സാധിക്കാത്ത അവസരങ്ങളിലും നീലിയമ്മയ്ക്കു് യജമാനത്തിയോടു നിസ്സീമമായ സഹതാപമുണ്ടായിരുന്നു. ഏറെക്കാലമായി ഒരു കന്യകയായി വാൎദ്ധക്യദശ കഴിച്ചുകൂട്ടിവരുന്ന നീലിയമ്മ വിവാഹജീവിതത്തിലെ നിഗൂഢതകളെപ്പററി

വിസ്രംഭസംഭാഷണംചെയ്തു. ജാനമ്മ ഒരുങ്ങിയാൽ നന്നായിരിക്കുമോ എന്നുള്ള രഹസ്യത്തെസംബന്ധിച്ചു ചില്ലറ ഹൃദയശല്യങ്ങളെല്ലാമുണ്ടായിരുന്നു. എന്നാൽ താഴെക്കാണുംപ്രകാരം പറഞ്ഞു നീലിയമ്മ അതിനെ നിസ്സാരമാക്കിത്തീർത്തു.

നീലിയമ്മ:—"അശ്ശേ! ചുമ്മാണ്ടിരിക്കണം ജാനമ്മേ! വെറും വെച്ചുകെട്ടി നടക്കുന്ന ചില പെണ്ണുങ്ങളെപ്പോലെയാണു് നിങ്ങളെന്നാണോ വെശാരിച്ചതു്. നിങ്ങടെ ദേഹംതന്നെ ഒഴകാണു്. തലയി ഒരു നാരുപോലും വെളുത്തിട്ടില്ല"

എന്നാൽ ജാനമ്മയുടെ മാറിടത്തെസംബന്ധിച്ചു അതിവ്യാകുലമായ ഒരുമഹാരഹസ്യമുണ്ടായിരുന്നു. ആ സ്ത്രീയെ എന്തെന്നില്ലാതെ വിഷമിപ്പിച്ചതു അതുമാത്രമാണു്. എന്നാൽ വൃദ്ധകന്യക ബുദ്ധിപൂർവ്വം അതിനേപ്പററിയും രഹസ്യസാന്ത്വനംനല്കി. "കേട്ടോ;ഇതൊന്നും നിങ്ങൾ എന്നോടു പറയല്ലേ. അദ്ദേഹത്തിനു് ആളെ വല്യഇഷ്ടമാണെങ്കി ഈ ചൊട്ടസങ്ങതിയൊന്നും സാരമില്ല. ഞാനൊരു കാര്യം പറഞ്ഞേക്കാം. ഈ കിന്നാരങ്ങളൊന്നും വെശാരിക്കാതിരുന്നാ മതി."

പിന്നീടു തലമുടി കെട്ടുന്നതിനേപ്പററിയുള്ള അസ്വസ്ഥതയായി. നീലിയമ്മ അവിടെയും യജമാനത്തിയേ സഹായിച്ചു

നീലിയമ്മ—"അതിനു് ഒരു കാര്യം ചെയ്താൽമതി. അതു ഇറുക്കിക്കെട്ടാൻപോകേണ്ട. ഇതാ ഞാൻ കാണിച്ചു തരാം. (നീലിയമ്മ ജാനമ്മയുടെ തലമുടി കോതിയെടുത്തു കെട്ടിവച്ചു) ഇതാ ഇനി ആ കണ്ണാടിയിലൊന്നു നോക്കിയാട്ടെ."

ജനമ്മ കണ്ണാടിയുടെ മുൻപിൽ നേരെ നിന്നു. അവൾ തന്റെ പ്രതിബിംബത്തിൽ നിശ്ചപണദൃഷ്ടിയോടു കൂടി നോക്കി. അനന്തരം ജാനമ്മ തിരിഞ്ഞു.

ജാനമ്മ--"നീലിയമ്മേ, ഇതെങ്ങിനെയാണെന്നു ഒന്നുകൂടി കാട്ടിത്തരു."

നീലിയമ്മയുടെ ശിക്ഷ്യപ്പെട്ടു ജാനമ്മ തന്റെ പാഠം വളരെ ശ്രമപ്പെട്ടു പഠിച്ചു.

ജാനമ്മ--"എന്താ ഇപ്പോൾ ശരിയായോ?"

നീലിയമ്മ:--"കൊള്ളാം. ഞാൻതന്നെ കെട്ടിവച്ചാലെ ങ്ങിനെയോ അത്രത്തോളം നന്നായിട്ടുണ്ട്......അതേ —അത്രയുംമതി —ഉം—മതി...... ആദ്യമൊക്കെ ഇത്രയും ബുദ്ധിമുട്ടണം. ഒടുവിലൊടുവിൽ അതൊരു പരിചയമായിത്തീരും"

ജാനമ്മ—"ഓ—ഞാനതൊക്കെയങ്ങുമറന്നുപോകും. എനിക്കു ഇങ്ങിനെയുള്ളതൊന്നും ഇപ്പോഴിപ്പോൾ മനസ്സിൽ നിൽക്കുകയില്ല"

നീലിയമ്മ—"അങ്ങിനെയാണെങ്കി ഞാൻ കൂടെ എപ്പോഴും നടന്നോളാം. എന്താ ഞാൻകൂടി നടന്നെന്നു വച്ച്?

ജാനമ്മ—"പാടില്ല, ആരെയും എന്റെകൂടെ ഞാൻ കൊണ്ടുനടക്കുകയില്ല. വിശേഷിച്ചു മുൻപു് എന്റെകൂടെ നിന്നു നല്ലപോലെ പരിചയിച്ചവരെ."

ആ ദിവസം സമാഗതമായി. ഇനി ഒരേ ഒരു രാത്രി കൂടി കഴിഞ്ഞാൽ മതിയാകും. ആ നിശയാകട്ടെ വേണ്ടുവോളം പ്രസന്നയായിരുന്നില്ല. മഴച്ചാററലുണ്ടായിരുന്നു. തണുത്ത കാററു ശ്രീവിലാസംഭവനത്തിന്റെ ചുററുപാടും ശക്തിയായി അടിച്ചുകൊണ്ടിരുന്നു

പകൽമുഴുവനും ജാനമ്മ വീട്ടിൽതന്നെയിരുന്നു. അവൾ പലപല വിചാരവികാരങ്ങൾക്കധീനയായി നീലിയമ്മ ഭവനകാര്യങ്ങളിലെല്ലാം അതിശുഷ്കാന്തിയോടെ ശ്രദ്ധിച്ചു. നേരം വളരെ ഇരുട്ടിക്കഴിഞ്ഞതിൽപിന്നെയും ജാനമ്മയുടെ കിടക്കമുറിയെല്ലാം താറുമാറായിക്കിടന്നതേയുള്ളു കുറേ പുടവകളും കവിണികളും എല്ലാം പെട്ടിയിൽ

നിന്നു് എടുത്തു വെളിയിലിട്ടിരിക്കുന്നു. അലമാരിയിൽ പിഞ്ഞാണപാത്രങ്ങളും മററുമായി പലവയും ഇനി എടുത്തുവയ്ക്കേണ്ടതായുണ്ടു്. കുറേ പുസ്തകങ്ങളും മാസികകളും ഒരു മൂലയിൽ കൂട്ടിയിട്ടിരിക്കുന്നു. ഏതായാലും ഒട്ടേറിൽ നീലിയമ്മ അവന്റെ താറുമാറായിക്കിടന്ന സാധനങ്ങളെല്ലാം അവിടവിടെ ഒതുക്കിയും അടുക്കിയുംവച്ചു. അനന്തരം സ്വാമിനിക്കു കിടക്ക വിരിച്ചുകൊടുത്തു് ഉറങ്ങാൻ ഉപദേശിച്ചിട്ടു് നീലിയമ്മ മുറിയിൽനിന്നു പോയി.

"ജാനമ്മേ, ഉറങ്ങാതിരിക്കല്ലേ. നാളത്തേക്കാര്യത്തെപ്പററി വിചാരിച്ചു ഉറക്കിളച്ചാൽ ക്ഷീണിക്കും. ഞാൻ പറഞ്ഞതു കേട്ടോ."

നിർഭാഗ്യത്താൽ ജാനമ്മയ്ക്കു വിവേകപൂർവ്വമായ ആ ഉപദേശത്തെ അനുസരിക്കുവാൻ സാധിച്ചില്ല. വിളക്കുകളുടെ പ്രകാശം ആ ഭവനത്തിൽ സർവ്വത്രഉണ്ടായിരുന്നു. ജാനമ്മ യാതൊരു ഉദ്ദേശ്യവുമില്ലാതെ മുറിയിൽ അലഞ്ഞുനടന്നു. അടുത്തദിവസം ധരിക്കുവാനായി തിരുവനന്തപുരത്തുനിന്നും വാങ്ങിയ ട്ടുള്ള വസ്ത്രങ്ങൾ സൂക്ഷിച്ചിരുന്ന പെട്ടിയുടെ സമീപം അവൾ വന്നുനിന്നു. പെട്ടെന്നുണ്ടായ ഒരു വിചാരത്തിന്റെ ഫലമായി ജാനമ്മ പെട്ടിതുറന്നു വസ്ത്രങ്ങളെല്ലാം പുറത്തെടുത്തു. അവൾ അവയുംകൊണ്ടു കിടക്കയിൽ ചെന്നിരുന്നു. വിവാഹാവസരത്തിൽ ധരിക്കേണ്ട വസ്ത്രങ്ങളെടുത്തു ജാനമ്മ വെറും കൌതുകംമൂലം അണിഞ്ഞു. അവൾ എണീററുനടന്നു. ജാനമ്മയുടെ അധരാന്തരത്തിൽ ശൃംഗാരപ്പുഞ്ചിരി പൊടിഞ്ഞു. അനന്തരം അവൾ കണ്ണാടിയുടെ മുൻപിൽ പോയിനിന്നു. ജാനമ്മ ഭയചകിതയായി. നിറഞ്ഞ ദീപപ്രകാശമുണ്ടായിരുന്നു. തന്നെ ശ്രീധരൻപിള്ള വിവാഹം ചെയ്തുകൊണ്ടുവന്ന ആ നവതാരുണ്യത്തിലെ രൂപസൌഷ്ഠവത്തോടുകൂടി ഇന്നത്തെ രൂപസൌഭാഗ്യത്തെ ജാനമ്മ ഒന്നു താരതമ്യപ്പെടുത്തി. പ്രായവ്യത്യാസംമൂലം ആകൃതിഭേദം നിശ്ചയമായും സംഭവിച്ചിട്ടുണ്ടു്. മനോഹര

മാറ അന്നത്തെ കുരുക്കമൊത്ത കാർശ്യം എവിടെപ്പോയി? ഇന്നു് അല്പം സ്ഥൌല്യമാണു് ശരീരത്തിനുള്ളതു്. അംഗങ്ങൾക്കെല്ലാം ഇന്നു് നല്ല പുഷ്ടിയുണ്ടെന്നു്—വേണമെങ്കിൽ പുഷ്ടികൂടിയട്ടുണ്ടെന്നു പറയാം. എന്നാൽ മൃദിതമാകാത്ത അംഗങ്ങളുടെ അന്നത്തെ അഭിനവലാവണ്യകാന്തി ജാനമ്മയ്ക്കു ഈ ജന്മത്തു ഇനി കണികാണ്മാൻ കിട്ടുകയില്ല കളേബരപരിധിയുടെ ആ ചാരുരേഖതന്നെ എത്രമാത്രം മാറിപ്പോയി. കാലം പല വ്യത്യാസങ്ങളും ജാനമ്മയിൽ വരുത്തിയിട്ടുണ്ടെന്നുള്ളതിനെ ആർക്കു നിഷേധിക്കുവാൻ സാധിക്കും?

വ്യസനസമ്മിശ്രമായ ഭീതിയോടെ ജാനമ്മ ചെന്നു് വിളക്കണെച്ചു. അവൾ കിടക്കയുടെ സമീപത്തേക്കോടി. അവളുടെ കൈകൾ പ്രകമ്പനംചെയ്യുന്നുണ്ടായിരുന്നു. ജാനമ്മയ്ക്കു സുഖമില്ലായ്മയും ക്ഷീണവും തോന്നി. ഇരുട്ടിൽ നിന്നുകൊണ്ടു അവൾ വിവാഹമംഗളവസ്തുക്കളെല്ലാം അഴിച്ചെറിഞ്ഞു. അനന്തരം ഒരു മല്മൽപ്പാവയും പട്ടുറവുക്കയും കവിണിയും മാത്രം ധരിച്ചു ജാനമ്മ അശ്രുകണങ്ങൾ പൊഴിച്ചുകൊണ്ടു പതുക്കെ മെത്തയിൽ കിടന്നു. ശൈത്യം അവളുടെ ശരീരാന്തർഭാഗത്തെല്ലാം വ്യാപിച്ചു. അതു മജ്ജവരെയെത്തിയെന്നു തന്നെ പറയാം. വിറച്ചും കരഞ്ഞും ജാനമ്മ ആ അന്ധകാരത്തിൽ കിടന്നു. വെളിയിൽ മഴ ചാറുന്നുണ്ടായിരുന്നു. തണുത്ത കാറു മരപ്പഴുതുകളിലൂടെ കരഞ്ഞുപാഞ്ഞു. സംവത്സരത്തിൻെറ യൌവനദശി യസ്തമിച്ചു. വെളിച്ചവും നിറവും ചാരുതയുമെല്ലാം മാഞ്ഞതുപോലെ കാണപ്പെട്ടു. യൌവ്വനം കഴിഞ്ഞുപോയല്ലോ എന്നു് ജാനമ്മ കണ്ണീർ തൂകി. വനിതയുടെ വസന്തം പൊയ്പ്പോയാൽ—! നാളെ ജാനമ്മയുടെ വിവാഹദിനമാണു്.

അടുത്ത പ്രഭാതത്തിലെ ആദിത്യബിംബം അതിൻെറ സ്വച്ഛപ്രകാശംതൊട്ടുകൂടി വധുവായ ജാനമ്മയുടെമേൽ കിര

ണജാലം വീശി. നീലാകാശത്തിൽ നിരക്കെ ധവളമേഘങ്ങൾ മത്സരിച്ചോടി.

വിവാഹമംഗളമുഹൂർത്തം സമീപിച്ചു. സദസ്യരെല്ലാവരും അക്ഷമരായി. വധൂവരന്മാർ രംഗത്തു പ്രത്യക്ഷപ്പെട്ടു വിവാഹം കഴിഞ്ഞു. നാഗസ്വരം മുഴങ്ങി. ജാനമ്മയിൽനിന്നു് മന്ദഹാസവും രോദനവും ഒരുപോലെ പുറപ്പെട്ടു. അവളുടെ വദനത്തിനു ചുററും ഭാസ്സുരപ്രഭാപരിവേഷം തിളങ്ങി. കുഞ്ഞൻപിള്ളവക്കീൽ ദമ്പതികൾക്കു മംഗളമാശംസിച്ചു.

മററൊരുദിനംകൂടി കഴിഞ്ഞു. ആനന്ദമാസത്തിലെ മൂന്നാം ദിവസമായിരുന്നു അതു്. ഭവനത്തിലെ ജനാലകളെല്ലാം തുറന്നു കിടന്നു. പരിമളമുള്ള മന്ദമാരുതൻ മുറികളിലെങ്ങും സച്ഛന്ദം സഞ്ചരിച്ചു. ഭാര്യയും ഭർത്താവും ശയ്യാഗൃഹത്തിൽ ഉടഞ്ഞ ശരീരത്തോടും ചുളിഞ്ഞ വസനങ്ങളോടുംകൂടിയിരുന്നു.

സുകുമാരൻ എണീററു. അയാൾ ജനാലയുടെ അരികിൽചെന്നുനിന്നു പ്രകാശംപ്രവഹിക്കുന്ന റോഡിൽനോക്കി. അയാളുടെ വദനത്തിൽനിന്നു വിനിർഗ്ഗളിച്ച സിഗററിൻെറ വെള്ളിപ്പുക ആകാശത്തിൽ ഉരുണ്ടും പിരണ്ടും പിരിഞ്ഞും അഴിഞ്ഞും സഞ്ചരിച്ചു. ജാനമ്മ സാവധാനം പ്രിയനേ അനുഗമിച്ചു. അവർ ഒരു പീഠം നീക്കിയിട്ടു ജനാലയോടടുത്തിരുന്നു കീഴോട്ടു റോഡിലേക്കുനോക്കി. ജാനമ്മയുടെ മുഖം സുകുമാരൻെറ പാർശ്വത്തിൽ അമുഴ്ന്നിരുന്നു.

സുകുമാരൻ:—(ചിരിച്ചുകൊണ്ടു്) "സൂക്ഷിച്ചിരിക്കണേ.

അല്ലെങ്കിൽ റോഡിലായിപ്പോയെന്നു വന്നേക്കാം."

പീഠത്തിനു കുലുക്കമുണ്ടായിരുന്നു. അതു മറിഞ്ഞുപോയേക്കുമെന്നു ലീലയായി നടിച്ചുകൊണ്ടു ജാനമ്മ പീഠത്തിൽ നിന്നിറങ്ങി താഴെമുട്ടുകുത്തി.

ജാനമ്മ:—"സുകുമാരാ, ഇതല്ലേ എന്റെ ശരിയായ സ്ഥാനം? പ്രിയന്റെ പാദങ്ങളിൽ നമിച്ചുകൊണ്ടിരിക്കുന്നതു്?

അനന്തരം, ഒരു മുഗ്ദ്ധയുവതിയായിരുന്നെങ്കിൽ അത്യന്തം ഹൃദയാവർജ്ജകമെന്നു പ്രശംസിക്കപ്പെടാമായിരുന്നവിധത്തിൽ ജാനമ്മ സുകുമാരന്റെ കൈത്തലം അരുമയോടെ പിടിച്ചു തന്റെ അധരപുടങ്ങളിൽ അമൎത്തി. "ഇതെന്തു മൂഢതയാണു്? എന്റെ ജാനമ്മേ, എണീക്കു്" എന്നു പറഞ്ഞു് സുകുമാരൻ പ്രേമഭാജനത്തിന്റെ കവിളിൽ ഓമനിച്ചു അംഗുലിപ്രയോഗം ചെയ്തു. "എന്റെ പ്രിയാ" ജാനമ്മ മന്ത്രസ്വരത്തിൽ പറഞ്ഞു:—"എന്തുകൊണ്ടു് എനിക്കു നമസ്കരിച്ചുകൂടാ? അങ്ങു സ്വർഗ്ഗത്തിന്റെ കിളിവാതിൽ എനിക്കു തുറന്നു തന്നില്ലേ?"

സുകുമാരൻ മുറിയിൽനിന്നു ഇറങ്ങി. അയാൾ റോഡിൽ വീണ്ടും പ്രത്യക്ഷപ്പെടുന്നതുവരെ ജാനമ്മ ജനാലയിലൂടെ നോക്കിനിന്നു. ആളുകൾ നടന്നും കുതിരവണ്ടിയിൽ കയറിയും മോട്ടാറിൽ ആനന്ദിച്ചും റോഡിലൂടെ സഞ്ചരിക്കുന്നുണ്ടായിരുന്നു. കടൽത്തിരത്തു അലസമായി പൊങ്ങിപ്പറക്കുന്ന ചില കടൽക്കാക്കകളെ അവിടെനിന്നു നോക്കിയാൽ കാണാം. റോഡരുകിൽ അവിടവിടെ നില്ക്കുന്ന ദീപസ്തംഭങ്ങളുടെ ശിഖരങ്ങളിൽ സ്ഫടികതലങ്ങൾ സൂൎയ്യരശ്മി തട്ടിത്തിളങ്ങി. മന്ദവാതം സുഖപ്രദമായിരുന്നു. സൎവ്വവും സുന്ദരമായി തെളിഞ്ഞു തിളങ്ങി സന്തുഷ്ടിയെ ആവഹിച്ചു. ജീവചൈതന്യം സൎവ്വത്ര സ്പന്ദിക്കുന്നതു കണ്ടു. എല്ലാററിലുംവെച്ചു ഏററവും സുന്ദരരൂപനായിരുന്നതു ജാനമ്മയുടെ ഭൎത്താവായിരുന്നു. ആ പുരുഷൻ അതാ പോകുന്നു. മാഹാത്മ്യമേറിയ ആ ജീവി ഒരു മദയാനയേപ്പോലെ അയാൾ റോഡിലൂടെ നടന്നുപോകുന്നു. ചേതോഹരനും വിശിഷ്ടതമനുമായ അദ്ദേഹം ജാനമ്മയുടെ ഭൎത്താവാണു്.

സൂര്യപ്രകാശം ജാനമ്മയുടെ ചാരുവദനത്തിൽ തട്ടി. ആ ദർശനീയമുഖത്തിൽനിന്നു പ്രേമകിരണങ്ങൾ പ്രസരിച്ചു സൂര്യകിരണങ്ങളെ സമാലിംഗനംചെയ്തു. ജാനമ്മ അല്പം ഉറക്കെ ഇങ്ങനെ തന്നെത്താൻപറഞ്ഞു: "എന്റെ ഭർത്താവു്, എന്റെ അരുമക്കുട്ടൻ, ശക്തനും ദയാലുവും അഭിജാതനുമായ എന്റെ ഭർത്താവു്."

അതൊരു ശരിയായ വിവാഹമായിരുന്നു.

---

## അദ്ധ്യായം ൨൰



ആ വത്സരാവസാനത്തിൽ പതിവില്ലാത്തവിധം ഗ്രീഷ്മകാലാന്തംനീണ്ടുനിന്നു പ്രകൃതി പൊടുന്നനവേ അതിന്റെ നിയമങ്ങളെ ഉല്ലംഘിച്ചുവോ എന്നു ചില നിരീക്ഷകന്മാർ ഉല്ലേഖനംചെയ്തു. ഒരു ജന്മാന്തരത്തിലെന്നവണ്ണം ജാനമ്മയ്ക്കു പ്രേമവും യൗവ്വനവും വീണ്ടും പ്രദാനംചെയ്തതോടുകൂടി പ്രകൃതി ലോകത്തിനു വെളിച്ചവും അനച്ഛയും നല്കി.

ജാനമ്മയും സുകുമാരനും തിരുവനന്തപുരത്തായിരുന്നു. അവർ അവരുടെ ആനന്ദമാസം കൊണ്ടാടുകയാണു്. ഒരു ദിവസം ഉച്ചതിരിഞ്ഞു പട്ടണത്തിൽ ചുററിസ്സഞ്ചരിച്ചതിന്റെ ശേഷം അവർ താമസസ്ഥലത്തേക്കു മടങ്ങുകയായിരുന്നു. മഴ പെയ്യേണ്ട ആ കാലത്തു കാണുന്ന ഋതുപ്രസന്നതയുടെ കാരണമെന്താണെന്നു സുകുമാരൻ ജാനമ്മയോടു ചോദിച്ചു

സുകുമാരൻ:—"ജാന്വ, ഇപ്പോൾ ആകാശത്തു കോളിരസിസ്ഫുരണം. മഴ ധാരധാരയായി വർഷിക്കേണ്ടകാലമല്ലേ? നോക്കൂ എന്തൊരു പ്രസന്നത. പ്രകൃതിക്കു ഇയ്യാണ്ടിൽ ഇങ്ങിനെവരാൻ കാരണമെന്തു്?"

ജാനമ്മ:—"ശരിതന്നെയാണു് പ്രകൃതി പ്രസാദിച്ചിരിക്കുന്നു. ആ മുഖത്തിൽ എന്തുകൊണ്ടോ വിഷാദലേശമില്ല്യ നേരമെറിച്ചു മന്ദഹാസമാണു് കാണുന്നതു്."

സുകുമാരൻ:—"അതേയതേ. ജാനുവിന്റെ വിവാഹമാണു് അതിനു കാരണമെന്നു ഞാൻ വിചാരിക്കുന്നു. മനോഹരികളായ വനിതകളുടെ ആനന്ദത്തിൽ ഋതുക്കളും സന്തോഷിക്കാതിരിക്കയില്ല്യ."

ജാനമ്മ:—"ഓഹോ, ഇത്രവേഗം മുഖസ്തുതി ഭംഷായി പറയുവാൻ പഠിച്ചുപോയല്ലോ."

ഒരു വലിയ സ്വർണ്ണാഭരണക്കടയുടെ മുൻവശത്തുകൂടി നവദമ്പതികൾ കടന്നുപോരുകയായിരുന്നു. സുകുമാരന്റെ കണ്ണുകൾ അതിനുള്ളിൽ വച്ചിരുന്ന വെള്ളികൊണ്ടുണ്ടാക്കിയ ഒരു സിഗററു പെട്ടിയൽ പതിഞ്ഞു.

സുകുമാരൻ:—"ജാനമ്മേ, രസികൻ ഒരു സിഗററുപെട്ടി! കണ്ടോ?"

ജാനമ്മ:—"വരൂ. നമുക്കു് ഉള്ളിൽ കയറി നോക്കാം."

സുകുമാരൻ:—"ഏയ് വേണ്ടാ അതുകൊണ്ടു എന്തു പ്രയോജനമാണുള്ളതു്? അതിൽ വച്ചുവിളക്കിയിരിക്കുന്ന സ്വർണ്ണപ്പാളിക്കുതന്നെ എന്തു വിലയാകുമെന്നു ആലോചിച്ചുനോക്കൂ. പിന്നെയാകട്ടെ ആ കല്ലുകളുടെ വില! ഞാൻ വിചാരിക്കുന്നതുപോലെ ആ കല്ലുകൾ നല്ലതാണെങ്കിൽ നിശ്ചയമായും ഒരു ആയിരപ്പുകയിൽ കുറയാതെ കൊടുക്കേണ്ടിവരും."

ജാനമ്മ:—"ആട്ടെ—നമുക്കു വില ചോദിക്കാം"

സുകുമാരൻ:—"വേണ്ടാ—അതേപ്പററി ഞാൻ വിചാരിക്കുന്നേ ഇല്ല്യ. എന്റെ പൊന്നു കുമാരി, ഇങ്ങോട്ടു വേഗം നടന്നുവരൂ—അല്ലെങ്കിൽ എനിക്കതിൽ ആശ പെരുകുമേ."

സുകുമാരൻ ചിരിച്ചു. അയാൾ ജാനമ്മയുടെ പാണിതലം ഗ്രഹിച്ചു. അവളെയും നയിച്ചു സുകുമാരൻ പ്രലോ

ഭനമുണ്ടാക്കുന്ന ആ കടയുടെ മുൻവശത്തുനിന്നു ബഹുവിലാസിയായി നടന്നുപോയി "ഒരു ലക്ഷപ്രഭു വരുന്നതുവരെ ആ സിഗററുപെട്ടി ആ കടയിൽതന്നെ ഇരിക്കട്ടെ"എന്നു സുകുമാരൻ വിനോദസ്വരത്തിൽ പറഞ്ഞു.

അവർ രണ്ടാളും വേഗം അവരുടെ താല്ക്കാലികവാസതിയിൽ ചെന്നുകയറി, സുകുമാരൻ കാപ്പികൊണ്ടുവരാൻ ഉച്ചത്തിൽ വിളിച്ചുപറഞ്ഞിട്ടു കോട്ടഴിച്ചിടുവാനും മററുമായി മുറിക്കുള്ളിൽ കയറി. ജാനമ്മ വടക്കുവശത്തേക്കു പോകുന്നെന്നുള്ള നാട്യത്തോടെ തിരിഞ്ഞു മതിൽക്കെട്ടിൻെറ ചെറിയ വാതിൽ തുറന്നു റോഡിലിറങ്ങി അവൾ അടുത്തുനിന്ന ഒരു വണ്ടിക്കാരനെ വിളിച്ചു വണ്ടി കെട്ടുവാൻ പറഞ്ഞു.

ജാനമ്മ തിരിച്ചു പത്തുമിനിട്ടിനുള്ളിൽ മടങ്ങിയെത്തി. അപ്പോഴേക്കു അവൾ ഉഷ്ണിച്ചും വിയർത്തും ചോരപോലെ ചൊവന്നുമിരുന്നു. ത്വരിതഗമനാഗമനങ്ങൾമൂലം അവൾക്കു നേരേചൊവ്വേ ശ്വാസോച്ഛ്വാസം ചെയ്യാനും സാധിച്ചിരുന്നില്ല. സുകുമാരനും ജാനമ്മയ്ക്കുമുള്ള കാപ്പി, പാത്രങ്ങളിൽ അടച്ചു മേശപ്പുറത്തു വച്ചിരുന്നു. ജാനമ്മ വരാഞ്ഞിട്ടു് സുകുമാരനും കാപ്പികുടിക്കാതെ കാത്തിരുന്നെങ്കിലും കുറേക്കഴിഞ്ഞു അക്ഷമനായി അയാൾ അയാളുടെ പങ്കു പാനംചെയ്തു തൃപ്തനായി. അയാൾ തെക്കുവശത്തെ വാതിലിൽനിന്നു കാറേററുകൊണ്ടു മതിലരികൽ വന്ന ഒരു തടിച്ച മനുഷ്യനോടു് വർത്തമാനം പറയുകയാണു്. യൌവ്വനയുക്തയും മോടികൂടിയ വേഷം ധരിച്ചവളുമായ ഒരു സ്ത്രീ ആ വീട്ടിൽ സുകുമാരനെ കൂടെക്കൂടെ നോക്കിനില്ക്കുന്നുണ്ടു. സുകുമാരനും വർത്തമാനം പറയുന്ന കൂട്ടത്തിൽ അങ്ങോട്ടു നോക്കാതെയിരിക്കുന്നില്ല. ജാനമ്മ വന്നപ്പോൾ അയാൾ തിരിഞ്ഞു. അയാൾ കാപ്പി വച്ചിരുന്ന മേശയുടെ സമീപത്തു കസേര വലിച്ചിട്ടു ഇരുന്നിട്ടു പറഞ്ഞു.

സുകുമാരൻ:—"അതാ ഞാൻ അവിടെ സംസാരിച്ചുകൊണ്ടുനിന്നതു ജാനമ്മ കണ്ടില്ല്യോ. അയാൾ ഒരു വലിയതരം വ്യാപാരത്തിൽ ഏർപ്പെട്ടിരിക്കുകയാണു്. ഇനിയൊരവസരത്തിൽ നമുക്കു അയാളെക്കൊണ്ടു പ്രയോജനമുണ്ടായെന്നു വന്നേക്കും. അതാണു് ഞാൻ അയാളുമായി പരിചയപ്പെട്ടതു്"

ജാനമ്മ:—"ഉം—"

സുകുമാരൻ:—"എങ്കിലും ഇത്ര ഏറെനേരം ഇപ്പുറത്തു കാണാഞ്ഞതെന്തു്? എവിടെയായിരുന്നു? കാപ്പിവച്ചിരുന്നതു തണുത്തുപോയെന്നു തോന്നുന്നു. വേണമെങ്കിൽ വേറെ കുറേ കാപ്പി ഇട്ടുകൊണ്ടു വരാൻ പറയട്ടെ."

ജാനമ്മ:—"വേണ്ടാ—എനിക്കു് ഈ വച്ചിരിക്കുന്നതു ധാരാളം മതി."

ജാനമ്മ കാപ്പി എടുത്തു അല്പം കുടിച്ചു; അനന്തരം കുറേശ്ശെ വിറയ്ക്കുന്ന ഇടതുകരാംഗുലികൾകൊണ്ടു തപ്പിത്തടഞ്ഞു മടിയിൽനിന്നു ഒരു ചെറിയ പൊതിയെടുത്തു സുകുമാരന്റെ കയ്യിൽ വച്ചുകൊടുത്തു

സുകുമാരൻ:—"ഹല്ല! ഇതെന്താണിതു്?"

ജാനമ്മ:—"ഊഹിക്കാൻ വയ്യയോ?"

സുകുമാരൻ.—"വയ്യ—എനിക്കു് ഊഹിക്കാൻ—വയ്യ—"

(സുകുമാരൻ സാവധാനം പൊതിഞ്ഞിരുന്ന പട്ടുകടലാസു് അഴിച്ചുകളയുകയായിരുന്നു വെള്ളിയുടെയും സ്വർണ്ണത്തിന്റെയും മിനുക്കം കാണുന്നതുവരെ സുകുമാരൻ ആ സാധനത്തിൽനിന്നു് ദൃഷ്ടിയുയർത്തിയില്ല.)

"ഹല്ലല്ലാ! ജാനു—അയ്യോ ഇതുവേണ്ടായിരുന്നു, പരമാർത്ഥത്തിൽ ഇതു വേണ്ടായിരുന്നു. ഇതു കൊള്ളരുതു്. തീരെ കൊള്ളരുതേ—ഞാനിനി പറഞ്ഞില്ലെന്നു വേണ്ടാ."

ജാനമ്മ:—"സുകുമാരാ!"

സുകുമാരൻ:—"വരു—ആ മുറിയിലേക്കു പോകാം. ഞാൻ ഇതിനു് എന്തെങ്കിലും ഒരു സമ്മാനം തരണ്ടേ!"

സുകുമാരൻ കൂട്ടിക്കൊണ്ടുപോയ ജാനമ്മ താൻചെയ്ത അമിതവ്യയത്തെ സംബന്ധിച്ചു സംതൃപ്തയായി.

അടുത്ത ഞായറാഴ്ച അരുണോദയവേളയിൽ ജാനമ്മ കുളിച്ചുതൊഴുവാൻ ക്ഷേത്രത്തിൽ പോയി. ദീപമാലകളാൽ പ്രകാശിതമായിരിക്കുന്ന ശ്രീകോവിലിനഭിമുഖമായി നിന്നു് തനിക്കു നല്കിയ ആനന്ദസൗഖ്യാദികൾക്കുവേണ്ടി ജാനമ്മ അഞ്ജലിയർപ്പിച്ചു. ക്ഷേത്രത്തിനുള്ളിലും പുറത്തും അനവധി സ്ത്രീപുരുഷന്മാരുണ്ടു്. ഒരുപക്ഷേ സുകുമാരൻ തന്നെ അനുഗമിച്ചിരിക്കുമോ എന്നു് ജാനമ്മ അവിടെയെല്ലാടവും നോക്കി. അയാൾ അമ്പലത്തിൽ വന്നുകൊള്ളാമെന്നു അവളോടു പ്രതിജ്ഞചെയ്തിരുന്നു. എങ്കിലും ജാനമ്മയുടെ അന്വേഷണം നിഷ്ഫലമായി ഭവിച്ചതേയുള്ളു.

ജാനമ്മ തിരിച്ചു വീട്ടിലെത്തി. സുകുമാരൻ എവിടെപ്പോയി എന്നു പറയുവാൻ അവിടെ ആരും തന്നെ ഉണ്ടായിരുന്നില്ല. എന്നാൽ അകത്തെ മേശപ്പുറത്തു "എന്റെ ജാനുവിനു്" എന്നു് മേൽവിലാസമെഴുതിയ ഒരു കടലാസ്സു് തുണ്ടു വച്ചിരുന്നു. അതെടുത്തു ജാനമ്മ ഇപ്രകാരം വായിച്ചു. "ചില സ്നേഹിതന്മാർ അവരോടൊത്തു കോവളംവരെ കാറിൽ ഒരു സർക്കീട്ടുചെയ്യുന്നതിനു എന്നെ നിർബന്ധിക്കുന്നു. ഊണിനു് ഞാൻ വന്നുചേരും. എങ്കിലും എന്നെ കാത്തു് ഉണ്ണാതിരിക്കേണ്ടാ."

സുകുമാരനെ തനിക്കു നൽകിയതിൽ ഈശ്വരനെ സ്തുതിച്ചു കൈകൂപ്പിക്കൊണ്ടു ജാനമ്മ ക്ഷേത്രത്തിൽനിന്ന ആ പ്രഭാതത്തിൽ അന്നു കണ്ട ആ തടിച്ച മനുഷ്യനും ആ വീട്ടിൽനിന്ന തരുണിയും ഒരുമിച്ചു ഒരു കാറിൽകയറി സുകുമാരൻ അതിവേഗത്തിൽ പോകുകയായിരുന്നു.

ഒരുദിവസം നേരം തീരെ വൈകി. ജാജ്ജ്വല്യമാനമായിരുന്ന സൂൎയ്യപ്രകാശത്തിന്റെ ചില അംശങ്ങൾ തങ്ങിനില്ക്കുന്നതിന്റെ വെളിച്ചംമാത്രം ഭൂമിയിൽ അവശേഷിച്ചിട്ടുണ്ടു്. തിരുവനന്തപുരംറോഡിൽ തൽക്കാലത്തേക്കു ജാനമ്മ വാടകയ്ക്കെടുത്തിരിക്കുന്ന ആ അതിമനോഹരമായ സൌധത്തിൽ ദീപങ്ങൾ പ്രകാശിച്ചുതുടങ്ങിയില്ല. നീലനിറമായ ആകാശത്തെ ഹംസതൂവലുകൾപോലെയുള്ള വെൺമേഘശകലങ്ങൾപോലും മലിനപ്പെടുത്തുന്നില്ലെന്നു നോക്കിയാൽ കാണാം. അസ്തമിക്കുവാൻ പോകുന്ന അരുണഭഗവാന്റെ ഉടുത്ത നിറം പശ്ചിമചക്രവാളത്തിൽ കാണ്മാനുണ്ടായിരുന്നു. അനന്തപുരരാജധാനിയിലെ രമ്യഹൎമ്മ്യങ്ങളുടെ ഛായകൾ നിലത്തെങ്ങും നീണ്ടുപരന്നു. റോഡിന്റെ ഇരുവശങ്ങളിലും വരിവരിയായിനില്ക്കുന്ന കെട്ടിടങ്ങളുടെ ഭംഗി നയനഗോചരമാകുകതന്നെ വേണം. അകലെനിന്നും ചില സംഗീതോപകരണങ്ങളുടെ ശ്രോത്രാനന്ദകരമായ നാദങ്ങൾ ആകാശവീചികളിൽ തട്ടിയുലഞ്ഞു മൃദുതമങ്ങളായി വന്നുചേരുന്നുണ്ടായിരുന്നു. മന്ദമഞ്ജുളനായ ഒരു സമുദ്രസമീരണൻ അനന്തപുരിയെയാകമാനം വീശിയാനന്ദിപ്പിച്ചു. രമണീയമായ ദിനപൎയ്യവസാനം തിരുവനന്തപുരംപട്ടണത്തിൽ അങ്ങിനെ വൎത്തിച്ചു.

മുകളിലത്തെ നിലയിൽ ജനാലയുടെ അരികിൽ ഒരു കസേരനീക്കിയിട്ടു ജാനമ്മ ഇരുന്നു റോഡിലൂടെ അങ്ങോട്ടുമിങ്ങോട്ടും ധാരാളം ആളുകൾ പൊയ്ക്കൊണ്ടിരുന്നു. ജാനമ്മയുടെ ശ്രദ്ധമുഴുവൻ ആ ജനപ്രവാഹത്തിന്മേലായി. ലോകത്തിൽ ഇത്രമാത്രം മനുഷ്യർ വസിക്കുന്നുണ്ടോ എന്നും അവൾ സ്വയം പ്രശ്നം ചെയ്തു.

ശ്രാന്തലോചനങ്ങൾകൊണ്ടു ജാനമ്മ ജനക്കൂട്ടത്തെ സൂക്ഷിച്ചു. എല്ലാ തരക്കാരുമുണ്ടു്. ധാരാളം മാന്യന്മാരും മാന്യകളും പോകുന്നു; സന്ദർശകന്മാരും സ്ഥിരതാമസക്കാ

രുമുണ്ടു്; ഇങ്ങേ അററം കുപ്പയടിക്കുന്ന വേലക്കാരികളെ വരെ കാണാം. അകത്തടച്ചിരുന്നു ജോലിചെയ്യുന്ന വിളത്ത പുരുഷന്മാരും തുറന്ന സ്ഥലത്തിറങ്ങി വേലചെയ്യുന്ന കൃഷ്ണവൎണ്ണന്മാരായ സ്ഥൂലകായന്മാരും ആ കൂട്ടത്തിലുണ്ടു്. പരദേശബ്രാഹ്മണരും അവരുടെ സ്ത്രീകളും ധാരധാരയായി തമിഴു സംസാരിച്ചുകൊണ്ടു നിർഭയം ഉലാത്തിപ്പോകുന്നു. പ്രൌഢകളായ ചില വനിതകൾ മന്ദഹസിക്കുന്നു; കാളേജുവിദ്യാൎത്ഥിനികൾ പാഠ്യവിഷയങ്ങളെപ്പററി ഇംഗ്ലീഷും മലയാളവും ചേൎന്ന അഭിനവമണിപ്രവാളശൈലിയിൽ സംസാരിച്ചുകൊണ്ടുപോകുന്നു കാളേജുവിദ്യാൎത്ഥികളാകട്ടെ ഉറക്കെ വാദപ്രതിവാദം ചെയ്തു ഗമിക്കുന്നു. ഈ കൂട്ടത്തിലെല്ലാം അലസഗമനക്കാരും നിശ്ശബ്ദരും ഏകാന്തചാരികളും അനവധിയുണ്ടു്. ജനപ്രവാഹത്തിൻെറ എന്തൊരു കാഴ്ച!

ഇങ്ങനെ ചേൎന്നു പോകുന്ന പല പ്രായക്കാരെയും ജാനമ്മ പരിശോധിച്ചു. ബാലികാബാലന്മാർ! സ്ത്രീപുരുഷന്മാർ! യുവതീയുവാക്കന്മാർ എല്ലാവരും അനുരൂപമായ രീതിയിൽ ചേൎന്നു പോകുന്നു. ഇടറിത്തെററി വടിയും ഊന്നിപ്പോകുന്ന വൃദ്ധന്മാരുണ്ടെങ്കിൽ അവരുടെകൂടെ വെൺചാമരംപോലെ തലമുടി നരച്ചു് കുനിയോടിപ്പോകുന്ന ജരാജൎജ്ജരിതകളായ വൃദ്ധകളുമുണ്ടായിരിക്കും. എല്ലാവരും പരസ്പരം അനുരൂപർതന്നെ.

ജാനമ്മ നോക്കിയതിൽ ഒന്നോ രണ്ടോ പ്രാവശ്യം പ്രായമായ പുരുഷനോടുകൂടി തരുണിയായ സ്ത്രീ പോകുന്നതു കണ്ടു. ഒരുപക്ഷേ അവൾ അയാളുടെ മകളാണെന്നു വന്നേക്കാം; ഇനി അഥവാ ഭാൎയ്യയാണെന്നുതന്നെയിരിക്കട്ടെ; എന്നാൽ പ്രായംകൂടിയ ഭാൎയ്യയോടുകൂടി കേവലം യുവാവായ ഭൎത്താവു പോകുന്നതു ജാനമ്മ ആ കൂട്ടത്തിലെങ്ങും കണ്ടില്ല.

തണുത്ത ഒരു കാററു് കടലിൽനിന്നു് അടിച്ചുവന്നു. തിരിഞ്ഞുനോക്കിയപ്പോൾ ആദിത്യബിംബം ധവളഗേഹപംക്തിക്കപ്പുറം മറഞ്ഞുകഴിഞ്ഞു. ഛായാപൂരിതമായ രാജപാതയും മങ്ങിയിരിക്കുന്നു.

ശീതബാധമൂലം കുറേശ്ശെ വിറച്ചു ജാനമ്മ എണീററു് മുറിക്കുള്ളിൽ കയറി.

---

## അദ്ധ്യായം ൧൩.

---

അവരുടെ വിവാഹം കഴിഞ്ഞിട്ടു ഏകദേശം മൂന്നുമാസം തികയുന്നു. പൂർവ്വകാലത്തെ അപേക്ഷിച്ചു് ഈ ഓരോമാസവും അതിദീർഘമായി ജാനമ്മയ്ക്കുതോന്നി.

വലിയകടയിൽ പല മാററങ്ങളും കാണ്മാനുണ്ടായിരുന്നു. കടയുടെ ഒരററംമുതൽ മറേറ അററംവരെ അകത്തും പുറത്തും നോക്കുന്നവൎക്കു് ഈ ഒരു വാസ്തവം ബോദ്ധ്യപ്പെട്ടുവാൻ പ്രയാസമില്ല. ശ്രീവിലാസസംസ്ഥാർ ഇപ്പോൾ ജാനമ്മയുടെയും സുകുമാരൻെറയും ആയിത്തീൎന്നിരിക്കുന്നതു അതിനു പൊതുവേ സംഭവിച്ച ഒരു മാററമാണല്ലോ. ഉന്നതവും വിചിത്രവും ആയ ഒരു മുഖപ്പു കടയുടെ മുൻവശത്തു തെരുവിലെ പണികഴിപ്പിക്കണമെന്നു സുകുമാരൻ നിൎദ്ദേശിച്ചു. അതു സുമംഗലപുരം പട്ടണത്തിലെ പ്രസ്തുത വീഥിക്കു ഒരു അലങ്കാരമായി ശോഭിക്കുന്നതാണു്.

പുതിയ ചില വാണിജ്യവകുപ്പുകൾ ഉൽഘാടനംചെയ്യുന്നതാണെന്നും പഴയ വിഭാഗങ്ങളിലെല്ലാം നവീകരണങ്ങൾ വരുത്തുന്നതാണെന്നും കണക്കു സൂക്ഷിക്കുന്ന രീതിയിലും ആഫീസുജോലിയിലും ഉപേക്ഷ്യമല്ലാത്ത പല വലിയ മാററങ്ങളും ഉണ്ടാക്കുന്നതാണെന്നും സുകുമാരൻ പ്രതിജ്ഞ

ചെയ്തു. എന്നാൽ ഇതുവരെയായിട്ടും കുറേ കുഴപ്പങ്ങളെല്ലാമല്ലാതെ മറെറാന്നുംതന്നെ സുകുമാരൻ സൃഷ്ടിച്ചിട്ടില്ല. അയാൾ ചിലപ്പോൾ ഇങ്ങിനെ പറയും:—"ധൃതിയൊന്നും കൂട്ടല്ലേ. വേഗം നമുക്കു ജോലിതുടങ്ങിക്കളയാം. എന്നാൽ ഇപ്പോൾ എനിക്കു വേറെ സ്വല്പം തിരക്കുണ്ട്."

കടയ്ക്കുള്ളിലെ ആഫീസുമുറിയിൽ എല്ലാം തലകീഴായി മറിച്ചിട്ടിരിക്കയാണ്. സുകുമാരന്റെ പുതിയ പദ്ധതിയനുസരിച്ചു ആഫീസു സജ്ജമാക്കുന്നതിനുള്ള ഉപകരണങ്ങൾ, കുറേയൊക്കെ തുറന്നും കുറേയൊക്കെ തുറക്കാതെയും അവിടെയെല്ലാം മാർഗ്ഗനിരോധനമുണ്ടാകത്തക്കവണ്ണം കെട്ടുകെട്ടായി തള്ളിയിരിക്കുന്നു. പഴയ ആഫീസുപകരണങ്ങളെല്ലാം ഉപേക്ഷിക്കപ്പെട്ടു. പക്ഷേ പണ്ട് അനവധി എഴുത്തുകൾ വച്ചിരുന്ന സ്ഥലത്തു പുതിയ ഉപകരണങ്ങളുടെ ആവിർഭാവത്തോടുകൂടി ഇപ്പോൾ അല്പം ചിലവയേ വയ്ക്കാൻ സാധിക്കുകയുള്ളു എന്നു വന്നു. പുതിയ പദ്ധതിയനുസരിച്ചു ഓരോ കണക്കപ്പിള്ളയ്ക്കും ഓരോ ഫയൽ നൽകപ്പെട്ടുന്നു. കത്തും സമാധാനവും അതിൽതന്നെ ഉണ്ടായിരിക്കണമെന്നാണു നിർബന്ധം. എന്നാൽ ഇപ്പോൾ പഴയരീതി നിശ്ശേഷം വിടാതെയും പുതിയ രീതി മുഴുവൻ തുടങ്ങാതെയും ഇരിക്കുകയാൽ എല്ലായിടത്തും കുഴപ്പമുണ്ടായേക്കാമെന്നുമാത്രമല്ല, കുഴപ്പം അപരിഹരണീയവുമാണ്. "ഒന്നു ശരിപ്പെട്ടുന്നതുവരെ എങ്ങിനെയെങ്കിലും അങ്ങോട്ടു നടക്കട്ടെ ഞാൻ അക്കാര്യത്തിലേക്കു ശ്രദ്ധപതിപ്പിക്കുന്നതോടെ എല്ലാം നേരെയാകും" എന്നു സുകുമാരൻ പറഞ്ഞു. തല്ക്കാലം വ്യാപാരസംഗതിയിൽ അപ്പപ്പോൾ അവിടവിടെ ചില്ലറയായി മാത്രമേ അയാൾക്കു ശ്രദ്ധിക്കുവാൻ സാധിക്കുകയുള്ളു. എന്നാൽ ഏറെ താമസിയാതെ ശ്രീവിലാസം സ്റ്റോറിലെ വാണിജ്യം തന്റെ ഏകാഗ്രചിന്തയ്ക്കു വിഷയീഭവിക്കുമെന്നു സുകുമാരൻ സർവ്വർക്കും ഉറപ്പുകൊടുത്തു "ഞാൻ ഇവിടമെല്ലാം ഉണർത്തുകയില്ലേ? നിങ്ങൾ നോക്കിക്കൊ

ളുണം!" സുകുമാരൻ അയാളുടെ നെററി തടവിക്കൊണ്ടു പറഞ്ഞു; എന്നിട്ടു പുറകെ ലാഘവസൂചകമായ ഒരു ചിരിയും ചിരിച്ചു "ഏതെല്ലാം തരത്തിലുള്ള ഉദ്യമങ്ങളുടെ ഒരു സ്ഥാനമാണു് ഇവിടമെന്നറിയാമോ? ഓരോ തരത്തിലുള്ള ആശയങ്ങൾ എൻെറ ഉള്ളിൽ കുമിളകൾപോലെ പതഞ്ഞുപൊങ്ങുന്നു." അനന്തരം സുകുമാരൻ ഉടുപ്പിൻെറ കീശയിൽനിന്നു രത്നഖചിതവും സുവർണ്ണബദ്ധവും ആയ വെള്ളി സിഗററുപെട്ടിയെടുത്തു തുറന്നു അതിൽ നിറച്ചുവച്ചിരിക്കുന്ന വിലകൂടിയ സിഗററുകളിൽ ഒന്നെടുത്തു കത്തിച്ചു പുകവലിക്കും ഒട്ടും താമസിക്കാതെ അയാൾ എന്തെങ്കിലും കാരണവും പറഞ്ഞു വെളിയിൽ ഇറങ്ങിപ്പോകുകയും ചെയ്യും.

തൻെറ പുതിയ പദത്തിൻെറ കഠിനമായ കർത്തവ്യഭാഗത്തെ നിരസിച്ചിട്ടു അതിൻെറ മുതലഭാഗത്തെ അനുഭവിച്ചാനന്ദിക്കമാത്രമാണു് സുകുമാരൻ ചെയ്തതു്. ആകാരത്തിലും അനുഭവത്തിലും അയാൾക്കു വലിയ ഉത്സാഹം തന്നെയായിരുന്നു യാദൃച്ഛികമായി ആരെയെങ്കിലും കോപിപ്പിക്കുന്ന സന്ദർഭങ്ങളൊഴിച്ചാൽ മററു സർവ്വസമയങ്ങളിലും സുകുമാരനു കളിയും ചിരയുംതന്നെ.

ഒരു ചെറിയ കാർ സുകുമാരൻെറ സ്വന്തമായി വാങ്ങിയിട്ടുണ്ടു്. ഇതിൽ സഞ്ചരിച്ചു കാറോടിക്കുന്നതിനുള്ള പരിശീലനം ലഭിച്ചുകഴിഞ്ഞാലുടൻ വലിയ ഒരുകാർ അയാൾ വാങ്ങുന്നുണ്ടു്. പല പഴയ പരിചയങ്ങളെയും പുതുക്കുകയും പുതിയ പല പരിചയങ്ങളെയും സമ്പാദിക്കുകയും സുകുമാരൻ ചെയ്തുവരുന്നു. വിനോദങ്ങളിൽ അയാൾക്കു അന്യാദൃശമായ അഭിരുചിയുണ്ടു്. നാടകശാലകളിലും സിനിമാശാലകളിലും സുകുമാരൻെറ സാന്നിദ്ധ്യം മിക്കവാറും ഉണ്ടായിരിക്കും. തലസ്ഥാനനഗരിയിലെന്നുമാത്രമല്ല, രാജ്യത്തിൻെറ പല ഭാഗങ്ങളിലും ഉയർന്ന നിലയിലുള്ള പല സ്നേഹിതന്മാരുമൊത്തു സുകുമാരൻ സഞ്ചരിക്കാറുണ്ടു്. നല്ല വേഷം; ധാരാളച്ചെലവു്; സ്നേഹിതന്മാരുടെ ഹിതത്തിനു

എന്തുചെയ്യാനുമുള്ള സന്നദ്ധത; സുകുമാരൻ സുഹൃദ്വൃന്ദത്തിൽ പ്രമാണിയായിത്തീൎന്നു.

സുകുമാരൻ ഭാൎയ്യയോട്ട് ഇപ്രകാരം ഉത്സാഹഭരിതനായി പറയാറുണ്ട്:— "എന്റെ പ്രൌഢബാലികേ, ജീവിതത്തിനു ഒരു അഴകും ആനന്ദവും എല്ലാം വേണ്ടയോ? എന്നാൽ ഞാനൊരു അലസനായിപ്പോകുന്നെന്നു ശങ്കിക്കമായിരിക്കും, അല്ലേ? അത്ര അലസനും മററുമല്ല ഇതു എന്റെ വിശ്രമദിനമാണ്. കഠിനമായി ജോലിചെയ്തതിന്റെ ശേഷമാണ് ഈ ഒരു ഒഴിവുദിവസം ഞാൻ ന്യായമായി സമ്പാദിച്ചതെന്നു ആരും പറയാതെയിരിക്കയില്ല. എന്റെ പതിന്നാലാമത്തെ വയസ്സുമുതൽ ഞാൻ കിടന്നു മടയ്ക്കുന്ന എന്റെ ജാനു."

ഭാഗ്യംവന്നു തഴകുന്ന ചില വേളകളിൽ സുകുമാരൻ ഒരു കുട്ടിയെപ്പോലെ അഹങ്കരിക്കും. ഉൽകൃഷ്ടന്മാരായ ചില സ്നേഹിതന്മാരുമൊത്തു ചീട്ടുകളികഴിഞ്ഞു തിരുവനന്തപുരത്തുനിന്നു മടങ്ങിവന്ന ഒരുദിവസം സുകുമാരൻ ജാനമ്മയോടു പറഞ്ഞു. അപ്പോൾ അയാൾക്കു എന്തു നല്ല സ്വഭാവമാണ്.

സുകുമാരൻ: "അവിടെ ബഹുരസമായിരുന്നു. ഞങ്ങളെല്ലാവരുംകൂടി രൂപാമേശവച്ച് ഒരുകളികളിച്ചു. സുകുമാരൻതന്നെ അതിലും സമൎത്ഥനായി ജയഭേരിയടിച്ചു. (അയാൾ ഒരുകൈ പവൻ ജാനമ്മയെ കാട്ടി) ജാനു— ഒന്നുചിരിക്കു ജാനു —എന്നെ ഉത്സാഹത്തോടെ സ്വാഗതംചെയ്യൂ. എന്റെ കയ്യിൽ ഇരുപത്തിയഞ്ചുരൂപ്പികമാത്രമേയുണ്ടായിരുന്നുള്ളു—അല്ലാതെ എന്റെ കയ്യിൽനിന്നു ധാരാളം നഷ്ടംവന്നുവെന്നുവിചാരിക്കല്ലേ. എല്ലാവരുംകൂടി നിൎബന്ധിച്ചു...വെറും ഒരു നേരംപോക്കിനു കളിച്ചതാണ്. ഹേയ്, എന്നും ഇങ്ങിനെ കളിക്കുവാനും മററും ഞാൻ പോകയില്ല......ഞാൻ വളരെ ചെറുപ്പമാണ്. അതു് ജാനു വിചാരിക്കണേ.

കണ്ണീരിൽ ആറാടുന്ന ഈ ലോകത്തിൽ ഒരുതവണയല്ലാതെ രണ്ടുതവണ ജീവിക്കാൻ ഒക്കുകയില്ല; കേട്ടോ.''

എന്തെങ്കിലും വീഴ്ചയുണ്ടെങ്കിൽ അതിനു സമാധാനമായി സുകുമാരൻ പറയുന്നത്, തന്റെ യൌവനപ്രായത്തെപ്പററിയാണ്. എന്നാൽ ജാനമ്മയാകട്ടെ സുകുമാരനിൽനിന്ന് യാതൊരു സമാധാനവും ക്ഷമാപണവും ആവശ്യപ്പെട്ടില്ല.

സുകുമാരൻ—"കേട്ടോ...ജാനമ്മേ! ഞാൻ നിങ്ങളുടെ കാര്യം നിങ്ങളെത്തന്നെ ഏല്പിച്ചിരിക്കുകയാണേ—പറയുന്നതിന്റെ കാര്യം മനസ്സിലായോ? ചെറുപ്പക്കാർ ചെറുപ്പക്കാരായിരിക്കയല്ലാതെ ഗത്യന്തരമില്ല. (ചിരിക്കുന്നു) ഇതു വെറും കുസൃതിയൊന്നുമല്ല ചെറുപ്പത്തിന്റെ ഗോഷ്ഠിമാത്രമാണ്. ബാ......അതാണു പറഞ്ഞതു്. കാര്യങ്ങളൊക്കെ നടത്തിക്കോ?''

ഒഴിവുദിവസം ലഭിച്ചാൽ ഉടൻതന്നെ സുകുമാരൻ തിരുവനന്തപുരത്തോ കൊച്ചിയിലോ ബാംബെയിലോ മദ്രാസിലോ എവിടെയെങ്കിലും പോകുകപതിവായി. ഒരു ഉറച്ച വ്യാപാരശാലയ്ക്കു സാമാനമെടുക്കുവാൻ പോകുകയെന്നുള്ള നിഷ്പ്രയാസമായ ആ കൃത്യത്തിൽ സുകുമാരൻ ത്രിലോകദുർല്ലഭമായ ശീമ്പുകം പറയാറുണ്ടായിരുന്നു. തിരുവനന്തപുരത്തു മററും ചെന്നാൽ അവിടെയുള്ള ചിലർ അയാളുടെ നേർക്ക് അത്യധികമായ ബഹുമാനം കാട്ടാറുണ്ടു്. വെറും അഭിനയമായ ഈ ബഹുമതിപ്രദർശനം കണ്ടു് സുകുമാരൻ തന്നെത്താൻ മതിമറന്നുപോകാറുണ്ടായിരുന്നു ചില വ്യാപാരമാനേജരന്മാർ അയാൾ പറയുന്നതെല്ലാം ശരിവച്ചു മററുചില പൌരപ്രധാനികൾ അയാളെ വിരുന്നിനു ക്ഷണിക്കയുമുണ്ടായി. മുൻപ് യാതൊരു വിലയുമില്ലാത്തവനായി കയറിയിറങ്ങിനടന്ന പല സ്ഥലങ്ങളിലും ഇപ്പോൾ ബഹുമാന്യന്മാരായ വ്യക്തികളോടൊന്നിച്ച് പൂജ്യപൂജിത

നായി സ്ഥിതിചെയ്യാറുള്ള സ്ഥിതിവ്യത്യാസകഥയെപ്പററി സുകുമാരൻ ചില അവസരങ്ങളിൽ ജാനമ്മയോടു വർണ്ണിക്കാറുണ്ടായിരുന്നു.

ഒരുദിവസം രാത്രിയിൽ മഴ കുറേശ്ശെ പെയ്യുന്നുണ്ടായിരുന്നു. റോഡു നല്ലവണ്ണം നനഞ്ഞു. സുകുമാരൻ വീട്ടിൽ കയറിവന്നു ചില രസികൻവർത്തമാനങ്ങളെല്ലാമുണ്ടെന്നു ജാനമ്മയോടുപറഞ്ഞു. ജാനമ്മ തളത്തിലാണിരുന്നിരുന്നതു്. അവിടെ പ്രവേശിച്ചപ്പോൾ സുകുമാരൻ കുപിതനായി കാണപ്പെട്ടു. അതിനു കാരണം വണ്ടിക്കാരൻ സാധാരണയിൽ കൂടുതൽ കൂലിവേണമെന്നു ആവശ്യപ്പെട്ടതാണു്.

സുകുമാരൻ:— "പക്ഷേ ഞാൻ അവനു് കൊടുത്തില്ല. അവന്റെ നമ്പർ കുറിച്ചെടുത്തിട്ടുണ്ടു്......പോലീസിൽ പരാതിപ്പെടുമെന്നു ഭയപ്പെടുത്തിയാണു് അവനെ വിട്ടതു്. ഇവിടത്തെ പടിവാതുക്കൽ ആണു് വരുന്നതു എന്നു കണ്ടാൽ പിന്നെ വണ്ടിക്കാരുടെ ശല്യം വലിയ കൂടുതലാണു് ."

അനന്തരം വലിയ കാര്യഗൗരവത്തോടെ ലോനപ്പനെപ്പററിയുള്ള വാർത്ത സുകുമാരൻ ജാനമ്മയോടു് പറഞ്ഞു

സുകുമാരൻ: "ആ പട്ടുകടക്കാർക്കൊക്കെ അയാളെപ്പററി വലിയ ഭയമാണു്. അയാൾക്കു് ഇറക്കം തട്ടിയിട്ടുണ്ടെന്നുതന്നെ അവർ പറയുന്നു. ഞാൻ പറയുന്നതു ശ്രദ്ധിക്കൂ ഈ വൃത്താന്തം പൊട്ടുവാൻ പോകയാണു്."

"വളരെ നാളുകൾകൊണ്ടു് ആളുകൾ ഇങ്ങനെ പറയുന്നു" എന്നിങ്ങനെ ലോനപ്പൻ പൊളിയുന്നുവെന്നുള്ളതു ഒരു പഴയ കഥയാണെന്നു ജാനമ്മ വിസ്തരിച്ചുപറഞ്ഞു. "ഓരോ ആണ്ടിലും കുഞ്ഞൻപിള്ളവക്കീൽ എന്നോടു ഇതു തന്നെ പറയാറുണ്ടു്—ഇതാ ലോനപ്പൻമാപ്പിളയ്ക്കു പണക്കുഴപ്പമുണ്ടു്. അയാളിനി അധികനാളില്ല."

സുകുമാരൻ:—"ഈ കുഞ്ഞൻപിള്ളവക്കീൽ എന്നു പറയു ന്നില്ലേ? അയാറം ഒരു പഴയ കഴുതയാണു്. ആ മനു ഷ്യൻ പറയുന്നതെല്ലാം അപ്പടി ജാനമ്മ വിശ്വസിക്കാ തിരിക്കുന്നതുതന്നെ നല്ലതു്. എന്റെ കാര്യം പറയുക യാണെങ്കിൽ അയാളെ തീരെ വിശ്വാസമില്ല...... ഞാനെന്താണു് പറഞ്ഞുകൊണ്ടുവന്നതു്?......അതെ യതെ......ലോനപ്പൻമാപ്പിളയുടെ കാര്യം...... അതു തന്നെ—അതിപ്പോറം കുഞ്ഞൻപിള്ളവക്കീൽ പറയു ന്നതുപോലെയല്ല—അതു ഞാൻ പറയുന്നതുപോലെ യാണു്."

അനന്തരം വിശപ്പടക്കുവാൻ വല്ലതുമുണ്ടോ എന്നു സുകുമാരൻ ചോദിച്ചു. ഉച്ചയ്ക്കലത്തെ വിഭവങ്ങളെല്ലാം നല്ല ചൂടോടുകൂടി അപ്പോഴും സൂക്ഷിച്ചിരുന്നു.

സുകുമാരൻ: "എനിക്കു ഊണുകഴിക്കേണ്ട. തിരുവനന്ത പുരത്തുനിന്നും ഞാൻ ഉണ്ടുകൊണ്ടാണു് തിരിച്ചതു്. അത്താഴം എന്തെങ്കിലും അല്പം ലഘുഭക്ഷണം മതി"

സുകുമാരൻ തളത്തിൽ ഒരു മൂലയിൽ വച്ചിരുന്ന അല മാരയെ സമീപിച്ചു. ഉടുപ്പിന്റെ കീശയിൽനിന്നു താക്കോ ലെടുത്തു അയാറം അലമാരയുടെ ഒരു മുറിതുറന്നു ഒരു കുപ്പി ബീയർ എടുത്തു കുടിച്ചു. കുപ്പി തിരിച്ചു വച്ചതിന്റെ ശേ ഷം ആ മുറിക്കുള്ളിൽ സുകുമാരൻ തലകുനിച്ചു തിരിഞ്ഞും മറിഞ്ഞും ഒളിഞ്ഞുനോക്കി.

സുകുമാരൻ:—"ഇതിൽ എന്റെ ബീയർ വച്ചാൽ യാതൊ രുരക്ഷയുമില്ലെന്നാണു് തോന്നുന്നതു്. ഇതിനു ഇവി ടെ വേറെ കള്ളത്താക്കോലില്ലെന്നു എങ്ങനെ വിശ്വ സിക്കാം. ഒരുപക്ഷേ എനിക്കു തെററിപ്പോയെന്നും വന്നേക്കാം എങ്കിലും എന്റെ ഓർമ്മ ഞാൻ മൂന്നു കുപ്പി വച്ചിട്ടുപോയെന്നാണു്."

അനന്തരം സുകുമാരൻ അവിടെ നിന്നു വേലക്കാരി യെ ഉറക്കെ വിളിച്ചു.

“പാറൂ! പാറൂ ഈ ശവം എന്താണു വന്നു് വല്ലതും വേണോ എന്നു് ചോദിക്കാത്തതു്?” കോപിഷ്ഠനായി തന്നെ ത്താൻ എന്തൊക്കെയോ പതുക്കെ പറഞ്ഞുകൊണ്ടു സുകുമാരൻ അവിടെനിന്നു ഇറങ്ങിപ്പോയി. പുറംതളത്തിൽ അയാളുടെ ഒച്ച മുഴങ്ങുന്നതും നീലിയമ്മ ഭീതയായി ക്ഷമാപണം ചെയ്യുന്നതും ജാനമ്മ കേട്ടു. പാറുവിനു് വലിയ ഒരു ജലദോഷമായിരുന്നു. അവൾ നേരത്തെ കിടന്നു ഉറങ്ങിക്കൊള്ളുവാൻ നീലിയമ്മ അനുവദിക്കുകയും ചെയ്തു.

സുകുമാരൻ:—(നീലിയമ്മയോടു്) “ഓ—മതി മതി വലിയമ്മ വിഷമിക്കേണ്ട......അരിവയ്പുകാരനെവിടെ? എടാ—നാണു—നാണു. എണീരെടാ”

സുകുമാരൻ അടുക്കളത്തളത്തിൽ കടന്നു

വേലക്കാർക്കെല്ലാവർക്കും സുകുമാരനെ വലിയ ഭയമായിരുന്നു. അയാൾ എന്തെങ്കിലും കയർത്തു ചോദിച്ചാൽ അവരെല്ലാവരും വിക്കിവിക്കി വല്ലതുമെല്ലാംപറഞ്ഞു നിന്നു മിഴിക്കുകയായി. എന്നാൽ സുകുമാരൻ പ്രീതിപ്രകടനം ചെയ്യുന്ന അവസരങ്ങളിൽ അവരും സന്തുഷ്ടരായി പല്ലിളിക്കും.

അപ്പോൾ സുകുമാരനു വേണ്ടിയിരുന്നതു ചൂടു ചോറും നല്ലരസവും മാത്രമായിരുന്നു. എന്നാൽ കുറെ ഇറച്ചിക്കറികൂടി വേണമെന്നു് ആഗ്രഹം ഉണ്ടായതിനാൽ അയാൾ നീലിയമ്മയെ അടുത്തുള്ള റെസ്റ്റാറണ്ടിൽ പറഞ്ഞയച്ചു.

സുകുമാരൻ—“ഞാൻ പറഞ്ഞതു കേട്ടില്ലേ?......പിന്നെ എന്തിനാണു് നിങ്ങൾ അവിടെ നില്ക്കുന്നതു്?”

നീലിയമ്മ:—“എനിക്കു് കടയിന്നു് എറച്ചി വാങ്ങിക്കൊണ്ടുവരുന്നതിനു ഒരു മടിയുമില്ല. എമ്മാന്നേ... പക്ഷേ ഞാം തിണർത്തു കോച്ചിച്ചത്തുപോവും ഈ മഴയത്തിറങ്ങിത്തിരിച്ചാൽ.”

നാണു:—“വല്യമ്മ എന്റെ കൊടക്കൂടെടുത്തോ.”

വൃദ്ധ കുടയുമെടുത്തു കിഴക്കാംകുത്തായ കോണിപ്പടിയിറങ്ങിത്തിരിച്ചു. സുകുമാരൻ അടുക്കളത്തളത്തിൽതന്നെയിരുന്നു.

സുകുമാരൻ—"ഈ വല്യമ്മ ഒരുമാതിരി കിഴവിപ്പുള്ളയെപ്പോലെയുള്ളവളാണ്—ഒരുതുള്ളി വെള്ളം ദേഹത്തിൽ വീഴുന്നതിൽ വലിയ മടി."

അല്പം കഴിഞ്ഞു തന്റെ ശയനമുറിയുടെ മീതേ, മുകളത്തെനിലയിലുള്ള അലങ്കരണമുറിയിൽ സുകുമാരന്റെ കാൽപെരുമാററം ജാനമ്മ കേട്ടു അയാൾ തിരികെവന്നപ്പോൾ വെറും ഒരു വെള്ള ബനിയനും കവിണിയും മാത്രമേ വിശേഷവിധിയായിധരിച്ചിരുന്നൊള്ളു. ജാനമ്മ തളത്തിൽ മേൽത്തരം ഒരു പുൽപ്പായിൽ കാലുംനീട്ടി നിഷ്പന്ദയായിരുന്നു, സമീപത്തു് മെത്തത്തടുക്കിട്ടു അതിന്റെ മുൻപിൽ ഇലപ്പിഞ്ഞാണിയിൽ ചോറും രസവും എല്ലാം തയ്യാറാക്കിവച്ചിട്ടുണ്ടു്. സുകുമാരനു് വലിയ വിശപ്പുണ്ടായിരുന്നില്ലെങ്കിലും അയാൾ രസവുമൊഴിച്ചു ഞെവുടി പിഞ്ഞാണിയിൽ വച്ചിരുന്ന ചോറുമുഴവൻ ഉണ്ടു. ക്രമേണ സുകുമാരൻ ഉത്സാഹിയായിത്തീർന്നു

സുകുമാരൻ—അ--ഞാൻ എന്തൊന്നാണു് മുൻപേ പറഞ്ഞുനിത്തിയതു്.

ജാനമ്മ--ലോനപ്പന്റെ.

സുകുമാരൻ--"അതെയതെ,ഞാൻ പറയുന്നതു സൂക്ഷ്മമാണേ. അവൻ അവന്റെ അവസാനത്തിലെത്തിപ്പോയി. അവന്റെ പള്ളിക്കാരിൽ മാന്യന്മാരായുള്ളവരെല്ലാം മാറിത്തുടങ്ങി. ഞാൻ ഇതാ പന്തയംകെട്ടി പറയുന്നു. ജാനമ്മേ! രണ്ടു വഷംകൂടി, രണ്ടേരണ്ടു വഷംകൂടി."

ജാനമ്മ--"ആശ്ചര്യംതന്നെ ഏതായാലും."

സുകുമാരൻ--"മരസ്സാമാനങ്ങൾ നേരെ എതിരെ കൊണ്ടുവച്ചു അവൻ നമ്മുടെ കണ്ണിൽ കുത്തിയിരിക്കയാണെന്നുള്ളവിവരം ജാനമ്മയ്ക്കു അറിയാമല്ലോ.

ഏതായാലും ഇയ്യിടെയായി ശ്രീവിലാസംസ്റ്റോറിലെ ഒന്നാംതരംഈട്ടിക്കട്ടിലുകൾക്കും ഈട്ടിക്കസേരകൾക്കും മററു സാമാനങ്ങൾക്കും ചെലവുകൾ വളരെ കുറഞ്ഞിരുന്നുവെന്നുള്ളതു നൈർഭാഗ്യകരമായ ഒരു പരമാൎത്ഥമായിരുന്നു.

സുകുമാരൻ:—'എന്നാൽ ഇനി അതങ്ങിനെ കിടന്നാൽ പോരാ. നല്ലപോലെ നേരിടേണ്ട ഒരാളെയാണു് ഇപ്പോൾ ലോനപ്പനു് കിട്ടിയിരിക്കുന്നതു്. മുട്ടാളപ്പോക്കിനു് കുട്ടത്തടിയെന്നുള്ളന്യായം അവനെ ഇനി പഠിപ്പിച്ചേക്കാം......... കഴിഞ്ഞ ഇടവമാസത്തിൽ തന്നെ തുടങ്ങേണ്ടതായിരുന്നു. പക്ഷെ വളരെ താമസിച്ചുപോയി എന്നാൽ ഏതായാലും ഓണംവരെ അവൻ അവിടെ നില്ക്കട്ടെ ലോനപ്പാ! നിന്റെ ഓണക്കച്ചവടം ഞാൻ ഭേഷാക്കിയേക്കാം.''

ജാനമ്മ: 'ഓണത്തിനു് എന്താണു് നിങ്ങൾ നിശ്ചയിച്ചിരിക്കുന്നതു്?'

സുകുമാരൻ:— 'നില്ക്കു കാണാം.''

ജാനമ്മ:—'അതേ അതുമതി. എന്നാൽ സുകുമാരാ! ഇനി എന്നോടു പറയാതെ അങ്ങു വെളിയിൽപോകയും ഊണും കാപ്പികുടിയും വെളിയിൽത്തന്നെയാക്കുകയും ചെയ്യരുതു്. എന്റെ അഭിപ്രായത്തെയും അല്പം വിലവയ്ക്കേണ്ടതല്ലേ?''

സുകുമാരൻ:—'ഇല്ല, നിശ്ചയമായും ഇല്ല. നാം പങ്കാളികളല്ലേ! പങ്കാളിത്തമെന്നു പറഞ്ഞാൽ എന്താണെന്നു എനിക്കു നല്ലതിൻവണ്ണം അറിയാം. ജാനമ്മയേ ഇതിലേക്കു പ്രേരിപ്പിക്കേണ്ടതായി വരികയില്ല. എന്തെന്നാൽ ഞാൻ വിചാരിക്കുന്നതങ്ങോട്ടു കേൾക്കുമ്പോൾതന്നെ ജാനമ്മ തുള്ളിച്ചാടും.''

ജാനമ്മ—"അതെന്നോടു പറയുന്നതിൽ എന്തു തരക്കേടാണുള്ളതു്? ഞാനും അതേപ്പററി വിചാരിക്കാമല്ലോ നടക്കാനുള്ള ഓരോ കാൎയ്യത്തേപ്പററിയും അടുക്കിനു്

ആലോചിച്ചുകൊണ്ടിരിക്കുന്നതു എനിക്കു ഒരു രസമാണു്.”

സുകുമാരൻ — ‘കണ്ടോളണം. അടുത്ത ഓണക്കാലത്തു നമ്മുടെ കുടയുടെ മുൻവശത്തു ഒരു കാഴ്ച കാണാം. ലോനപ്പനൊഴിച്ചു ബാക്കിയെല്ലാവൎക്കും ആ കാഴ്ച ആനന്ദപ്രദമായിരിക്കും. (അനന്തരം വിനോദക്കൊള്ളയോടെ പൊട്ടിച്ചിരിച്ചു) ജാന്തു, ഹേ, വല്യമ്മേ, എന്റെ ആ സിഗററുകുഴലും രണ്ടു സിഗററും ഇങ്ങു് എടുത്തുകൊണ്ടുവരു. ബുദ്ധി ക്ഷീണിച്ചിരിക്കയാണു്. വ്യാപാരകാൎയ്യങ്ങളെയും മററുംപററി സംസാരിക്കുവാൻതന്നെ ഇപ്പോൾ സുഖംതോന്നുന്നില്ല. അല്പം കൂടി ക്ഷമിച്ചിരിക്കൂ. ജാനുവിന്റെ സുകുമാരനെ വിശ്വസിക്കൂ.’

ജാനമ്മ പോയി സിഗററുകുഴലും സിഗററും എടുത്തുകൊണ്ടുവന്നു. രാവിലേമുതൽ വളരെ പ്രാചൎയ്യം മുറുക്കിയെന്നും അതുകൊണ്ടു വായ് പൊട്ടിപ്പോകയാലാണു് ഇപ്പോൾ സിഗററു വലിക്കാമെന്നു വിചാരിച്ചതെന്നും മററും ആവശ്യപ്പെടാതെതന്നെ സുകുമാരൻ പല വിശദീകരണങ്ങളുംനല്കി. അവിടെ ഒരു കസേരയിൽ ചാരിക്കിടന്നു് അലസമായി പുകപിടിച്ചു് വിട്ടുകൊണ്ടിരുന്ന സുകുമാരൻ വിചിത്രപാദാവരണം പ്രശോഭിച്ചിരുന്ന കാൽനീട്ടി നിലത്തിട്ടു.

സുകുമാരൻ — ജാന്തു. പോയിക്കിടന്നു് ഉറങ്ങൂ. ഇങ്ങിനെ നേരത്തേ ഉറങ്ങാതിരിക്കുന്നതു ശരീരത്തിനു കേടാണു്. എനിക്കാണെങ്കിൽ സംസാരിക്കുവാൻപോലും വയ്യാ വലിയ ക്ഷീണം. ഇന്നു മുഴുവൻ എന്തു തിരക്കായിരുന്നു......നാളെ ഒരു വലിയ യാത്രയും ഉണ്ടു്...... എന്നാലാകട്ടെ, പോയിഉറങ്ങൂ......അപ്പോൾ നേരം പ്രകാശമാകുന്നതിനു മുൻപുതന്നെ എന്നേ വിളിച്ചുണൎത്താൻ ഏൎപ്പാടുചെയ്യണേ’

കുറെനാളായി ശ്രീവിലാസംഭവനത്തിലെ നിശാരംഭത്തിന്റെ ഒരു മാതൃക മേൽപ്പറഞ്ഞതാണു്. ഇപ്രകാരമുള്ള രാത്ര്യാഗമങ്ങൾ എത്രയെത്ര കഴിഞ്ഞു. ജാനമ്മ കടയിൽ കാലെടുത്തുവയ്ക്കാതെതന്നെ തുടരെ മൂന്നുനാലുദിവസങ്ങൾ പോയി കടയിൽ ചെന്നു് അവിടത്തെ ഉദ്യോഗസ്ഥന്മാരോടഭിമുഖീഭവിക്കുന്നതിനു് ചിലപ്പോൾ ജാനമ്മയ്ക്കു തീരെ ധൈര്യമുണ്ടായില്ല ഭർത്താവിനു കീഴടങ്ങിയ അവളുടെ അവസ്ഥ എല്ലാവരുംകണ്ടു അവരുടെയെല്ലാം അന്തർഗ്ഗതങ്ങൾ അവർ പുറത്തു പറഞ്ഞില്ലെങ്കിലും സ്ഥാനത്യാഗംചെയ്തു ഒരു റാണി അപമാനകരമായ അടിമത്തത്തിലേക്കു താഴ്ന്നതിൻ പിന്നുമുള്ള ഒരു നിലയാണു് ജാനമ്മയ്ക്കുള്ളതെന്നു് അവർക്കു പൊതുവേ അറിയാമായിരുന്നു ഗൂഢമുഖിയായിട്ടാണു ജാനമ്മ അവരുടെയിടയിലെല്ലാം നടന്നതു്; എന്തെന്നാൽ പലപ്പോഴും അവരുടെ ദയനീയാവലോകനങ്ങൾ അവളെ വിഷമിപ്പിച്ചിട്ടുണ്ടു്. പട്ടണവീഥികളിലൂടെ സഞ്ചരിക്കുമ്പോഴും ഈ ദയനീയതയോ അഥവാ നിന്ദയോ ജാനമ്മ കാണാറുണ്ടായിരുന്നു. പൌരന്മാരുടെ മുഖങ്ങളിൽ തന്റെ വൃത്താന്തം വിശദമായി എഴുതിയിരിക്കുന്നതുപോലെ ജാനമ്മയ്ക്കു തോന്നി. തന്റെ പുതിയ പങ്കാളിയെപ്പററി കടയിലും പട്ടണത്തിലും എന്തഭിപ്രായമാണുള്ളതെന്നു് ജാനമ്മയ്ക്കു നല്ലപോലെ അറിയാമായിരുന്നു.

കടയിൽ പോകാതെയിരിക്കുന്ന മങ്ങിയ ദിനാന്തങ്ങളിൽ ലക്ഷ്മിയമ്മയോ കേശവമേനവനോ വീട്ടിൽവന്നു് ജാനമ്മയേ കാണുകയാണു് പതിവു്. അന്നത്തെ സകല വിവരങ്ങളും ആ വഴിയാണു് ജാനമ്മ ധരിക്കുന്നതു്. ലക്ഷ്മിയമ്മനല്കുന്ന വിവരങ്ങളിൽ കാര്യസാരമില്ലാത്ത കുറേ കഥയില്ലായ്മകൾ മാത്രം അടങ്ങിയിരിക്കും. എന്നാൽ സുകുമാരൻ ഈ സ്ത്രീയിൽ പുതിയ മഹത്വങ്ങൾ കാണുമാൻതുടങ്ങിയതു അവൾ ശുദ്ധമതിയും ദുരാശയങ്ങൾ ഗ്രഹിക്കുന്നതിൽ ദുർബലയും ആയിരുന്നതിനാലാകാം. യഥാർത്ഥ

ത്തിൽ ജാനമ്മയേ ഉള്ള കാര്യങ്ങൾ അറിയിക്കയും ഉപദേശിക്കയും ചെയ്തുവന്നതു കേശവമേനവനായിരുന്നു. ജാനമ്മ കാര്യമായി എന്തെങ്കിലും പറയുകയോ ആലോചിക്കയോ ചെയ്യാനുണ്ടെങ്കിൽ അതും കേശവമേനവനോടുകൂടിയാണ്.

ഒരുദിവസം വൈകുന്നേരം കേശവമേനവൻ ജാനമ്മയോടു യാത്രപറഞ്ഞപ്പോൾ അവൾ ഇപ്രകാരം താമസിപ്പിച്ചു.

ജാനമ്മ—'കേശവമേനോൻ! എനിക്ക് ചിലതെല്ലാം നിങ്ങളോടു പറയാനുണ്ടു്.'

കേശവ—"പറയാമല്ലോ"

ജാനമ്മ കേശവമേനവനോട് പതിവില്ലാത്തതിൻവണ്ണം അടുത്തുനിന്നു. അവൾ അയാളുടെ മുഖത്തിൽ ഉററുനോക്കി. എന്നാൽ വിറയ്ക്കുന്ന അധരത്തോടുകൂടി ജാനമ്മ സംശയഗ്രസ്തയായിനിന്നു ഒരു നിമിഷനേരത്തേക്കു ജാനമ്മയ്ക്കു യാതൊന്നുംതന്നെ പറയുവാൻ കഴിഞ്ഞില്ല.

കേശവ—"എന്നാൽ പറയാമല്ലോ.'

അനന്തരം ജാനമ്മ ത്വരയോടും ഗാഢാഭിനിവേശത്തോടും പറഞ്ഞു.

ജാനമ്മ—കേശവമേനോൻ എന്നോടു ചേർന്നു നില്ക്കണേ. എന്തെല്ലാംതന്നെ വന്നിരുന്നാലും എന്നേ ഉപേക്ഷിക്കരുതു്. നിങ്ങളില്ലെങ്കിൽ പരമാർത്ഥത്തിൽ ഞാൻ നശിച്ചുപോകും. വളരെ വിഷമിച്ചാലും എന്നോടു ചേർന്നുനില്ക്കണം.

കേശവമേ—(കർക്കശസ്വരത്തിൽ) 'അദ്ദേഹം എന്നേ അനുവദിക്കുന്നിടത്തോളം കാലം.'

ജാനമ്മ:—'അദ്ദേഹം, നിങ്ങളോട് എന്തെല്ലാമോ പറയണമെന്നും പറഞ്ഞിരിക്കുകയാണു്. അദ്ദേഹത്തെ

കോപിപ്പിക്കരുതു്. നിങ്ങളെപ്പററി യഥാൎത്ഥത്തിൽ അദ്ദേഹത്തിനു് വളരെ ബഹുമാനമുണ്ടു്."

കേശവ—"ഇതുവരെ അങ്ങിനെയൊന്നു് വെളിക്കു കാട്ടിയിട്ടില്ല."

ജാനമ്മ—"കുറേയൊക്കെ സഹിക്കണം. കേട്ടോ കേശവമേനവൻ. അദ്ദേഹത്തിൻെറ ഒരു പോക്കു് അങ്ങിനെയാണു്. പുതിയരീതികളെപ്പററി അദ്ദേഹത്തിനു് ചില പ്രത്യേകാഭിപ്രായങ്ങളെല്ലാമുണ്ടു്. പഴയ മട്ടുകാരായ നമ്മൾ—നിങ്ങളും ഞാനും അതു് അനുവദിക്കയില്ല. ഇങ്ങിനെയെല്ലാമാണെങ്കിലും നിങ്ങളുടെ വിലയെന്തെന്നു് അദ്ദേഹത്തിനറിയാം അതിനേപ്പററി പലപ്പോഴും അദ്ദേഹം പറഞ്ഞിട്ടുണ്ടു്.

രഹസ്യമായിക്കഴിഞ്ഞ ഈ സംഭാഷണംനടന്നു് ഏറെക്കാലംചെല്ലുന്നതിനുമുൻപായി, സുകുമാരൻ സുമംഗലപുരത്തുണ്ടായിരുന്ന ഒരുദിവസം "കേശവമേനവനോടു് തട്ടിക്കേറുന്നു" എന്നുള്ള വാൎത്ത ശ്രീവിലാസംസ്റ്റോറിലെങ്ങും പരന്നു.

സുകുമാരൻ.—(ഉറക്കെ) "ഇങ്ങോട്ടുനോക്കണം മേനവൻ. നാം തമ്മിൽ അളന്നുനോക്കിത്തുടങ്ങിയിട്ടു് കുറേനാളായില്ലേ? ഞാനോ നിങ്ങളോ ഇവിടത്തെ പ്രമാണി? ഇങ്ങോട്ടുവരണം, പറയട്ടേ."

ഇത്രയും പറഞ്ഞതു് കടയിലെ ആഫീസുമുറിയിൽവച്ചാണു്. അനന്തരം ഉടമസ്ഥനും പുറകേ മാനേജരും ഇറങ്ങി കണ്ണാടിയുടെ പുറകിൽ അപ്രത്യക്ഷരായി. പ്രസ്തുത വൃത്താന്തം കടയുടെ ഒരററംമുതൽ മറേറഅററംവരെ മുകളിലും താഴെയും അറിഞ്ഞു. വലിയ ശക്തിയും ചെറിയ ശക്തിയും തമ്മിൽ കൂട്ടിമുട്ടുമെന്നുള്ളതു എല്ലാവരും ഭയചകിതരായി പ്രതീക്ഷിച്ചിരുന്നതാണു്. ആ സംഘട്ടനത്തിനു് അല്പം കാലവിളംബം സംഭവിച്ചുപോയി എന്നേയുള്ളൂ. അനന്തരഫലമെന്താണെന്നുള്ളതിൽ ഒരോ പുരുഷനും സ്ത്രീയും ഭയന്നുവിറച്ചു.

സുകുമാരൻ:—നിങ്ങൾക്കു നിങ്ങളുടെ അധികാരം നടത്തണം; ഇല്ലേ? അതു് ഇവിടെ നടക്കയില്ല. ഇതിനേക്കാൾ വലിയകാര്യം നടത്തിപ്പിനു് ഒരൊററ അധികാരിമതി. മനസ്സിലായോ?

എന്നാൽ ആ വിസ്രംഭഘാതത്തു കേശവമേനവൻ കൂടുതൽ ദൃഢചിത്തനായി കാണപ്പെട്ടു. എത്ര വലുപ്പം കാട്ടാമോ അത്രയും വലുപ്പംതന്നെ കേശവമേനവൻ പ്രദർശിപ്പിച്ചു; എത്രമാത്രം നിവർന്നുനില്ക്കാമോ അത്രമാത്രം നിവർന്നു കേശവമേനവൻ നിന്നു. സുകുമാരനെപ്പോലെതന്നെ അയാൾ തോൾ എടുത്തു തലയും പുറകോട്ടു തള്ളിച്ചു നിന്നു

സുകുമാരൻ.—ഞാനാണു് ഇവിടത്തെ അധികാരി. ഞാൻ പറയുന്നതു നടക്കും."

കേശവ:—"അങ്ങയുടെ പങ്കാളിയേപ്പററി എന്തുപറയുന്നു? ജാനമ്മ—അതായതു അങ്ങയുടെ ഭാര്യ—ആ അമ്മയെ നമ്മൾ വിഗണിച്ചുകളയണമെന്നോ?

സുകുമാരൻ:—"വേണ്ട. പക്ഷേ ഞാൻ എനിക്കും എൻെറ പങ്കാളിക്കുംവേണ്ടി സംസാരിക്കുകയാണു് അതുമനസ്സിലാക്കണം"

കേശവ: അതുകൊള്ളാം.

സുകുമാരൻ —"ഇതൊരുമാതിരി കളിയാക്കുകയാണു്. എന്നാൽ കൊള്ളരുതായ്മകളൊന്നും എൻെറ അടുക്കൽ എടുക്കേണ്ട. വകതിരിവില്ലായ്മയ്ക്കും അഹങ്കാരത്തിനും ഞാൻ പ്രതിമാസം ശമ്പളം കൊടുക്കയില്ല."

കേശവ:—ഞാൻ എൻെറ ശമ്പളം വേലചെയ്തു വാങ്ങുകയല്ലേ എന്നു ചോദിക്കുന്നു.

സുകുമാരൻ.—വേലചെയ്യാതെ വാങ്ങുന്നുവെന്നു് ഞാൻ പറഞ്ഞില്ല.

**കേശവ:**—ഇത്രയും ശമ്പളത്തിന് ഇത്രമാത്രം ജോലിചെയ്യുന്ന ഒരുവനെ ഈ നാട്ടനിീളേ നടന്നു് അങ്ങയ്ക്കു് തേടിപ്പിടിക്കാമോ?

**സുകുമാരൻ:**—ഓഹോ നിങ്ങൾക്കു സ്വന്തം പടമെടുക്കണമെങ്കിൽ—

**കേശവ.**—ഒരിക്കലും വേണ്ടാ. എങ്കിലും എനിക്കു് ഞാനാരെന്നും എൻെറ നില ഇവിടെ എന്തെന്നും അറിയണം. ഇതു് ആത്മശ്ലാഘയല്ല ഇതു കാര്യം പറയുകയാണു് ഇവിടെ എനിക്കു് ഒരു വിലയുണ്ടോ അതോ ഇല്ലയോ? ഇതുവരെ ഞാൻ വിചാരിച്ചിരുന്നതു ഞാൻ അല്പസ്വല്പം വില യുള്ള വനാണെന്നാണു്. അതങ്ങേയ്ക്കു് അറിയാമോ?

**സുകുമാരൻ**—ഏയ്. എനിക്കു നിങ്ങളുമായി യാതൊരു വഴക്കമില്ല—നിങ്ങൾ സത്യസന്ധതയോടുകൂടി എന്നെ സേവിക്കുന്നെങ്കിൽ

**കേശവ**—ഞാൻ ഈ വ്യാപാരശാലയേ ഉറപ്പോടും നന്ദിയോടും കൂടി സേവിക്കുമെന്നു് അങ്ങു് വിചാരിക്കണം. എന്നിലുള്ള എല്ലാ നല്ല ഗുണങ്ങളുംകൊണ്ടു് ഞാൻ വേലചെയ്യും.

**സുകുമാരൻ.**—അതുമതി. പോകണം.

**കേശവ:**—അതേ; അതുതന്നെയാണു് എൻെറ തൊഴിൽ. കുട്ടിക്കാലത്തേ ഞാൻ പഴയമട്ടാണു് ശീലിച്ചതെന്നു മനസ്സിലാക്കണം. ഇനി വേണമെന്നുവച്ചാലും എനിക്കതു മാററുവാൻ സാധിക്കയില്ല.

കേശവമേനവൻ കണ്ണാടിയുടെ പുറകിൽനിന്നു വന്നപ്പോഴേക്കും അയാളുടെമുഖം ചോരപോലെ ചുവന്നിരുന്നു. ശ്വാസരോധത്തോടുകൂടി മേനവൻ കുറുകുറാ വലിച്ചു. നന്നേ വിറച്ചുതുടങ്ങിയ കൈകളെ മററുള്ളവർ കാണാതിരിക്കുന്നതിനുവേണ്ടി അയാൾ കുടവയററിൻെറ അടിയിൽ അമുഴ്ത്തിപ്പിടിച്ചു. എന്നാൽ ഒരു താറാവിനെപ്പോലെ കലുങ്ങി

യും കഥകളിഭീമനേപ്പോലെ നിവർന്നുഞെളിഞ്ഞും ധീരമായിട്ടാണു് കേശവമേനവൻ ആഫീസിൽ അങ്ങോട്ടുമിങ്ങോട്ടും നടന്നതു്. ദൃഢനിശ്ചയത്തോടും ഗൌരവത്തോടും ഉലാത്തുന്ന മേനവനെ നോക്കുവാൻപോലും അവിടെയുണ്ടായിരുന്നവരാരും ധൈര്യപ്പെട്ടില്ല.

അനന്തരം അല്പം ചില നിമിഷങ്ങൾ കഴിഞ്ഞപ്പോൾ സുകുമാരൻ പിന്നെയും കടയ്ക്കുള്ളിൽ കയറിവന്നു. ഒരു സിഗററുകത്തിച്ചതു അയാളുടെകയ്യിൽ ഉണ്ടായിരുന്നു. വെളിക്കോട്ടിറങ്ങുന്ന തിന്നുമുൻപായി സുകുമാരൻ അവിടെ കുറേ നിൽക്കിച്ചുനിന്നു. അയാൾ കേശവമേനവനോടു സൌഹാർദ്ദത്തോടെ സംഭാഷണംചെയ്തു ഉല്ലാസത്തോടെയെന്നുവേണമെങ്കിലുംപറയാം. യുദ്ധം അവസാനിച്ചെന്നും രണ്ടുപേരും സന്ധിയിൽ ഏർപ്പെട്ടുവെന്നും കടയിലുള്ള സവ്വരും മനസ്സിലാക്കി.

ചിലദിവസങ്ങളിൽ ജാനമ്മ വീട്ടിൽനിന്നു കടയിലേക്കു ഇറങ്ങിവരുമായിരുന്നു. എന്നാൽ ദുഃസഹമായ തലവേദനകൊണ്ടു അവൾക്കു അതു സാധിച്ചില്ല. പെട്ടെന്നാണു ജാനമ്മയ്ക്കു ഈ തലവേദനയുണ്ടാകുന്നതു്. ഇതിന്റെ തീവ്രതയോ പറയാനുമില്ല. ആദ്യം പല്ലുവേദനപോലെയാണു് ഇതു ആരംഭിക്കുന്നതു്. കുറേക്കഴിയുമ്പോൾ ചെവിക്കാണു വേദനയെന്നു തോന്നും. അങ്ങിനെ കുറച്ചുനേരമാകുമ്പോൾ ഒരു കോടാലികൊണ്ടു തല രണ്ടായി വെട്ടിപ്പിളർന്നാലുള്ള ഒരു മഹാവേദനതുടങ്ങുകയായി. ഇതിനുശേഷം വളരെനേരത്തേക്കു തലയ്ക്കു് ഒരു മാന്ദ്യവും അസുഖവും ആണുള്ളതു്. ചിലപ്പോൾ സിരകൾക്കാകെ ഒരു എരിച്ചിലും തുടിപ്പുംകൂടി വിശേഷവിധിയായി സംഭവിക്കാറുണ്ടു്.

ഇപ്രകാരമുള്ള ഒരു തലവേദനയ്ക്കുശേഷം ജാനമ്മ ശയ്യാഗൃഹത്തിൽ കിടക്കുമ്പോൾ പെട്ടെന്നു സതി അവിടെ വന്നു. കരുണാകരനുണ്ണിത്താനുമായുള്ള വിവാഹംകഴിഞ്ഞുപോയതിൽപിന്നെ ആദ്യമായിട്ടാണു സതി ശ്രീവിലാസം

ഭവനത്തിൽ വന്നതു്. മകളുടെ ആഗമനം അമ്മയ്ക്കു അത്ഭുതമുളവാക്കി. നീലിയമ്മ കാററു് ള്ളയിടത്തേക്കു നീക്കിയിട്ടിരുന്ന ഒരു സോഫയിൽ ജാനമ്മ കിടക്കുകയായിരുന്നു. വാതിൽക്കൽ സംസാരംകേട്ടു ജാനമ്മ വേഗം എണീററു നിന്നു.

സതി: – "അമ്മേ, ഞാൻ അകത്തേക്കു വരുന്നു. അമ്മയ്ക്കു ദീനമാണെന്നു കേട്ടു."

വിവാഹംകഴിഞ്ഞു പിരിഞ്ഞതിൽപിന്നെ ഇതുവരെ അമ്മയും മകളും തമ്മിൽ കണ്ടിട്ടേയില്ല. അല്പസമയം അവർ രണ്ടാളും വെറും അപരിചിതരേപ്പോലെ സംസാരിച്ചു.

ജാനമ്മ: —"നീലിയമ്മ! കാപ്പികൊണ്ടുവരു."

സതി: —"കാപ്പിയുടെ സമയം ഇത്ര നേരത്തേ ആയോ?"

ജാനമ്മ. —"ഓഹോ —നീലിയമ്മേ! നിങ്ങളവിടെ നില്ക്കാതെ പോയ നിമിഷത്തിനുള്ളിൽ കാപ്പ കൊണ്ടുവരണം. സതിയമ്മയ്ക്കു ഇത്രദൂരം യാത്രചെയ്തു വന്നതിൽ നല്ല ക്ഷീണമുണ്ടെന്നു എനിക്കറിയാമല്ലോ."

സതി: —ഞാൻ വണ്ടിയിലാണമ്മേ വന്നതു് —എങ്കിലും ഒരുകപ്പുകാപ്പി കുടിക്കാം, നിർബന്ധമാണെങ്കിൽ"

ജാനമ്മ: —"നിർബ്ബന്ധത്തിൻെറ വല്ലതുമാണോ.........
......... ആട്ടെ നീ അവിടെ ഇരിക്കു്."

സതി. —"ഈ കസേരയിലിരുന്നിട്ടു ബഹുസുഖം.........
അമ്മ സോഫായിൽ കിടക്കുകയില്ലേ്യാ? ഞാൻവന്നു ഉപദ്രവിക്കുകയായിരിക്കും."

ജാനമ്മ. —ഹേയ്, ഒരിക്കലുമില്ല. എപ്പോഴും കിടക്കുന്നതിനേക്കാൾ കുറേയൊക്കെ എണീററിരിക്കുന്നതാണു നല്ലതു്. നീ നേര്യതു അശേലിട്ടു വന്നപാടു് ഇരിക്കുന്നതെന്താണു്.

സതി നേര്യതു അഴിച്ചു് അശയിലിട്ടു.

സതി:—(ഒരു ചെറിയ ചിരിയോടെ) "നല്ല തണുപ്പുള്ളതു കൊണ്ടു് ഇത്രയായിട്ടും ഞാൻ വിയർത്തില്ലമ്മേ."

സതി അത്യന്തം മനോഹരമായവിധത്തിൽ വസ്ത്രം ധരിച്ചിരുന്നു. കാഴ്ചയക്കും അവൾക്കു മനോഹരതയ്ക്കോ ആഭിജാത്യത്തിനോ യാതൊരു കുറവും ഉണ്ടായിരുന്നില്ല. പക്ഷേ സതി തടിച്ചുകൊഴുത്തിരുന്നോ എന്നു ചോദിക്കയാണെങ്കിൽ അശേഷമില്ല. പരമാർത്ഥം പറയുന്നതായാൽ സതി ക്രമേണക്കൂടി കൃശയായിട്ടേ ഉള്ളൂ. കാപ്പി കുടിച്ചുകൊണ്ടിരുന്നപ്പോൾ ഭർത്താവിൻെറ ബന്ധുക്കൾക്കു തന്നോടുള്ള അതിരററ സ്നേഹത്തെപ്പററി സതി മാതാവിനോടു പറഞ്ഞു. ഭർത്താവിൻെറ ഒരു ഇളയ സഹോദരി സതിക്കു് വലിയ ഇഷ്ടയായി ഉണ്ടായിരുന്നു. എല്ലാവരും നല്ല ആളുകൾ, വളരെ സ്നേഹമുള്ളവർ. അയൽപക്കക്കാരും അതിൻവണ്ണംതന്നെ. വിവാഹാനന്തരം അവർ അവിടെ ചെന്നപ്പോൾ അയൽ പക്കക്കാർ ഒന്നൊഴിയാതെ കാണുവാൻ ചെന്നിരുന്നു

ജാനമ്മ:— "വളരെ സന്തോഷം തന്നെ. ഞാൻ വിചാരിച്ചതു എൻെറകുഞ്ഞേ, നീ തനിച്ചു സമയംകഴിച്ചുകൂട്ടേണ്ടി വരുമെന്നായിരുന്നു."

സതി:—"ഹേയ്. ഞാൻ തീരെ തനിച്ചിരിക്കേണ്ടിവരുന്നില്ല. ധാരാളം ജോലിയുണ്ടു്. ആളുകൾ എപ്പോഴും വരാറുംപോകാറും ഇല്ലെങ്കിലും വീട്ടുജോലികളിൽ ഏർപ്പെട്ടാൽ നേരംപോകുന്നതു അറിയുകയില്ല."

ജാനമ്മ:—"ആ അങ്ങിനെവരട്ടെ.........അപ്പോൾ നിങ്ങൾ പ്രത്യേകം മാറിത്താമസമായെന്നുപറ."

സതി:—"എന്നുപറയാറായില്ല. ഇപ്പോഴും എല്ലാം ഒന്നും ശരിയായെന്നു പറയാറായിട്ടില്ല. അങ്ങിനെയായിരുന്നെങ്കിൽ അമ്മ അങ്ങോട്ടുവരുവാൻ ഞാൻ ആളയയ്ക്കുമായിരുന്നു. അമ്മ അവിടെ ഒന്നു വരണമെന്നു് ഞങ്ങൾക്കു രണ്ടാൾക്കും അത്രയ്ക്കു് ആഗ്രഹമുണ്ടു്."

ജാനമ്മ:—എന്റെ പൊന്നുമകളേ! അങ്ങോട്ടു വരുന്നതിൽ എനിക്കു സന്തോഷമല്ലാതെ മറ്റൊന്നുമില്ല. എന്നാൽ ഇയ്യിടെയായി എനിക്കും ചില്ലറ ഇടയില്ലായ്മകളൊക്കെയുണ്ടു കുഞ്ഞേ.

സതി:—"ഹല്ല. അതുപിന്നെ പറയണോ? അമ്മയ്ക്കും പല തിരക്കുകളെല്ലാമുണ്ടു്......അദ്ദേഹം പോകുന്നതിനുമുൻപു്—നീലിയമ്മ എന്നോടു എല്ലാം പറഞ്ഞു."

ജാനമ്മ:—"അതെയതെ. എങ്കിലും കുറച്ചു ദിവസത്തേക്കു മാത്രമേ ഉണ്ടായിരുന്നുള്ളു. നാളെ രാത്രി വരുമെന്നു പറഞ്ഞിട്ടാണു് പോയിരിക്കുന്നതു്. (ജാനമ്മ സോല്ലാസം ഒന്നു ചിരിച്ചു) ഇപ്പോഴും കരുണാകരനുണ്ണിത്താനേപ്പോലെ അദ്ദേഹവും കുതിരപ്പന്തയം, നാടകം മുതലായവയിലെല്ലാം ഭ്രമിച്ചു നടക്കുകയാണു്."

സതി:—"ആങ്ഹാ—കുതിരപ്പന്തയം, ബഹുരസമാണു്."

ജാനമ്മ—"ഈ ആസുരമായ ആനന്ദങ്ങളുടെയെല്ലാം അവസാനവും ആസുരംതന്നെയായിരിക്കും; അത്രേ ഉള്ളു. എന്നാൽ അദ്ദേഹം പറയുന്നതു ഇതെല്ലാം തല്ക്കാലത്തെ ഒരു രസംമാത്രമാണെന്നാണു്. ഇനി അദ്ദേഹം ഗോൾഫ്കളി തുടങ്ങാൻ പോകുകയാണെന്നു് പറയുന്നതുകേട്ടു. എന്തോ എന്തൊരു ഭ്രാന്തോ?"

സതി:—"തീർച്ചയായും ഈ പുരുഷന്മാരെല്ലാം ഒരുപോലെയാണു്. അല്ലേ? (സതി ചിരിച്ചു തലകുലുക്കി) അദ്ദേഹത്തിനു് ശിക്കാറിൽ വലിയ ഭ്രമമാണു്. അതിൽ ഞാൻ യാതൊരു വിരോധവും പറയാറില്ല എന്തെന്നാൽ അതുകൊണ്ടു നല്ല ആരോഗ്യമുണ്ടാകും."

ജാനമ്മ:—അതേ. എങ്കിലും ശിക്കാറു് അതിവ്യായാമമാണു്.

പരസ്പരം സംഭാഷണം ചെയ്യുന്നതിനു അമ്മയ്ക്കും മകൾക്കും ഉണ്ടായിരുന്ന സങ്കോചം ക്രമേണ ലോപിച്ചു. വൎത്തമാനം പറഞ്ഞുകൊണ്ടിരിക്കുമ്പോൾ തരംകിട്ടിയപ്പോഴെല്ലാം അമ്മ മകളുടെ മുഖഭാവത്തെയും മകൾ അമ്മയുടെ മുഖഭാവത്തെയും സൂക്ഷിച്ചു. സങ്കോചത്തോടുകൂടി ചെല്ലുന്ന ഒരു നിരീക്ഷണം മറ്റേ നിരീക്ഷണം അഭിമുഖീഭവിക്കാൻ വരുന്നുണ്ടെന്നു പെട്ടെന്നു കണ്ടാൽ സോഫയുടെ കോണിലേക്കോ കസേരയുടെ കാലിലേക്കോ വഴുതി തിരിഞ്ഞുകളയും. പ്രാരംഭത്തിൽ ഭൎത്താക്കന്മാരെപ്പററി സംസാരിക്കുന്നതിൽ ചില്ലറ വല്ലായ്മകളെല്ലാമുണ്ടായിരുന്നു. എന്നാൽ കുറേക്കഴിഞ്ഞപ്പോഴേക്കു അക്കാൎയ്യം വളരെ എളുതായിത്തീൎന്നു. കാൎയ്യത്തിനെല്ലാം ഒരുമാതിരി സാധാരണത്വം വന്നു.

സതി:—"എന്നാൽ കേട്ടോ അമ്മേ! ഇതുതന്നെയാണു് അദ്ദേഹവും പറയുന്നതു്. പുരുഷന്മാർ എപ്പോഴും പറയുന്നതു് അവൎക്കു നമ്മളെക്കാൾ കാൎയ്യങ്ങൾ നടത്താനറിയാമെന്നാണു്. അവൎക്കു വേലക്കാരോടുള്ള ശാഠ്യമോ, അതൊന്നും പറയാനില്ലെന്റമ്മേ! വലിയ പ്രയാസംതന്നെ. അദ്ദേഹം വേലക്കാരെയിട്ടു വിഷമിപ്പിക്കുമ്പോഴാണു് എനിക്കു വല്ലാതെ ദേഷ്യംവരുന്നതു്"

ജാനമ്മ സതിയേ സഹായിച്ചു.

ജാനമ്മ:—"നല്ല നയത്തിൽ കഴിച്ചുകൂട്ടിയേ ഒക്കൂ മകളേ. പുരുഷന്മാരെ പ്രയാസമില്ലാതെ നയിച്ചുകൊണ്ടുപോകാം. പക്ഷേ പുറകിൽനിന്നു അവരെ അടിച്ചുവിട്ടുകൊണ്ടുപോകുന്നതാണു് വിഷമം."

സതി:—"അതെയതെ. അവരെ നയിച്ചുകൊണ്ടുതന്നെ പോകണം. അമ്മ പറഞ്ഞതു എത്ര പരമാൎത്ഥം!"

സതിയിൽ അതിസൂക്ഷ്മമായ ഒരു വ്യത്യാസം കാണ്മാനുണ്ടായിരുന്നു. കൃത്രിമമായ ആ പെരുമാററത്തിന്റെ

അടിയിൽ ക്രമേണ അത്യന്തം നവവും അപൂർവ്വവുമായ എന്തൊന്നൊ കാണപ്പെട്ടു. ഇതു മറെറാരു സതിതന്നെയാണു്. നിശ്ചയമായും ആദ്യത്തെ സതിയല്ല. പുതിയ ബന്ധുക്കളുടെ ചില തറവാട്ടമർയ്യാദകളും ആചാരവിശേഷങ്ങളും അവളിൽ സംക്രമിച്ചിട്ടുണ്ടു്. ഈ അഗാധസ്ഥമായ വ്യത്യാസത്തെ സതിയുടെ മാതാവിന്റെ അന്തർവേധനസമർത്ഥങ്ങളായ നിരീക്ഷണങ്ങൾ അനായാസേന ഗ്രഹിച്ചു. സതി മൃദുശീലയായി, സൌമ്യയായി, അനുകമ്പകാട്ടുന്നതിനു ആയിരംമടങ്ങു ശേഷിയുള്ളവളായിത്തീൎന്നു.

ജാനമ്മ—"അദ്ദേഹം ഭയങ്കരമായ വിധത്തിൽ വലിയ ആശയങ്ങളും ആശയുമുള്ള ആളാണു്."

സതി—"അതു ഗുണമുള്ള ഒരു ദോഷമാണമ്മേ."

ജാനമ്മ—"നിയമസഭയിൽ പോകണമെന്നും അദ്ദേഹം പറഞ്ഞുതുടങ്ങിയിരിക്കുന്നു."

സതി—'കൊള്ളാം, അതിനെന്താണു്. എന്താ പോയാൽ?'

ജാനമ്മ—'ആകട്ടെ. ഉണ്ണിത്താന്റെ ആളുകൾ അനവധിയുണ്ടല്ലോ. അവർ അദ്ദേഹത്തിനു വേണ്ട സഹായങ്ങൾ ചെയ്തുകൊടുക്കുമോ?'

സതി—"കൊടുക്കാതിരിക്കുമോ? ഞാൻ പറയാം. ഏതുതരത്തിലെങ്കിലും സാദ്ധ്യമാണെങ്കിൽ—'

സതി എണീററുചെന്നു മാതാവോടു ചേൎന്നു സോഫായിൽ ഇരുന്നു. അവൾ സങ്കോചത്തോടുകൂടി ജാനമ്മയുടെ വലതുകൈ എടുത്തു മന്ദമായി തലോടി.

സതി—'അമ്മേ, ഞാൻ പോകട്ടെ. ഞാൻ വന്നു് സംസാരിച്ചതുകൊണ്ടു അമ്മയുടെ തലവേദന കൂടുതലൊന്നുമില്ലല്ലോ.'

ജാനമ്മ—ഇല്ല. മകളേ! നീവന്നതുകൊണ്ടു എനിക്കു അല്പം സുഖം തോന്നുന്നുണ്ടു്.

സതി എണീററു. അവൾ കസവുനേര്യതു എടുത്തു ചുററി.

"അമ്മേ! ഞാൻ ഉപയോഗിച്ചുകൊണ്ടിരുന്ന മുറി — അതു ഒഴിച്ചിട്ടിരിക്കുന്നോ. അതോ അമ്മ വല്ലതിനും ഉപയോഗിക്കുന്നുണ്ടോ?"

ജാനമ്മ—"എടീ കുഞ്ഞേ, അതു് അദ്ദേഹം ഉപയോഗിക്കുകയാണു്."

സതി—എന്റെ മുണ്ടുപെട്ടിവച്ചിരുന്ന മുറിയോ?

ജാനമ്മ—അതും അദ്ദേഹം ഉപയോഗിക്കുകയാണു്.

സതി—ഞാൻ...ഞാൻ അതിനകത്തു ഒന്നു കയറിനോക്കിക്കൊള്ളട്ടേ.

ജാനമ്മ—കൊള്ളാം...നിനക്കു കയറി നോക്കിക്കൂടെയോ? പിന്നെ.

സതി—ഞാൻ തിരെ താമസിക്കയില്ല; ഒരുനോക്കു കണ്ടിട്ടുവന്നു അമ്മയോടു യാത്രപറഞ്ഞോളാം.

എന്നാൽ മുറികളിൽ സതി വളരെനേരം താമസിച്ചു. അവൾ തിരിച്ചുവന്നപ്പോൾ ജാനമ്മ മകളുടെ മുഖത്തു നല്ലവണ്ണം നോക്കി. സതി ധാരാളം കരഞ്ഞതിന്റെ ലക്ഷണങ്ങൾ കാണപ്പെട്ടു. എന്നാൽ അതു കണ്ടഭാവമേ ജാനമ്മയ്ക്കില്ലായിരുന്നു.

അമ്മയുടെ മുറിയിലെ സൌഖ്യാനുഭവവും തന്റെ പഴയ വാസമന്ദിരത്തിലെ പൂർവ്വകാലപരിചയസ്മരണകളും മനോഹരയായ സതിയിൽ ഹൃദയസ്തോഭമുണ്ടാക്കി. അവൾ ജാനമ്മയുടെ പാദങ്ങളിൽ മുട്ടുകുത്തി നമസ്കരിച്ചു. സതി മാതാവിനെ അടക്കം കെട്ടിപ്പിടിച്ചു ചുംബിച്ചു. വളരെനാൾ ഏതൊന്നിനുവേണ്ടി വിഫലമായി കാത്തിരുന്നുവോ അതു തൽസമയം ലഭിക്കുന്നതായി ജാനമ്മയുടെ അന്തരംഗം അനുഭവിച്ചു. സ്വന്തം കുട്ടി കരകവിഞ്ഞ ദയയോടും അതിരറ്റ അനുകമ്പയോടുംകൂടി മാറോടു ചേർന്നുനിന്നു വികാരപ്രചുരയായി സ്പന്ദിക്കുന്നു.

സതി—'അമ്മ, അമ്മ എത്ര നല്ല ഒരു അമ്മയായിരുന്നു—
ദൈവമേ, എനിക്ക് ഇത്ര നല്ല ഒരു അമ്മ ഉണ്ടായിരുന്നല്ലോ!"

ജനിച്ചതിൽപിന്നെ ഇതുവരെ ചെയ്തിട്ടില്ലാത്തതിൻവണ്ണം സതി മാതൃകളേബരത്തെ വീണ്ടുംവീണ്ടും കെട്ടിത്തഴുകി ചുംബനംചെയ്തു.

ജാനമ്മ "സതീ...എന്റെ പൊ—ന്നോ— മന മകളേ".

സതി പൊയ്ക്കഴിഞ്ഞപ്പോൾ ജാനമ്മ വിചാരാധീനയായിരുന്നു. മകളിൽ ഉണ്ടായ അസാധാരണമായ മാററത്തെപ്പററി അമ്മയ്ക്കു വിചാരിക്കാതിരിക്കാൻ സാധിച്ചില്ല. സാധുവായ സതി അവളുടെ പാഠം പഠിച്ചുകഴിഞ്ഞു. കൊള്ളരുതാത്ത ഒരു ഭർത്താവിന്റെ കൂടെ ഇറങ്ങിത്തിരിച്ചാലുണ്ടാകുന്ന അനുഭവമെന്തെന്ന് അവൾ നല്ലപോലെ പഠിച്ചു.

---

## അദ്ധ്യായം ൨൪.

---

എന്നാൽ ജാനമ്മയുടെ ഭർത്താവിനെപ്പോലെ കൊള്ളരുതാത്ത ഒരു ഭർത്താവായിരിക്കുമോ? ഒരിക്കലുമില്ല. അതേപ്പററി എന്തെങ്കിലും വിചാരിക്കണമെന്നുതന്നെ ജാനമ്മയ്ക്കു തോന്നിയില്ല. ഇപ്പോഴാകട്ടെ വിചാരങ്ങളിൽ ജാനമ്മയ്ക്കുള്ള നിയന്ത്രണവും ദുർബ്ബലീഭവിച്ചിരിക്കുന്നു. എന്നാൽ വിചാരങ്ങളോ? അവ അനർഗ്ഗളം ശക്തങ്ങളും അസംഖ്യങ്ങളുമായിത്തീർന്നുകൊണ്ടിരിക്കുന്നു. ജാനമ്മയുടെ ആരോഗ്യം പെട്ടെന്നുപെട്ടെന്ന് ഏറിയും കുറഞ്ഞുംകൊണ്ടുമിരുന്നു. ചിലപ്പോൾ ശരീരംപൊതുവേ വലിയ ക്ഷീണം ജാനമ്മയ്ക്കു തോന്നാറുണ്ട്. എന്നാൽ അടുത്ത നിമിഷത്തിൽ അവൾ

ഉത്സാഹഭരിതയായി ഇരിക്കുന്നതു കാണാം. പെട്ടെന്നുതന്നെ ഈ ഭാവവും വ്യാകുലതയിലും കണ്ണുനീർത്തുള്ളികളിലും അവസാനിച്ചെന്നുവരും. ചിലപ്പോൾ നടന്നാൽ നിലംപതിക്കുമെന്നുള്ള അവസ്ഥയിൽ ജാനമ്മ ശയ്യാതലത്തെത്തന്നെ സമാശ്രയിച്ചുപോകും.

സുകുമാരൻ സുമംഗലപുരത്തില്ലെങ്കിൽ സാധാരണമായി സന്ധ്യയോടുകൂടിത്തന്നെ ജാനമ്മ കിടക്കമുറിയിൽ പ്രവേശിക്കും. പണ്ടേക്കണക്കുതന്നെ നീലിയമ്മ ജാനമ്മയ്ക്കു തുണയ്ക്കാറുണ്ടായിരുന്നു. വൃദ്ധ കട്ടിലിനരികിൽ ചെന്നിരുന്നു വർത്തമാനങ്ങൾ പറയും. കുറേ കഴിയുമ്പോൾ നീലിയമ്മയും യാത്രപറഞ്ഞു മുറിയിൽനിന്ന് ഇറങ്ങിപ്പോകും. അനന്തരം മുറിയിലും തളത്തിലും സഞ്ചരിക്കുന്ന ഛായകൾ നോക്കിയും വെളിയിൽ അടിക്കുന്ന കാററിൻെറ ചീററൽകേട്ടും ജാനമ്മ ഏകാന്തയായി അവശേഷിക്കും.

ഒരുകാര്യത്തെപ്പററിയും വിചാരിക്കണമെന്നു അവൾക്കു ആഗ്രഹമുണ്ടായിരുന്നില്ല. യഥാർത്ഥസംഗതികളെയെല്ലാം വിസ്മരിച്ചിട്ടു മരുമരീചികയെ അവലംബിക്കുവാൻ ജാനമ്മ പ്രയത്നംചെയ്യാറുണ്ടായിരുന്നെങ്കിലും പഴയ യുക്തിയുക്തമായ ചിന്ത നിർദ്ദയമായി അവളുടെ ഹൃദയത്തിൽ ഓടിക്കയറിവരുന്നുണ്ടായിരുന്നു. ദുർബ്ബലമായ ഇച്ഛാശക്തിയെ എതിർത്തും ഭൂതകാലാശയങ്ങൾ അവളിൽ ഘനീഭവിച്ചു കൂട്ടംകൂടി. സംഭവങ്ങളെല്ലാം അടുക്കിനു കൂട്ടംകൂടി നിരന്നു. ഇത്രകാലവും മറഞ്ഞുകിടന്ന പല കാര്യകാരണബന്ധങ്ങളും അവളുടെ മുൻപിൽ തെളിഞ്ഞുവന്നു. അങ്ങിനെ ദൃഢീകൃതമായ സംപൂർണ്ണചിന്താശൃംഖല വെറും പേക്കിനാവുകളിൽനിന്നു നിശ്ചിതമായ നിഗമനങ്ങളിലേക്കു ജാനമ്മയെ വലിച്ചുകൊണ്ടുപോയി. വസ്തുക്കളുടെയും കാര്യങ്ങളുടെയും ആന്തരഗൂഢസ്വഭാവങ്ങളെ ഗ്രഹിക്കുവാൻ ആ അമ്മയ്ക്കുണ്ടായിരുന്ന പഴയ പ്രാപ്തിയെ വിനിയോഗിച്ചു

എവിടെയാണ് തനിക്കു തെററിയതെന്നു ജാനമ്മ ആലോചിച്ചു.

അയാൾക്കു ജാനമ്മയെപ്പററി യാതൊരുവിചാരവുമിപ്പോളില്ല. മുൻപും കഥ ഇതുതന്നെ ആയിരുന്നു. ഈ കണ്ടതെല്ലാം വെറും അഭിനയമാണ്. ശുദ്ധകള്ളത്തെ ആണ് ജാനമ്മ അവലംബിക്കുവാൻ പോയതു്. എന്തെങ്കിലും പരമാത്ഥമുണ്ടായിരുന്നെങ്കിൽ അതു് ഈ നാട്യങ്ങളിലെല്ലാംകൂടി അനുസ്യൂതമായും സ്ഥിരമായും ഇരുന്ന സുകുമാരൻെറ ഉദ്ദേശ്യമായിരുന്നു.

സുകുമാരൻെറ വിവാഹം പുരുഷൻെറ മൃഗീയമായ വേശ്യാവൃത്തിതന്നെയായിരുന്നു. അതിൽ അയാളുടെ ആനുകൂല്യം ജാനമ്മയുടെ പണത്തിനുവേണ്ടി നിർല്ലജ്ജം വിററു. എത്രനിഷ്പ്രയാസം തന്നെ കുടുക്കിലാക്കിക്കളഞ്ഞുവെന്നുള്ളതോത്തപ്പോൾ ലജ്ജകൊണ്ടു ജാനമ്മ തണുത്തു കോച്ചിപ്പോയി. സുകുമാരൻ നിർദ്ദയനായി ഉപായചിന്തനം ചെയ്യവേ സൗജന്യനിധിയായ ജാനമ്മ വികാരമോഹനതയോടെ അയാളിൽ ഗുണഗണങ്ങളാരോപിച്ചു. അഭിജാതവും അഭിരാമവും ആയ അവളുടെ പരിപാലനചിത്തവൃത്തി അയാളെ കൊതിക്കുകയും ആനന്ദവും സൗഖ്യവും സമാശ്രയവും നൽകുന്നതിനു അഭിലഷിക്കുകയും ചെയ്തപ്പോൾ ആ ശഠനാകട്ടെ ക്ഷതാംഗിയായ ഒരു മൂഷികപ്പെണ്ണിനോടുകൂടി ക്രീഡിക്കുന്ന ക്രൂരദൃഷ്ടിയായ ജജ്ജരിതമാജ്ജാരനെപ്പോലെ അവളോടു പെരുമാറി; ധൃതിയാകട്ടെ ഉൽക്കണ്ഠയാകട്ടെ അശേഷമില്ല, ഉരുക്കുപോലെ തിളങ്ങുന്ന നയനങ്ങൾ നന്നേ സൂക്ഷിക്കുന്നുണ്ടു്. ഉള്ളിലേക്കു വലിച്ചു മറച്ചുവച്ചിരിക്കുന്ന കൂത്തു വളഞ്ഞ നഖങ്ങൾ അവസരവും കാത്തിരിക്കുകമാത്രമാണ് ചെയ്യുന്നതു്. അയാൾ മനഃപൂർവം രചിച്ചുവച്ചിരുന്നതും കണ്ണുകൾക്കു പരമാർത്ഥമായിത്തോന്നിയതുമായ ചില വാക്യാംശങ്ങൾ ജാനമ്മ അനുസ്മരിച്ചു അവ വെറും കള്ളമാണെന്നുള്ള സങ്കടകരമായ പരമാത്ഥം ഒട്ടെ

വിൽമാത്രമാണ് അവൾ മനസ്സിലാക്കിയത്. എത്ര തന്മയത്വത്തോടുകൂടിയാണ് അയാൾ ഈ അഭിനയം നിർവഹിച്ചത്? ഒരാളുടെ അടിമയായിരിക്കുകയെന്നുള്ളതിനേപ്പററി അയാൾക്കു ഓർക്കുവാൻപോലും കഴികയില്ലെന്ന്; ധനികയായ ഒരു ഭാര്യയുടെ കാരുണ്യംകൊണ്ടു കഴിഞ്ഞുകൂടുന്ന നിർദ്ധനനായ ഒരു ഭർത്താവിൻെറ നില അയാൾക്കു ദുസ്സഹമെന്ന്, ഇങ്ങിനെ പലതും— അനന്തരം അവസാനമായി ജാനമ്മയുടെ രഹസ്യം മുഴുവൻ തുറന്നു വിട്ടുപറയുന്നതുവരെയും ഇനി മാനിനിയായ ഒരു മാന്യമഹിളയ്ക്കു പിൻമാറുവാൻ സാദ്ധ്യമല്ലെന്നു നിശ്ചയമാകുന്നതുവരെയും എത്ര കൗശലത്തോടുകൂടി അയാൾ ദീക്ഷിച്ച മൗനിയായിരുന്നു രക്ഷപ്പെടാൻ ഇനി സാദ്ധ്യമല്ലെന്നു കണ്ടതിനുശേഷം മാത്രമാണ് അയാൾ വിലപേശാൻ തുടങ്ങിയത്.

ദാമ്പത്യജീവിതസമാരംഭത്തിലെ ആനന്ദമാസങ്ങൾ ഇനിയും അവസാനിച്ചിട്ടില്ലെങ്കിലും ഭാവിഗർഭം ധരിച്ചിരിക്കുന്ന യാതനയെന്തെന്നു ഊഹിക്കുവാനുള്ള ശേഷി ജാനമ്മയ്ക്കുണ്ടായിരുന്നു. ഈ രണ്ടുമൂന്നുമാസങ്ങൾക്കുള്ളിൽ ഒരു പ്രാണിക്കും സാദ്ധ്യമല്ലെന്നു വിചാരിച്ചിട്ടുള്ള പല മഹാവേദനകളും ജാനമ്മ അനുഭവിച്ചു. വേദനയ്ക്കു കൊല്ലുവാൻ കഴിയുമെങ്കിൽ ജാനമ്മ മരിച്ചുവെന്നുതന്നെ വിചാരിക്കാം.

പ്രേമാമൂലം ജാനമ്മ നൽകിയ അധികാരത്തെ അവളുടെമേൽത്തന്നെ സുകുമാരൻ ദുർവിനിയോഗംചെയ്തു പ്രേമം അവളെ നിരായുധയാക്കിത്തീർത്തു ദിനംതോറും ജാനമ്മയുടെ അന്തസ്സിനെയും അഭിമാനത്തെയും ആരോഗ്യത്തെയും ആത്മശാന്തിയെയും സുകുമാരൻ ക്ഷതപ്പെടുത്തി. എന്നാൽ എല്ലാററിലും ഉപരിയായി പ്രേമത്തിലാണ് അവൾ ദുരിതമനുഭവിച്ചതു് അറുത്തിട്ടാലും മരിക്കാത്തതായിരുന്നു ജാനമ്മയുടെ പ്രേമവികാരം.

താൻ അദ്ദേഹത്തിനുവേണ്ടി മദനോചിതമായി അലങ്കരിച്ചും സുഖപ്രദമായ ശയ്യാഗൃഹോപകരണങ്ങൾകൊണ്ടു്

സജ്ജമാക്കിയും ഇരുന്ന ശ്രീവിലാസംഭവനത്തിലേക്ക തിരുവനന്തപുരത്തുനിന്ന മടങ്ങിവന്ന അന്നുതന്നെ സുകുമാരൻ പറഞ്ഞ വാക്കുകൾ അപ്പോഴും അവളുടെ ചെവിയിൽ മുഴങ്ങി. ഒരു ചിരിയും തോളിൽ ഒരു തട്ടും. "ജാന്തു, ഇതു രണ്ടാമദ്ധ്യായമാണു് ഹേ, വലിയമ്മേ എന്നും നമുക്കു് മധുവിധുവുംകൊണ്ടു കഴിച്ചുകൂട്ടുവാൻ സാധിക്കയില്ല " അനന്തരം പ്രത്യേകമുറികളിൽ ശയിക്കണമെന്നുള്ള അഭ്യർത്ഥനയോടുകൂടി ചില സംസാരങ്ങൾ സംസാരിച്ചതും ജാനമ്മയ്ക്കു മരിച്ചാൽകൂടി മറക്കുവാൻ സാദ്ധ്യമല്ല. പുറത്തുസഞ്ചരിച്ചിട്ടു ഭവനത്തിൽ മടങ്ങിവരുന്ന സുകുമാരൻ ചിലപ്പോൾ ഘോരമായി പറയാറുള്ളതു ജാനമ്മയ്ക്കു നിർമ്മലശീലകളായ ചില സ്ത്രീകൾക്കുള്ള അഭിലാഷമല്ല ഉള്ളതെന്നാണു്. ഭയങ്കരം! നീചസ്ത്രീകളുമായി പരിചയിച്ചിട്ടുള്ള സുകുമാരൻ ജാനമ്മയേയും ആ ഇനത്തിൽ ഉൾപ്പെടുത്തി.

അവളുടെ ഈ മന്ദമായ വേദനയിൽ അധികവും ഹൃദയത്തിൽ ചുളുചുളെ കുത്തുന്ന പ്രേമശങ്കയിൽനിന്നുണ്ടായതാണു്. അയാൾ പ്രേമത്തിൽ വലിയ വഞ്ചനചെയ്യുന്ന ശഠനത്രേ; ഇതു കുപ്രസിദ്ധവുമാകുന്നു. ഒരു മൂന്നുമാസം തികച്ചു കഴിയുന്നതിനു മുൻപായി ശ്രീവിലാസംസ്ഥോറിലുള്ള എല്ലാവർക്കും ഈ വിവാഹപ്രതിജ്ഞാലംഘനകാര്യം മനസ്സിലായി. സുകുമാരന്റെ ആഭാസനായ ഒരു സ്നേഹിതൻ ആഭാസനായ ഒരു ശത്രുവായിത്തീർന്നു് തുടരെത്തുടരെ അശ്ലീലങ്ങളും അബദ്ധമയങ്ങളുമായ കള്ളയെഴുത്തുകൾവഴിയായി ജാനമ്മയേ ഈ വസ്തുത ധരിപ്പിച്ചുകൊണ്ടിരുന്നില്ലെങ്കിലും അവൾ ഇതു അറിയുമായിരുന്നു ഒരിക്കൽ അയാൾ തന്നെ എപ്രകാരം വീക്ഷിച്ചുകൊണ്ടിരുന്നെന്നും ഇപ്പോൾ തന്റെ സാന്നിദ്ധ്യത്തിൽ അന്യസ്ത്രീകളെ എപ്രകാരമാണു് അയാൾ വീക്ഷിക്കുന്നതെന്നും ജാനമ്മയ്ക്കും അറിയാമായിരുന്നു. ആ ഓരോ വീക്ഷണവും അവളെ അധിക്ഷേപിക്കുന്നതിനുതുല്യമാണു്. "അതാ വരുന്ന ആ

യുവതിയെ കണ്ടാൽ കൊള്ളാം'' സുകുമാരൻ പുഞ്ചിരിതൂകി എതിരേ വന്നു കടന്നുപോകുന്ന തരുണിയെ നോക്കും. ''ആ സാരിയും മററും നന്നേ യോജിക്കുന്നു'' സുകുമാരൻ നെഞ്ചുംതള്ളിച്ചു ഗർവ്വത്തോടുകൂടി ജാനമ്മയുടെ മുൻപേ നടന്നുകയറും. ഈ നോട്ടങ്ങളുടെയും അലസമായ മന്ദഹാസങ്ങളുടെയും പിന്നിലുള്ള വിചാരമിന്നതാണെന്നു മിന്നൽ വേഗത്തിൽ ജാനമ്മ മനസ്സിലാക്കുമെന്നുള്ളതു സുകുമാരനു അറിയാൻ പാടില്ലായിരിക്കും.

എപ്പോഴും തന്റെ ചെറുപ്പത്തെയാണു് സുകുമാരൻ ഒരു സമാധാനമായി പറഞ്ഞുവന്നതു്. ജാനമ്മയ്ക്കു് അതു് അത്യന്തം വിരസമായിത്തീർന്നു യുവാവാണെന്നുള്ളതുമാത്രമായിരുന്നു സുകുമാരന്റെ ഏകമാഹാത്മ്യം. വയസ്സിൽ എന്തോ നിന്ദ്യതയുണ്ടായിരിക്കാം. അല്ലെങ്കിൽ ചിലർ വയസ്സു മറച്ചുപറയുന്നതിന്റെയും കുറച്ചുപറയുന്നതിന്റെയും ഉദ്ദേശമെന്താണു്? ''ഒരു ഭാവണയല്ലാതെ ജീവിക്കാനൊക്കുമോ? ഞാൻ ചെറുപ്പമാണെന്നു മനസ്സിലാക്കണം. ഞാൻ വയസ്സുചെന്നില്ല '' എന്നാൽ ജാനമ്മയുടെ സുഹൃത്തുക്കളെല്ലാം ലജ്ജതോന്നത്തക്കവണ്ണം അത്രമാത്രം പ്രായംചെന്നവരായിരുന്നു. കുഞ്ഞൻപിള്ളവക്കീലും നീലിയമ്മയും കേശവമേനോനും എല്ലാവരും വയസ്സുചെന്നവർതന്നെ. സുകുമാരൻ പരിഹാസസൂചകമായ വിശേഷണങ്ങൾ ചേർക്കാതെ ഒരിക്കലും അവരേപ്പററി സംഭാഷണം ചെയ്തിരുന്നില്ല. അയാൾക്കു നൽകുവാൻ കഴിവുള്ള പ്രേമത്തിനുവേണ്ടി ജാനമ്മ കൊടുത്ത പണംകൊണ്ടു സുകുമാരൻ സൈ്വരിണികളായ പല പെണ്ണുങ്ങളുടെയും പ്രേമം സമ്പാദിച്ചു. തിരുവനന്തപുരത്തു താമസിക്കുമ്പോഴും ബാംബയിൽപ്പോകുമ്പോഴുമെല്ലാം സുകുമാരന്റെ തൊഴിൽ ഇതുതന്നെ. സുമംഗലപുരത്തെ താമസത്തിനിടയിലും അയാൾക്കു ഇത്തരം തൊഴിലില്ലെന്നു എങ്ങിനെ അറിയാം?

എങ്കിലും സുകുമാരൻ മടങ്ങിവരുമ്പോൾ അയാളെ നിരസിക്കുവാൻ ജാനമ്മയ്ക്കു സാധിച്ചില്ല. അയാൾ അവളുടെ തോളത്തു തഴുകുകയോ താടിക്കുപിടിച്ചു മുഖം തിരിക്കുകയോ അനുനയസ്വരത്തിൽ സംഭാഷണം ചെയ്യുകയോ ചെയ്യുമ്പോൾ ജാനമ്മ വേപഥുഗാത്രിയാകും. അയാൾ കാമുകൻെറ ഭാഗം അഭിനയിക്കുവാൻ ആരംഭിക്കുകയാണ്. കഴിഞ്ഞകാലത്തെ കളങ്കങ്ങളെയെല്ലാം കഴുകിക്കളയുന്നതിനു അയാൾ തീർച്ചയാക്കി. ജാനമ്മയെ ഒന്നുകൂടി അയാൾക്കു കീഴടക്കേണ്ടിയിരിക്കുന്നു. ആ അടിമ ഒരിക്കലും തൻെറ പിടിയിൽനിന്നു വിട്ടുപോകയില്ലെന്നു സുകുമാരനു ഉറപ്പുണ്ടാകാതെ സാദ്ധ്യമല്ല.

"ജാന്തൂ! ജാന്തൂ! എൻെറ പ്രിയപ്പെട്ട ജാന്തൂ! ഞാൻ ജാനുവിനെ ഏകയാക്കിയിട്ട് അങ്ങുമിങ്ങും പോകുന്നു, അല്ലേ? എനിക്കു ജാനുവിനോടു് ഇഷ്ടമില്ലെന്നാണോ വിചാരം— ഈ എനിക്കു്!" സുകുമാരൻ ജാനമ്മയെ തൻെറ അരികിൽ ചേർത്തുനിർത്തും.

സുകുമാരനെ നിരസിക്കുന്നതിനു് ജാനമ്മയ്ക്കു് കഴിഞ്ഞുമില്ല. അതായിരുന്നു ഈ ശോകാന്തത്തിൻെറ അധിഷ്ഠാനം. വിവാഹത്തിനുമുൻപ് ജാനമ്മ അനുഭവിച്ചിരുന്ന ദുരിതം ഇപ്പോഴത്തെതിൻെറ ശതാംശമില്ലായിരുന്നു. പ്രേമം വളരെ പതുക്കെ മാത്രമേ മരിക്കുന്നുള്ളു.

സുകുമാരൻ വീട്ടുചെലവിനേപ്പററി എന്തെങ്കിലും പറയുകയോ വിചാരിക്കുകയോ ചെയ്തിരുന്നില്ല. ജാനമ്മയ്ക്കാണ് വീട്ടുകാര്യങ്ങളെല്ലാം നടത്തേണ്ട ചുമതലയെന്നാണ് അയാൾ നിശ്ചയിച്ചിരുന്നതു്. എങ്കിലും യാതൊരു കൃതജ്ഞതാപ്രകടനവുംകൂടാതെ സുകുമാരൻ തൻെറ വീട്ടുചെലവുകളും ജാനമ്മയുടെ കണക്കിൽതന്നെ നിർവ്വഹിച്ചു വന്നിരുന്നു. എന്നാൽ സിഗററു്, മുറുക്കാൻ, സോപ്പു് മുതലായി പലസാധനങ്ങളും സുകുമാരൻ സ്വന്തമായി വാങ്ങാറുണ്ടു്. ഈ സാധനങ്ങളെപ്പററി പരാമർശിക്കേണ്ടിവ

രുമ്പോൾ വെറും സോപ്പെന്നോ മുറുക്കാനെന്നോ ഒന്നും സുകുമാരൻ പറഞ്ഞുവന്നിരുന്നില്ല. "എന്റെ സോപ്പ്", എന്റെ മുറുക്കാൻ" എന്നെല്ലാം സർവ്വനാമശബ്ദംകൂടി ചേർത്തു മാത്രമേ അയാൾക്ക സംസാരിക്കുവാൻ കഴിഞ്ഞുള്ളൂ.

ഒരുദിവസം കടക്കാരൻ സിഗററുവാങ്ങിയതിന്റെ പണം കൊടുക്കണമെന്നു പറഞ്ഞു ജാനമ്മയുടെ അടുത്തു ചെന്നു. ആ അമ്മ സിഗററുവലിക്കുന്ന ആളിന്റെ അടുത്തുചെന്നു, പുകപിടിച്ചാൽ ഓർമ്മക്കുറവുണ്ടാകരുതെന്നും അങ്ങിനെയായാൽ അതു് അന്തസ്സിനു ഭംഗമാണെന്നും സ്വല്പം സങ്കോചത്തോടുകൂടി വഴക്കു പറഞ്ഞു. ഇതിനു് സുകുമാരൻ കളിമട്ടിൽ മറുപടിനൽകി.

"അപ്പോഴെ, നമ്മുടെ ആസ്തി കുറഞ്ഞുവരുന്നതിൽ ജാനമ്മയ്ക്കു വലിയ ഭയമുണ്ടെങ്കിൽ ഞാൻ ഒരു എളുപ്പവഴി പറഞ്ഞുതരാം. ഒരു ചെക്കെഴുതിയേക്കണം. എന്റെ കണക്ക് അങ്ങനെയങ്ങുതീരട്ടെ."

എന്നാലും ക്ഷമിക്കണം. ഇതായിരുന്നു ജാനമ്മയ്ക്കു ഏററവും പ്രിയപ്പെട്ട ഒരു വാക്യം. ഈ വാക്യം ശാന്തമനസ്കയായിരിക്കുവാൻ ജാനമ്മയെ സഹായിച്ചു. പലപ്പോഴും പറയാറുള്ളതുപോലെ യുവാക്കന്മാർക്കു ചില തെററുകളെല്ലാം സംഭവിച്ചുപോകും. ചിന്തയില്ലെന്നുവച്ചു് ഹൃദയമില്ലെന്നു് അതിനു് അർത്ഥമില്ല. ഒരുപക്ഷേ ജോലിയിൽ ഏർപ്പെട്ടുതുടങ്ങുമ്പോൾ അയാൾ നന്നായേക്കും. പ്രവൃത്തിചെയ്യുവാനുള്ള ശേഷി അയാളിലുണ്ടെന്നുള്ളതിനു യാതൊരു സംശയവുമില്ല. അയാൾ കഠിനമായി അദ്ധ്വാനിച്ചിട്ടുണ്ടു്. സുകുമാരനു പല സ്വഭാവവൈശിഷ്ട്യങ്ങളുമുണ്ടെന്നുള്ളതിൽ രണ്ടുപക്ഷമില്ല. അവയിലൊന്നു് അയാളുടെ ഉത്സാഹസ്വഭാവമാണു് മറെറാന്നു സുകുമാരനു ജാനമ്മയോടുള്ള ബഹുമാനമായിരുന്നു. മററുള്ളവരുടെയിടയിൽവച്ചു് ഈബഹുമാനത്തെ യാതൊരു ന്യൂനതയുംകൂടാതെ അയാൾ പ്രകടിപ്പിച്ചുവന്നു.

ബലം തീരെക്കുറഞ്ഞ ഇക്കാലത്തു കായികമായി സുകുമാരനോടൊപ്പം നില്ക്കുവാൻ ജാനമ്മയ്ക്കു കഴിഞ്ഞിരുന്നില്ല. അവളിലുണ്ടായിരുന്ന എതിപ്പു നിശ്ശേഷം നശിച്ചിരുന്നു തൻെറ ആശ്രിതവൃന്ദത്തിലാരെയും പാലിക്കുവാനുള്ള ശക്തിയില്ലാതായിപ്പോയതായി ഇക്കാലത്തു ജാനമ്മയ്ക്കു തോന്നി. ഇതു് ജാനമ്മയ്ക്കു് കഠിനമായ ഒരു വേദനയായിരുന്നു ഒരു ദിവസം വേലപ്പൻപിള്ളയെ സുകുമാരൻ നിഷ്കരുണം ആട്ടിപ്പായിച്ചപ്പോഠം ജാനമ്മയ്ക്കു് ഈ ഹൃദയവ്യഥ അനുഭവപ്പെട്ടു

അവർ രണ്ടാളും കാപ്പികുടിച്ചുകൊണ്ടിരിക്കയായിരുന്നു. അരിവയ്പുകാരൻ നാണു മുറയ്ക്കു അവിടെ വരികയും പോകുകയും ചെയ്യുന്നുണ്ടു്. വീട്ടിൽനിന്നു രാജപാതയിലേക്കുള്ള വാതിൽ തുറക്കുന്നതും അടയ്ക്കുന്നതും ജാനമ്മ കേട്ടു. പിന്നീടു് ആരോ വിളിക്കുകയും ചെയ്തു

സുകുമാരൻ:—"അതേതു് അറുകൊലയാണു് വാതുക്കൽകിടന്നു ക്രുകുന്നതു്?"

ജാനമ്മ:—"എനിക്കു—എനിക്കു – തോന്നുന്നതു നമ്മുടെ മച്ചമ്പിയാണെന്നാണു്."

"ഞങ് ഹ! അങ്ങിനെയാണോ?" എന്നു ചോദിച്ചുകൊണ്ടു സുകുമാരൻ ചാടിഎണീററു് കോണിപ്പടിയുടെമുകളിൽ പോയിനിന്നു.

"ജാനമ്മേ! ജാനമ്മേ! ഹേയ് ജാനമ്മ ഇവിടെ ഇല്ല്യേ?"

ആ നാട്ടിൽപുറത്തുകാരൻ കോണിപ്പടിയുടെതാഴെ നില്ക്കുകയായിരുന്നു; സുകുമാരൻ മുകളിലും. ജാനമ്മ അവരുടെ സംഭാഷണം മുഴുവൻ കേട്ടു. എന്നാൽ അതിൽ ഇടപെടാൻ ധൈയ്യപ്പെട്ടില്ല, കഴിഞ്ഞതുമില്ല.

'ഹേയ്. ഒരു വഴിക്കാരനു് ഇത്ര ചോറു കൊടുക്കുവാൻ കാണുമോ?'

പുതിയ വിവാഹവാർത്ത കേട്ടു കോപിച്ച വേലപ്പൻപിള്ള ഇന്നു് ആദ്യമായിട്ടാണു് ശ്രീവിലാസംഭവനത്തിൽ കാലെടുത്തുവയ്ക്കാൻ ഭാവിച്ചതു്. പഴയ സൌഹാർദ്ദത്തെ പുനഃസ്ഥാപിക്കുന്നതിനുതന്നെ അയാൾ ഏതായാലും തീർച്ചയാക്കി. എങ്കിലും വേലപ്പൻപിള്ളയ്ക്കുതന്നെ അത്ര നല്ല ആത്മവിശ്വാസമുണ്ടായിരുന്നില്ല. ഇന്നത്തെ അയാളുടെ വിളി സന്ദേഹപൂർണ്ണവും മന്ദവും ആയിരുന്നു തെങ്ങോല കൊണ്ടു മിടഞ്ഞെടുത്ത ഒരു പാത്രത്തിൽ, ജാനമ്മയുടെ സ്നേഹം വീണ്ടെടുക്കുവാൻ കാഴ്ച വയ്ക്കുന്നതിനായി കുറെ വിശേഷപ്പെട്ട മാമ്പഴങ്ങളും മററും വേലപ്പൻപിള്ള ഒരു കയ്യിൽ തൂക്കിപ്പിടിച്ചിട്ടുണ്ടു്, ഇതു അവരെ രണ്ടുപേരെയും പ്രീതരാക്കാതിരിക്കയില്ല

സുകുമാരൻ:—'തനിക്കു് ഇവിടെ എന്തുകാര്യം? മലക്കറി സാമാനങ്ങൾ കൊണ്ടുവന്നുവാങ്ങുക പതിവില്ലെടോ. ഇവിടെ അടവുകടയിൽനിന്നു വാങ്ങുകയാണു്. ഇവിടെ വന്നുനിന്നു കൂവിവിളിക്കേണ്ടാ—പോക്കു."

വേലപ്പൻപിള്ള ഒരു ചില്ലറ മലക്കറിക്കച്ചവടക്കാരനാണെന്നുള്ള നാട്യത്തിലാണു് സുകുമാരൻ സംഭാഷണമാരംഭിച്ചതു്.

വേലപ്പ—"എനിക്കു് മേലോട്ടു് വരരുതേ......ഇങ്ങിനെ മുറിഞ്ഞു പറയുകയാണോ? എന്റെ മച്ചമ്പിയെ ഞാൻ കണ്ടുകൂടേ ?"

സുകുമാരൻ — "ആരാണു് നിങ്ങളുടെ മച്ചമ്പി. ഒന്നു കേട്ടാൽ കൊള്ളാം."

വേലപ്പ:—"ജാനമ്മ."

സുകുമാരൻ:—അങ്ങിനെ ആരും ഇവിടെ താമസമില്ല.

വേലപ്പ--എന്നാപ്പിന്നെ ഞാമ്പറയട്ടെ. നമ്മുടെ സുകുമാ......അല്യമൊണ്ടല്ലോ, അല്യത്തിന്റെ ബാര്യ ജന്നുഅമ്മ. ഞാം വേലപ്പംപിള്ളയാണു്. നിങ്ങടെ ബാര്യേടെ മച്ചമ്പി - മച്ചമ്പി.

സുകുമാരൻ—ആ പേരിൽ എന്റെ ഭാൎയ്യയ്ക്കു ഒരു മച്ചമ്പിയേ ഇല്ല അവൾ എന്നെ വിവാഹം ചെയ്യുന്നതിനുമുൻപ് ശ്രീധരൻപിള്ളയെന്ന ഒരാളിനെയാണ് വിവാഹം ചെയ്തിരുന്നതു് - അയാളുടെ മിത്രങ്ങളായ കള്ളക്കൂട്ടത്തെ മുഴുവൻ അവൾ വിവാഹം ചെയ്തിട്ടില്ല.

വേലപ്പ—"ശ്ശ്, ശ്ശ്, ശ്ശ്! ഇങ്ങിനെയൊന്നും പറയരുതു്. ഇങ്ങിനെ മുറിഞ്ഞു വൎത്തമാനം പറഞ്ഞാലോ?"

സുകുമാരൻ—"നിങ്ങൾ ശ്രീധരൻപിള്ളയെ ആണ് വിളിക്കുന്നതെങ്കിൽ അയാൾ സുമംഗലപുരത്തെങ്ങുമില്ല. യമമംഗലപുരത്താണ്. വളരെനാളായി അങ്ങോട്ടു പോയിട്ടു്. ഒരുപക്ഷേ നിങ്ങളെയും കാത്തു അവിടെ ഇരിപ്പുണ്ടായിരിക്കും. ചെല്ലണം അങ്ങോട്ടു്" (സുകുമാരൻ പൊട്ടിച്ചിരിച്ചു) മാങ്ങയും കൂടെ കൊണ്ടുപോയേച്ചാൽ അവിടെ കുഴിച്ചിടാം ഇവിടെ ആവശ്യമില്ല

ക്രമാധികമായ സന്തോഷത്തോടുകൂടി സുകുമാരൻ തിരിച്ചുപോന്നു. അയാൾ ജാനമ്മയോടു് പറഞ്ഞു—

കേട്ടോ, ജാനമ്മ! നിങ്ങളുടെ ആ ഒരു ബാധ ഞാൻ ഒഴിച്ചു അയാൾ ഇനിവന്നു് ഉപദ്രവിക്കയില്ല

ജാനമ്മയ്ക്കു മറുപടിപറയുവാൻ കഴിഞ്ഞില്ല. അവൾ നിശ്ചലയായി മേശപ്പുറത്തു നോക്കിക്കൊണ്ടിരുന്നു. ഒടുവിൽ ഉച്ചതിരിഞ്ഞു തന്റെകൂടെ കാറിൽ സവാരിക്കു വരുന്നോ എന്നു സുകുമാരൻ ചോദിച്ചപ്പോൾ മാത്രമാണ് "വരാം" എന്നു് ജാനമ്മ ക്ഷണം സ്വീകരിച്ചു മുഖം തിരിച്ചതു്.

ഉച്ചതിരിഞ്ഞു കാറിൽ അവർ രണ്ടാളും സവാരി പുറപ്പെട്ടു. മാൎഗ്ഗമദ്ധ്യേ തെരുവിന്റെ ഒരു ഭാഗത്തു വളരെ മോശമായ ഒരു ഹോട്ടലിന്റെ മുൻപിൽ വേലപ്പൻപിള്ള വാടിക്കരിഞ്ഞ മുഖവുമായിനില്ക്കുന്നതു ജാനമ്മ കണ്ടു ചന്ത

യ്യുവരുന്ന പാവപ്പെട്ട കൃഷീകരുടെ ഭക്ഷണസ്ഥലമായിരുന്നു ആ ഹോട്ടൽ. വേലപ്പൻപിള്ള ഊണുകഴിച്ചോ? ഒരുനേരത്തെ ഭക്ഷണത്തിന്റെ കാര്യത്തിൽ ഉറപ്പോടുകൂടി ശ്രീവിലാസംഭവനത്തിന്റെ പടികടന്ന ആ സാധുകൃഷീവലൻ അതു ലഭിക്കാതെ വയർ കായുകയായിരിക്കാം. ജാനമ്മയ്ക്കു അതേപ്പററി വിചാരിക്കുവാൻപോലും കഴിഞ്ഞില്ല. അവൾ തിരിഞ്ഞു ഭർത്താവിന്റെ മുഖത്തു നോക്കി കാറിന്റെ സ്റ്റീയറിങ്ങിൽ ബദ്ധശ്രദ്ധനായിരുന്ന സുകുമാരന്റെ മുഖം കരിങ്കല്ലുപോലെ പരുഷമായിരുന്നു. പാതയിൽനിന്നു ഓടിമാറാത്ത ആക്കിം ആപത്തിനെ ഉച്ചത്തിൽ വിളിച്ചുപറയുന്ന കാറിന്റെ കാഹളരവം മുഴക്കിക്കൊണ്ടു അയാൾ വാഹനസ്ഥനായി പാഞ്ഞു.

ഒരു നിമിഷത്തിനുള്ളിൽ അവർ തുറന്ന നാട്ടിൻപുറത്തിറങ്ങി. നെല്ലു വളന്നു് പരന്നുകിടക്കുന്ന വയൽപ്പരപ്പുകളെയും വൃക്ഷകദംബങ്ങൾ നിറഞ്ഞ പുരയിടങ്ങളെയും കടന്നു് അവർ പാഞ്ഞു ഒരോ കുന്നിനെയും അഭിമുഖീഭവിച്ചു ഭയങ്കരമായ വേഗതയോടെ കാറു് ഓടിക്കയറുകയും കൂടെക്കൂടെ സാനുപ്രദേശത്തിലൂടെ കീഴോട്ടെഴുകിപ്പായുകയും ചെയ്തു.

സുകുമാരൻ:—(സാഹ്ലാദം) "ഇപ്പോൾ നാം സവാരിചെയ്യുകയാണു്; അല്ലേ?"

എന്താണു് പറഞ്ഞതെന്നു കേട്ടില്ലെങ്കിലും ജാനമ്മ തലയാട്ടി. അയാൾ ഉടൻതന്നെ അവളുടെ ചെവിയിൽ ഉറക്കെപ്പറഞ്ഞു.

സുകുമാരൻ:—"നാം ഇപ്പോൾ നല്ലവണ്ണം മുന്നോട്ടു പോന്നില്ലേ? കാറിന്റെ കുടുക്കമെങ്ങിനെയിരിക്കുന്നു?"

ജാനമ്മ.—"കുടുക്കമില്ല. വളരെ സുഖമായിരിക്കുന്നു"

മുൻവശത്തെ കണ്ണാടിപ്പലകയുടെ മീതെ ഇരച്ചുകയറിവന്നകാററു് അവരുടെ ദേഹത്തു സീൽക്കാരശബ്ദം പുറപ്പെടുവിച്ചു ശക്തിയോടെ തട്ടി. വേലികളും കമ്പിത്തൂണ

കളും വഴിയരികിലുള്ള ചെറുവീടുകളും ഉയൎന്നും താഴ്ന്നും ചാഞ്ചാടിക്കൊണ്ടെന്നപോലെ അവരുടെ നേരെ ഓടിയോടിവന്നു. ജാനമ്മ പലപ്രാവശ്യവും സസ്പൃഹം വീക്ഷിച്ചിട്ടുള്ള നാട്ടിൻപുറത്തെ ആ രമണീയസൌന്ദയ്യം അവർ കടന്നുപോയി. അതു് അതിവേഗത്തിൽ മറിയുന്ന ഒരു ഗ്രന്ഥദളത്തിലെ ചിത്രംപോലെയിരുന്നു. ഉന്നതങ്ങളായ വൃക്ഷങ്ങളുടെ ആടുന്ന ശാഖകളും ചുവന്നമേൽക്കൂരയും തുറന്ന ജനാലകളും മഞ്ഞവെയിൽ പരത്തിച്ച പരിസരങ്ങളും അടുക്കളയിൽനിന്നുയരുന്ന പുകയും മാത്രമേ ഒരു നോട്ടത്തിൽ ജാനമ്മ കണ്ടുള്ളു. വഴിയിൽ മതിലോടുചേൎന്നു കരിയിലകൾ കാററിൻെറ വിക്രിയകളിൽ പതറിപ്പറന്നു ചുററുപാടുമുണ്ടായിരുന്ന വെള്ളമണൽ അവയോടു പുഞ്ചിരിതൂകി. ജാനമ്മ ഭാവിയേപ്പററിയുള്ള തൻെറ പഴയ മോഹനസ്വപ്നങ്ങൾ അനുസ്മരിച്ചു സതിയോടുകൂടി അവസാനകാലത്തു താമസിക്കണമെന്നുദ്ദേശിച്ചിരുന്ന ആ ഭവനമാതൃക അതാ പിന്നിൽ മറഞ്ഞു.

"അവിടെച്ചെന്നു് നമുക്കു തിരിഞ്ഞു പോകാം. ജാനു നല്ല ധീരയാണു്. ഇത്രവേഗത്തിൽ കാറോടിച്ചിട്ടും തീരെ ഭയന്നില്ലല്ലോ."

സുകുമാരൻ പ്രശംസാവലോകനംകൊണ്ടു പ്രിയയേ ആശ്ലേഷിച്ചു. തളിർവൎണ്ണം ചാൎന്ന സന്ധ്യാസമയം അയാൾ അവളെ തിരിയെ വീട്ടിലേക്കു ആനയിച്ചു. സുകുമാരനുമായി ഇടരെ കഴിച്ചുകൂട്ടിയ ആ രണ്ടുമൂന്നു മണിക്കൂറുകൾ ജാനമ്മയ്ക്കു ആനന്ദമയങ്ങളായിരുന്നു.

---

# അദ്ധ്യായം ൧൫.

---

അവളുടെ ഹൃദയത്തിന്റെ അസ്വസ്ഥത പോയിട്ട് അവിടെ നിശ്ചലമായ ശാന്തത നിറഞ്ഞു. ഇതൊന്നും കണക്കാക്കേണ്ടാ; ഇതുകൊണ്ടെല്ലാമായില്ല.

ജാനമ്മ വലിയ ഈശ്വരഭക്തയായിരുന്നു. എന്നാൽ പ്രദക്ഷിണമോ പ്രതിമാച്ചനമോ നാമസംകീർത്തനമോ ഒന്നുംകൊണ്ടു അവൾ അവളുടെ ഭക്തിക്കു ബാഹ്യപ്രകടനങ്ങൾ നൽകിയില്ല. ജാനമ്മയുടെ ഈശ്വരവിശ്വാസം അന്യരിൽ യാതൊരുവിധം പീഡയുമുണ്ടാക്കാത്ത ഒരു ആന്തരപരിപാടിമാത്രമായിരുന്നു. കർമ്മങ്ങളും ആചാരങ്ങളും സമുദായങ്ങളും രാഷ്ട്രങ്ങളും ലോകം തന്നെയും മാഞ്ഞുകൊണ്ടിരിക്കുമ്പോഴും ഈശ്വരൻ ഉണ്ട്; ആ പരമതത്ത്വത്തോടുള്ള ബന്ധത്തെ ആളുകൾ കൂട്ടംകൂടി കൊട്ടിഘോഷിക്കയോ മത്സരകാരണമാക്കുകയോ ചെയ്യേണ്ട ഒന്നല്ല. അതു് ഏററവും സ്വകാര്യമായ ഒരു മാനസികവ്യാപാരമാകുന്നു. ഈശ്വരന്റെയും ജീവന്റെയും സ്വരൂപവും പരസ്പരബന്ധവും സൂക്ഷ്മമായറിഞ്ഞാണു് ജാനമ്മ ഈശ്വരാരാധനം നടത്തിവന്നതു്. അവൾ ചിലപ്പോൾ ക്ഷേത്രത്തിൽ പോയിരുന്നെങ്കിൽ അതു് അവിടെ കുറേ ഒഴിഞ്ഞ പ്രദേശം ലഭിക്കുമല്ലോ എന്നു വിചാരിച്ചുമാത്രമായിരുന്നു.

ക്ഷേത്രത്തിൽ ചുററിനടക്കുമ്പോൾ ജാനമ്മ കൈകൂപ്പുകയോ സ്തോത്രങ്ങൾ ഉച്ചരിക്കുകയോ ചെയ്തില്ലെന്നും വരാം. എന്തെന്നാൽ അപ്പോൾ അവൾ നിർവിചാരയും നിർവികാരയും ആയിത്തീരും ഈ ലോകത്തിലെ ആഗ്രഹങ്ങളുടെയും പ്രയാണങ്ങളുടെയും വേദനകളുടെയും ഇടയിൽനിന്നു ജാനമ്മയുടെ ആത്മാവു് മറെറാരു ലോകത്തിലേക്കു ഉയരുകപതിവാണു്. അപ്പോഴൊക്കെയും പരന്നിളകിക്കിടക്കുന്ന

വിമിശ്രമായ ഈ ലോകത്തിൻെറ നിസ്സാരത അവൾക്ക് അനുഭവപ്പെടാറുണ്ട്. ഏതായാലും നമ്മുടെ ജീവിതം ഈ ലോലലോകംകൊണ്ടു അവസാനിക്കുന്നില്ലെന്നു പറയാം. ക്ഷമിച്ചിരുന്നാൽ വിശാലതമവും ഘനതമവും സുന്ദരതമവുമായ ഒരു ലോകം നമ്മുടെ സമീപത്തിൽ എത്തിച്ചേരും.

ഒരുദിവസം ക്ഷേത്രത്തിൽനിന്നു വെളിയിലിറങ്ങി നടന്നുവരവേ കുറേ കുട്ടികൾ അവിടെ കളിക്കുന്നതായി ജാനമ്മ കണ്ടു. അവരിൽ കളിയുടെ ഉന്മത്തത വദ്ധിച്ച ഒരു ബാലൻ അടുത്തുവന്ന ഒരു പെൺകുട്ടിയെ പിടിച്ചു തള്ളി. ജാനമ്മ അവിടെ തിരിഞ്ഞുനിന്നു ശാന്തസ്വരത്തിൽ ബാലനോടുപദേശിച്ചു.

"കഷ്ടം! കുട്ടീ ഇത്തരം ദയയില്ലായ്മ കാട്ടരുതു്. കേട്ടോ; അവളെ നീ ഉപദ്രവിച്ചുകൂടാ...കളിയിൽപോലും."

ജാനമ്മയ്ക്കു ലോകത്തോടാസകലം എന്തെന്നില്ലാത്ത ഒരു സ്നേഹം തോന്നി. ഭർത്താവിനേപ്പററി വിചാരിച്ചപ്പോൾ അവളിൽ വിരോധത്തിൻെറയോ വെറുപ്പിൻെറയോ കണികപോലും അവശേഷിച്ചിട്ടുണ്ടായിരുന്നില്ല.

ഗാഢമായി ഉറങ്ങിയ ഒരു രാത്രിക്കുശേഷം പ്രഭാതത്തിൽ അല്പസമയംകൂടി ജാനമ്മ കിടക്കയിൽ കിടന്നു. അപ്പോൾ നീലിയമ്മ സൂചിപ്പിച്ച സ്വന്തം ഒരു കാര്യത്തെപ്പററി അവൾ അലസമായി ചിന്തിച്ചു. മാസംതോറും തനിക്കുണ്ടായിക്കൊണ്ടിരുന്ന ശരീരക്ഷീണം അവസാനമായി ഉണ്ടായതെന്നായിരുന്നുവെന്നു് ജാനമ്മ കണക്കുകൂട്ടി നോക്കി. ആഴ്ചകൾ വിരൽ മടക്കി എണ്ണിനോക്കവേ ഓർമ്മപ്പിശകുമൂലം അവൾ വളരെ കുഴങ്ങി. ജാനമ്മ അതിദീർഘകാലമെന്നു സങ്കല്പിച്ചിരുന്നതു അവളുടെ ജീവിതത്തിൽ കേവലം അല്പദിവസങ്ങൾ മാത്രമേ ആകുന്നുള്ളുവെന്നു അവൾക്കു ബോദ്ധ്യപ്പെട്ടു. അനന്തരം ജാനമ്മ ദിവസങ്ങൾ എണ്ണുവാൻ തുടങ്ങി. ചില പ്രാരംഭങ്ങളും ചില വിരാമങ്ങളുമെല്ലാം അവൾ തന്നെ ക്ലിപ്തപ്പെടുത്തി. ഇടയ്ക്കു വിസ്മൃതി

മൂലമുണ്ടായിട്ടുള്ള വിടവുകളെ വളരെ ക്ലേശിച്ചു ജാനമ്മ പൂരിപ്പിച്ചു. എന്നിട്ട് അവരു എണ്ണലും ആലോചനയും നിർത്തി.

നീലിയമ്മ മുറിയിൽനിന്നുപൊയ്ക്കഴിഞ്ഞിരുന്നു. അയച്ചിട്ട കരചരണങ്ങളോടും നിരർഗ്ഗളമായ ശ്വാസോച്ഛ്വാസത്തോടുംകൂടി ജാനമ്മ മൃദുതല്പത്തിൽ നിഷ്പന്ദയായി ശയിച്ചു. അവളുടെ ഹൃദയം ജഡികവും ശൂന്യവും ആയിത്തോന്നപ്പെട്ടെങ്കിലും അത്ഭുതത്തിന്റെ പ്രകമ്പനവും രോമഹർഷവും അവിടെയുണ്ടായിരുന്നു. ആ വിചാരം, അദ്രിപരിവൃതമായ സാനുപ്രദേശത്തിലെ അരുണോദയംപോലെയോ കറുത്ത അന്ധകാരവുമായി കലരുന്ന വെള്ളിമേഘത്തുമ്പോലെയോ ഇരുന്നു ഛായകരം നേത്ത്വമാവെങ്കിലും അവ നിശ്ശേഷം അന്തർദ്ധാനം ചെയ്തില്ല. പൂർവ്വദിങ്മണ്ഡലഗർഭത്തിൽനിന്നു ജ്വാലാപ്രകാശത്തോടുകൂടി ബാലഭാസ്കരൻ പൊട്ടിപ്പുറപ്പെടുന്നതുവരെ ദിവസം ആരംഭിക്കയില്ലല്ലോ.

സുവർണ്ണകിരണങ്ങൾ പ്രസരിപ്പിച്ചു ഭാസുരമായ ആശ ജാനമ്മയേ സമീപിച്ചു.

കുറേനാൾകൂടി ജാനമ്മ കാത്തിരുന്നു. തെററു യാതൊന്നും തന്നെയില്ല. താൻ ശരിയായിത്തന്നെയാണു് എണ്ണിയതെന്നു അവൾക്ക ബോദ്ധ്യംവന്നു; എങ്കിലും പിശകു വന്നിട്ടുണ്ടെങ്കിൽ കുറെ ദിവസങ്ങൾകൂടി തള്ളിയിട്ടുകൊള്ളാമെന്നുള്ളതു മാത്രമായിരുന്നു വിചാരം. അനന്തരം ആരോടും പറയരുതെന്നു ആണയിടിയിച്ചതിന്റെശേഷം നീലിയമ്മയോട്ടു് ചില പരമാത്ഥങ്ങളെല്ലാം പറഞ്ഞു. നീലിയമ്മ പറഞ്ഞതിൽ ഇനി സംശയിക്കേണ്ട ആവശ്യം തീരെയില്ലെന്നാണു്. എങ്കിലും അടുത്തതവണവരെ കാത്തിരിക്കതന്നെയെന്നു രണ്ടാളും തീർച്ചപ്പെടുത്തി മാസത്തിന്റെ കാര്യം പിന്നീട്ടു് ഊഹിക്കാവുന്നതാണു്.

ജാനമ്മ:—"അതോ?"

നീലിയമ്മ:—"അതുണ്ടെങ്കിലും ചിലപ്പോൾ അങ്ങിനെതന്നെയിരിക്കും."

ജാനമ്മയുടെ ഹൃദയം സന്തോഷം നിറഞ്ഞു കവിഞ്ഞു. ഇപ്രകാരമുള്ള ഒരു ആനന്ദാനുഭൂതി ഭാവിയിൽ തനിക്കു ഉണ്ടാകുകയില്ലെന്നു അവൾ വിചാരിച്ചു. ആ ആനന്ദപ്രവാഹത്തോടൊന്നിച്ചു കൃതജ്ഞതയുടെ ഉറവുകണ്ണികളുമുണ്ടായിരുന്നു. വർണ്ണനാതീതമായ ഈ മാഹാത്മ്യം കൊണ്ടു സ്വജീവിതത്തിനു ചൂഡാലങ്കരണം നിർവ്വഹിക്കുകയാൽ ഭർത്താവിന്റെ എത്രതരം ശുശ്രൂഷകളും മാപ്പു നല്കുന്നതിനു ജാനമ്മ തൽക്ഷണം സന്നദ്ധയായി. അതു് അവളുടെ വിവാഹത്തെ സഫലീകരിച്ചു. യൌവ്വനം പ്രതിനിവർത്തനംചെയ്തു് ജാനമ്മയെ സംപ്രാപിച്ചതുപോലെ അനുഭവപ്പെട്ടു. തൊട്ടിലിൽകിടക്കുന്ന എല്ലാം അമ്മമാർക്കും ഒരു അവസ്ഥയുണ്ടു്. അവർ മാതാക്കളായിത്തീരും. അതു പുരുഷന്റെ ബഹുമാനത്തെയും സ്നേഹത്തെയും അപ്രതിരോധ്യമായി ജയിച്ചെടുക്കും. പുരുഷന്റെ ശിശുവിനു മാതാവായിത്തീർന്നവളുടെ നേക്കു് കുറേ സ്നേഹമുണ്ടാകാതിരിക്കുവാൻ നിവൃത്തിയില്ല. ജാനമ്മ പിന്നെയും കുന്നിക്കുരുട്ടിക്കൊണ്ടിരുന്നു. ഇക്കാലത്തു്, കാലം സുഖമായും തരമായും തെന്നിനീങ്ങി. വിവാഹത്തിനു മുൻപെന്നപോലെ ബുദ്ധിമതിയായ നീലിയമ്മ ചില അധികാരഭാവങ്ങളും ഗൌരവങ്ങളുമെല്ലാം വീണ്ടും നടിക്കയായി. യഥേഷ്ടം വിശ്രമമെടുക്കണമെന്നും പോഷകാംശമുള്ള ആഹാരം കഴിക്കണമെന്നും ഭാവിയെപ്പററി സുകുമാരങ്ങളായ വിചാരങ്ങളേ പാടുള്ളു എന്നും പരിചയസമ്പന്നയായ വൃദ്ധ ഉപദേശിച്ചു. തന്മൂലം ജാനമ്മ ഭവനോദരത്തിലുള്ള സോഫയിൽ കിടന്നു് വിശ്രമിച്ചും മന്ദഹസിച്ചും മോഹനസ്വപ്നങ്ങൾ കണ്ടും സമയം കഴിച്ചു. ഇനി അവൾക്കു സംശയിച്ചിട്ടാവശ്യമില്ല. അവളുടെ ശരീരത്തിലും മനസ്സിലും ക്രമാനുഗതങ്ങളായ ലക്ഷണങ്ങൾ പ്രകടീഭവിച്ചുതുട

ങ്ങി. ദേഹത്തിനുണ്ടായ മാററം ഹൃദയത്തെയും ബാധിച്ചു. ഇപ്പോഴത്തെ ചില മനോഗതികളെയും അംഗസാദത്തെയും താരതമ്യപ്പെടുത്തുവാൻ പതിനെട്ടിൽപരം സംവത്സരങ്ങൾക്കുമുൻപുള്ള ഭൂതകാലാന്ധകാരത്തിൽ ജാനമ്മ തപ്പിത്തടഞ്ഞുചെന്നു അക്കാലത്തായിരുന്നല്ലോ സതിയെ ജാനമ്മ ഗർഭം ധരിച്ചതു്. സതിയൊരു പെൺകുട്ടിയാണു്. അവളുടെ പിതാവു് ദുർബ്ബലനായ ഒരു രോഗിയുമായിരുന്നു. അന്നു് ജാനമ്മ ഒരു മുഗ്ദ്ധ, ഇന്നാകട്ടെ ജാനമ്മ ഹൃദയത്തിനും ശരീരത്തിനും വികാസവും ശക്തിയും സിദ്ധിച്ച ഒരു പ്രൌഢയാണു്. അവളുടെ ഭർത്താവാകട്ടെ ബലിഷ്ഠനായ ഒരു യുവാവാകുന്നു. അവർക്കുണ്ടാകുന്ന ശിശു അന്യാദൃശംതന്നെയായിരിക്കുമെന്നുള്ളതു നിർവിവാദമാണു്.

ഈ ശിശുവിൻെറ പിതാവിനെപ്പററി ചിന്തിക്കുന്ന ഓരോ നിമിഷത്തിലും ജാനമ്മയുടെ കൃതജ്ഞത നിരർഗ്ഗളമായി പ്രവഹിച്ചു കൂലംകഷിണിയായൊഴുകി. ഇത്ര പെട്ടെന്നു സംഭവിച്ച മനോഭാവവ്യത്യാസത്തെപ്പററി അബോധപൂർവ്വം ചില സ്മൃതിശകലങ്ങൾ മാത്രമേ ജാനമ്മയിൽ സ്ഫുരിച്ചുള്ളു. സ്ത്രൈണസ്വഭാവത്തിനുണ്ടാകുന്ന ഈ വ്യത്യാസം നൈസർഗ്ഗികമാകുന്നു.

ഒരുദിവസം ജാനമ്മയോടു് ഒരു കാര്യം ആവശ്യപ്പെടാനുണ്ടെന്നു സുകുമാരൻ പറയവേ, അതെന്താണെന്നുള്ളതിനെ സംബന്ധിച്ചു ഒററ അക്ഷരമെങ്കിലും ചോദിക്കാതെ അതു നൽകുവാൻ താൻ സന്നദ്ധയാണെന്നു ജാനമ്മ ഉടൻതന്നെ ഏററുപറഞ്ഞു. അവർ മുറിയിൽ കിടന്നു് ഒരു നാവൽ വായിക്കുകയായിരുന്നു. ഉത്സാഹയുടെ ഒററത്തു തലയണയുടെ കീഴിൽ പുസ്തകം വച്ചിട്ടു ജാനമ്മ സുകുമാരൻെറ നേക്കു ഉന്മുഖിയായി പ്രതീക്ഷാപൂർവ്വം മന്ദഹസിച്ചുകൊണ്ടിരുന്നു. അല്പം പരിഭ്രമത്തോടുകൂടി തനിക്കു സ്വല്പം കടമുണ്ടെന്നു സുകുമാരൻ പറഞ്ഞു.

ശ്രീവിലാസം സ്റ്റോറിൻെറ പങ്കാളിത്തത്തെ സംബന്ധിച്ചുള്ള എല്ലാ വ്യവസ്ഥകളും ഔപചാരികമായി ചെയ്തു കഴിഞ്ഞിരുന്നു. കൌശലക്കാരനായ കുഞ്ഞൻപിള്ളവക്കീൽ എല്ലാ കളികളും നേരത്തെ കണ്ടുകൊണ്ടാണു് കളിച്ചതു്. ഓരോ പങ്കാളിക്കും ക്ലിപ്തപ്പെടുത്തിയിട്ടുള്ള ഓരോ സംഖ്യ അതാതു ഗഡുക്കളിൽ അവരവരുടെ പററിൽ കൊടുക്കേണ്ടതാണു്. എന്നാൽ ആണ്ടവസാനത്തിൽ ലാഭനഷ്ടം കണക്കാക്കിയിട്ടു ബാക്കിയുള്ള തുക ഒന്നിച്ചും അവരവരെ ഏല്പിക്കേണ്ടതാകുന്നു. പങ്കാളികൾ ലാഭമൂഹിച്ചുകൊണ്ടു മുടക്കുമുതലിൽനിന്നു പററിപ്പോകത്തക്കവണ്ണം പററു് അധികമായിപ്പോകാതിരിക്കുവാൻ സാധാരണവും അസാധാരണവും ആയ പല മുൻകരുതലുകളും ഉടമ്പടിയിൽ ചെയ്തിരുന്നു. എന്നാൽ ഇപ്പോൾ പറഞ്ഞതുപോലെ സുകുമാരൻ തൻെറ സംഖ്യ മുഴുവൻ പററിത്തീർന്നുവെന്നു മാത്രമല്ല, ഇപ്പോൾ കടത്തിൽചാടുകയും ചെയ്തിരിക്കുന്നു.

അതിവാത്സല്യമുള്ള ഒരു മാതാവു് ദീപാളിയായ ഒരു പുത്രനു പണം നൽകുന്ന ആനന്ദത്തോടുകൂടി അയാൾക്കു പണം നല്കാമെന്നു ജാനമ്മ ആ നിമിഷത്തിൽതന്നെ സമ്മതിച്ചു. ദീപാളിച്ചെലവു്! വിചാരഹീനമായ ചെറുപ്പകാലത്തിൻെറ ആ സ്വഭാവദൂഷ്യം പ്രായമുള്ള രക്ഷാകർത്താക്കളെ പൂർവ്വാധികം വാത്സല്യപൂർണ്ണരാക്കിത്തീർക്കുന്നു.

"അതെ, സുകുമാരാ ഞാൻ ഇപ്പോൾ ചെക്കെഴുതിത്തന്നേക്കാം. എൻെറ ചെക്കുബുക്കു അതാ അവിടെ കിടക്കുന്നു"

അവൾ പതുക്കെ സോഫയിൽനിന്നെണീററു് ജനാലയുടെ അരികിൽകിടന്ന കരിന്താളിമേശയെ സമീപിച്ചു. വേഗത്തിലും ബദ്ധപ്പെട്ടും എണീക്കയും നടക്കയും ചെയ്യരുതേയെന്നു് നീലിയമ്മ അവളോടു് യാചിച്ചിട്ടുണ്ടു്. വീട്ടിൽപോലും വളരെ സൂക്ഷിച്ചും പതുക്കെയുമാണു് ജാനമ്മ നട

ക്കുന്നതു്. അവളുടെ ചിരിയും സംഭാഷണവുംകൂടി മന്ദമന്ദമായിരിക്കുന്നു.

"പ്രിയേ, ജാനമ്മേ, തുക കഴിയുമെങ്കിൽ ഞാൻ പറഞ്ഞതിൽ അല്പംകൂടി വേണം."

അവൾ തുക അല്പംകൂടി കൂട്ടി, സുകുമാരൻ ആഹ്ലാദിച്ചു.

സുകുമാരൻ:—"ഞാൻ സത്യം പറയുകയാണു്. ജാനു സാധാരണ ഒരു സ്ത്രീയല്ല. നികൃഷ്ടമായി ഒരു പൊടിപോലും ജാനുവിലില്ല. ആരെങ്കിലും ഒരു കെണിയിൽപെട്ടു കിടന്നാൽ എന്റെ ജാനു നൂറായിരം ചോദ്യങ്ങൾ ചോദിച്ചു അയാളെ കഷ്ടപ്പെടുത്തുകയില്ല. നേരേമറിച്ചു ഉടൻതന്നെ അയാളെ കെണിയിൽനിന്നു വലിച്ചെടുത്തു പുറത്താക്കുകയാണു് ചെയ്യുന്നതു്."

ജാനമ്മയുടെ ഹൃദയം അലിയത്തക്കവണ്ണം സുകുമാരൻ അവളെ ശ്ലാഘിക്കയും അവളോടു കൃതജ്ഞത പറയുകയും ചെയ്തു. അവൾ താൻ സൂക്ഷിച്ചിരുന്ന രഹസ്യത്തെ സുകുമാരനു മിക്കവാറും ഭേദനംചെയ്തുകൊടുത്തു. ആദരവോടും അഭിനന്ദനത്തോടും ജാനമ്മ അയാളെ നോക്കി. എത്ര ശക്തനും എത്ര ധീരനുമായിരിക്കുന്നു! തനിക്കു ലഭിച്ച സമ്മാനം കീശയിലാക്കിയപ്പോൾ ഒരു സ്കൂൾവിദ്യാർത്ഥിയേപ്പോലെ സുകുമാരൻ സന്തോഷംതിങ്ങി ചാഞ്ചാടി ചിരിച്ചു അയാളെ വീക്ഷിച്ചുകൊണ്ടിരിക്കവേ ഉള്ളിൽ അടക്കിയിരിക്കുന്ന ഗോപ്യസംഗതി മാറിടംപൊട്ടി പുറത്തേക്കു തെറിക്കുന്നതുപോലെ ജാനമ്മയ്ക്കു തോന്നിയതിൽ അത്ഭുതപ്പെടുവാനില്ല.

ശക്തിയോടുകൂടി ചതറിച്ചവുട്ടുന്ന കാലടികളുടെ മുഴക്കംകേട്ടു അന്നുരാത്രി ജാനമ്മ ആദ്യത്തെ ഉറക്കംകഴിഞ്ഞു ഞെട്ടിഉണർന്നു. സുകുമാരൻ അസാധാരണമായ ഉത്സാഹത്തോടുകൂടിയാണു് വീട്ടിൽ വന്നിരിക്കുന്നതു്. അടുത്ത മുറി

യിൽ പ്രവേശിച്ച അയാൾ ഒരു കസേരയിൽ തട്ടി വീഴാൻ മറിയുന്നതും ഉച്ചത്തിൽ ചിരിക്കുന്നതും ഉന്മത്തനെപ്പോലെ പാടുന്നതും എല്ലാം അവൾ കേട്ടു. ഇതിനു മുൻപ് ഒരിക്കലും ഇത്രമാത്രം ആനന്ദം സുകുമാരനിൽ കണ്ടിട്ടില്ല. ഒരു നിമിഷനേരത്തേക്കു ആ ഉന്മത്തഗാനം ജാനമ്മയേ ദുഃഖിപ്പിച്ചു. എന്നാൽ വീണ്ടും അവൾ സന്തുഷ്ടയായിത്തീൻ. അയാൾ നിശ്ചയമായും മദ്യപാനം ചെയ്തിട്ടില്ല; എന്തിനാലോ ക്രമാധികം സന്തോഷിച്ചിരിക്കമാത്രമാണു്. അത്രതന്നെയുമല്ല, ഇപ്രകാരമുള്ള സംഭവങ്ങൾ മേലിൽ ഉണ്ടാകുകയുമില്ല. ഒരു ശിശുവിൻെറ നിഷ്കളങ്കമായ നോട്ടത്തിലുള്ള ഭയം അയാളെ നേർവഴിക്കു നടത്താതിരിക്കയില്ല.

പിന്നീടു്, ആ മഹാസംഭവത്തിനു മുൻപായി ഭവനത്തിൽ വേണ്ടിവരുന്ന ഒരുക്കങ്ങളെപ്പററി ജാനമ്മ ചിന്തിക്കുവാൻ തുടങ്ങി. സതി ഒരു കൈക്കുഞ്ഞായിരുന്നകാലത്തു് സുകുമാരൻ കിടപ്പിനും വസ്ത്രധാരണത്തിനും ഇപ്പോൾ ഉപയോഗിച്ചുകൊണ്ടിരിക്കുന്ന മുറികൾ അന്നു് അവളെ പകലും രാത്രിയും കിടത്തുന്നതിനുള്ളവയായിരുന്നു. ഇന്നു് നീലിയമ്മ ഉപയോഗിക്കുന്ന മുറിയിൽ, അന്നു് അമ്മൂമ്മയാണു് കിടന്നിരുന്നതു്. നീലിയമ്മയുടെ അന്നത്തെ മുറി വളരെ ചെറുതായിരുന്നു. ഇപ്പോൾ എങ്ങിനെയാണു് ഇവയെല്ലാം ഒഴിച്ചെടുക്കുക? ഈ മുറി ശിശുവിനെ രാത്രിയിൽ കിടത്തുവാൻ ഉപയോഗിക്കാം. ജാനമ്മ മറെറവിടെയെങ്കിലും ഉറങ്ങിക്കൊള്ളാമെന്നിരിക്കട്ടെ. ഒരു പക്ഷേ നീലിയമ്മയും ആ മുറി വിട്ടുകൊടുക്കേണ്ടതായിവരും. എന്നാൽ ആ വൃദ്ധയ്ക്കു് അതിൽ തീരെ കുണ്ഠിതമുണ്ടായിരിക്കയില്ല. എന്നാലും പിന്നെയും വേണമല്ലോ വിഷമിച്ചിരുന്നാൽ കാര്യം നടപ്പില്ല. സുകുമാരൻ വസ്ത്രധാരണം ചെയ്യുന്ന മുറി വിട്ടുകൊടുത്തേ സാധിക്കൂ അയാൾക്കതിൽ കുണ്ഠിതമുണ്ടായിരിക്കുമോ? ഒരിക്കലുമില്ല. യാതൊരു വിഷമവുമില്ലാതെ കാര്യങ്ങളെല്ലാം അത്യന്തം ഭംഗിയായി നടക്കും. സ്വപ്നാവ

സ്ഥയിൽ ഈവക നാനാവിധ പ്രയാസങ്ങളെയെല്ലാം ദൂരീകരിച്ചിട്ട വിശ്രമമായ ഗാഢനിദ്രയിൽ അവരം വീണ്ടും നിപതിച്ചു.

അടുത്തമാസത്തിൽ ജാനമ്മയും നീലിയമ്മയുംകൂടി കണക്കുകൂട്ടിവച്ചിരുന്ന ദിനം സമാഗതമായി. നീലിയമ്മ കൂടുതൽ കൂടുതൽ ഉൽക്കണ്ഠാപൂർവ്വം ശ്രദ്ധിച്ചു ആ രഹസ്യം തന്നിൽനിന്നു വെളിക്കുവിടാതിരിക്കുവാൻ വൃദ്ധ ഉള്ള ശക്തി മുഴുവൻ ഉപയോഗിക്കേണ്ടിവന്നു. ഇതു് എല്ലാവരും അറിയുന്ന ഒരു കാലംവരണേ എന്നു് കിഴവി പ്രാർത്ഥിച്ചു.

അടുത്തദിവസം ഉച്ചയ്ക്കു എന്തോ നെഞ്ചോടടുക്കിപ്പിടിച്ചു കൂനിയോടിനടന്നു് നീലിവല്യമ്മ ജാനമ്മയുടെ അരികിൽ എത്തി വളരെ പതുക്കെ പറഞ്ഞു:—

"ഇതാ ഇങ്ങോട്ടൊന്നു നോക്കിയാട്ടെ. ഈ പെട്ടി തൊറക്കുന്നതു വേറെ ഒരു പൂതരും കണ്ടൂടാ. നമ്മക്കു് മേപ്പെട്ടു് പോവാം. വന്നാട്ടെ, അവിടെവച്ചു് സൊകാര്യമായി തൊറന്നുനോക്കാം."

"എന്താണു് നീലിയമ്മേ അതു്?"

മുകളിലത്തെ നിലയിൽചെന്നു് കിടക്കുമുറിയിൽ കടന്നു് അവിടെവച്ചു പലതരത്തിലുള്ള തലകുലുക്കത്തോടും അർത്ഥവത്തായ പുഞ്ചിരികളോടുംകൂടി നീലിയമ്മ താൻ കൊണ്ടുവന്ന കെട്ടഴിച്ചു അതിലുണ്ടായിരുന്ന മനോഹരമായ പദാർത്ഥങ്ങൾ ജാനമ്മയുടെ വിസ്ഫാരിതനയനങ്ങൾക്കു പ്രത്യക്ഷപ്പെടുത്തി.

"അല്ലാ! നീലിയമ്മേ!!"

ഒരു ശിശുവിനു് ആദ്യകാലത്തു എന്തെല്ലാം വേണമെന്നു സങ്കല്പിക്കുവാൻ കഴിയുമോ അവയെല്ലാം ആ കെട്ടിലുണ്ടായിരുന്നു. ഫ്ലാനൽകൊണ്ടുള്ള ഒന്നുരണ്ടുടുപ്പുകൾ, രോമംകൊണ്ടുള്ള ഒരു ചെറിയ കിടക്ക, മുലക്കുപ്പി മുതലായ കിശോരസാധനങ്ങൾ നീലിയമ്മ ഓരോന്നായി എടുത്തുകാട്ടി.

കൂടാതെ തൊപ്പിയും ഉടുപ്പും പാദാവരണങ്ങളും തുന്നുന്നതിനുള്ള തുണിയും, നൂലും എല്ലാം അക്കൂട്ടത്തിൽ ഉൾപ്പെട്ടിരുന്നു.

നീലിയമ്മ:— "ജാനമ്മയ്ക്കു ഈ ജോലി വളരെ സൌഖമൊള്ളതാരിക്കും. തനിക്കിത്തന്നെയിരിക്കുമ്പം ഇതുവല്ലോം കണ്ടിച്ചും തെച്ചുമിരിക്കാം. അതുമിതും വെശാരിച്ചു് പാപംകൂറാതെ കഴിച്ചുകൂട്ടാമല്ലോ."

ജാനമ്മ: - "ഹാ! നീലിയമ്മേ, ഇവയെല്ലാം നന്നായിരിക്കുന്നു! എവിടെനിന്നു വാങ്ങിയതാണു്?"

നീലിയമ്മ:— (നാണംകൊണ്ടു് പുളിച്ച മുഖഭാവത്തോടെ) "ഇതെല്ലാമെവിടെന്നു വാങ്ങിയതാണെന്നാണു് ചോദിക്കുന്നതു്. അതിപ്പം ഞാം പറേന്നില്ല. (എന്നാൽ പിന്നീടു് വൃദ്ധ പരമാർത്ഥം വെളിപ്പെടുത്തി) അറിയണമെന്നു അത്ര നിപ്പന്തമാണെങ്കി ഞാനങ്ങുപറഞ്ഞേക്കാം— ല്ല. ലോനപ്പന്റെ കടേന്നു വാങ്ങിയതാ"

സ്വാമിനി കപിരയായതേയില്ല. തന്റെ എതിരാളിയുടെപേരു കേട്ടപ്പോൾ ജാനമ്മ മന്ദഹസിക്കുകമാത്രം ചെയ്തു. എന്നാൽ ഇത്തരം സാമാനങ്ങളുടെ വില്പനയിൽ മത്സരമശേഷമില്ലായിരുന്നുവെന്നുതന്നെ പറയാം.

തന്റെ ശുശ്രൂഷയിൽ കഴിഞ്ഞുകൂടുന്ന രോഗിണി കുറേക്കൂ ശുദ്ധവായു ശ്വസിക്കുന്നതു നല്ലതാണെന്നു നീലിയമ്മയ്ക്കു ഒരു അഭിപ്രായം തോന്നി ഇങ്ങിനെയുള്ളകാലത്തു് കുട്ടക്കമില്ലാത്ത വണ്ടിയിൽ കയറി ചില ചെറിയ സവാരികൾ ചെയ്യുന്നതു നല്ലതുതന്നെയാണെന്നും വയസ്സി ജാനമ്മയോടു പറഞ്ഞു. അതനുസരിച്ചു വേലുനായർ കൊണ്ടുവന്ന നാലുചക്രക്കുതിരവണ്ടിയിൽ കയറി ഉച്ചതിരിഞ്ഞു കൊച്ചമ്മയും കൂട്ടുകാരത്തിയുംകൂടി സവാരി പുറപ്പെട്ടുതുടങ്ങി. ചിലപ്പോൾ നീലിയമ്മയുടെ നൂതനാശയഗതിയനുസരിച്ചു സവാരി രാവിലെയും ആരംഭിച്ചു. ജാനമ്മയുടെ കടനംകാലുകൾ കഴച്ചാൽ തിരുമ്മുന്നതിനായി ചൂടുവെള്ളം

നിറച്ച കുപ്പികൾ, ചാരിക്കിടക്കാൻ ചാവട്ട, പുതയ്ക്കുവാൻ രണ്ടുമൂന്ന പുതപ്പുകൾ, നിത്യോപയോഗത്തിനുള്ള മരുന്നുകൾ നിറച്ച ചില കുപ്പികൾ ഇവയെല്ലാം സവാരിസമയത്തുംകൂടെ കൊണ്ടുപോകാറുണ്ടായിരുന്നു.

വണ്ടിക്കാരൻ വേലുനായരോട് ആജ്ഞാസ്വരത്തിൽ നീലിയമ്മ ഇങ്ങിനെ പറഞ്ഞു:—

"കേട്ടോ വേലുനായരേ—വളരെ വേഗം വണ്ടിവിടല്ലേ........ഞങ്ങളെ സാവധാനത്തിൽ പതുക്കെപ്പതുക്കെ—മെല്ലെമെല്ലെ കൊണ്ടുപോയാ മതി. ഏ, റോട്ടുന്നാകുന്ന അത്ര ബദ്ധമാണ്ഡംവണ്ടിയോ മറ്റൊ വന്നാലക്കൊണ്ട് അപ്പുംതിരിഞ്ഞു വേറേ വഴിയെ പോയേരേ"

നീലിവല്യമ്മ ജാനമ്മയോട് പറഞ്ഞു:—"ഇച്ചിരി നേരത്തേക്കാണെങ്കിലും ജാനമ്മയെ പേടിപ്പിക്കാനെനിക്കു മനസ്സില്ല"

വേലുനായർ പറഞ്ഞതിൻവണ്ണം സാവധാനത്തിൽ വേണ്ടിടത്തോളം കാററു കൊള്ളത്തക്കവണ്ണം വണ്ടിവിട്ടു പോയി സവാരിസമയം മുഴുവൻ രണ്ടു സ്ത്രീകളുംകൂടി ഇതേ വിഷയത്തെപ്പററിത്തന്നെ നിൎത്താതെ സംഭാഷണംചെയ്തു.

നീലിയമ്മ:—"എന്തുകുഞ്ഞായിരിക്കുമെന്നാ ജാനമ്മ വെശാരിക്കുന്നത്. അതു പറയിൻ"

ജാനമ്മ:—"എൻെറ നീലിയമ്മേ എനിക്കറിഞ്ഞുകൂടാ."

നീലിയമ്മ:—"ആട്ടെ, ഞാൻ എൻെറ കാര്യം ഒള്ളതുപറേട്ടെ. എൻെറ വിശാരം ഈശ്ശ്വരാ ഒരു പെണ്ണാരിക്കണേന്നാണ്."

ജാനമ്മ:—"പെണ്ണായിരുന്നാലും ആണായിരുന്നാലും നിങ്ങൾ ഒരുപോലെ സ്നേഹിക്കയില്ലേ നീലിയമ്മേ?"

നീലിയമ്മ:—"കൊള്ളാം അതുപിന്നെപ്പറയാനൊണ്ടോ"

അനന്തരം കുട്ടിയുടെ പേരിനേപ്പററിയായി.

ജാനമ്മ:—ആൺകുഞ്ഞാണെങ്കിൽ അവന്റെ അച്ഛന്റെ പേരുതന്നെ ഇടണമെന്നാണു് എന്റെ ആഗ്രഹം.

നീലിയമ്മ:—"അതെ. അതെ"

ജാനമ്മ:—അതല്ലെങ്കിൽ പിന്നെ കൃഷ്ണൻ എന്ന പേരാണു് എനിക്കിഷ്ടം. കൃഷ്ണൻകുട്ടി എന്നു് വിളിക്കുന്നതു കേൾക്കാൻ ഇമ്പമില്ലേ?"

നീലിയമ്മ:—"എനിക്കീ പഴയ പേരൊക്കെയാണു് ജാനമ്മേ ഇഷ്ടം. പെണ്ണാണെങ്കിൽ ജാനമ്മേടെ പേരു തന്നെ ഇടണേ ജാനകിയെന്നുള്ള പേരിനേക്കാൾ പെണ്ണിനു പററിയ ഒരു പേരില്ല. ജാനകിക്കുട്ടി എന്നു നമുക്കു വിളിക്കാം—അയ്യ്!"

ദിനങ്ങൾ കടന്നുപോയി. നീലിയമ്മയ്ക്കു് യാതൊരു സന്ദേഹവുമില്ല. ജാനമ്മയുടെ ആശകൊണ്ടു സ്വയം തീച്ചപ്പെടുത്തുവാനുള്ള ശേഷിയുംപോയി. നീലിയമ്മയ്ക്കു് വിസ്മയാവഹമായ ഉൽകണ്ഠയും അദമ്യമായ ആഹ്ലാദവുമുണ്ടായി.

നീലിയമ്മ:—"എനിയും അദ്ദ്യത്തോടു് ഇക്കാര്യം പറയില്ല്യോ?"

ജാനമ്മ:—ഞാൻ പറയാം."

നീലിയമ്മ.—"ഇനി എല്ലാരും അങ്ങറിഞ്ഞോട്ടെന്നേ കടയിലുള്ളവരെല്ലാം ഇതറിഞ്ഞാലക്കൊണ്ടു തന്തോഴിച്ചു തുള്ളിച്ചാട്ടും"

എന്നാൽ ആദ്യമായി പത്നി ഗർഭംധരിച്ചിരിക്കുന്നുവെന്ന സന്തോഷവർത്തമാനം സുകുമാരനാണു് അറിയേണ്ടതു്. ഭാഗ്യദോഷത്താൽ സുകുമാരൻ ഇപ്പോൾ സുമംഗലപുരത്തില്ല. രണ്ടുദിവസങ്ങൾക്കു മുൻപു് അദ്ദേഹം മടങ്ങിവരുമെന്നായിരുന്നു പറഞ്ഞിട്ടുപോയതു് എന്നാൽ കൃത്യാന്തരങ്ങൾ അയാളെതിരുവനന്തപുരത്തുതാമസിപ്പിക്കുന്നു. സുകുമാരൻ ഇപ്രകാരം താമസിക്കുന്നതു ജാനമ്മയ്ക്കു സഹിക്കവയ്യാതായി. "ഈശ്വരാ! അദ്ദേഹം എന്താണു് ഇങ്ങിനെ താമസിക്കുന്നതു്? അയ്യോ! നീലിയമ്മേ എനിക്കദ്ദേഹത്തെ

കണ്ടേ മതിയാവൂ. അദ്ദേഹം എപ്പോഴും എന്റെകൂടെ ഉണ്ടായിരിക്കണം. ദൈവമേ!'' ജാനമ്മ തേങ്ങിക്കരയുകയും ദയനീയമായി കരതലം പിണച്ചു തിരുമ്മുകയും ചെയ്തു. "നീലിയമ്മേ, അദ്ദേഹത്തെ കൊണ്ടുവരിക. ഇപ്പോൾതന്നെ അദ്ദേഹത്തെ കൂട്ടികൊണ്ടുവരിക. ഈ സമയം അദ്ദേഹം എന്നെ പിരിഞ്ഞിരുന്നുകൂടാ. മറ്റേതു സമയവും അദ്ദേഹം ഇവിടെയില്ലെങ്കിലും ഞാൻ സഹിച്ചുകൊള്ളാം.

ജാനമ്മ ശയ്യാതലത്തേ ഉപേക്ഷിക്കുന്നതിനുമുൻപ് കാലത്തേയാണ് ഇപ്രകാരം വിലപിച്ചതു്. അല്പനേരം തേങ്ങിക്കരഞ്ഞ ജാനമ്മയ്ക്കു പെട്ടെന്ന് ഒരു മോഹാലസ്യമുണ്ടായി ശ്വാസോച്ഛ്വാസം നിലച്ചിട്ട് അവൾ തലയിണയിൽ വീണു വിളറി ബോധംകെട്ടു മെത്തയിൽ നിശ്ചേഷ്ടയായി കിടന്ന സ്വാമിനിയേക്കണ്ടു പരിഭ്രമിച്ചു നീലിയമ്മ മുറിയിൽനിന്നു ഓടി വെളിയിലിറങ്ങി അതിവേഗത്തിൽ ഒരാളിനെ പറഞ്ഞയച്ചു. ഉടൻതന്നെ ഭർത്താവിനെ അവിടെ വരുത്തുന്നതിനു നീലിയമ്മയ്ക്കു സാധിച്ചില്ല എങ്കിലും ആ ദയാലു തനിക്കു കഴിയുന്ന അടുത്ത ഉത്തമകൃത്യം ചെയ്തു. ആ വൃദ്ധ ഡാക്ടർക്ക് ആളയച്ചു. ഇത്രയും കഴിഞ്ഞു നീലിയമ്മ മുറിയിൽ മടങ്ങിയെത്തിയപ്പോഴേക്കു ജാനമ്മ ബോധംവീണ് പഴയപടി എണീററിരിക്കുന്നുണ്ടായിരുന്നു.

നീലിയമ്മ:—"പരമശപ്പ്പ്പണിക്കരു്ഡാക്കിട്ടർ, ജാനമ്മയെ നോക്കാൻ വരുന്നു ഇപ്പോൾ വരും''

ജാനമ്മ: – ആങ്ഹാ''

നീലിയമ്മ:—(പ്രാമാണികസ്വരത്തിൽ) "ഡാക്കിട്ടരു് കൂടെക്കൂടെ നോക്കിക്കൊണ്ടിരിക്കുന്നതാണു് ഇനി നല്ലതു്. ആദ്യം ഇതിനുമുമ്പേതന്നേ നോക്കേണ്ടതായിരുന്നു. ജാനമ്മേടെ ദേഹക്കൂറു് ഡാക്കിട്ടരദ്യത്തിനറിയാം. അപ്പോൾ ഒന്നുംപേടിക്കാനില്ല. അദ്യം പറേന്നപോലങ്ങോട്ടു ചെയ്യോണ്ടാമതി''

ഡാക്ടർ പരമേശ്വരപ്പണിക്കർ വന്നു ജാനമ്മയെ വളരെ നേരം പരിശോധിച്ചു. കാര്യഗൌരവത്തോടെയും സൌമ്യമായും അദ്ദേഹം മാന്യമിത്രമായ ജാനമ്മയോടു സംഗതികളെല്ലാം ചോദിച്ചറിഞ്ഞു. പ്രകൃത്യാ സർവ്വസംഗതികളിലും സംശയിക്കുന്ന ഒരാളായിരുന്നു ഡാക്ടർ പരമേശ്വരപ്പണിക്കർ. രോഗനിർണ്ണയം ചെയ്യുന്ന അവസരത്തിൽ പലപ്പോഴും തെററുപററാവുള്ളതുകൊണ്ടു് ആദ്യത്തെ നോട്ടത്തിൽ കാണുന്ന ലക്ഷണങ്ങളിൽനിന്നു് അദ്ദേഹം യാതൊരു തീരുമാനവും ചെയ്തിരുന്നില്ല. സർവ്വലക്ഷണങ്ങളും കണ്ടും സർവ്വതെളിവുകളും ശേഖരിച്ചും മാത്രമേ ഡാക്ടർ എന്തെങ്കിലും നിശ്ചയിക്കാറുള്ളു. എന്നാൽതന്നെ വിപുലമായ പരിചയത്തിൽ നിന്നു ഡാക്ടർ പറയുന്നതു് എപ്പോഴും ആളുകൾ നൈരാശ്യപ്പെടാൻ തയ്യാറായിരിക്കേണമെന്നാണു്. ജാനമ്മയും നൈരാശ്യപ്പെടുവാൻ തയ്യാറായിരിക്കേണമെന്നായിരുന്നു ഡാക്ടരുടെ അഭിപ്രായം.

ഡാക്ടർ വെളിക്കുവന്നു നീലിയമ്മയോടു വളരെ കഠിനമായി എന്തെല്ലാമോ പറഞ്ഞു അദ്ദേഹം പറഞ്ഞതിന്റെ കാഠിന്യത്തെ കുറയ്ക്കുവാൻ എന്തെങ്കിലുമുണ്ടായിരുന്നെങ്കിൽ അതു സംഭാഷണത്തിൽ അന്തർഭവിച്ചിരുന്ന അവജ്ഞ ഒന്നുമാത്രമായിരുന്നു.

"വല്യമ്മ എന്തെല്ലാമബദ്ധങ്ങളാണു് ഇതുവരെ ആ സ്ത്രീയെ പറഞ്ഞു വിശ്വസിപ്പിച്ചിരുന്നതു്. ഈ അനാവശ്യങ്ങൾക്ക വല്ലതും നിങ്ങൾക്ക കാര്യമുണ്ടോ? വല്യമ്മയ്ക്കിതു കൊള്ളുകയില്ല; ഞാൻ പറഞ്ഞിരിക്കുന്നു. ശ്ശ്! പ്രായം ഇത്രയൊക്കെ മൂത്താൽ കുറേക്കൂടി നല്ലതിൻവണ്ണം കാര്യങ്ങൾ മനസ്സിലാക്കണം."

പിറേറദിവസവും ഡാക്ടർവന്നു. ഹിതാഹിതം ചിന്തിക്കാതെ, ഉള്ളകാര്യം അദ്ദേഹം ജാനമ്മയോടു തുറന്നുപറഞ്ഞു. ഗർഭലക്ഷണങ്ങളൊന്നുമല്ല ജാനമ്മയിൽ കാണുന്നതു്. ഉദരത്തിൽ കുറെ കൂടുതൽ മാംസമുണ്ടായിട്ടുണ്ടെന്നുള്ളതു

ശരിതന്നെ. ഗർഭസംബന്ധമായുള്ള സുഖക്കേടുമുണ്ട്. മനസ്സിനുണ്ടായിട്ടുള്ള വ്യത്യാസം ദേഹസാദത്തിനു കാരണമായും പറയാം. ആകപ്പാടെ തല്ക്കാലത്തെ ഒരു അവസ്ഥാഭേദത്തെ മാത്രമേ ലക്ഷണങ്ങൾ സൂചിപ്പിക്കുന്നുള്ളു" എന്റപ്പാ ഞാം വിശാരിച്ചതിതുവല്ലോമാണോ? എങ്കിലും കണ്ടാലതല്ലെന്ന് ആരുപറയുമെന്റെ നാണ്വോ" എന്നു നീലിയമ്മ ഒടുവിൽ ഭഗ്നാശയയായി സലജ്ജം പറഞ്ഞു.

അതിഭീമമായ നൈരാശ്യവും നിരുത്സാഹതയും ജാനമ്മയുടെ അന്തരാത്മാവിലേക്കിറങ്ങി അവർക്കു രോഗമൊന്നുമില്ലായിരുന്നു. എന്നാൽ വസ്ത്രധാരണം ചെയ്യുക, ഭക്ഷണത്തിനിരിക്കുക, കോണിപ്പടി കയറിയിറങ്ങുക, പരാതികൾ കേൾക്കുക, ചോദ്യങ്ങൾക്ക് ഉത്തരം പറയുക മുതലായ ദുർഭരകർത്തവ്യങ്ങളിൽനിന്ന് രക്ഷതേടുന്നതിനായി സുഖക്കേടാണെന്നു ജാനമ്മ നടിച്ചു. അതു നാട്യമല്ലെന്നു ലോകരെ ബോദ്ധ്യപ്പെടുത്തുവാൻ ഡാക്ടർ മുറയ്ക്ക് അവിടെ വരികയും പോകയും ചെയ്തുകൊണ്ടിരുന്നു.

ദിനംതോറും ഉദയകിരണങ്ങളേയും അസ്തമയകിരണങ്ങളേയും തളർന്ന മിഴികളാൽ വീക്ഷിച്ചും സ്വന്തം ഭാഗ്യദോഷത്തെപ്പററി ചിന്തിച്ചുംജാനമ്മ ഒരേകിടപ്പിൽ സോഫയിൽ കിടന്നു. അവളുടെ ഭർത്താവ് മുഖരിതനും സമുത്സാഹവാനുമായി സിഗററും വലിച്ചു ധൂമഖണ്ഡം വമിച്ചുകൊണ്ട് മുറിയിൽ വരാറുണ്ടായിരുന്നു.

സുകുമാരൻ:—"ശ്ലോ! ജാന്വ. നിനക്കെന്താണിതു്? ജാനമ്മയ്ക്കെന്താണെന്ന് അയാൾ ഊഹിച്ചുനോക്കിയില്ല. അവളുടെ ഇംഗിതം സുകുമാരനു ദുഷ്പ്രാപംതന്നെയായിരുന്നു.

"ഞാൻ പറയുന്നതു നീ എണീററുനടക്കണമെന്നാണ്. ആ കിഴവൻ ഡാക്ടർക്കു നല്ല ഒരു സംഖ്യ വാങ്ങാനുള്ള ലാക്കെല്ലാം വന്നിട്ടുണ്ട്. ആ നീലിവല്യമ്മയ്ക്ക് അതിന്റെ ചില്ലറപ്പങ്കു കിട്ടുകയുംചെയ്യും. അവർ രണ്ടാളും

കൂടിച്ചേൎന്നു ജാന്തു ചാടകാൻപോകയാണെന്നുതന്നെ പറയും."
ജാനമ്മ:—കേട്ടോ, എനിക്കു വലിയ ക്ഷീണംതോന്നുന്നുണ്ടു്.
സുകുമാരൻ—"അതൊന്നും അത്ര സാരമില്ലെന്നു വിചാരിച്ചാലേ ശരിയ്ക്കു. ദീനമാണെന്നു പറഞ്ഞു് ഒരേ കിടപ്പിൽ കിടന്നോണ്ടാൽ ഇല്ലാത്ത ദീനവും എവിടെനിന്നെങ്കിലും ഓടിവരും. കേട്ടോ ഞാനൊരു കാൎയ്യം പറഞ്ഞേക്കാം. അതൊരു ദിവ്യോപദേശമാണേ; രക്ഷ വേണമെങ്കിൽ വേറെ ഡാക്ടരെയും ഒരു വേലക്കാരിയേയും അന്വേഷിച്ചോ. നീ ഇവരെ രണ്ടുപേരെയും ലേലം വിളിച്ചാൽ രണ്ടു കാശുപോലും ഞാൻ വിളിക്കേംക്കയില്ല.

മററൊരവസരത്തിൽ സുകുമാരൻ ഇപ്രകാരം പറഞ്ഞു.—"ഞാൻ എന്താണെന്നറിയാമോ ഇയ്യിടെ വേഷമൊക്കെ മാറി നടക്കുന്നതു്. അതാണു ബിസ്സിനസ്സ്. ഞാൻ ഇനി ജോലിയിലേപ്പെടാൻ പോകയാണു്. ഒരു നിമിഷംതാമസമില്ല; കഴിയുംവേഗത്തിൽ ഈ സുഖക്കേടെല്ലാം കളഞ്ഞു ജാന്തു എണീക്കണം. എന്നിട്ടു നോക്കിക്കോ. ഒരു കളി ഞാൻ കാണിച്ചുതരാം."

വൎത്തമാനംപറഞ്ഞും പുകപിടിച്ചും വാതല്ക്കൽ നില്ക്കുന്ന സുകുമാരനെ മന്ദമായെങ്കിലും സദയം ജാനമ്മ കടാക്ഷിച്ചു. അവ്യക്തമായ ചില ആശാകിരണങ്ങൾ അപ്പോഴും അയാളെ വലയംചെയ്തിരുന്നു. ആ കൃതജ്ഞത, തല്ക്കാലം നിരൎത്ഥകമായിത്തീൎന്നിരുന്നെങ്കിലും അവിടെ തങ്ങി നിന്നു. ജാനമ്മയ്ക്കു് ആ സങ്കല്പം ഒരു പരമാൎത്ഥംതന്നെ ആയിരിക്കുമായിരുന്നു. അതിനു് അവളെയല്ലാതെ സുകുമാരനേ കുററപ്പെടുത്തേണ്ട യാതൊരാവശ്യവുമില്ല.

ഗ്രീഷ്മകാലത്തെ ആതപഗ്ലാനി നശിച്ചു. വൎഷകാലത്തെ ശൈത്യവും തീൎന്നുവരുന്നു. താമസിയാതെ എല്ലാത്തിൻെറയും അവസാനം വരികതന്നെ ചെയ്യും.

---

# അദ്ധ്യായം ൧൩.

മാസങ്ങൾ ചിലതു കഴിഞ്ഞെങ്കിലും ജാനമ്മയുടെ ക്ഷീണം മാറി, അവൾക്കു് കാര്യാദികളിൽ പ്രവേശിക്കുവാൻ കഴിഞ്ഞില്ല. അവളുടെ താമസസ്ഥലം സന്ദർശിക്കണമെന്നു് സതി രണ്ടു മൂന്നു പ്രാവശ്യം ജാനമ്മയെ ക്ഷണിച്ചു. ഈ ക്ഷണങ്ങൾ നിരാകൃതങ്ങളായപ്പോൾ സതി ഇങ്ങോട്ടു് അമ്മയെ വന്നുകാണാമെന്നു തീർച്ചയാക്കി എന്നാൽ തല്ക്കാലം സതി വരണ്ടാ എന്നു് ഓരോ പാഴൊഴികഴിവുകൾ പറഞ്ഞു ജാനമ്മ കഴിച്ചുകൂട്ടി. ആണ്ടവസാനത്തോടുകൂടി ജാനമ്മ എട്ടുമൈൽ അകലെയുള്ള മകളുടെ മനോഹരമായ വാസസ്ഥലം സന്ദർശിക്കുന്നതാണെന്നറിയിച്ചു ഒരു കത്തെഴുതുകയെന്നുള്ളതും ജനാമ്മയ്ക്കു ശ്രമാവഹമാണു്. അവൾക്കു് ഒന്നിലും രസമില്ലാതായി തന്നെ ഏകയായി വിട്ടേച്ചാൽ മതിയെന്നായിരുന്നു ജാനമ്മയുടെ ഒരേഒരു അപേക്ഷ.

കടയിൽ എന്തെല്ലാമാണു് നടക്കുന്നതെന്നു് ജാനമ്മ ചിലപ്പോൾ കേൾക്കുകയും അപൂർവ്വം ചില അവസരങ്ങളിൽ കാണുകയും ചെയ്തു. എന്നാൽ പ്രവൃത്തിയിലുള്ള പഴയ ഉത്സാഹം മററെല്ലാ ഉത്സാഹങ്ങളോടുംകൂടി അസ്തമിച്ചിരുന്നു. കാര്യാലയത്തിൽ ജാനമ്മയുടെ ആവശ്യം ഉണ്ടായിരുന്നില്ല. അവളുടെ ഭർത്താവായിരുന്നു അവിടുത്തെ അധിപതി. പൊതുവേ ഒരു മാററം വരുത്തുവാനുള്ള അയാളുടെ കാര്യപരിപാടി പുരോഗമിച്ചുകൊണ്ടിരുന്നു. പുതിയ കെട്ടിടത്തിനുള്ള പ്ലാനും പടവും എല്ലാം സുകുമാരൻ കൊണ്ടുവന്നു് ജാനമ്മയേക്കൊണ്ടു് ഒപ്പിടുവിച്ചു. യാതൊന്നും ചോദിക്കാതെ ജാനമ്മ അവയിൽ ഒപ്പുവച്ചുകൊടുത്തു. സ്റ്റോറിൽ വരുത്തിയിരിക്കുന്ന ഓരോ മാററത്തേയുംപററി

സുകുമാരൻ ജാനമ്മയോടു ആത്മശ്ലാഘാസമന്വിതം പറഞ്ഞു അവൾ നിശ്ശബ്ദയായി എല്ലാം ശ്രവിച്ചതല്ലാതെ എതിർത്തു ഒരു അക്ഷരം ഉരിയാടിയില്ല ലോനപ്പനോടു ഒരു നല്ല സമരം നടത്തുന്നതാണെന്നു് സുകുമാരൻ പടഹമടിച്ചു. ഒരുദിവസം അയാളെ നേരിട്ടു കണ്ടപ്പോൾ സുകുമാരൻ പറഞ്ഞതാണിതു്.

"ഹേ! മിസ്റ്റർ ലോനപ്പൻ, ഇനി സൂക്ഷിച്ചുകൊള്ളണേ. ഇതുവരെ നിങ്ങൾക്കു ബഹുസുഖമായിരുന്നു. മീശയില്ലാത്ത ഒരു മുഖം മാത്രം കണ്ടിരുന്നതുകൊണ്ടു് നിങ്ങൾ അത്ര വകവെച്ചില്ല. എന്നാൽ ആ കാലമെല്ലാം പോയെന്നോർത്തുകൊള്ളണേ. ആ മുഖപ്പുപണിയൊന്നു തീരട്ടേ."

സ്റ്റോറിന്റെ കെട്ടിടത്തിനു മുൻവശത്തായി നെടുനീളെ ഒരു മുഖപ്പു പണിഞ്ഞു. തടി മുഴുവൻ ഈട്ടിയും തേക്കുമായിരുന്നു. പണിയുടെ വൈചിത്ര്യം ദർശനീയവും വർണ്ണനീയവുംതന്നെ. ആകെ രൂപാ അയ്യായിരം ചെലവുമായി. എന്നാൽ പ്രധാന കെട്ടിടത്തിൽ വരുത്താൻ നിശ്ചയിച്ചിരിക്കുന്ന മാററങ്ങൾക്കു വേണ്ടിവരുന്ന ചെലവുമായി താരതമ്യപ്പെടുത്തുമ്പോൾ ഈ തുക തുച്ഛമായിരുന്നു.

എല്ലാ പണിയുംകൂടി ഒരുമിച്ചു തുടങ്ങി. തുടങ്ങിക്കഴിഞ്ഞതോടെ അതു വല്ലവിധവും അവസാനിപ്പിക്കണമെന്നുള്ള ധൃതി സുകുമാരനിൽ കടന്നുകൂടി. സുകുമാരൻ കേശവമേനവനേ നോക്കിപ്പറഞ്ഞു—"ഹേ മേനവൻ! പട്ടുകിഴവാ ഈ കഴുതകൾ വല്ലവിധവും പണിയൊന്നവസാനിപ്പിച്ചെങ്കിൽ കാര്യങ്ങളെല്ലാം സ്വൈരമായി തുടരാമായിരുന്നു."

ഒന്നാംതരം ഒരു വാണിജ്യശാലയുടെ ഉടമസ്ഥനെന്നുള്ളനിലയിൽ തനിക്കു ലഭിച്ചിരിക്കുന്ന സ്ഥാനത്തിന്റെ പ്രാധാന്യത്തെ സുകുമാരൻ ആനന്ദതുന്ദിലനായി അനുഭവിച്ചു. സ്ഥലത്തെ ഒരു വർത്തമാനപ്പത്രത്തിൽ സ്വന്തം ഫോട്ടോ പ്രസിദ്ധം ചെയ്യുന്നതിനു് അയാൾ നല്ല ഒരുതുക കൊടു

ത്തു. അതിനുംപുറമേ പരസ്യത്തിലല്ലാതെ വാർത്തകളുടെ കൂട്ടത്തിൽ അയാളുടെ പേർ പുറത്താകുന്നതിനു പത്രാധിപരുമായി വേണ്ട ഏർപ്പാടും ചെയ്തു. ഒരുദിവസം പ്രഭാതത്തിലുണർന്ന് താൻ വളരെ വലിയ ഒരു പൗരനാണെന്നുള്ളവിചാരത്തോടേ സുകുമാരൻ പട്ടണംചുററി ഞെളിഞ്ഞുനടന്നു.

ഒരുദിവസം പകൽ മുഴുവൻ എവിടെയെല്ലാമോ ചുററിനടന്നതിൻെറശേഷം ചുവന്ന നേത്രങ്ങളോടും ഇടറുന്ന ഗതിയോടും സുകുമാരൻ സ്റ്റോറിൽ കയറിവന്നു. കൺട്രാക്ടരെയും പണിക്കാരെയും ആകെപ്പാടെ ഒന്നു നോക്കിയിട്ട് സുകുമാരൻ ഇങ്ങിനെകയർത്തു:

"എടാ! ഞാനാരെന്നു വിചാരിച്ചു നിങ്ങൾ. ആനമടിയന്മാർ! നിങ്ങളെന്തു ചെയ്യുന്നു, അവിടെ? ഈ സമ്പ്രദായങ്ങളെല്ലാംകൊണ്ട് എന്നെ ഉരുട്ടിപ്പിരട്ടാമെന്നു വിചാരിക്കേണ്ട. അതങ്ങു വച്ചേരെ. പണി വെട്ടെന്നു തീരണം. ഒന്നു കുനിഞ്ഞുനിവരാൻ ആറുമാസം എടുക്കുന്ന വിദ്യ വേറേവല്ലയിടത്തും. നിങ്ങൾ ആടിക്കുഴഞ്ഞുകളിക്കുകയാണ്; അല്ലേ? ഹും."

ദേവാലയങ്ങളിലെന്നപോലെ കടകളിൽനിന്നു ഉച്ചത്തിൽ പറയുകയും ശണ്ഠയിടുകയും ചെയ്യുന്നതു അഭിലഷണീയമല്ല. എന്നാൽ ആ മര്യാദകളെയൊന്നും സുകുമാരൻ അത്ര വകവച്ചില്ല. പല പണിക്കാരെയും കടയിലെജോലിക്കാരെയും സാമാനങ്ങൾ വാങ്ങാൻവരുന്നവരെയും സുകുമാരൻെറ നാവ് ശല്യപ്പെടുത്തി. സുകുമാരൻ വിളിച്ചുപറഞ്ഞു. "എടോ— ഇരിക്കുന്നയാൾ—താൻതന്നെ ഒരു കാര്യം ചെയ്യണം. എൻെറ വ്യാപാരത്തെ തടസ്സപ്പെടുത്തരുത്. ഇതും കാൺട്രാക്ററിലുണ്ടോടോ? താൻ തൻെറ ജോലിനോക്കു. ഇവിടെ വ്യാപാരം നടക്കണം. അതിനു പണിതീർന്നിട്ടില്ലേ ഒക്കെ മനസ്സിലായോ?."

പണിയുടെ സൈപരക്കേടും കുഴപ്പവുംകൊണ്ടു കേശവമേനവൻ വളരെ അമ്പരന്നു. റോഡിൻെറ അരികിൽ കടയുടെ മുൻവശത്തു കല്ലുകളേററിനിരന്നുനിന്ന ചുമട്ടുവണ്ടികഠം വാഹനങ്ങളിൽ വരുന്ന ക്രേതാക്കഠംക്കു തടസ്സമുണ്ടാക്കി. ജനാലകളിലൂടെയും മച്ചിൻപുറങ്ങളിൽനിന്നും കുമ്മായക്കൂട്ടും ചരലും കട്ടയും പൊടിയും വരുന്നവരുടേയും പോകുന്നവരുടേയും മൗലികളിൽ വഷിക്കുന്നുണ്ടായിരുന്നു. നിലംമുഴുവൻ വെട്ടിയിളക്കിവെള്ളം കലന്നു ചെളിക്കുണ്ടായി കിടന്നു. തന്മൂലം നടന്നുവരുന്നവക്കു കടയിൽ കയറുകയും ഇറങ്ങുകയും ചെയ്യുന്നതു അതിദുസ്സഹമായിത്തീന്നു പട്ടണത്തിലെ രാജപാതയിൽ സംഭവിക്കുന്ന ഈ പൊതുജനോപദ്രവവും സ്വജനോപദ്രവവും നിത്തണമെന്നു കാണിച്ചു് മുനിസിപ്പാലിററിയിൽനിന്നു ഇതുവരെ മൂന്നു നോട്ടീസുകഠം അയച്ചിട്ടുണ്ടു്. കടയ്ക്കുള്ളിലേ പിരളികഠം മറെറാരുതരത്തിലായിരുന്നു. ചിലപ്പോഠം വലിയപീരങ്കിവെടികളുടെയും മേഘനിർഘോഷത്തിൻെറയും ശബ്ദവുംമുഴക്കവുമാണു്. അങ്ങിനെയിരിക്കുമ്പോഠം അഗ്നിപവ്വതത്തിൽനിന്നെന്നപോലെ ചില പൊട്ടലുകഠം കണ്ണുകഠംക്കുരമായി കേഠംക്കാം. അതുകഴിഞ്ഞാൽ ചില കതിനാവെടികളായി. ഈ സമയങ്ങളിലെല്ലാം വെൺമേഘംപോലെ കുമ്മായപ്പൊടി അതിനുള്ളിലെല്ലാം വ്യാപിക്കുന്നുണ്ടായിരിക്കും. സ്റ്റോറിൻെറ ചില ഭാഗങ്ങഠം ചിലപ്പോഠം തുറക്കാതെ അടച്ചിടുകയാണു് ചെയ്യുന്നതു്. മററുചില അവസരങ്ങളിൽ അപ്രതീക്ഷിതമായി പുറപ്പെടുന്ന ഇഷ്ടികാവാഹകന്മാരുടെ ഘോഷയാത്രയുണ്ടു്. ആരാണു കടയിൽ കയറുക? ആരും കയറുകയില്ല. കേശവമേനവൻ അകംനിറഞ്ഞ വേദനയോടെ കുടവയററത്തു കൈവച്ചു ക്ലാന്തവദനനായിപ്പറഞ്ഞു.

കേശവമേ—അവിടുന്നൊന്നു കേഠംക്കണേ! ഇതു നമ്മേ നശിപ്പിക്കുവാൻ പോകയാണു്; തീർച്ചയായും.

ഇങ്ങനെ കുറേനാറം തുടൎന്നുപോയാൽ നമ്മറം പൊടിഞ്ഞു. തീരെ പൊടിഞ്ഞു.

സുകുമാരൻ—(ഈൎഷ്യയോടെ) 'പോകുവെടോ എന്നും ഇങ്ങിനെ ഇരിക്കാൻ പോകുകയല്ല. അടുത്തമാസം ഇരുപതാംതീയതിക്കകം പണിതീക്കാമെന്നാണ് കൺട്രാക്റ്ററിൽ പറഞ്ഞിട്ടുള്ളതു്. പിന്നെ കക്ഷത്തിലിരിക്കുന്നതു കളയാതെ ഉത്തരത്തിന്മേലിരിക്കുന്നതു തനിക്കു എടുക്കാമോ?'

കക്ഷത്തിലിരിക്കുന്നതു കളയുമെന്നുള്ളതിൽ കേശവമേനവനു യാതൊരു സംശയവുമില്ല. എന്നാൽ ഉത്തരത്തിന്മേലിരിക്കുന്നതു എടുക്കാൻ സാധിക്കുമോ എന്നുള്ളതാണ് സന്ദേഹം.

കാൺട്രാക്റ്ററനുസരിച്ച പണിതീരുന്നതിനുമുമ്പായി സുകുമാരന്റെ വലിയ നിർബ്ബന്ധപ്രകാരംജാനമ്മ ഇടനാഴിയിലൂടെ ഒന്നുരണ്ടു തവണ വന്ന് പുതിയ മാററങ്ങളെല്ലാം ദർശിച്ച അവറംക്കിപ്പോറം സുഖക്കേടു ഭേദമായിരിക്കുന്നു. ഇനി മുറയ്ക്കു ഡാക്ടർ വന്നു നോക്കിയില്ലെങ്കിലും വേണ്ടില്ലെന്നു പരമേശ്വരപ്പണിക്കരോട് സുകുമാരൻ മുറിഞ്ഞു പറഞ്ഞതു കേട്ടിട്ട് ഒരക്ഷരം ജാനമ്മ ഉരിയാടാൻപോയില്ല. വൃഥാസങ്കല്പംകൊണ്ടുണ്ടാക്കിയ ഒരു സുഖക്കേടിനേസംബന്ധിച്ച ഇത്തരം ഭ്രാന്തുകളൊന്നും കാട്ടരുതെന്നും കുറേക്കൂടി മുറിഞ്ഞു നീലിയമ്മയോടു സുകുമാരൻ പറഞ്ഞതിനും ജാനമ്മ പ്രതിഷേധാക്ഷരമുച്ചരിച്ചില്ല. തനിക്കുതന്നെ സുഖക്കേടു യാതൊന്നുമില്ലെന്നു ജാനമ്മ സുകുമാരനോട് നേരിട്ടുപറഞ്ഞു. ആകയാൽ പുറത്തിറങ്ങി പണിയെല്ലാം കാണണമെന്ന് അയാറം ആജ്ഞാപിച്ചപ്പോറം വയ്യെന്ന് നിരാകരിക്കുവാൻ അവറംക്കു സാധിച്ചില്ല.

ജാനമ്മ സ്റ്റോറിന്റെ എല്ലാ വിഭാഗങ്ങളിലും കയറിയിറങ്ങിനടന്നുനോക്കി. പല പല വ്യത്യാസങ്ങളും കണ്ടു. എന്നാൽ സാമാനം വാങ്ങാൻ വരുന്നവർ വളരെ കുറഞ്ഞി

രുന്നു. കാര്യാലയത്തിനു വെളിയിൽ വച്ചിരുന്ന നാഴികമണി യുടെ മുഖത്തു ജാനമ്മ നോക്കി. സമയം മൂന്നടിച്ചു് ഇരു പത്തുമിനിട്ടായിരിക്കുന്നു. ഇക്കാലത്തു ഈ സമയത്തു കട യിൽ ഉരംകൊള്ളാത്തവിധമാണു് ക്രേതാക്കരം വന്നു തി ങ്ങിക്കൂടുന്നതു്. എന്നാൽ താരതമ്യേന ഇപ്പോൾ സാമാ നങ്ങരം വാങ്ങാൻ ആളുകരം ഇല്ലെന്നുതന്നെ പറയാം.

ജാനമ്മയുടെ മുൻപിലത്തെ ആഫീസുമുറിയിൽ സുകു മാരൻ അവളെ എതിരേൽക്കാനായി കാത്തിരിക്കുന്നുണ്ടാ യിരുന്നു.

സുകുമാരൻ—"ജാനു! ഇങ്ങു കയറിവരണം, എനിക്കിവിടെ വലിയ ജോലിയാണു്"

അവിടെ ജാനമ്മയ്ക്കു് ഇരിക്കുവാൻ പ്രത്യേകമായി യവനികകൊണ്ടു മറച്ചുണ്ടാക്കിയിരുന്ന ആ മുറി എടുത്തുക ളഞ്ഞിട്ടുണ്ടായിരുന്നു. ആ സ്ഥാനത്തു ഇപ്പോരം വിശേഷ പ്പെട്ട ഒരു മേശമാത്രമുണ്ടു്. മേശയുടെ മുൻപിൽ സുകു മാരനും ഇരിക്കുന്നു. ജാനമ്മ മുറിയിൽ സവ്വത്ര കണ്ണോ ടിച്ചു. പല മാററങ്ങളും വന്നിട്ടുണ്ടു്.

സുകുമാരൻ—(പേന ചൂണ്ടിക്കാട്ടി) "ജാനമ്മയ്ക്കു് അവിടെ ഇരിക്കരുതേ. ഞാൻ വിചാരിച്ചു ഇതൊന്നും അത്ര ഇഷ്ടപ്പെടുകയില്ലെന്നു്."

പുതിയ വ്യവസ്ഥയനുസരിച്ചു ജാനമ്മയ്ക്കു സംഭവിച്ചി രിക്കുന്ന അപ്രധാനമായ സ്ഥാനത്തെ മനസ്സിലാക്കിക്കൊടു ക്കുന്നതിനുവേണ്ടി അവളെ ഒരു മൂലയിൽ തള്ളേണ്ട ആവ ശ്യംതന്നെ ഉണ്ടായിരുന്നു. എന്നാൽ ഇതിൽ യാതൊരു പ്രതിഷേധവും ജാനമ്മ പ്രകടിപ്പിച്ചില്ല.

അനന്തരം "വരു ജാനമ്മേ" എന്നു് വിളിച്ചു സുകുമാ രൻ ഭാര്യയേ അവിടെ മുഴുവൻ കൂട്ടിക്കൊണ്ടു നടന്നുകാണി ച്ചു. സുമംഗലപുരംപട്ടണത്തിൽ ചെലവാകാത്ത വില പിടിച്ചു പല സാധനങ്ങളും അയാരം വരുത്തിവച്ചിരിക്കു ന്നതുകണ്ടു് ജാനമ്മ ഉള്ളിൽ അമ്പരന്നു. ഇടനാഴിവരെ

സുകുമാരൻ പതിയുമൊരുമിച്ചുപോയി. അവിടെച്ചെന്ന് അയാറം നിന്നു. പിന്നെയും നടന്നുതുടങ്ങിയ ജാനമ്മയോട്ട് അയാറം ഇങ്ങിനെ പറഞ്ഞു:—

'അപ്പോഴേ, ജാനമ്മേ! രാത്രി ഞാൻ ഇവിടെ കാണുകയില്ല. നാളെയും അതുപോലെതന്നെ. ഞാൻ തിരുവനന്തപുരത്തൊന്നുപോകുന്നു. അങ്ങോട്ട് ചെല്ലണമെന്ന് എഴുതി അയച്ചിട്ടുണ്ട്. ഓണവി—(ഇവിടെ സുകുമാരൻ കുറേനേരംവിരമിച്ചു) അതെയതേ, അതെല്ലാം കേശവമേനവൻ പറയും."

അനന്തരം വലിയ അധികാരഭാവത്തോടെ സുകുമാരൻ തിരിഞ്ഞു അതിവേഗം നടന്നുപോയി.

സുകുമാരൻ തിരുവനന്തപുരത്തായിരുന്നപ്പോറം കേശവമേനവൻ ജാനമ്മയുടെ അടുത്തെത്തി. അവളുടെ മുഖം ഇരുണ്ടു തുങ്ങിയും തൊണ്ട അടഞ്ഞുമിരുന്നു. ഓണക്കച്ചവടം സംബന്ധിച്ചുള്ള ഭത്താവിൻെറ കായ്യപരിപാടി അറിയിക്കുവാൻ കാലവിളംബം വന്നിട്ടുണ്ടെന്നു കേശവമേനവൻ തന്നെ മുഖവുരയായി പറഞ്ഞു താഴത്തെ നില മുഴുവൻ ഓണവില്പനയ്ക്കുള്ള വാണിഭം നിരത്താനായി ഉപയോഗിക്കുവാൻ നിശ്ചയിച്ചിരിക്കുന്നു. ജാനമ്മയേക്കൊണ്ടു ഈ വിഷയത്തിൽ സമ്മതിപ്പിക്കണമെന്നു കേശവമേനവനോട്ട് ആജ്ഞാപിച്ചിട്ടുണ്ട്. മേനവനു് ഇക്കായ്യത്തിൽലവലേശം ഇഷ്ടമുണ്ടായിരുന്നില്ല. ഉദ്ദേശിച്ചിരിക്കുന്ന രീതിയിൽ ഒരുവാണിഭം നടത്തുന്നതു ശ്രീവിലാസംസ്റ്റോറിനു ഒരിക്കലും യോഗ്യമല്ലെന്നായിരുന്നു അയാളുടെ അഭിപ്രായം ലോനപ്പൻെറ കച്ചവടത്തെപ്പോലെയുള്ള ഒരു കച്ചവടം — ഇനി കുറേക്കൂടി പണംമുടക്കിയാവട്ടെ— ശ്രീവിലാസംസ്റ്റോറിൽ തുടങ്ങുന്നതു ആക്ഷേപാഹമെന്നല്ലാതെ ഒരിക്കലും യശസ്കരമായി തീരുന്നതല്ല. ഒരലക്കു കഴിയുമ്പോറം പൊടിയുന്ന ജവുളികളും രണ്ടുദിവസത്തിനകം കിഴിയുന്ന പാത്രങ്ങളും

ഓടാത്ത ഘടികാരങ്ങളും മുറിയാത്തകത്തികളുമെല്ലാം ശ്രീവിലാസംസ്റ്റോറിന്റെ അന്തസ്സിന്നേ ഹനിക്കും.

കേശവമേനവൻ:—"എന്നാൽ അദ്ദേഹം എന്തായാലും സമ്മതിക്കുന്നില്ല. വളരെ ഇളകിയിരിക്കുകയാണു്. ഇനി എന്തെങ്കിലുമൊരു ഭേദംവഴിയുണ്ടെങ്കിൽ അതു തന്നെത്താനൊന്നു പറകയാണു്. ഞാൻ അതു താങ്ങിപ്പറഞ്ഞുകൊള്ളാം. എങ്ങിനെയെങ്കിലും ആ അഭിപ്രായം ഒന്നു മാററട്ടെ."

അനന്തരം ഓണക്കച്ചവടം ഇന്നഇന്നവിധത്തിലായിരിക്കണമെന്നുള്ള ഒരു വിസ്തരിച്ച വിവരം കേശവമേനവൻ ജാനമ്മയേ പറഞ്ഞുകേൾപ്പിക്കയും ചെയ്തു.

മേൽ പറയപ്പെട്ട ആലോചനയുടെ ഫലമായി സുകുമാരൻ തിരുവനന്തപുരത്തുനിന്നു മടങ്ങിവന്നപ്പോൾ ഓണക്കച്ചവടത്തിന്റെ രീതി ഒന്നു വ്യത്യാസപ്പെടുത്തണമെന്നു ജാനമ്മയും കേശവമേനവനും ചേൎന്നു് ഒന്നിച്ച ഒരു അപേക്ഷ കേൾപ്പിച്ചു എന്നാൽ സമയം ഇനി വളരെ താമസിച്ചു പോയി എന്നു അയാൾ പറഞ്ഞു. വല്ലതും പറയാനുണ്ടായിരുന്നെങ്കിൽ കാലേക്കൂട്ടി അവരതു ചെയ്യേണ്ടതായിരുന്നു. ഓണക്കച്ചവടംസംബന്ധിച്ചുള്ള ഏൎപ്പാടുകളെല്ലാം അയാൾ ചെയ്തുകഴിഞ്ഞു.

എന്നാൽ ഈ വിഷയത്തെ സംബന്ധിച്ചുണ്ടായ ആലോചനയിലും അന്വേഷണത്തിലും വാദപ്രതിവാദത്തിലും എതിൎപ്പിലുമെല്ലാം ജാനമ്മ അല്പം താല്പൎയ്യം പ്രദശിപ്പിക്കുന്നതായി കേശവമേനവൻ കണ്ടു. അതിൽപിന്നെ പലപ്പോഴും വാണിജ്യവിഷയകമായ ഈ താല്പൎയ്യത്തെ വൎദ്ധിപ്പിക്കുവാൻ കേശവമേനവൻ അക്ഷീണയത്നം ചെയ്തു. ഒരുദിവസം കേശവമേനവൻ ദയനീയസ്വരത്തിൽ പറഞ്ഞു:—

"ഓരോ ദിവസം പോകുന്തോറും ഞങ്ങളിൽനിന്നു് ജാനമ്മ അകന്നകന്നു പോകയാണു്. ഈവിധത്തിൽ കാൎയ്യ

ങ്ങളെല്ലാം വിട്ടുകളയുന്നതു അത്ര ശരിയാണെന്നു തോന്നുന്നില്ല. അവിടെ വന്നിരിക്കാതെ ഞങ്ങൾക്കാർക്കുംതന്നെ യാതൊന്നുംചെയ്യാൻ സാധ്യമല്ല ”

ഒരുദിവസം കാലത്തെ ജാനമ്മ കാപ്പികുടിയും കഴിഞ്ഞു സ്റ്റോറിൽചെന്നു് തന്റെ ആഫീസുമുറിയുടെ കോണിലിട്ടിരുന്ന മേശയുടെ സമീപത്തിരുന്നു് നിശ്ശബ്ദമായി ജോലിതുടങ്ങി. രണ്ടുമൂന്നു മണിക്കൂറോളം താമസിച്ചാണു് സുകുമാരൻ ആഫീസുമുറിയിൽ വന്നുകയറിയതു്. ഭാര്യയെ അതിനുള്ളിൽ കണ്ടു് അയാൾ നന്നേ വിസ്മയിച്ചു.

സുകുമാരൻ:—“ഹല്ല! കൊള്ളാം—ജാനുവോ? എന്താണു് ഇവിടെ ഇരുന്നു ചെയ്യുന്നതു്?”

ജാനമ്മ:—“സുകുമാരാ, കടയിൽ എന്നാലാകുന്ന സഹായം ചെയ്തുകൊടുക്കണമെന്നു് എനിക്കു തോന്നുന്നു. ഞാൻ പണ്ടും അങ്ങിനെ ചെയ്തിരുന്നല്ലോ; ഇല്ലേ?”

സുകുമാരൻ.—(ഉച്ചത്തിൽ) “ഭേഷായി. അതുകൊള്ളാം വളരെ നന്നായിരിക്കുന്നു. ആരെങ്കിലും സഹായിക്കാനുണ്ടെങ്കിൽ ആ സഹായങ്ങളെല്ലാമെനിക്കു വേണം.’

അനന്തരം സുകുമാരൻ പ്രധാനസ്ഥലത്തിട്ടിരുന്ന ആ കറക്കുകസേരയിൽ അന്തസ്സോടെ ഇരുന്നു.

സുകുമാരൻ—“പിന്നെ ഇങ്ങോട്ടൊന്നു നോക്കണേ ഈ മേശപ്പുറത്തിരിക്കുന്ന കടലാസ്സുകൾ അങ്ങോട്ടുമിങ്ങോട്ടും കുഴച്ചുമറിക്കരുതു്. ഞാൻ ഒരു പദ്ധതിയനുസരിച്ചാണു് പ്രവർത്തിച്ചു പോകുന്നതു്. എന്റെ കടലാസ്സുകളെല്ലാംകൂടി എടുത്തു കുഴച്ചാൽ എനിക്കുദേഷ്യം—വെറുതേ സമയം കളയേണ്ടിവരികയില്ലേ ?”

---

# അദ്ധ്യായം ൧൨.

ആ ആണ്ടിൽ ശ്രീവിലാസസംസ്റ്റോറിനു ഭീതിപ്രദമായ ഒരു കാലമായിരുന്നു. പുതിയ കെട്ടിടങ്ങളെല്ലാം തീൎന്നുവന്നതോടുകൂടി പണം പച്ചവെള്ളംപോലെ വ്യാപാരത്തിൽനിന്നു പുറത്തേക്കു പ്രവഹിച്ചു. എന്നാൽ വ്യാപാരത്തിലേക്കു നിപതിച്ചുകൊണ്ടിരുന്ന ധനപ്രവാഹത്തിനു പല പ്രതിബന്ധങ്ങളും വ്യതിയാനങ്ങളും പരിമാണഹാനികളും സംഭവിച്ചു. മുടക്കിയിരിക്കുന്ന മൂലധനത്തിൽനിന്നു് പ്രതിഫലം ലഭിച്ചുതുടങ്ങേണ്ടുന്ന ഈ അവസരത്തിൽ കച്ചവടമിച്ചം വേണ്ടിടത്തോളമില്ലെന്നും അതൃപ്തികരമെന്നും സുകുമാരൻപോലും സമ്മതിക്കാതിരുന്നില്ല.

ഓണക്കച്ചവടം വലിയ പരാജയത്തിൽ കലാശിച്ചു. കെട്ടിടം കൺട്രാക്ടന്മാർ അവരുടെ ഉടമ്പടിയെ ഭഞ്ജിച്ചു. തത്സംബന്ധമായി സുകുമാരൻ ഒരു കേസുകൊടുത്തു പണിക്കാരുടെ കരാർ ലംഘനത്തിൽനിന്നുണ്ടായ നഷ്ടമാസകലം താൻ ഈടാക്കുന്നുണ്ടെന്നു അയാരം ഉച്ചത്തിൽ ഘോഷിച്ചു നടന്നു. എന്നാൽ കുഞ്ഞൻപിള്ളവക്കീൽ ഉപദേശിച്ചതു കേസിനു് വലിയ ഗുണമൊന്നുമില്ലെന്നാണു്.

പുതുതായി ഭൂമിക്കടിയിലുണ്ടാക്കിയിരിക്കുന്ന ശാലയിലേക്കു പൊതുജനങ്ങളെ ക്ഷണിച്ചെങ്കിലും അവരിലാരും അതിനുള്ളിൽ കടന്നുനോക്കുന്നതിനു് അത്ര ഇഷ്ടപ്പെട്ടില്ല അതിനുള്ളിലെ ശ്വാസംമുട്ടൽ ദുസ്സഹമായിരുന്നു. ഒരുഭാഗത്തിലൂടെയും സ്വല്പം കാററുപോലും അതിനുള്ളിൽ കടക്കുകയില്ല. അതിൽ പ്രവേശിക്കുവാൻധൈര്യമുണ്ടായ അപൂൎവം ചില പരാക്രമികരം വിയൎത്തൊലിച്ചു വീൎപ്പുമുട്ടിയാണു് പുറത്തുപോന്നതു്.

വിലകൂടിയ കുറേ ഇംഗ്ലീഷ്സാമാനങ്ങൾ സുകുമാരൻ വരുത്തിവച്ചിരുന്നവയുടെ വിലയെന്തെന്നുപോലും സുമംഗലപുരത്തെ ആളുകൾ ചോദിച്ചില്ല. പുറത്തുനിന്നും വരുത്തിയ വിശേഷപ്പെട്ട മരസ്സാമാനങ്ങൾ ആൎക്കും വേണ്ടായിരുന്നു. ഇതുവരെ ഒന്നോരണ്ടോപേർ രണ്ടുമൂന്നു കസേരകൾ വാങ്ങിയിട്ടുണ്ടു്. ശേഷിച്ചവയെല്ലാം അതേപടി ചിലന്തിവലയുംകെട്ടി അവിടെയിരിക്കുന്നു. ഏതായാലും ഊൎജ്ജസ്വലമായി ഭരണംനടത്തിയ ഇക്കാലത്തു ആ വാണിജ്യമേധാവിയുടെ ഉദ്യമങ്ങൾ മുഴുവൻ പരാജയത്തിൽ പൎയ്യവസാനിച്ചിരുന്നു. ആവക പരാജയംമൂലമുണ്ടായ നൈരാശ്യത്തെ സഹിക്കുന്നതിനു സുകുമാരൻപോലും ശക്തനായില്ല. സമരമാരംഭിക്കുവാൻപോകുന്നുവെന്നുള്ള വിളംബരം പുറപ്പെടുവിച്ചു അന്നുമുതലുണ്ടായിട്ടുള്ള സംഭവങ്ങൾ പാരമ്പൎയ്യമായി അഭിസംപതിച്ചു സുകുമാരനെ കണ്ടിതപ്പെടുത്തി. എങ്കിലും ലോനപ്പൻ കച്ചവടത്തിൽ തന്നെ തോല്പിക്കുന്നുവെന്നു അയാൾ എന്തായാലും സമ്മതിച്ചിരുന്നില്ല. തന്നെയോ ലോനപ്പനെയോ പഴിക്കുന്നതിനുപകരം വിധിയേയും സുമംഗലപുരത്തേയും ലോകത്തേയുമാണു് സുകുമാരൻ കുററപ്പെടുത്തിയതു്. അയാൾ ഇങ്ങനെ കുപിതനായി ജാനമ്മയെ ഉദ്ദേശിച്ചു പറഞ്ഞു:—"നശിച്ച ഒരു ഗുഹയിൽ കയറി ആരും കാണാതെ മൂടിപ്പുതച്ചിരുന്നാേണ്ടാൽ എന്താണു് ചെയ്യുക. കുറേ മടത്തരങ്ങളും കാൎയ്യങ്ങളുമെല്ലാം നടത്തുവാൻ കുറേ പഴഞ്ചൻ ആളുകളും ചുററുപാടുമുണ്ടു്. നശിച്ച ആകെ. അല്ലാതെ എന്തുപറയാനാണു്."

വളരെ ബഹളങ്ങളെല്ലാമുണ്ടാക്കിയ ഭ്രാന്തമായ ആ ഊൎജ്ജസ്വലത നിശ്ശേഷം ശമിച്ചു. സുകുമാരൻ മറെറാരു നിലയിലേക്കു കടന്നു. ഇയ്യിടെയായി അയാളുടെ ഉത്സാഹവും ഉല്ലാസവും എല്ലാം എവിടെയോ പൊയ്പ്പോയതുപോലെ തോന്നുന്നു. അയാൾ സൎവ്വദാ അസംതൃപ്തനാണു്. വ്യാകുലതയും പരുഷതയും പ്രചണ്ഡകോപവും സുകുമാര

നെ ബാധിച്ചു. അയാളുടെ ശകാരത്തെയും ക്രോധത്തെയും സഹിക്കാൻ കഴിയാഞ്ഞിട്ടു സ്റ്റോറിലെ കാര്യസ്ഥന്മാർ ഒരോരുത്തനായി രാജിവച്ചു പിരിഞ്ഞു. ശേഷനാഥൻനായരും ശംകുപ്പിള്ളയും പോയി. കൃഷ്ണപിള്ള പോകുവാൻ തുടങ്ങുകയാണു്. പൂർവ്വകാലംമുതൽ വിശ്വസ്തതയോടുകൂടി തന്നെ സേവിച്ചുവന്ന സർവ്വരെയും ഒന്നൊന്നായി സുകുമാരൻ 'തട്ടു'ന്നതാണു ജാനമ്മ കണ്ടതു്. ആദ്യം അലക്ഷ്യമായി കുറെ ശകാരിക്കുക, അനന്തരം അതേപ്പററി പരാതിപ്പെട്ടപ്പോൾ കണക്കില്ലാതെ പരിഹസിക്കുക, അതോടുകൂടി ആ കാര്യസ്ഥൻെറ കഥയും കഴിഞ്ഞു. അപമാനവും പ്രചണ്ഡതയും കുറേ അധികമാകുമ്പോൾ കാര്യസ്ഥൻതന്നെ അങ്ങോട്ടുചെന്നു് രാജി സ്വീകരിക്കണമേ എന്നു് അപേക്ഷിക്കുകയാണു് ചെയ്യുന്നതു്. ശേഷനാഥൻനായർ യാത്രപറഞ്ഞതു അങ്ങിനെയായിരുന്നു. അഭിവൃദ്ധിക്കും ഭാവൈശ്വര്യത്തിനും ഉള്ള ഓരോന്നും ഈവിധം ജാനമ്മയ്ക്കു നഷ്ടപ്പെട്ടുതുടങ്ങി.

ലോകപരിചയമുള്ള ഒരു തോഴിയും ഉത്തമപരിചാരികയുമായ നീലിയമ്മയുടെ കഥയും കഴിയാറായിരിക്കുന്നു. എന്നാൽ പ്രസ്തുത വിപത്തിനെ തരണംചെയ്യുവാൻ ആ വൃദ്ധ ആവുംമട്ടും കിടന്നു വീർപ്പുപിടിച്ചു ഉഴയുകയാണു്. എങ്കിലും ഇന്നോ രണ്ടുദിവസംകഴിഞ്ഞോ ആ വിപത്തു തന്നേയും ഗ്രസിക്കുമെന്നു നീലിയമ്മയ്ക്കു നല്ലതിൻവണ്ണം അറിയാമായിരുന്നു.

ഈകാലത്തെല്ലാം പണത്തിനു മുറയ്ക്കുമുറയ്ക്കു സുകുമാരൻ ആവശ്യപ്പെടാറുണ്ടു്. കെട്ടിടംപണികൾക്കും മററുമായി ഇറക്കിയപണം തിരിച്ചു വന്നിട്ടു വേണം ലാഭമുണ്ടാകേണ്ടതു്. അതിനു് പങ്കാളികൾ കുറേനാൾകൂടി കാത്തിരുന്നെങ്കിൽമാത്രമേ സാദ്ധ്യമാകൂ എന്നാൽ കാത്തിരിക്കുവാൻ സുകുമാരൻ തയ്യാറില്ല. സ്വകാര്യച്ചെലവുകളൊന്നും കുറയ്ക്കുവാൻ തന്നെക്കൊണ്ടു സാദ്ധ്യമല്ലെന്നു് അയാൾ ശപ

ധംചെയ്തു. ഒാക്കം പണമായി കുറെ കൈവശമില്ലാതെ അയാൾ എങ്ങിനെ ജീവിക്കും? സ്റ്റോറിൽനിന്നു് പണമെടുക്കുവാൻ നിർവ്വാഹമില്ലെങ്കിൽ ജാനമ്മ പണം കൊടുക്കണം. സുകുമാരൻ ഒരുദിവസം അവളോടു പറഞ്ഞു.

"ഞാൻ എന്റെ വലിയ കാർ വില്ക്കാൻ പോകയാണു്. ഇനി ആ ചെറിയ കാറുകൂടി വിററിട്ടു് ചെളിയിലും പൊടിയിലും ഞാൻ ഒഴച്ചുനടക്കണമെന്നു നീ പറയുമെന്നു എനിക്കറിയാം. വന്ദനം വന്ദനം അതൊന്നും എനിക്കു വേണ്ടിവരികയില്ല."

ഒടുവിൽ പഴയ ദൃഢനിശ്ചയത്തെത്തന്നെ ജാനമ്മ അവലംബിക്കേണ്ടതായിവന്നു.

ജാനമ്മ:—"ഇല്ല. സാദ്ധ്യമല്ല സുകുമാരാ അതു കൊള്ളാവുന്നതല്ല. എന്നേക്കൊണ്ടതസാദ്ധ്യം"

സുകുമാരൻ:—"ഒക്കുകയില്ലെന്നാണോ പറയുന്നതു്"

ജാനമ്മ:—"ആ വാക്കു പ്രയോഗിക്കുവാൻ നിങ്ങൾ എന്നെ നിർബ്ബന്ധിക്കുന്നെങ്കിൽ അതുതന്നെ ഉപയോഗിക്കാതിരിക്കുവാൻ എനിക്കു നിർവ്വാഹമില്ല"

അനന്തരം ഒരുവലിയ വഴക്കുതന്നെ നടന്നു. അതായതു സുകുമാരൻ ജാനമ്മയെ നീചയെന്നും സ്വാർത്ഥലോലുപയെന്നും നിഷ്ഠുരമായ ചണ്ഡതയോടുകൂടി ശകാരിച്ചു. സർവ്വശക്തികളെയും സമാഹരിച്ചു അയാളുടെ ക്രൗര്യത്തെയും അന്യായത്തെയും ജാനമ്മ പ്രതിഷേധിക്കാതിരുന്നില്ല. ഇതിനുശേഷം രണ്ടുവാരക്കാലത്തേക്കു സുകുമാരൻ അവിടെ ഇല്ലായിരുന്നു അയാൾ വിവരം അറിയിച്ചതുമില്ല. വ്യാപാരം എങ്ങനെയെങ്കിലും നടക്കുകയോ അഥവാ ജാനമ്മ നടത്തുകയോ ചെയ്തുകൊള്ളട്ടെയെന്നു് അയാൾ വിചാരിച്ചു. സുകുമാരൻ എവിടെയെന്നു് ആർക്കും ഒരു രൂപവുമില്ല.

അയാൾ വീണ്ടും പ്രത്യക്ഷപ്പെട്ടപ്പോൾ എന്തോ അധഃപതനം സംഭവിച്ചതിന്റെ സർവ്വലക്ഷണങ്ങളും തികഞ്ഞിരുന്നു ഇയ്യിടെ നയിച്ച ദുഷിച്ച ജീവിതരീതിയുടെ

വൃത്തികെട്ട മുദ്രകൾ സുകുമാരന്റെ അധരങ്ങളിലും നേത്രങ്ങളിലും പതിഞ്ഞുകിടന്നു. അതിൽപ്പിന്നെ ദുർവൃത്തികളുടെ ആധിക്യത്തിനു വഴി കൂടി; അവ പ്രകടമായിത്തീരുകയും ചെയ്തു. സുകുമാരന്റെ മദ്യപാനം അമിതമായിത്തീർന്നു. വേഷത്തെപ്പററി അയാൾക്കു യാതൊരു ശ്രദ്ധയുമില്ലാതായി. കുളിക്കുന്നതിലും തലമുടി ചീകിവയ്ക്കുന്നതിലും മുൻപുണ്ടായിരുന്ന അയാളുടെ ശുഷ്കാന്തി മുഴുവൻ നശിച്ചു. മുഖക്ഷൗരം കൂടാതെയും മുഷിഞ്ഞവേഷത്തിലും അയാൾ കുപ്രസിദ്ധമായ ചില ഹോട്ടലുകളിൽ കയറിയിറങ്ങിനടന്നു.

പ്രവൃത്തിയിൽ ഉദാസീനനായിരുന്നെങ്കിലും ആളുകളുടെയിടയിൽ സുകുമാരൻ ഭാവിച്ചതു അപ്പോഴും ശ്രീവിലാസം സ്റ്റോറിന്റെ സർവ്വാധിപതിയെന്നാണു്. എപ്പോഴെങ്കിലും സ്റ്റോറിൽ വന്നുകയറുന്നതായാൽ ഉടൻതന്നെ അയാൾ ഈ അധികാരങ്ങളെല്ലാം നടത്തിത്തുടങ്ങും. ചിലപ്പോൾ ഉച്ചതിരിയുന്നതുവരെ കിടന്നുറങ്ങുകയും അനന്തരംസ്റ്റോറിൽ ഇറങ്ങിവന്നു് അന്നത്തെ ജോലികളെല്ലാം തീർന്നുവരുന്ന ആ ദിനാന്തവേളയിൽ എല്ലാവരെയും വിഷമിപ്പിക്കുകയും പരിഭ്രമിപ്പിക്കുകയും ചെയ്യുകയും ചെയ്യും. സുകുമാരൻ വരുന്നതു കണ്ടാലുടൻ സ്റ്റോറിലെ ജോലിക്കാരിൽ പലരുടെയും ദൃഷ്ടികൾ നിലംപതിക്കുകയും കൈത്തണ്ടുകൾ കിടന്നു തുള്ളുകയും ചെയ്യുക പതിവായിത്തീർന്നിരിക്കുന്നു. അയാൾ സ്റ്റോറിൽ വരുന്ന വഴി ഒരുദിവസം ഒരിക്കൽ ആരെയെങ്കിലും ശകാരിക്കാതെയിരുന്നിട്ടില്ല. ഒരുതവണ സുകുമാരൻ ഉറക്കം കഴിഞ്ഞു ആടിയാടി കോണിപ്പടിയിറങ്ങിവരുന്നവഴി അയാളെ അത്യന്തം ആരാധിക്കുന്ന ലക്ഷ്മിയമ്മ മേലോട്ടു കയറിച്ചെല്ലുകയായിരുന്നു. ലക്ഷ്മിയമ്മ സസന്തോഷം ഭക്ത്യാദരങ്ങളോടെ "താഴെയിരിക്കുന്നു" എന്നു് മധുരമായി യജമാനനെ അറിയിച്ചു. സുകുമാരൻ കഴുകനേപ്പോലെ ലക്ഷ്മിയമ്മയുടെ മുഖത്തു ഉററുപ്പിച്ചുനോക്കി. അയാളുടെ മുഖം ഇരുണ്ടിരുന്നു.

സുകുമാരൻ:—"താഴെയിരിക്കുന്നോ? എന്തോന്ന് താഴെയിരിക്കുന്നു. നിങ്ങൾക്കെന്താ ഭ്രാന്തുണ്ടോ? വന്നു മുൻപിൽ നിന്നുകൊണ്ടു പറയുകയാണ് താഴെയിരിക്കുന്നുപോലും—ആർ താഴെയിരിക്കുന്നു?

ലക്ഷ്മിയമ്മ:—"........അമ്മ"

സുകുമാരൻ:—"അമ്മയോ? ആരുടെ അമ്മ. ഛാ എന്തു ശവങ്ങൾ."

ലക്ഷ്മിയമ്മ:—"സ്ഥാപനത്തിന്റെ ഉടമസ്ഥ—"

സുകുമാരൻ:—"ഛേ പെൺകഴുതേ, സ്ഥാപനത്തിന്റെ ഉടമസ്ഥന്റെ ഭാര്യ എന്നു പറയണം."

ലക്ഷ്മിയമ്മ:—"സ്ഥാപനത്തിന്റെ ഉടമസ്ഥന്റെ ഭാര്യ."

സുകുമാരൻ:—അതേ; അങ്ങിനെ പറയാൻ പഠിക്കണം. എന്നോ അങ്ങു തിരെ മോശക്കാരനാകാവാൻ നിങ്ങൾ നോക്കേണ്ട. കുറെ മര്യാദകൂടി പഠിക്കണം. കേട്ടോ ലക്ഷ്മിഅമ്മേ."

സുകുമാരൻ കാര്യാലയത്തിൽ പ്രവേശിച്ചു. അയാൾ ചെന്നു കയറിയപ്പോൾ ക്ലാർക്കന്മാരെല്ലാവരും കുഴങ്ങാനും അബദ്ധം പറയുവാനുംതുടങ്ങി. കുറിപ്പുപുസ്തകങ്ങളും പേരേടുകളും നാൾവഴികളും എല്ലാം പാപപ്പെട്ട ക്ലാർക്കന്മാർ യജമാനന്റെ മുൻപിൽ കൊണ്ടുവന്നു തുറന്നു മലത്തിപ്പിടിച്ചു. യജമാനൻ പ്രാഭവദപ്പത്തോടെ അവയിലെല്ലാം കണ്ണോടിച്ചു ഒന്നിലും സവ്വം ശരിയായിരുന്നില്ല ചിലരെ അവ്യക്തമായ ലിപിലേഖനത്തിനും ചിലരെ മഷി കോരിയൊഴിക്കുന്നതിനും സുകുമരൻ ശകാരിച്ചു.

ഒരുദിവസം ഉച്ചതിരിഞ്ഞു സുകുമാരൻ സ്റ്റോറിൽ ഓടിക്കയറി വന്നു. കാര്യാലയത്തിൽ ടൈപ്പുചെയ്തുകൊണ്ടിരുന്ന ക്ലാർക്കിനെ അയാൾ പുറത്തു പറഞ്ഞയച്ചിട്ടു ഭാര്യയെ അടുത്തുവിളിച്ചു.

സുകുമാരൻ:—"ഒന്നാന്തരം വത്തമാനം. ജാന്വ, രസികൻ വത്തമാനം, വലിയ വത്തമാനം."

അയാൾ തുടപ്പുറത്തു കൈകൊട്ടിച്ചിരിച്ചു. സുകുമാരന്റെ ഉത്സാഹത്തിനും സന്തോഷത്തിനും അളവില്ല. വളരെനാളത്തെ മങ്ങലിനുശേഷം എന്തെന്നില്ലാത്ത ഒരു ഇളന്താളിപ്പു്.

സുകുമാരൻ:—വളരെനാൾമുൻപു് ഞാൻ എന്തുപറഞ്ഞു?

ജാനമ്മ:—"എന്താണു് സുകുമാരൻ പറഞ്ഞതു്?"

സുകുമാരൻ:—"എന്റെ വാക്കു് ഓർത്തോ എന്നല്ലേ ഞാനന്നു പറഞ്ഞതു്. അതാ അപ്പുറത്തുകാണുന്ന ആബഹളങ്ങളെല്ലാം തീരാറായി."

ലോനപ്പൻ പൊളിയാറായി എന്നുള്ള പഴയ കഥയേ വീണ്ടും കത്തിപ്പൊക്കി. ക്ലബ്ബിൽവച്ചു് സുകുമാരൻ അതുകേട്ടു. കേട്ടതു മുഴുവൻ അയാൾ വിശ്വസിക്കുകയും ചെയ്തു. ഇതു വെറുമൊരു പരമാർത്ഥംമാത്രമാണെന്നു സുകുമാരൻ പറഞ്ഞു. അവരിൽ ഒരു പങ്കാളി മരിച്ചുപോയി. പരേതന്റെ ഭാര്യ അവളുടെ പണം കച്ചവടത്തിൽനിന്നു തിരിച്ചെടുക്കുവാൻ പോകയാണു്. അതോടുകൂടി ലോനപ്പൻമാപ്പിള പൊടിയും.

സുകുമാരൻ:—"ഇതു കേട്ടാൽ ജാനമ്മയ്ക്കു് ഉത്സാഹം കൂടുമല്ലോ എന്നു വിചാരിച്ചു വിവരം പറയുവാൻ ഞാൻ അതുവഴിതന്നെ ഓടിവരികയായിരുന്നു. എനിക്കു് ഇനി ഒന്നുകൂടി പുറത്തേക്കു പോകേണ്ടതായുണ്ടു്."

അനന്തരം അവിടെയിരുന്നു ജോലിചെയ്യുന്നതിൽ ജാനമ്മയ്ക്കുള്ള അസൌകര്യങ്ങളെയെല്ലാം സത്സ്വഭാവത്തോടുകൂടി സുകുമാരൻ നോക്കി മനസ്സിലാക്കി.

സുകുമാരൻ.—"ആ കടലാസുകളെല്ലാം കസേരയിൽ വിതറിയിട്ടു എഴുതുന്നതു നിങ്ങൾക്കു വലിയ അസൌകര്യമായിരിക്കാം. അതെല്ലാം കുഴഞ്ഞുമറിഞ്ഞു കിടന്നു. ആ മേശപ്പുറത്തു അതിനു വേണ്ട സ്ഥലമില്ലേ?"

ജാനമ്മ:—"സ്ഥലം കുറേക്കൂടി ഉണ്ടായിരുന്നെങ്കിൽ കൊള്ളാമായിരുന്നു."

സുകുമാരൻ:—"ആകട്ടെ, എന്നാൽ ഞാനൊരു ഉപകാരം ചെയ്തുതരുന്നു. ഞാൻ ഇവിടെ ഇല്ലാത്ത അവസരത്തിൽ ജാനമ്മ എന്റെ മേശ ഉപയോഗിച്ചുകൊള്ളണം. എന്നാൽ മേശവലിപ്പിനുള്ളിൽ കുഴപ്പമൊന്നും ദയചെയ്ത് ഉണ്ടാക്കരുതേ." (സുകുമാരൻ ഒന്നു ചിരിച്ചു.) 'എന്റെ കടലാസ്സുകളൊന്നും ജാനമ്മ നോക്കേണ്ട. എന്തെന്നാൽ അതു ജാനമ്മയെ വല്ലാതെ വിഷമിപ്പിച്ചേക്കും.'

കൂടെക്കൂടെ ലോനപ്പൻ പാപ്പരാകുന്നതിനേ സംബന്ധിച്ചു കേൾക്കുന്നേ ഈ കേൾവിക്ക് എന്തെങ്കിലും അടിസ്ഥാനമുണ്ടോ എന്നു് ജാനമ്മ ചിന്തിച്ചു. മുറയ്ക്കുമുറയ്ക്കു വമിക്കുന്ന ഈ ധൂമഖണ്ഡങ്ങൾക്കു കാരണമായി അഗ്നി അന്തർലയിച്ചിരിക്കാതിരിക്കാൻ നിവൃത്തിയില്ല. വിശ്വാസശീലനായ ഭർത്താവ് പട്ടണത്തിലെ സംഭാഷണത്തെപ്പററി പറയുന്നതിനെ സംബന്ധിച്ചു കേശവമേനവന്റെ അഭിപ്രായമെന്താണെന്നു ജാനമ്മ അയാളോടു ചോദിച്ചു. കേശവമേനവനു് അതെപ്പററി തീരെ വിശ്വാസം വരുന്നില്ല.

കേശവ:—"പത്തുവർഷംകൊണ്ടു നമ്മൾ ഇതുതന്നെയല്ലേ കേൾക്കുന്നതു്? (കേശവമേനവൻ റോഡിന്റെ എതിർവശത്തു നോക്കി തല ചലിപ്പിച്ചു പറഞ്ഞു) ഞാൻ എന്റെ കണ്ണുകൾ നല്ലതിൻവണ്ണം ഉപയോഗിക്കുന്നുണ്ടു്. അതാ അങ്ങേപ്പുറത്തേക്കു നോക്കിയിട്ടു് അവിടെ അതിന്റെ ലക്ഷണം അശേഷം കാണുന്നില്ല ഞാൻ വിചാരിക്കുന്നതു അദ്ദേഹം വെറുതേ ഇതുംപറഞ്ഞു നടന്നിട്ടു് യാതൊരാവശ്യവുമില്ലെന്നാണു്."

ജാനമ്മ:—"അതേ. യാതൊരു ആവശ്യവുമില്ല. ഞാൻ നിങ്ങളോടു പൂർണ്ണമായി യോജിക്കുന്നു."

കേശവമേ:—"അങ്ങിനെ സംഭവിച്ചിരുന്നെങ്കിൽ അതു നമ്മൾക്കു കൊള്ളാമായിരുന്നുവെന്നുള്ളതു ശരിതന്നെ.

എത്രയും വേഗത്തിൽ സംഭവിക്കുമോ അത്രയും നല്ലതാണെന്നേയുള്ളൂ ”

ജാനമ്മ:—(തളർന്ന ദുഃഖിക്കുന്ന സ്വരത്തിൽ പറഞ്ഞു) “അതു് ഒരിക്കലും സംഭവിക്കുകയില്ല. ആഗ്രഹമാണു് വിചാരമുണ്ടാക്കുന്നതു്—അതിൽ യാതൊരു അർത്ഥവുമില്ല.”

ഈ സമയം ലോനപ്പനേയും ദീപാളികളായ സ്വസഹോദരന്മാരെയും അനുസ്മരിച്ച് ‘എന്റെ കടയിൽ ഒരു ചോച്ച്യുണ്ടേ’ എന്നുള്ള അയാളുടെ വിലപനത്തെയും ജാനമ്മ ഓർത്തു എന്നാൽ ഇപ്പോഴാകട്ടെ റോഡിന്റെ ഇരുവശങ്ങളിലുമുള്ള കടകളിലും ചോച്ച്യുണ്ടെന്നു പറയാം. ഭർത്താവിന്റെ അനുമതിയോടുകൂടി ജാനമ്മ പ്രധാനഭാഗത്തിട്ടിരുന്ന കസേരയിൽ ആസനസ്ഥയായി. കടയിലെ ദൈനംദിനപ്രവൃത്തികളെ ജാനമ്മ ക്രമേണ നിയന്ത്രിച്ചുവരികയാണു്. അതിന്റെ കാതലായ അംശങ്ങളിൽ അപ്പോഴും ജാനമ്മയ്ക്കു് യാതൊരു അധികാരവുമുണ്ടായിരുന്നില്ല. ജാനമ്മ നെററിചുളിച്ചു കടലാസിൽ നോക്കിക്കൊണ്ടിരുന്ന ഒന്നരണ്ടവസരങ്ങളിൽ കസേരയോടു ചേർന്നിന്ന കേശവമേനവനു് പഴയകാലം വീണ്ടും സമാഗതമായതിൻവണ്ണം തോന്നി. എന്നാൽ ഇതുവെറും ക്ഷണികമായ ഒരു വിചാരം മാത്രമല്ലേ? പോയകാലം ഒരിക്കലും ഇനി തിരിചെ വരികയില്ല. ജാനമ്മയുടെ പ്രായത്തിനുതന്നെ അന്നത്തേതിൽ നിന്നു് ഇന്നു കുറേ വ്യത്യാസമെല്ലാം വന്നിട്ടുണ്ടു്. ആ മുഖം തന്നെ നോക്കിയാലറിയാം. അതു് അല്പം ചെറുതായിട്ടില്ലേ എന്നു സംശയം. സുന്ദരമായ ആ മുഖത്തിനു് വണ്ണ വ്യത്യാസവും സംഭവിച്ചുതുടങ്ങിയെന്നു സൂക്ഷിച്ചുനോക്കിയാൽ മനസ്സിലാക്കാം. എന്തോ ഒരു ശാന്തതയും കണക്കിലധികം ജാനമ്മയിൽ നിറഞ്ഞിട്ടുണ്ടു്. ഇങ്ങിനെയെല്ലാമാണെങ്കിലും അകത്തുള്ള ശക്തിക്കു് യാതൊരു കുറവും ജാനമ്മയിൽ സംഭവിച്ചിട്ടില്ലെന്നു് കേശവമേനവനു അറി

യാമായിരുന്നു. ഇപ്പോൾ അടങ്ങിയിരിക്കുന്നെങ്കിലും ദുർഭ്ദമമായ ആ ചൈതന്യം അവിടെയുണ്ട്. മുൻപുണ്ടായിരുന്നതിനെക്കാൾ കൂടുതലായ ഭക്തിയോടുകൂടി കേശവമേനവൻ ജാനമ്മയേ സൂക്ഷ്മപരിശോധനം ചെയ്തുകൊണ്ടിരുന്നു ശാന്തമായും ധീരമായും അന്നേദിവസം അവൾ ആ വാണിജ്യപ്രവൃത്തികളിൽ ഏകാഗ്രയായി.

അതികഠിനമായ ജോലിയുണ്ടായിരുന്ന ഒരു വാരാന്തത്തിലെ ശനിയാഴ്ച രാത്രി അത്താഴമൂണും കഴിഞ്ഞു് ജാനമ്മ തനിയേ ഇരുന്നു വായിക്കുകയായിരുന്നു. അപ്പോൾ സുകുമാരൻ പെട്ടെന്നു് അവിടെ കടന്നു വന്നു് അവളോടു് പണമാവശ്യപ്പെട്ടു.

സുകുമാരൻ:—"ഞാൻ നേരമ്പോക്കു പറയുകയല്ല. അത്യാവശ്യമായിട്ടാണു്. ഒരു നൂറു രൂപയെങ്കിലുമില്ലാതെ എനിക്കു് ഈ നില്ക്കുന്ന നിലയിൽനിന്നും മാറുവാൻ സാധിക്കയില്ല. നൂറുരൂപ കൂടിയേ തീരൂ."

ജാനമ്മ:—"പരമാർത്ഥത്തിൽ എന്റെ കൈവശം പണമില്ല സുകുമാരാ."

സുകുമാരൻ:—"ഞാൻ ദാനമായി നിങ്ങളോടു് ചോദിക്കയല്ല. ഞാൻ കുറേ രൂപാ കൂടുതൽ വാങ്ങിയിട്ടുണ്ടു്; ശരിതന്നെ. അതു തിരിച്ചു തന്നുകൊള്ളാം. എല്ലാം എനിക്കു ശല്യമായിത്തീർന്നിരിക്കുന്നു ഞാൻ നിങ്ങളുടെ പണം നിശ്ചയമായും തന്നു തീർക്കും. ഇതു വല്ലാത്ത ഒരാവശ്യത്തിനാണു്. ഇതില്ലാതെ എനിക്കു നില്ക്കാൻ സാധിക്കയില്ല."

ജാനമ്മ:—"ഇങ്ങിനെതന്നെയാണല്ലോ സുകുമാരൻ കഴിഞ്ഞതവണയും പറഞ്ഞതു്."

സുകുമാരൻ:—"കഴിഞ്ഞപ്രാവശ്യവും തരികയില്ലെന്നു പറഞ്ഞതല്ലേ. അതൊരുവിധത്തിൽ ഞാൻ തട്ടിക്കഴിച്ചു തീർത്തു പരമാർത്ഥത്തിൽ ആ കാർ വില്ക്കരുതെന്നു് എനിക്കാഗ്രഹമുണ്ടായിരുന്നു. എന്തെന്നാൽ

അതു എനിക്കും ജാനമ്മയ്ക്കും ഒരുപോലെ ഉപയോഗമുള്ളതായിരുന്നു. കാറിൽ സവാരിചെയ്യുന്നതിൽ ജാനുവിനും ഇഷ്ടമുണ്ടെന്നു് എനിക്കറിയാം."

ജാനമ്മ—ഒരിക്കൽമാത്രമേ ആ കാറിൽക്കയറി യാത്രചെയ്തിട്ടുള്ളു വെന്നു സുകുമാരനും അറിയാം.

അയാൾ അവിടെ ഇരുന്നു. രണ്ടുമൂന്നുനിമിഷത്തിനുള്ളിൽ ജാനമ്മയെക്കൊണ്ടു് ചെക്കൊപ്പിടുവിച്ചു പുറത്തിറങ്ങിപ്പോകാമെന്നായിരിക്കാം സുകുമാരൻ ആശിച്ചതു്. എന്നാൽ നേരംകുറേ ചെല്ലുമെന്നു് തത്സമയം അയാൾക്കു് അനുഭവപ്പെട്ടു. സുകുമാരൻ പറഞ്ഞു.

സുകുമാരൻ—"ഹേ, വലിയമ്മേ ഇങ്ങോട്ടൊന്നുനോക്കണം. തിങ്കളാഴ്ച രാവിലേ എനിക്കു പണം വേണം. കേട്ടോ. അല്ലെങ്കിൽ ഞാൻ വലിയ കഷ്ടത്തിലാകുമേ. മാനക്കേടുണ്ടാകുന്ന ഒരു സംഗതിയാണേ അതു്; കൊള്ളരുതായ്മ കാട്ടരുതു്. ആപത്തിൽ പെടുന്നവനെ സഹായിക്കണം. ഒക്കുകയില്ലെന്നു പറയുന്നതു ജാനമ്മയുടെ ദയാലുത്വത്തിനു് തീരെ യോജിച്ചതല്ല. ഞാൻ പരമാർത്ഥമാണു് പറയുന്നതു്."

ജാനമ്മ:—"സുകുമാര, ഞാനും പരമാർത്ഥംതന്നെയാണു പറയുന്നതു്. എനിക്കു് ഒന്നുംതന്നെ ചെയ്യാൻ നിർവാഹമില്ല"

സുകുമാരൻ:—"ഛേ! പരമാർത്ഥം അല്ലാതെ പരമാർത്ഥം പറയുവാൻ നിങ്ങൾക്കസാധിക്കുമെന്നെനിക്കറിയാം. (ഒരു സരസഭാവംകൈക്കൊണ്ടു്) ഒരു ഒപ്പുമാത്രംതന്നാൽമതിജാനു അല്ലാതെ യാതൊന്നും ഞാൻ ചോദിക്കുന്നില്ല. വെറുമൊരു ഒപ്പു്. ചെക്കു ഞാൻതന്നെ എഴുതിക്കൊള്ളാം. ജാനുവിനെ തീരെ ഉപദ്രവിക്കുന്നില്ല. പേരുമാത്രം എഴുതി ഒപ്പിട്ടാൽമതിയാകും."

ജാനമ്മ:—"എന്തു ചെയ്യാം. എനിക്കു അതു സാധിക്കുന്നില്ലല്ലോ."

അനന്തരം സുകുമാരൻ ചാടി എണീററു ക്രോധവിവശനായി ചീറിയും പുകഞ്ഞും മുറിയിൽ അങ്ങോട്ടുമിങ്ങോട്ടും അക്ഷമനായി നടന്നുതുടങ്ങി.

സുകുമാരൻ—"എന്നാൽ ഞാൻ സ്റ്റോറിൽ നിന്നൊഴിക്കും."

ജാനമ്മ—"അങ്ങിനെയാണെങ്കിൽ കുഞ്ഞൻപിള്ളവക്കീലിനെ വരുത്തി സ്റ്റോറിനെ രക്ഷിക്കുവാൻ ആവശ്യപ്പെടും—വേണമെങ്കിൽ കോടതിയിൽ കാര്യം കൊണ്ടുചെല്ലാൻ."

സുകുമാരൻ—"ഹോ അത്രേഉള്ളോ? എന്റെ അമ്മായിഅമ്മേ. കുഞ്ഞൻപിള്ളവക്കീലിനെ എനിക്കു നല്ലതിൻവണ്ണം അറിയാം. അയാൾ എനിക്കമ്മാക്കിയും മററുമല്ല."

ജാനമ്മ—"ന്യായമായി സംസാരിക്കൂ സുകുമാരാ. എന്നോടു ദയയോടെ പെരുമാറൂ. നിങ്ങൾക്കുതന്നെ അറിയുവാൻ പാടില്ലേ—"

സുകുമാരൻ:—"നീയും കുഞ്ഞൻപിള്ളവക്കീലുംകൂടി ഒരു പാളക്കുഞ്ഞിനേപ്പോലെ എന്നോടു പെരുമാറുവാൻ ഞാൻ അനുവദിക്കുകയില്ല — സ്റ്റോറിനേപ്പററി എന്നോടു ഉപദേശിക്കയും എനിക്കു പാഠങ്ങൾ പറഞ്ഞുതരിക്കയും ചെയ്യുന്നു! നീയും വക്കീലുംകൂടി ചേർന്നാൽ ഈ വ്യവസായസ്ഥാപനമാകയില്ല കേട്ടോ. നിന്നേപ്പോലെതന്നെ എനിക്കും അതിൽ സ്ഥാനമുണ്ട്."

ജാനമ്മ—ഇല്ലെന്നു ഞാൻ പറഞ്ഞുവോ? നിങ്ങളുടെ അവകാശത്തെ ഞാൻ നിഷേധിച്ചുവോ?

സുകുമാരൻ—"കുഞ്ഞംപുള്ളവഖീല്! അവനേക്കൊണ്ടു ഛ്ചുട്. (സുകുമാരൻ മുഷ്ടി ചുരുട്ടി രുഷ്ടനായി എറിഞ്ഞു) ആ വക്കീൽ ആദ്യകാലംമുതൽ എന്റെ പരമശത്രുവാണ്. (സുകുമാരൻ സ്വരമുയർത്തി) അവന്റെ കുരുക്കിൽ തലയിട്ടുകൊടുത്ത ഞാൻ ഒരു മര

മറയൻതന്നെ ഇത്രമാത്രം എന്നു് എനിക്ക ക്ലിപ്ത പ്പെടുത്തി അന്നേ പറയേണ്ടതായിരുന്നു. ആ പരമ ദ്രോഹിയോടു് ഞാൻ പറഞ്ഞിട്ടുമുണ്ടായിരുന്നു. അയാറം എന്നെ കളിപ്പിച്ചതു എൻെറ ആനമറയത്തംകൊണ്ടുതന്നെ. സംശയമില്ല.

ജാനമ്മ—"നേരെ പകുതി ഞാൻ നിങ്ങറംക്ക തന്നില്ലേ?"

സുകുമാരൻ— "തന്നു--വ്യാപാരത്തിൽ--എന്നാൽ വ്യാപാരത്തിൽ മാത്രമല്ലേ ഉള്ളു?"

ജാനമ്മ—"അതു പോരെ.?

സുകുമാരൻ—മതി നല്ലകാലമാണെങ്കിൽ അത്രയുമെല്ലാം മതി. എന്നാൽ കഷ്ടകാലത്തെ കഥയെപ്പററി എന്തു പറയുന്നു? അല്ലെങ്കിൽതന്നെ ഞാ തിൽ ഏപ്പെടുന്നതിനു മുൻപു് വ്യാപാരത്തെപ്പററി എനിക്കു് ഒരു ചുക്കും അറിഞ്ഞുകൂടായിരുന്നു എനിക്കു് ഒന്നും പറഞ്ഞുതന്നിരുന്നില്ല. കണ്ണു കെട്ടിയവനേപ്പോലെയാണു അതിൽ ഞാൻ ഇടപെട്ടതു്. ഞാൻ എല്ലാം വിശ്വസിച്ചുകൊണ്ടുചെയ്തു

ജാനമ്മ--പക്ഷേ ആദായകരമായ ഒരു കാര്യമാണിതെന്നു നിങ്ങറംക്കറിഞ്ഞുകൂടായിരുന്നോ?"

സുകുമാരൻ--"അതൊന്നും എന്നേ ബോദ്ധ്യപ്പെടുത്തിയിരുന്നില്ല. ശരിയായ കണക്കുകറം കാണുന്നതിനു ആരും തന്നെ എന്നേ അനുവദിച്ചുമില്ല ഹല്ല! ഒരിക്കലും അതാവശ്യമില്ലായിരുന്നു. എന്തെന്നാൽ അതു നിങ്ങളുടെ അന്തസ്സിനു യോജിച്ചതല്ലല്ലോ."

ജാനമ്മ:--അതോ, നിങ്ങളുടെ അന്തസ്സിനോ സുകുമാര

സുകുമാരൻ--അതേ. അന്തസ്സും നടിച്ചിരുന്നതുതന്നെ എൻെറ മടത്തരം. അക്കഥ പറഞ്ഞാൽ പിന്നെയും കുഞ്ഞൻപിള്ള വക്കീലാണു മനസ്സിൽ വരുന്നതു് എനിക്ക തോന്നുന്നതു്, ഈ വിദ്യയെല്ലാം നീയാണു് അയാറംക്ക വച്ചുകൊടുത്തതെന്നാണു്. നിങ്ങറം

രണ്ടുപേരും കൂടി ദുരാലോചനചെയ്തു ഞാൻ നല്ല കുട്ടിയായി വളരണമെന്നു തീരുമാനിച്ചു. ഇതിന്റെ എല്ലാം സത്യം ഈശ്വരൻ അറിയും.

ജാനമ്മ--ദയചെയ്തു സുകുമാരൻ ഇനി സംസാരിക്കണ്ടാ."

പൊടുന്നനവേ സുകുമാരൻ ഉലാത്തൽ നിർത്തി. മേശപ്പുറത്തു കൈയൂന്നിക്കൊണ്ടു് അയാൾ ജാനമ്മയുടെ മുഖത്തു തുറിച്ചു നോക്കി.

സുകുമാരൻ:—"വ്യാപാരം എല്ലാം പൊടിയുന്നുവെന്നിരിക്കട്ടെ. പിന്നെ എന്തുചെയ്യും?"

ജാനമ്മ:—"ഛേയ് അതു പിന്നെയും തഴച്ചു കൊഴുത്തു നില നില്ക്കും. തീരെ നാമാവശേഷമായില്ലെങ്കിൽ."

സുകുമാരൻ:—"അതേ. അതൊക്കെ നിങ്ങൾ പറയും. നിങ്ങളുടെ സ്വഭാവം വളരെ ഡംബിച്ചതാണു്. ലാഭം വന്നാൽ നഷ്ടവും വരും. ഇനി ലാഭത്തിനു കാത്തിരിക്കാതെ നിവൃത്തിയില്ല. ഞാൻ ഒരു കാശും കയ്യിലില്ലാതെയാണു ഇവിടെ വന്നു കയറിയതെന്നോക്കണം. വ്യാപാരം നശിച്ചാൽ ഞാനാണു പട്ടിണി കിടക്കേണ്ടവൻ."

ജാനമ്മ:—"നിങ്ങൾ പട്ടിണി കിടക്കേണ്ടിവരികയില്ല."

സുഖസൌകര്യങ്ങൾക്ക വേണ്ട സാധനസാമഗ്രികൾ നിറച്ചിരുന്ന ആ മുറിയിൽ ജാനമ്മ ചുഴലവും ഒന്നുനോക്കി.

സുകുമാരൻ:—"നിങ്ങളുടെ സ്വകാര്യസ്വത്തുണ്ടായിരുന്നില്ലേ! അതെല്ലാം വീണ്ടും മുട—എന്റെ വിശ്വാസം ഇപ്പോഴും അതു നിങ്ങളുടെ കൈവശം ഉണ്ടെന്നാണു്."

ജാനമ്മ:—"അതെല്ലാം എന്റെ കയ്യിൽ എങ്ങിനെ കാണും? ഞാൻ സതിക്ക കൊടുത്തിട്ടുള്ളതിന്റെ കാര്യം നിങ്ങൾ മറന്നുപോയോ?"

സുകുമാരൻ:—"നിങ്ങൾ സതിക്ക കുറെ കൂടുതൽ കൊടുത്തു കളഞ്ഞു—എന്നാലും ധാരാളം ബാക്കിയുണ്ടല്ലോ."

ജാനമ്മ.—"സുകുമാരാ, ഞാൻ സത്യം പറയുകയാണു്. ശേഷിപ്പു ധാരാളം പണമൊന്നുംതന്നെ എന്റെ കൈവശമില്ല. ധാരാളം പണമുണ്ടെന്നൊക്കെ ഞാൻ ഭാവിക്കാറുണ്ടെങ്കിലും എന്റെ വ്യാപാരം ഒന്നിനെ മനസ്സിൽ കണ്ടുകൊണ്ടാണു അപ്രകാരമെല്ലാം ചെയ്യുന്നതു്. ഇന്നു ഞാൻ വ്യാപാരത്തിൽ നിന്നെടുക്കുന്നതു നാളെ തിരിച്ചു ഇടും. അതിനെ അഭിവൃദ്ധിപ്പെടുത്തുന്നതിനുമാത്രമാണു സർവ്വദാ ഞാൻ യത്നിക്കുന്നതു്."

സുകുമാരൻ:—"വിവാഹം കഴിഞ്ഞതിൽപിന്നെ ഒരു കാശുപോലും നിങ്ങൾ തിരിച്ചു ഇട്ടിട്ടില്ലെന്നു ഞാൻ സത്യം ചെയ്യാം."

ജാനമ്മ:—"ഇല്ല, വാസ്തവം."

സുകുമാരൻ:—"എന്നാൽ അങ്ങിനെയല്ല. ഞാൻ സത്യം ചെയ്യുന്നു. (ഇവിടെ സുകുമാരൻ പെരം കുറെ താഴ്ത്തി. എന്നിട്ടു് പരിഹാസഗർഭമായിപ്പറഞ്ഞു) നല്ലകാലമായാലും ശരി, ചീത്തക്കാലമായാലും ശരി. നിങ്ങൾ നിങ്ങളുടെ ലാഭമെല്ലാം മുതലോടു കൂട്ടിക്കൂട്ടി വളരെ വർദ്ധിപ്പിക്കുകയാണു ചെയ്യുന്നതു്. എന്നാൽ—"

ജാനമ്മ:—"സുകുമാരാ, നിങ്ങൾ എന്നെ വളരെ കുഷ്ടപ്പിക്കുകയാണു്. ഇനി അധികം പറയേണ്ടാ."

സുകുമാരൻ:—"അ, അ, ഞാൻ പറയും. നിങ്ങളാണു് അതു ആരംഭിച്ചതു്. ഇനി അതിന്റെ അടിത്തട്ടുവരെച്ചെന്നിട്ടല്ലാതെ ഞാൻ അടങ്ങുകയില്ല. നമുക്ക ഇനി കണക്കുകൾ പച്ചതെളിച്ചു പറഞ്ഞേക്കാം. നിങ്ങൾക്കു ഇപ്പോൾ എന്താസ്തിയുണ്ടു്. നിങ്ങളുടെ മാത്രമായിട്ടു്, സ്റ്റോറിൽ ഇട്ടിരിക്കുന്ന തുക പറയേണ്ട."

ജാനമ്മ:—"എൻെറ രക്ഷയ്ക്കു ആവശ്യമായിട്ടുള്ളതിൽ ഒരു കാശുപോലും കൂടുതലില്ല."

സുകുമാരൻ: "ഹ്ഹ-ഹ്ഹ-ഹ്ഹാ. അങ്ങിനെ വരട്ടെ. എന്നോടു തുറന്നു പറയുവാൻ വലിയ ഭയം."

ജാനമ്മ:—"ഞാൻ എന്തിനു പറയണം? സുകുമാരാ, തുടന്നു സംസാരിക്കണ്ട. ഇത്രമാത്രം ക്ഷീണിച്ചിരിക്കുന്ന എന്നെ ഇത്രമാത്രമിട്ടു കഷ്ടപ്പെടുത്തുന്നതു വളരെ കഠിനമാണു്."

സുകുമാരൻ—"ഇരുപതിനായിരമോ? അതോ മുപ്പതിനായിരമോ? എത്രയെന്നു പറയൂ. അല്ലെങ്കിൽ നിങ്ങളുടെ സഹായം കൂടാതെ എനിക്കുതന്നെ കണക്കു കൂട്ടാനറിയാമേ. ഒരാണ്ടിൽ ആയിരത്തിഇരുനൂറും ആയിരത്തി അഞ്ഞൂറും വീതം മുതൽക്കു വരുന്നു. ഞാൻതന്നെ ആണ്ടുതോറും ഇരുനൂററിഅൻപതുരൂപാവീതം ജാനമ്മയ്ക്കു ലാഭമുണ്ടാക്കിത്തന്നില്ലേ? സതികും അരഞ്ഞുകനമുള്ള അവളുടെ ഭർത്താവിനുംകൂടി കൊടുക്കാൻ തുടങ്ങിയതു കുറവുചെയ്യിച്ചവകയിൽ—"

ജാനമ്മ: "സുകുമാരാ ദയചെയ്തു്—"

സുകുമാരൻ:—"എന്നാൽ ഞാൻ ചോദിച്ചതിനു് സമാധാനം പറയൂ (സുകുമാരൻെറ സംസാരം പൂർവാധികം ഉച്ചത്തിലായി) നിങ്ങളുടെ സ്വന്തം വരവുകൊണ്ടു് എന്തുചെയ്യുന്നു?"

ജാനമ്മ:—ഈ വീട്ടുകാര്യങ്ങൾക്കു ചെലവൊന്നുമില്ലേ?

സുകുമാരൻ:—അത്രമാത്രം ചെലവൊന്നും ഈ വീട്ടിലില്ല. ബാക്കി എന്തുചെയ്യുന്നു—സമ്പാദിക്കുന്നില്ലെങ്കിൽ നിങ്ങൾ ഇതെല്ലാം സതിക്കു കൊടുക്കുകയാണോ?—അങ്ങിനെ വരട്ടെ. ആ കഴിമടിയനു് ശിക്കാറിനും നാടകത്തിനും മററും പോകാൻ അതിനാണു് സതി കള്ളിപ്പൂച്ചയെപ്പോലെ ഇവിടെ നുണകയറിവരുന്നതു്. ഞാൻ ഇവിടെ ഇല്ലെന്നറിഞ്ഞാൽ അവർ

രണ്ടാളുംകൂടി ഉടൻ ഇവിടെ എത്തും. അവന് നിങ്ങൾ പണം കൊടുക്കാതിരിക്കുന്നില്ല. ഞാൻ വന്ന് എന്തെങ്കിലും ചോദിച്ചാലുടനെ "എൻെറ കയ്യിൽ ഒരു കാശുമില്ല നിങ്ങൾക്കെന്നെ നശിപ്പിക്കണമെന്നാണോ വിചാരം?" എന്നെല്ലാമായി.

ജാനമ്മ—"സുകുമാരാ!"

സുകുമാരൻ—എന്നാൽ ഞാൻ ചോദിച്ചതു തരൂ.

ജാനമ്മയുടെ വദനം ക്ലാന്തമായി. ദയനീയമായി പ്രാൎത്ഥിക്കുന്ന നയനങ്ങൾകൊണ്ട് അവൾ സുകുമാരനെ നോക്കി. ജാനമ്മ സംശയിച്ചു. എന്നാൽ ആ സംശയം അയാളുടെ കോപം കണ്ടിട്ടുള്ളതായിരുന്നു. അല്ലാതെ മറുപടിപറയുന്നതിൽ സംഭവിച്ചതായിരുന്നില്ല.

ജാനമ്മ—"സുകുമാരാ—എനിക്കു വളരെ വ്യസനമുണ്ട്. എങ്കിലും യാതൊരു നിവൃത്തിയുമില്ല"

സുകുമാരൻ—ഇങ്ങിനെയാണോ നിങ്ങൾ പറയുന്നത്?

ജാനമ്മ—"അതേ, ഇങ്ങിനെതന്നെ ഞാൻ പറയുന്നു."

"കൊള്ളാം." സുകുമാരൻ എണീററു. നേര്യതു എടുത്തു തലയിൽ ഒരു കെട്ടുകെട്ടി. അനന്തരം പ്രതീകാരരൂക്ഷതയോടെ അല്പസമയം ജാനമ്മയുടെ മുഖത്തു തുറിച്ചു നോക്കി. കൈചുരുട്ടി മേശപ്പുറത്തു വെടിതീരുന്നതിൻവണ്ണം മുഴങ്ങെ ഇടിച്ചുകൊണ്ടു സുകുമാരൻ ഇപ്രകാരം ശകാരിച്ചു. 'ഹേ മാന്യേ, നിങ്ങളിതുകൊണ്ട് നല്ലപോലെ മനസ്താപിക്കാനിടവരും. നോക്കിക്കൊൾകെ. നിങ്ങളെ ശരിപ്പെടുത്തുന്നതിനുമുൻപ് ഞാൻ നിങ്ങളോടിതിന്നു പകരം ചോദിക്കാതിരിക്കയില്ല'

ഇത്രയും പറഞ്ഞതുതന്നെ കുറേനേരം സുകുമാരൻ അസഭ്യം പുലമ്പിയതിൽ പിന്നീടാണ്. അയാളുടെ ശബ്ദം ഘോരമായിത്തീൎന്നു 'നിന്നെ ഞാൻ പഠിപ്പിച്ചേക്കാം. അല്ലെങ്കിൽ അതിൻെറ കാരണം അറിയട്ടെ'

അനന്തരം അയാറം തിരിഞ്ഞുനടന്നു് വലിയ ഒച്ചയു ണ്ടാകത്തക്കവണ്ണം കതകു തട്ടിത്തുറക്കയും പാദങ്ങറം നില ത്തു മർദ്ദിച്ചുകൊണ്ടു ഇറങ്ങിപ്പോകയുംചെയ്തു ഇറങ്ങിപ്പോ യപ്പോറം അവിടെ പതുങ്ങിനിന്ന നീലിയമ്മയുടെ മേൽ സുകുമാരൻ ഇങ്ങനെ അട്ടഹസിച്ചു.

'നീയെന്താണിവിടെ പതുങ്ങിനില്ക്കുന്നതു്. എടീ കിഴ വിപ്രേതമേ! ശകുനംമുടക്കാതെ ഒരു വശത്തോട്ടു് മാറിനി ല്ക്കു് മൂധേവീ! അല്ലെങ്കിൽ ഞാൻ പിടലിക്കുപിടിച്ചു ഈ കോണിപ്പടിയിലൂടെ കീഴോട്ടെറിഞ്ഞുകളയും'

നീലിയമ്മ തളത്തിൽനിന്നിറങ്ങി വേഗത്തിൽ പോകു കയായിരുന്നു ശബ്ദംകേട്ടു ഭയപ്പെട്ടു് സ്വാമിനിയിരുന്നു ക്ലേശിക്കുന്ന മുറിയിൽ കയറിച്ചെല്ലുവാൻ വൃദ്ധ നിർബ്ബന്ധി തയായി. സുകുമാരൻ അവിടെനിന്നു ചണ്ഡതാണ്ഡവം ചെ യ്യുന്നതുകണ്ടു കയറിച്ചെല്ലാനാഗ്രഹിച്ചെങ്കിലും ഭീതയായി അവിടെനിന്നു നീലിയമ്മ വിഷമിക്കുകയായിരുന്നു. എങ്ങി നെയെങ്കിലും സ്വാമിനിയെ പരിചരിച്ചാൽ കൊള്ളാമെന്നു വൃദ്ധയ്ക്കു് ആഗ്രഹമില്ലാതിരുന്നില്ല. എന്നാൽ അതിനു് ധൈര്യമുണ്ടായില്ലെന്നേയുള്ളു. ഈ അവസരത്തിലാണു്, സുകുമാരൻ കതകു തട്ടിത്തുറന്നു വെളിയിലിറങ്ങിയതു്.

സുകുമാരൻ പൊയ്ക്കഴിഞ്ഞ ഉടൻതന്നെ നീലിയമ്മ മുറിയിൽവന്നു. ജാനമ്മ കസേരയിൽ മലർന്നുകിടക്കുന്നു. അവളുടെ മുഖം വിളറി വെളുത്തു കാണപ്പെട്ടു ശ്വാസോ ച്ഛ്വാസമുണ്ടെന്നേ തോന്നുന്നില്ല. ഏകദേശം പകുതി മരി ച്ചതുപോലെയാണു് ജാനമ്മ അവിടെ കിടന്നതു്.

'അയ്യോ, അയ്യോ! ഇനി ഇപ്പളെന്താണോ ചെയ്യേ ണ്ടതു്!" നീലയിമ്മ നെഞ്ഞു തിരുമ്മിക്കൊണ്ടു ഇപ്രകാരം വിലപിച്ചു

ജാനമ്മ—'നീലയമ്മേ—ഒന്നും ആവശ്യമില്ല നിങ്ങറം വി ഷമിക്കാതിരിക്കണം. യാതൊന്നുമില്ല......അദ്ദേഹം തല്ക്കാലം അല്പം കോപിച്ചുവെന്നേയുള്ളു. ഞാൻ

പറഞ്ഞില്ലേ എനിക്കു യാതൊരു സുഖക്കേടുമി
ല്ലെന്നു്."

നീലിയമ്മ – 'മുകളിൽപ്പോയി നംപാക്കു കെടക്കാം. ഞാം
താങ്ങിപ്പിടിച്ചോളാം എൻെറ കുഞ്ഞിനേ.'

ജാനമ്മ—'വേണ്ട, ഞാൻ കുറേനേരം തനിയേ ഇരുന്നുകൊ
ള്ളട്ടെ. എനിക്കു യാതൊരു സുഖക്കേടുമില്ല......
അല്പനേരംകൂടി ഇവിടെ ഇരിക്കണമെന്നു എനിക്കു്
ആഗ്രഹമുണ്ടു് അത്രേ ഉള്ളൂ...... നീലിയമ്മ പോ
യിക്കിടന്നുറങ്ങണം. എൻെറ അടുത്തു ഇങ്ങിനെ ഉറ
ക്കിളച്ചിരിക്കേണ്ടാ'

ജാനമ്മ വീണ്ടും ദൃഢമായിപ്പറയുകയാൽ നീലിയമ്മ
പോയി ഉറങ്ങാൻ കിടക്കേണ്ടിവന്നു.

ഒരു മണിക്കൂർകഴിഞ്ഞു ജാനമ്മ അപ്പോഴും ഉറങ്ങാ
തെ ചിന്താമഗ്നയായി അവിടെത്തന്നെ ഇരിക്കുകയാണു്.
വീടുമുഴവൻ നിശ്ശബ്ദം. അപ്പോൾ തീരെ പ്രതീക്ഷിച്ചിരി
ക്കാത്ത ഒരു ശബ്ദം ജാനമ്മയെ നടുക്കി. മുൻവശത്തെ വാ
തൽ ആരോ തുറക്കയും അടയ്ക്കയും ചെയ്തു കോണിപ്പടി
യിന്മേൽ കാൽപ്പെരുമാറ്റം കേട്ടു സംഭാഷണം തുടരു
വാൻ ഗൃഹനായകൻ മടങ്ങിവന്നിരിക്കയാണു്.

എന്നാൽ ആ സംഭാഷണം വ്യത്യസ്തമായ ഒരു സ്വര
ത്തിൽ തുടരുവാനാണു് നിശ്ചയിച്ചിരിക്കുന്നതു് സുകുമാരൻ
സാവധാനം വന്നു് കസേരയിലിരുന്നു. തലയിൽനിന്നു കെ
ട്ടഴിച്ചിട്ടു അയാൾ ഭാര്യയേ മൃദുദൃഷ്ടികളാൽ വീക്ഷിച്ചു.

സുകുമാരൻ:—"ജാനു ഞാൻ പശ്ചാത്തപിക്കുന്നു......
ഇപ്പോൾ ജാനുവിൻെറ നേരെ ഞാൻ കോപിച്ചു ചാടി
ക്കയറിയതിൽ എനിക്കു് പരമാർത്ഥത്തിൽ ലജ്ജ
യുണ്ടു് എന്നാൽ പണമില്ലെന്നു പറഞ്ഞു നിങ്ങൾ
എന്നെ വളരെ നിന്ദിച്ചുകളഞ്ഞു. ഏതായാലും മാ
പ്പുചോദിക്കാൻ ഞാൻ വീണ്ടും വന്നിരിക്കുന്നു"

ജാനമ്മ.—"അതോ വീണ്ടും പണംചോദിക്കുന്നതിനാണോ നിങ്ങൾ വന്നിരിക്കുന്നതു്?"

സുകുമാരൻ.—"അല്ലല്ല—ഹേയ്—ഹേയ്—അതെല്ലാം മറന്നു കളയൂ. അതേപ്പററി കൂടുതൽ യാതൊന്നും പറയേണ്ട. മറക്കൂ മറക്കൂ അതു വാക്കുതന്നെ - ഹേ—യ് കൊള്ളാം"

സുകുമാരൻ ജാനമ്മയുടെ സമീപത്തു കൈനീട്ടി ചെന്നു. എന്നാൽ അവളാകട്ടെ ഭീതിയോടെ അയാളെ ഉററു നോക്കി പിന്നാക്കം മാറി. ആ കൈകൾക്കു് അവളുടെ വദനത്തെ സ്പർശിക്കുവാൻ ലഭിക്കുന്നതിനുമുൻപു ജാനമ്മ കസേരയിൽനിന്നു ചാടിഎണീററു കൈതട്ടിക്കളഞ്ഞു.

സുകുമാരൻ:—"ജാന്തു നീ എന്താണിക്കാണിക്കുന്നതു്? ഹല്ല! വല്ലാതെ കലഹിച്ചിരിക്കുന്നല്ലോ. ഞാൻ മാപ്പുചോദിച്ചില്ലേ? കഴിഞ്ഞതെല്ലാം പോകട്ടെ. നീ എനിക്കു പ്രതികൂലയാകരുതു്."

ജാനമ്മ തിരിഞ്ഞു മേശയുടെ അപ്പുറത്തുവന്നു് സുകുമാരൻ ആദ്യം നിന്നിരുന്നയിടത്തു നിന്നു. അയാൾ അവളെ സമീപിക്കാൻ ചെന്നപ്പോൾ അവൾ മേശയ്ക്കുചുററിനുമായി മാറി ഒഴിഞ്ഞുനിന്നു.

സുകുമാരൻ:—"ജാന്തു! ഇതെന്തൊരു കളിയാണു്? ഒളിച്ചുകളിയോ? ആരു് ആരെ കണ്ടുപിടിക്കാൻ—ഹേയ് കഥയില്ലായ്മകാട്ടാതെ ജാന്തു.

ജാനമ്മ:—"എന്നാൽ അവിടെ നില്ക്കണം എന്നെ തൊടരുതു്."

സുകുമാരൻ.—"ഇല്ല, ഞാൻ നിശ്ചയമായും തൊടുകയില്ല. (സുകുമാരൻ അവിടെനിന്നു. എന്നിട്ടു് അയാൾ മുദിതനായി ഒന്നു ചിരിച്ചു) ഇനി അടുത്ത പടി എന്താണു്? നാഥനും ഈശ്വരനുമായ ഭർത്താവിനെ ഭാര്യ ഇങ്ങിനെതന്നെ പരിചരിക്കണേ! പ്രിയപ്പെട്ട ജാന്തു,

നീ നിന്റെ കത്തവ്യങ്ങളെ വിസ്മരിക്കുന്നു. നീ വളരെ വളരെ ദുശ്ശീലയാണു്."

അയാറം വീണ്ടും ചിരിച്ചു. അനന്തരം കൂപ്പുകൈയോടെ നിന്നു.

"ഇതാ ഞാൻ നിന്നോടു പ്രാത്ഥിക്കുന്നു. അതു് ഒരു പ്രേമപരവശനേപ്പോലെയാണു്. അല്ലാതെ പരിഭവിച്ച ഒരു ഭത്താവിനേപ്പോലെയല്ല. നമ്മറം തമ്മിൽ യോജിക്കുവാൻ സുകുമാരൻ ആഗ്രഹിക്കുന്നു. ജാന്തു, നല്ല തങ്കസ്വഭാവമായിരിക്കുക, നല്ലവളായിരിക്കുക.........പ്രിയപ്പെട്ട ജാന്തു, ച്ഛീ! ഇതൊന്നും മനസ്സിലാകാത്തതെന്താണു്?"

ജാനമ്മ:— "അതേ. അതിന്റെ അത്ഥം നിങ്ങറംക്കു പണം അത്യാവശ്യമായിരിക്കുന്നുവെന്നാണു്."

ഇതുവരെ വിളറിയിരുന്ന അവളുടെ മുഖം നീലലോഹിതവണ്ണം കലന്നു.

സുകുമാരൻ:—"എന്തൊരു ഭയങ്കരമാണെന്നു നോക്കണെം! ഞാൻ ആ പണത്തിന്റെ കഥയേ മറന്നു. നിനക്കെന്താണു് അതു മറക്കുവാൻ കഴിയാഞ്ഞതു്?—പോട്ടെ പണം കൊണ്ടുചെന്നു തോട്ടിലെറിയണം. പണമല്ല സവ്വും......എന്നാൽ വളരെനാളായി നാം രണ്ടാളും തമ്മിൽ കഴിഞ്ഞുകൂടുന്നതിനേപ്പററി ഞാൻ വിചാരിച്ചുകൊണ്ടിരിക്കയാണു് ജാന്തു (സുകുമാരൻ ഇവിടെ അയാളുടെ സ്വരം പ്രശാന്തഗംഭീരമാക്കിത്തീത്തു) അതു ശരിയല്ലെന്നു നിനക്കും അറിയാം ഇതു തുടങ്ങിയിട്ടു നാളുകറംവളരെയായി. ഇങ്ങനെയാണു് യഥാത്ഥത്തിൽ ഭായ്യാഭത്താക്കന്മാർ തമ്മിൽ പിണങ്ങിപ്പിരിയുന്നതു്. ഇതിൽ നമ്മിലാരെയാണു് കുററപ്പെടുത്തേണ്ടതെന്നു എനിക്കറിഞ്ഞുകൂടാ......എന്നാൽ ഉല്ലാസപ്രദമായ നമ്മുടെ ആ പഴയ രീതികളിലേക്കു മടങ്ങിയാൽക്കൊള്ളാമെന്നു ഞാൻ ആഗ്രഹിക്കുന്നു."

ജാനമ്മ:—"അതു് അസാദ്ധ്യമാണു്. നമുക്കിനി ആ പഴയരീതികളിലേക്കു മടങ്ങുവാൻ സാധിക്കയില്ല."

സുകുമാരൻ:—"നിസ്സാരമായി സംസാരിക്കാതെ. അതെല്ലാം കളയണം. നാം എപ്പോഴെങ്കിലും പിണങ്ങിയിട്ടുണ്ടെങ്കിൽ ഉടൻതന്നെ ഇണങ്ങിയിട്ടുമുണ്ടു്. അതെല്ലാം പ്രണയകലഹങ്ങൾമാത്രമാണു്. അതു് നമ്മെ കൂടുതൽ ദൃഢമായി പ്രണയബദ്ധരാക്കുകമാത്രമേ ചെയ്തിട്ടുള്ളു.........ജാന്തു, എനിക്കു് പിണക്കങ്ങളെല്ലാം കളഞ്ഞേ മതിയാവൂ."

കൈകൾ രണ്ടും വിരിത്തുപരത്തി സുകുമാരൻ ജാനമ്മയുടെനേക്കു ചെന്നു. അവൾ പിന്നെയും ഒഴിഞ്ഞുമാറിക്കളയുന്നതുകണ്ടു് അയാൾ സ്തംഭിച്ചു.

സുകുമാരൻ—കഷ്ടം! ജാന്തു, നിനക്കെങ്ങിനെ ഇതു ചെയ്യാൻ സാധിക്കുന്നു.

അനന്തരം പഴയ പ്രലോഭനങ്ങളെല്ലാം സുകുമാരൻ പ്രയോഗിച്ചുതുടങ്ങി. പകരിയടഞ്ഞ നയനങ്ങളിൽനിന്നു് പ്രേമകിരണങ്ങൾ പ്രസരിച്ചു സ്വല്പം വിണ്ട അധരപുടം പരിസ്ഫുരിക്കുന്നതു മദനവികാരത്തെ പ്രത്യക്ഷപ്പെടുത്തി. മൃദുലമായ അനുനയസ്വരം ഇടറുന്നതു ഹതമായ ആശയെ വിളിച്ചുപറഞ്ഞു. എന്നാൽ ജാനമ്മയ്ക്കാകട്ടെ ഇവയെല്ലാം ഘോരമായിത്തോന്നി. കഷ്ടകാലത്താൽ ഇവയെല്ലാം പരാജയപ്പെട്ടതേയുള്ളു. വശീകരിക്കുവാൻ ചെയ്ത ഈ പരിശ്രമങ്ങളെല്ലാം വെറുംവെറുപ്പിനേയാണുണ്ടാക്കിയതു്. എന്നാൽ ജാനമ്മയുടെ അന്തരംഗവ്യാപാരങ്ങളെന്തെന്നറിയുവാൻ സുകുമാരനു സാധിച്ചില്ല. അവസാനംവരെ തൻ്റെ നാടകം അയാൾ ഭംഗിയായി അഭിനയിച്ചുനിർത്തി. അനന്തരം ആ അഭിനയത്തിൻ്റെ ഫലവുംകാത്തുനില്പായി.

ജാനമ്മ——സുകുമാരാ! ഞാൻ അങ്ങയോട് പ്രാർത്ഥിക്കുന്നു. ഘോരമായ ഈ നാട്യം നിർത്തണം.

അപ്പോഴാണ് ഞാൻ തീരെ പരാജയപ്പെട്ടുപോയ കഥ സുകുമാരൻ മനസ്സിലാക്കിയതു്. എന്നാൽ ജാനമ്മയുടെ മുഖമാകട്ടെ കുറേക്കൂടെ വിളിച്ചു. അവളുടെ ശരീരം ആടിമുടി ഒന്നു വിറച്ചു. അധരോഷ്ഠങ്ങൾ നിമിഷനേരത്തേക്കു വക്രിച്ചു. മദനേച്ഛയ്ക്കുപകരം ഉല്ക്കടമായ വമനേച്ഛയുടെ ഒരു അംഗവൈകൃതമാണ് അപ്പോൾ ജാനമ്മയിൽ കണ്ടതു്. അവൾ പറഞ്ഞു: "അതെല്ലാം എന്നെന്നേക്കുമായി കഴിഞ്ഞു എന്നിലാണെങ്കിൽ അതു നശിച്ചു, ഇനി മുളയ്ക്കാത്തവിധം നശിച്ചു ചാമ്പലായി (ജാനമ്മ രണ്ടുകൈകൊണ്ടും നെഞ്ചു ബലമായി അമർത്തി) നിങ്ങളിലാണെങ്കിൽ അതു തീരെ ഇല്ലായിരുന്നു...... ആകയാൽ വീണ്ടും എന്നെ വഞ്ചിക്കാമെന്നു ഒരിക്കലും വിചാരിക്കേണ്ട. (അനന്തരം സുകുമാരൻ ഇടറി മലച്ചുപോകത്തക്കവണ്ണം ഏകാഗ്രമായ ശക്തിയോടുകൂടി) അതു നിങ്ങൾക്കു മനസ്സിലായില്ലെങ്കിൽ—നിങ്ങൾ എന്നെ പ്രേരിപ്പിക്കുവാൻ വീണ്ടും നിർബന്ധവും ബലവും ഉപയോഗിക്കുകയാണെങ്കിൽ—ഈശ്വരൻസാക്ഷിയായിട്ടു ഞാൻ വിചാരിക്കുന്നതു ഒന്നുകിൽ നിങ്ങളെ വെടിവയ്ക്കുകയോ അല്ലാത്തപക്ഷം ഞാൻ തന്നെത്താൻ വെടിവയ്ക്കുയോ ചെയ്യാതെ നിവൃത്തിയില്ലെന്നാണ്."

സുകുമാരൻ:— "ഞാനിതാ നേരേ നില്ക്കുകയാണു."

സുകുമാരൻ ചുമൽ ചുളുക്കിത്തിരിഞ്ഞു. ഒരു കസേര എടുത്തിട്ടു അയാൾ അതിലിരുന്നു. അയാൾ ഒരുമാതിരി പച്ചച്ചിരിചിരിച്ചുകൊണ്ടു ജാനമ്മയോടു പറഞ്ഞു.

'കൊള്ളാം ജാനു! ഞാൻ തോററു. ഒരു സ്ത്രീയെ അവളുടെ അനുവാദംകൂടാതെ പ്രേമിക്കത്തക്ക ഒരു ശഠനും ധൂർത്തനും മററുമല്ലഞാൻ ഞാൻ വളരെ മര്യാദയുള്ളവനാണ്. ഇനി ജാനുവാണു് പ്രേമോപക്ഷേപം കൊണ്ടുവരേണ്ടതു്.

തന്റെ അന്തർഗ്ഗതങ്ങളെ എന്തെന്നു മനസ്സിലാക്കുവാൻ കഴിഞ്ഞിരുന്നില്ലെങ്കിലും അയാളുടെ അന്തർഗ്ഗതങ്ങളെന്തെല്ലാമെന്നറിയുവാൻ ജാനമ്മയ്ക്കു ധാരാളം സാധിച്ചു കൂടാതെ സുകുമാരൻ അഭിനയമെല്ലാം നിർത്തിയിരുന്നു. ക്രൂരമാംവണ്ണം തുറന്ന പരമാർത്ഥം പറഞ്ഞപ്പോഴുണ്ടായ ആശ്വാസവും അന്തരീക്ഷത്തിൽ വ്യാപിച്ചിരുന്നു.

ജാനമ്മ: എന്നാൽ നമുക്കു രണ്ടാൾക്കും സ്നേഹിതരായി കഴിഞ്ഞുകൂടാം സുകുമാരാ—പക്ഷേ നിങ്ങൾതന്നെ അതിനു പ്രതിബന്ധമുണ്ടാക്കരുതെന്നേയുള്ളൂ ആത്മാഭിമാനം കുറേയെങ്കിലും നമുക്കു രണ്ടാൾക്കും ശേഷിച്ചിട്ടുണ്ടെന്നാണു് തോന്നുന്നതു്: ഇനിയും നിങ്ങൾ ഉള്ളതിനെ തവിടുപൊടിയാക്കുന്നില്ലെങ്കിൽ നമുക്കു ഒരുമാതിരി ലോഹ്യമായി കഴിഞ്ഞുകൂടാമെന്നു തോന്നുന്നു.

സുകുമാരൻ – ശരി, ശരി, ഇപ്പോളിനി നിങ്ങൾ പറയുന്ന വഴിയെ ആകട്ടെയെന്നാണു്.

ജാനമ്മ—'ഞാൻ നിങ്ങൾക്കു വഴിപ്പെടേണ്ടവളാണു്. ഞാൻ ഒരിക്കലും പിണങ്ങുകയില്ല എന്നാൽ എന്നെ അത്രമാത്രം കഷ്ടണിപ്പിക്കരുതെന്നേയുള്ളൂ. ഇപ്പോഴും ഞാൻ നിങ്ങളുടെ ഭാര്യയാണു്.

ഇത്രയും പറഞ്ഞു അവസാനമായപ്പോൾ ജാനമ്മ ഗദ്ഗദകണ്ഠയായി; അവൾ വിങ്ങിവിങ്ങിക്കരഞ്ഞുപോയേക്കുമെന്നുള്ള അവസ്ഥയിലെത്തി. കണ്ണുകളിൽ കണ്ണീർനിറഞ്ഞു. ജാനമ്മ തുടന്നു—

"ഞാനിപ്പോഴും നിങ്ങളുടെ ഭാര്യയാണു്. ഞാൻ ആ തളയുംകൊണ്ടുതന്നെ നടക്കാം; നിങ്ങൾ മുറിക്കുന്നതുവരെ'."

സുകുമാരൻ: – "എന്റെ ഭഗവാനേ, നിങ്ങളിന്നുരാത്രി വളരെ വല്ലാത്ത നിലയിലായിരിക്കുന്നല്ലോ."

ജാനമ്മ:—"ഇനി പണത്തിന്റെ കാര്യമാണ്" (ജാനമ്മ കണ്ണുകൾ തുടയ്ക്കുയും മൂക്ക ചീററിപ്പിഴിയുകയും ചെയ്തു) പണം ആവശ്യമാണെന്നുതന്നെ നിങ്ങൾ എന്റെ മുൻപാകെ തെളിയിച്ചു. അതു കിട്ടുന്നതിന്ന് എന്തു സാഹസകൃത്യവും ചെയ്യാമെന്നല്ലേ നിങ്ങൾ എന്നെ ബോദ്ധ്യപ്പെടുത്തിയതു്."

എവിടെയോ ആശാകിരണം പ്രസരിക്കുന്നുവെന്നു തോന്നിയിട്ടു സുകുമാരൻ നാലുപാടും നോക്കി.

സുകുമാരൻ:—"അയ്യോ—എനിക്ക് വളരെ അത്യാവശ്യമായിട്ടു് ചോദിച്ചതാണ്. അല്ലെങ്കിൽ ഞാൻ ജാനമ്മയോടു് ചോദിക്കുമോ?"

ജാനമ്മ:—"അങ്ങിനെയാണെങ്കിൽ ഈ ഒരിക്കൽക്കൂടി നിങ്ങൾക്ക ഞാൻ അതു തരേണ്ടതാണ്."

സുകുമാരൻ:—"ജാന്തു, നീ നേരമ്പോക്ക പറകയല്ലല്ലോ?"

ജാനമ്മ:—"അല്ല. ഞാൻ പണംതരാം. എന്നാൽ ഒരു കാര്യം ചെയ്യണം. ഇതു് അവസാനത്തെ പ്രാവശ്യമാണെന്നു നിങ്ങൾ മനസ്സിലാക്കണം. നിങ്ങൾ പ്രതിജ്ഞ ചെയ്യുകയും വേണം......ഏതായാലും പ്രതിജ്ഞചെയ്തില്ലെങ്കിലും ചെയ്താലും ഇനിമേൽ എന്നോടു് ആവശ്യപ്പെടുന്നതുകൊണ്ടു യാതൊരുപ്രയോജനവുമില്ല."

സുകുമാരൻ:—"ഇതാ ഞാൻ പ്രതിജ്ഞ ചെയ്യുന്നു."

യാതൊരു സന്ദേഹവുമില്ലാതെ നിഷ്പ്രയാസം അയാൾ വാഗ്ദാനംചെയ്തു.

---

# അദ്ധ്യായം ൰൨

അടുത്തദിവസം പ്രഭാതത്തിൽ എണീക്കുവാൻ വളരെ താമസിച്ചുപോകയാൽ വൈകുന്നേരം ദീപാരാധനതൊഴുന്നതിനാണു് ജാനമ്മ ക്ഷേത്രത്തിൽ പോയതു്.

ക്ഷേത്രത്തിൽ അതിശാന്തമായി കഴിച്ചുകൂട്ടുന്ന നിമിഷങ്ങളെ അവൾ വളരെ ഇഷ്ടപ്പെട്ടു. അവിടെവച്ചുമാത്രമേ തന്റെ ആത്മാവിനോടഭിമുഖീഭവിച്ചു അല്പസമയം ബാഹ്യലോകവിസ്മൃതികളിൽ ജീവിക്കുന്നതിനു അവൾക്കു സാധിച്ചുള്ളു. ക്ഷേത്രമാകട്ടെ, രാത്രികാലങ്ങളിൽ താരതമ്യേന നിർജ്ജനമായിരുന്നു.

ചിലപ്പോൾ ജാനമ്മ ഭർത്താവിനെയും സ്റ്റോറിനെയും പററി വിചാരിക്കാറുണ്ടു്. സുകുമാരൻ അവളെ മുറുകെ പിടിച്ചിരിക്കയാണു്. അതു മാത്രമല്ല, അയാളുണ്ടാക്കിത്തീർത്ത അന്ധകാരമയമായ കുഴപ്പത്തിനുള്ളിൽ അവളെ തടങ്ങൽചെയ്തിരിക്കക്കൂടിയാകുന്നു. ഭർത്താവിനെയോ തന്നെയോ ജാനമ്മ എങ്ങിനെയാണു് മോചിപ്പിക്കേണ്ടതു്? പല പരമാർത്ഥങ്ങളും അവളിൽനിന്നു സുകുമാരൻ ഒളിച്ചുവച്ചു. കള്ളമല്ലാതെ നേരൊന്നും അയാൾ ജാനമ്മയോടു പറഞ്ഞിരുന്നില്ല. തീരെ നിവൃത്തിയില്ലെന്നുവരുന്ന ഘട്ടത്തിലല്ലാതെ എന്തെങ്കിലും ആപത്തു സംഭവിച്ചിട്ടുണ്ടെങ്കിൽ അതിനെപ്പററി സുകുമാരൻ അവളോടു ശബ്ദിച്ചിരുന്നില്ല. ജീവിതം വ്യയംചെയ്തുതാൻ നിർമ്മിച്ചിട്ടുള്ള സർവ്വവും നശിക്കുവാൻ പോകുന്നല്ലോഎന്നു ജാനമ്മ വിചാരിച്ചു ആ നാശം അതിവേഗത്തിൽ പാഞ്ഞടുക്കുന്നുണ്ടായിരുന്നു. അതു പങ്കാളിത്തത്തിന്റെ ഭഞ്ജനവുംകൂടി ആയിരിക്കും. വളരെ പണിപ്പെട്ടു ജാനമ്മ കെട്ടിപ്പടുത്തതെല്ലാം ഇതാ വെറും മൂഢമായി ഇടിച്ചുനിരത്തുവാൻ പോകുന്നു.

ശ്രീവിലാസംസ്റ്റോർ എന്നറിയപ്പെടുന്ന ആ ഒന്നാംതരം വ്യാപാരം നാമാവശേഷമായിപ്പോകുവാനിടയുണ്ട്. എത്രതന്നെ സുദൃഢമായി സ്ഥാപിച്ചിരിക്കുന്ന ഒരു വ്യാപാരമായാലും അതിനെ നടത്തിപ്പൂർഷ്യവും മൂലധനാപഹരണവും ഇരുവശങ്ങളിലൂടെയും ആക്രമിച്ചു തുടങ്ങിയാൽപ്പിന്നെ അതിൻെറ അധഃപതനം അപരിഹരണീയംതന്നെയാണല്ലോ. ഈ വിചാരമുണ്ടായപ്പോൾ വ്യാപാരത്തിൽ തന്നോടു മത്സരിക്കുന്ന എതിരാളിയുടെ നാമധേയം ജാനമ്മയുടെ ശ്രുതിപുടത്തിൽ മുഴങ്ങി. വ്യാപാരത്തിൽ ഒരു ചോച്ചവന്നിട്ടുണ്ട് ആ ചോച്ച നീക്കുവാൻ സാദ്ധ്യമല്ലാതായും തീർന്നിരിക്കുന്നു. ഈ ആപത്തു നേരത്തേതന്നെ കാണാവുന്നതാണു്. എന്നാൽ ആയതിനെ നിവാരണംചെയ്യുവാൻ യാതൊരു മാർഗ്ഗവുമില്ല.

ഏതായാലും നഷ്ടമായ ഒരു വ്യാപാരം കയ്യിലേൽപ്പിച്ചിട്ടു് ആദ്യത്തെ ഭർത്താവു് കാലയവനികയ്ക്കുള്ളിൽ മറഞ്ഞ അന്നത്തെ വിഷമസ്ഥിതിയിൽതന്നെ ജാനമ്മ ഇന്നും അകപ്പെട്ടിരിക്കുന്നു.

ക്ഷേത്രത്തിൻെറ ഗോപുരത്തിൽ കുഞ്ഞൻപിള്ളവക്കീൽ കാത്തുനില്ക്കുന്നതുകണ്ടിട്ടു് ജാനമ്മ ആശ്ചര്യപ്പെട്ടു.

ജാനമ്മ:—"കുഞ്ഞൻപിള്ളവക്കീലോ—? വിശേഷിച്ചൊന്നുമില്ലല്ലോ"

വക്കീൽ—(സോത്സാഹം) 'ഹേയ്', ഹേയ്. വിശേഷിച്ചൊന്നുംതന്നെയില്ല, എങ്കിലും നമ്മുടെ വീട്ടിൽ 'പൊണ്ടാട്ടി'ക്കു അത്ര സുഖമില്ല. വലിയ കുഴപ്പവും കശപിശയും. അപ്പോൾ അവിടെ കയറി വല്ലതും കുറച്ചു അത്താഴവും കഴിച്ചു പോകാമല്ലോ എന്നു വിചാരിച്ചു'

പരമാർത്ഥം അതൊന്നുമല്ലായിരുന്നു സുകുമാരൻ യാത്രാവേഷത്തിൽ തോൽപ്പെട്ടിയുമായി റയിൽവേസ്റ്റേഷനിലേയ്ക്കു കാറിൽ പോകുന്നതു നേരത്തെ കുഞ്ഞൻപിള്ളവക്കീൽ

കണ്ടു. ആ മാന്യൻ അപ്പോൾ തിരുവനന്തപുരത്തു സുഖമായി വസിക്കയായിരിക്കുമെന്നും വക്കീലിനറിയാമായിരുന്നു. ഈ സൌകൎയ്യത്തിൽ പൂൎവ്വസുഹൃത്തിനെ പ്രതിബന്ധങ്ങളൊന്നുംകൂടാതെ കാണാമല്ലോ എന്നും കണ്ടു വൎത്തമാനം പറയാമല്ലോ എന്നും കുഞ്ഞൻപിള്ളവക്കീൽ വിചാരിച്ചു. കഴിയുമെങ്കിൽ ജാനമ്മയെ ഉത്സാഹിപ്പിക്കുവാനും ധൈൎയ്യപ്പെടുത്തുവാനും അയാൾ നിശ്ചയിച്ചിരുന്നു.

കുഞ്ഞൻപിള്ളവക്കീലിനെ വീട്ടിലേക്കു ക്ഷണിക്കുന്നതിൽ ജാനമ്മ വളരെ സന്തോഷിച്ചു.

ജാനമ്മ:—"എന്നാൽ വീട്ടിലേക്കു വരണം. പക്ഷേ അത്താഴം വളരെ മോശമായിരിക്കുമെന്നാണേ എനിക്കു തോന്നുന്നതു്. എന്തെന്നാൽ സുകുമാരൻ ഇന്നു രാത്രി ഇവിടെ ഇല്ല. തിരുവനന്തപുരത്തു പോയിരിക്കുന്നു."

വക്കീൽ.—"എനിക്കു് വലിയ വിശപ്പും മററുമില്ല. ഉച്ചയ്ക്കു ഞാൻ നല്ല ഭേഷൊരു വെട്ടുവെട്ടി. തായറാഴ്ച അങ്ങനെയാണു്. ഞാൻ മൂക്കുമുട്ടെ ഉണ്ണും. ഓ—അത്താഴത്തിനു വലിയ വിഭവങ്ങളൊന്നും വേണ്ടഭയം. കുറച്ചു കഞ്ഞിയുംപററം കഴിച്ചാലും മതിയാകും."

ജാനമ്മ:—"എന്തെങ്കിലും വല്ലതുമൊക്കെ കാണുമേ; നമുക്കു നോക്കാം.

നീലിയമ്മയെ ഉറക്കെ വിളിച്ചുകൊണ്ടു ജാനമ്മ കോണിപ്പടി കയറി തിരക്കോടെ മുകളിൽചെന്നു. നീലിയമ്മ കുറേ ഇറച്ചിവറുത്തതും മററുമായി സന്നദ്ധയായി. കൊണ്ടുചെന്ന സൎവ്വവും രുചികരങ്ങളെന്നു കുഞ്ഞൻപിള്ളവക്കീൽ ഘോഷിച്ചു. നീലിയമ്മയാണു് വിളമ്പിക്കൊടുത്തതു്. അത്താഴമെല്ലാം കഴിഞ്ഞു കുഞ്ഞൻപിള്ളവക്കീൽ നെടുതായി ഒരു ഏമ്പക്കമിട്ടു. ശ്രീവിലാസംഭവനത്തിൽനിന്നു് ഇത്ര സ്വാദോടുകൂടി യാതൊന്നുംതന്നെ അതിനുമുൻപു് കഴിച്ചിട്ടില്ലെന്നു വക്കീൽ തീൎത്തുപറഞ്ഞു. പരിചയമുള്ള ഭിത്തികളെയും മററും ചുഴലവും നോക്കി സന്തോഷിച്ചു ഒരു

ചെറിയ കുലുക്കത്തോടും മൂളിപ്പാട്ടോടുംകൂടി കുഞ്ഞൻപിള്ള വക്കീൽ ഇങ്ങിനെ ആരംഭിച്ചു.

വക്കീൽ:—"എത്ര എത്ര സമയം ആനന്ദപ്രദമായി ഈ മുറിക്കുള്ളിൽ ഞാൻ കഴിച്ചിട്ടുണ്ടു്. കേശവമേനവൻ മുതലായവരൊത്തുചേൎന്നുള്ള സദ്യമേളങ്ങൾ! ശിവ ശിവ! അതൊക്കെ എന്തൊരു പരമാനന്ദങ്ങളായിരുന്നു!"

ജാനമ്മ:—"ഉത്സാഹവും സന്തോഷവും ഞങ്ങൾക്കെല്ലാവൎക്കും ഉണ്ടാക്കുന്നതു വാസ്തവത്തിൽ വക്കീലായിരുന്നു."

വക്കീൽ—"അതെല്ലാം നിൎത്തിയില്ലേ? ഇപ്പോൾ യാതൊന്നുമില്ലല്ലോ?"

ജാനമ്മ:—"നിൎത്തി—എങ്കിലും മനോവേദനകൂടാതെയല്ല; ഞാനും എന്റെ ഭൎത്താവും അത്തരം സദ്യനടത്തിക്കൊണ്ടുപോകുവാൻ സാദ്ധ്യമല്ലെന്നു തീരുമാനിച്ചു. നിവൃത്തിയുള്ളയിടത്തെല്ലാം ചെലവുചുരുക്കാൻ ഞങ്ങൾ നിൎബ്ബന്ധിതരായിരിക്കയാണെന്നുള്ളതു നിങ്ങൾക്കറിയാമല്ലോ. കാലം ചീത്ത."

മോറിലും ഭവനത്തിലും ജാനമ്മയ്ക്കുള്ള വിഷമതകളെന്തെല്ലാമെന്നു വക്കീലിനു് നല്ലതിൻവണ്ണം അറിയാമായിരുന്നു.

വക്കീൽ:—(ഉല്ലാസത്തോടുകൂടി) "നല്ലകാലം ഇനിയുംവരും ഇപ്പോൾ എവിടെപ്പോയാലും കച്ചവടമാന്ദ്യത്തിന്റെ കഥയേകേൾക്കാനുള്ളു. ഇതു് ഒരു വാണിജ്യവൈഷമ്യമാണെന്നാണു് തോന്നുന്നതു്. എന്നാൽ എല്ലാം കാലക്രമേണ ശരിപ്പെടും. കൊള്ളരുതാത്ത വ്യാപാരങ്ങളെല്ലാം നശിച്ചിട്ടു നല്ല വ്യാപാരങ്ങളെല്ലാം അഭിവൃദ്ധിപ്പെടും"

ജാനമ്മ—"ഹോ—ഞാൻ മറന്നുപോയി, വക്കീലിനു മുറുക്കണമല്ലോ. എന്നാൽ പുകയില......"

വക്കീൽ——"വേണ്ടാ—ബദ്ധപ്പെടേണ്ട—മുറുക്കാൻ എന്റെ കയ്യിലുണ്ട്. ഞാൻ അതെടുത്തു മുറുക്കിക്കൊള്ളാം"

ജാനമ്മ——"മുൻപു എനിക്കു മുറുക്കില്ലായിരുന്നു. എന്നാൽ സുകുമാരൻ ഇവിടെ താമസമാക്കിയതിൽ പിന്നെ ഞാനും കുറേശ്ശെ മുറുക്കാറുണ്ട്"

കൂടെക്കൂടെ സുകുമാരനെപ്പററി അഭിമാനത്തോടും സ്നേഹത്തോടും പരാമർശിക്കുന്ന ജാനമ്മ നിശ്ചയമായും ഒരു മഹതിതന്നെ എന്നു പ്രശംസിച്ചുകൊണ്ടു കുഞ്ഞൻപിള്ളവക്കിൽ വെററിലമുറുക്കിത്തുപ്പി. ജാനമ്മ അത്രത്തോളം സമയം കൈകൾ തുടമേൽവച്ചു നിശ്ചലയായി അവിടെ ഇരുന്നു. ഒടുവിൽ മുറുക്കുവാൻ ഒരു അണയിൽ ഒതുക്കി മുഴപ്പിച്ചുകൊണ്ടു വക്കീൽ തുടന്നു.

"ആട്ടെ എനിക്കു ഒന്നുരണ്ടു നിസ്സാരസംഗതികൾ പറയുവാനുണ്ട്."

ജാനമ്മ നയനങ്ങളുയർത്തി വക്കിലിന്റെ മുഖത്തു സശ്രദ്ധം വീക്ഷിച്ചു.

വക്കീൽ:—"വിഷമമുള്ള സംഗതിയൊന്നുമല്ല. നേരേമറിച്ചുള്ളതാണ്. എന്നാൽ അതു അവിടെ നില്ക്കട്ടെ. ഇടയ്ക്കു വേറൊന്നു പറയാം......കരുണാകരനുണ്ണിത്താൻ ഇന്നലെ വീട്ടിൽ വന്നിരുന്നു"

ജാനമ്മ:—"വന്നിരുന്നോ? എന്നിട്ട്?"

വക്കീൽ:—"പലതും പറഞ്ഞകൂട്ടത്തിൽ ഭാഗഉടമ്പടിയേപ്പററിയും സംസാരിച്ചു. (വക്കീൽ ചിരിക്കുകയും കണ്ണിറുക്കുകയുംചെയ്തു) അയാൾക്കുവേണ്ടി കടംവാങ്ങാൻ ഉടമ്പടിയിൽ സതിക്കു അധികാരം കൊടുത്തിരിക്കേണ്ടതായിരുന്നുവെന്നാണ് ഉണ്ണിത്താൻ പറയുന്നതു്. ഇപ്പോൾ സ്വത്തെല്ലാം ആരെയോ ഏല്പിച്ചിട്ടു രണ്ടാളുംകൂടി വലിയ ചില ഉദ്യമങ്ങളിലെല്ലാം ഏർപ്പെടാൻ പോകുന്നുവെന്നു പറഞ്ഞു. അതു കേട്ടാൽ ജാനമ്മയ്ക്കു അല്പം നേരമ്പോക്കു തോന്നാതിരിക്കയില്ല.

അപ്പുവയ്യരുടെ സംഗീതപാഠശാലയിൽ ഒരു കമനൻ ഭാഗവതരുണ്ടായിരുന്നല്ലോ, അയാളിപ്പോൾ തിരുവനന്തപുരത്തുചെന്നു ഒരുസംബന്ധവുംചെയ്തു അഞ്ചാറു ചക്രവും ഉണ്ടാക്കി ഒരു നാടകക്കമ്പനി വിലയ്ക്കുട്ടത്തിട്ടുണ്ടു്. കരുണാകരനുണ്ണിത്താനേ കമ്പനിയുടെ മാനേജരാക്കിവയ്ക്കാമെന്നു പറയുന്നുണ്ടുപോലും. എന്നിട്ടു് നാടകവുംകൊണ്ടു നാടൊട്ടുക്കു നടക്കണം...... ഉണ്ണിത്താനോടു് ഞാൻ പറഞ്ഞു ഇതു വെറും അനാവശ്യമാണെന്നു് "

ജാനമ്മ:—"അതുകൊണ്ടു് ലാഭവുമില്ല. മാനവുമില്ല."

വക്കീൽ:—"ഉണ്ണിത്താന്റെ കഥ എങ്ങിനെയും ഇരിക്കട്ടെ. സതിക്കുട്ടി എങ്ങിനെ ജീവിച്ച പെൺകുട്ടിയാണു്. ആ പെൺകുഞ്ഞിനു നാടകക്കമ്പനിയുടെകൂടെ നടക്കാനൊക്കുമോ?"

ഇതുവരെ കരുണാകരനുണ്ണിത്താനെയും പത്നിയെയും അവരുടെ ഗൃഹത്തിൽപ്പോയി സന്ദർശിച്ചിട്ടില്ലെന്നു ജാനമ്മ വക്കീലിനോടുപറഞ്ഞു. അവൾ തുടന്നു:—

"അതിന്റെ കാരണം ഞങ്ങൾതമ്മിൽ വിരോധമൊന്നുമുണ്ടായിട്ടല്ല വക്കീലേ. അങ്ങനെ ഒരിക്കലും വരികയുമില്ല. സതിയും ഞാനും ഇപ്പോൾ നല്ല സുഹൃത്തുക്കളാണു്. വിവാഹം കഴിഞ്ഞതുമുതൽ അവൾക്കു എന്നോടു എന്തെന്നില്ലാത്ത സ്നേഹമുണ്ടു്. എന്നാൽ ജീവിതം കുതിച്ചുപായുന്നു—വിവാഹിതകളായ സ്ത്രീകൾക്കു ഇഷ്ടംപോലെ യാതൊന്നും ചെയ്യുവാൻ സാധിക്കയില്ല. സുകുമാരൻ ഇവിടെ ഇല്ലാതെയിരിക്കുമ്പോൾ സ്റ്റോറിന്റെ ചുമതല മുഴുവൻ എനിക്കാണു് "

വക്കീൽ:—"അതെയതേ. അങ്ങനെതന്നെ വേണം. ഇടയ്ക്കു പറയുകയാണു്, കോഴിക്കോട്ടുകാരുമായി അദ്ദേഹം വഴക്കിട്ടതു വളരെ മോശമായിപ്പോയി."

ജാനമ്മ:—"എന്തു വഴക്കു്?"

വക്കീൽ:—"അതേപ്പററി ഒന്നും പറഞ്ഞില്ലേ?"

ജാനമ്മ:—"ഞാനോക്കുന്നില്ല—പക്ഷേ നിശ്ചയമായും പറയാതെയിരിക്കയില്ല."

വക്കീൽ:—"പറയുന്നില്ലെങ്കിൽ അതു നല്ല ലക്ഷണംതന്നെ. അതിൻെറ അൎത്ഥം അദ്ദേഹം ഞാൻ ഉപദേശിക്കുന്ന തനുസരിച്ചു കേറംകുവാൻ നിശ്ചയിച്ചിരിക്കുന്നുവെന്നാണ്."

അനന്തരം കോഴിക്കോട്ടു മരസ്സാമാനങ്ങൾ ഉണ്ടാക്കുന്ന ഒരു വ്യവസായശാലക്കാരുമായി സുകുമാരൻ ചെയ്ത ഉടമ്പടിയേപ്പററി വക്കീൽ വിസ്തരിച്ചുപറഞ്ഞു. ഉടമ്പടിപ്രകാരം സുകുമാരൻ പ്രവൃത്തിക്കാതെയിരിക്കുകയാൽ വരുത്തിയ സാധനങ്ങൾ മുഴുവൻ വിലയ്ക്കെടുക്കണമെന്നാണ് വന്നിരിക്കുന്നത്. ഇത്രയും വയസ്സിനിടയ്ക്കു താൻ ഇതുവരെ കണ്ടിട്ടുള്ളതിൽവച്ചു ഏററവും മൂഢമായ ഒരു ഉടമ്പടിയാണതെന്നു കുഞ്ഞൻപിള്ളവക്കീൽ പറഞ്ഞു. ആ ഉടമ്പടിയിൽ ഒപ്പിട്ട സുകുമാരൻ വെറും മഠയനാണെന്നു വക്കീൽ വക്രോക്തിയിൽ ധ്വനിപ്പിച്ചു. ഇനി ആ കുടുക്കിൽനിന്നു തലവലിച്ചെടുക്കുന്നതെങ്ങനെയെന്നും വക്കീലിനറിഞ്ഞുകൂടാ.

വക്കീൽ:—"നിങ്ങളുടെ ഭൎത്താവു പറയുന്നതു അദ്ദേഹം ഒരിക്കലും അവൎക്ക് കീഴടങ്ങുകയില്ലെന്നാണ്. എന്നാൽ നില്ക്കാൻ യാതൊരു ഖണ്ഡവും ഇല്ലേ എന്നു ഞാൻ അദ്ദേഹത്തോട് ആദ്യംമുതൽതന്നെപറഞ്ഞിട്ടുണ്ട്."

ജാനമ്മ:—"അതുസംബന്ധിച്ചു കോടതികയറാതിരിക്കാൻ ഞാൻ പ്രേരിപ്പിച്ചുനോക്കട്ടെ"

വക്കീൽ.—"അതേ–അതുതന്നെയാണ് നല്ലതു്. എങ്ങിനെയെങ്കിലും രാജിയായിത്തീരണം. നിങ്ങളുടെ ഭൎത്താവ് എന്തൊന്നൊക്കെയോ സ്വരംമൂപ്പിച്ചു പറയുകയാൽ അവരും എന്തെല്ലാമോ പറഞ്ഞു. എങ്കിലും പണം കിട്ടുകയാണെങ്കിൽ പൊന്നുപോലെ വാങ്ങിക്കൊണ്ടു അവർ പൊയ്ക്കൊള്ളും."

കുറേനേരം ശ്രീവിലാസംസ്റ്റോറിന്റെ ശോച്യാവസ്ഥയെപ്പററി ചിന്തിച്ച ജാനമ്മ ബാഹ്യലോകത്തെ വിസ്മരിച്ചിരുന്നുപോയി.

വക്കീൽ:—"ഇത്ര ഗൌരവമായി അതിൽ വിചാരിച്ചിട്ടു കാര്യമില്ല ജാനമ്മേ. നിങ്ങളുടെ ഭർത്താവ് ഉള്ളപണം കൊടുത്തു കാര്യം തീർക്കട്ടെ. ഇനി ഞാൻ എന്റെ കാര്യം പറയാം (കുഞ്ഞൻപിള്ളവക്കീൽ കണ്ണിമച്ചു പതുക്കെ അമിതാനന്ദം നിറഞ്ഞ വാക്കുകളിൽ തുടർന്നു) ഇതിൽനിന്നു നിങ്ങൾക്കൊരു ഗുണമുണ്ട്. ഞാൻ നോക്കിക്കൊണ്ടിരുന്നതു ഇതിനായിരുന്നു. കേട്ടോ ഇതു നിങ്ങളുടെ വിഷമം കുറേ കുറയ്ക്കും."

ജാനമ്മ:—"അതെന്താണ്?"

വക്കീൽ:—"നിങ്ങളുടെ നേരെ എതിരേ ഒരു വ്യാപാരം നടന്നുവരുന്നുണ്ടല്ലോ അതായതു...... "

ജാനമ്മ:—(പ്രകാശിച്ചിരുന്ന മുഖം മങ്ങി) "എന്റെവക്കീലേ! ലോനപ്പൻമാപ്പിള പൊടിഞ്ഞുപോകുമെന്നു നിങ്ങൾ എന്നോട് പറയേണ്ട."

വക്കീൽ—"പറയും, നിശ്ചയമായും ഞാൻ പറയും. വലിയ ഒരു പൊടിവു പററും."

അല്പം വ്യത്യാസത്തോടുകൂടി കുഞ്ഞൻപിള്ളവക്കീൽ ആ പഴയ കഥതന്നെ പറഞ്ഞു. അദ്ദേഹത്തിന്റെ അറിവനുസരിച്ച ലോനപ്പൻ കുറേ പണം കടമെടുക്കുവാൻ ഭഗീരഥപ്രയത്നം ചെയ്യുകയാണ്. ഒരാണ്ടിനുമുൻപു് അയാളുടെ സഹോദരന്മാരിൽ ഒരുവന്റെ പങ്കുകൂടി ലോനപ്പൻ വാങ്ങി. അനന്തരം മറേറ സോദരനും കാലധർമ്മത്തെ പ്രാപിച്ചു. അപ്പോൾ പരേതന്റെ ഭാര്യയുടെയും കുട്ടികളുടെയും അവകാശവും തീർക്കേണ്ടതായിവന്നു. അന്നുമുതൽ ലോനപ്പൻ അയാളുടെ ഗ്രാമത്തിലേക്കു ശീഘ്രഗമനംചെയ്തുകൊണ്ടിരിക്കയാണ്. എടുത്ത പണം തിരികെ ഇടാൻ കിട്ടിയില്ലെങ്കിൽ ലോനപ്പന്റെ കഥ തീർന്നു.

ജാനമ്മ:—“ഇതെല്ലാം നിങ്ങൾ വിശ്വസിക്കുന്നുവോ?”

വക്കീൽ:—“ഓഹോ വിശ്വസിക്കുന്നു. എന്നാൽ എവിടെ നിന്നാണു് ഈ വൃത്താന്തങ്ങൾ ലഭിച്ചതെന്നു ഞാൻ പറയുകയില്ല. ഈ ടൌണിൽ പരദൂഷണപ്രസ്ഥാനമെന്നൊന്നുണ്ടല്ലോ.”

ഇത്രയുംപറഞ്ഞതിന്റെശേഷം കുഞ്ഞൻപിള്ളവക്കീൽ കണ്ണുചിമ്മുകയും ശ്രദ്ധാർത്ഥസൂചകമായി ചിരിക്കുകയുംചെയ്തു അനന്തരം ലോനപ്പന്റെ വക്കീലന്മാരെപ്പററി കുഞ്ഞൻപിള്ളവക്കീൽ വർണ്ണിക്കുവാൻതുടങ്ങി. സി. പി. കൃഷ്ണപിള്ളയും കുട്ടൻപിള്ളയും മാന്യരായ വക്കീലന്മാരാണെന്നു കുഞ്ഞൻപിള്ളവക്കീലിനു അഭിപ്രായമില്ലായിരുന്നു. അവർ ഒരുമാതിരി തെണ്ടികളുംപെറുക്കികളും പട്ടികളുമായ കോടതിപ്പിശാചുക്കളാണെന്നായിരുന്നു വക്കീൽ വർണ്ണിച്ചതു്. ഒരു കക്ഷിചെന്നു സി. പി. കൃഷ്ണപിള്ളയുടെയും കുട്ടൻപിള്ളയുടെയും വക്കീലാഫീസിൽകയറിയാൽ അതിന്റെ അർത്ഥം അയാൾ വലിയ ദരിദ്രനും തകരാറുകാരനും ആണെന്നായിരുന്നു. ആ രണ്ടു വക്കീലന്മാരുടെയും കക്ഷികൾ മഹാമോശക്കാർതന്നെ.

വക്കീൽ:—“ലോനപ്പൻമാപ്പിള ആ തെണ്ടികളുടെ ആഫീസൽചെന്നു കയറുന്നതു ആറുവഷംമുൻപേ കണ്ടു ഞാൻ അന്നേ തീച്ചയാക്കി അയാൾ പൊടിയാറായെന്നു്.”

ജാനമ്മ:—“പക്ഷേ അതെല്ലാം വെറും ഊഹങ്ങൾ, ഊഹങ്ങൾ മാത്രം ഊഹമെന്നു പറഞ്ഞാൽ എന്താണു്?”

വക്കീൽ:—“എന്റെ പൊന്നുജാനമ്മേ, നിങ്ങൾ ഇതൊന്നും പറയണ്ടാ. നിങ്ങൾ ആ ലോനപ്പൻമാപ്പിളയുടെ മുഖത്തു സൂക്ഷിച്ചുനോക്കണം അയാൾ എത്രമാത്രം ദുഃഖിതനും നിരാശനുമാണെന്നു അപ്പോൾ മാത്രമേ അറിയുവാൻ സാധിക്കയുള്ളൂ. എന്റെ ആഫീസിലിരുന്നു് ആ ജന്നലിലൂടെ നോക്കിയാൽ

കാണാം മുറയ്ക്കുമുറയ്ക്കു ലോനപ്പൻ അതിനുള്ളിൽ കയറിപ്പോകയും ഇറങ്ങിവരികയും ചെയ്യുന്നതു്. എന്തുചെയ്യാം? കഷ്ടമാണു് കഥ ലോനപ്പൻമാപ്പിളയുടെ അനുജന്മാരാണു് അയാളെ ഈ സ്ഥിതിയിൽ കൊണ്ടുചെന്നു ചാടിച്ചതു്."

ജാനമ്മ കുറേനേരം ചിന്താമഗ്നയായി ഇരുന്നതിന്റെ ശേഷം "ആശ്ചര്യം തന്നെ" എന്നു പറഞ്ഞു.

വക്കീൽ:— "ആശ്ചര്യപ്പെടേണ്ടാ ക്ഷമിച്ചിരിക്കണം. കാണാം. അധികംനാൾ കാത്തിരിക്കേണ്ട ആവശ്യമില്ല."

ജാനമ്മ:——"ഉം. ആകട്ടെ"

വക്കീൽ:— "പതിനഞ്ചുതീയതിക്കകം ലോനപ്പൻമാപ്പിളയ്ക്കു സഹായം ലഭിച്ചില്ലെങ്കിൽ നിശ്ചയമായും അയാൾ വെള്ളത്തിലാകും."

"പതിനഞ്ചുദിവസമോ?" എന്നിങ്ങനെ ചിന്താധീനയായിരുന്ന ജാനമ്മ ചോദിച്ചു. അനന്തരം കുറേനേരംകൂടി അവർ രണ്ടാളും നഗരവർത്തമാനങ്ങൾ പറഞ്ഞിട്ടു കുഞ്ഞൻപിള്ളവക്കീൽ യാത്രപറഞ്ഞു പിരിഞ്ഞു.

ആ ദിനാവസാനം ജാനമ്മ ആനന്ദപ്രദമായി കഴിച്ചുകൂട്ടി. പലനാളുകളിലെ വിഷമതകൾക്കിടയിൽ ആയതു ഒരു ആശ്വാസംതന്നെയായിരുന്നു. എന്നാൽ നിദ്രയെ പ്രാപിച്ചതോടുകൂടി ജാനമ്മയിൽനിന്നു് ആ ആനന്ദവും ആശ്വാസവും എല്ലാം മറഞ്ഞു. സ്വപ്നത്തിൽ അവൾ വീണ്ടും സംശയത്തിലും വിഷമതയിലും നിപതിച്ചു. ആ ചൽക്കരവും വിമിശ്രവുമായ കിനാവിലൂടെ അവൾ പ്രാണങ്ങളെയുപേക്ഷിച്ചു് ജീവസന്ധാരണത്തിനുവേണ്ടി യുദ്ധം ചെയ്യേണ്ടിവന്നു.

# അദ്ധ്യായം ൧൯.

ഒടുവിൽ ജാനമ്മ മകളെ കാണ്മാൻ പോയി. തുടരെ അവർ പല സന്ദർശനങ്ങൾ നടത്തുകയും ചെയ്തു.

അമ്മ ഇങ്ങോട്ടു വരുവാൻ ഇനി ഒട്ടും താമസിക്കരുതു് എന്നാണു് സതി എഴുതിഅയച്ചതു്. കാരണങ്ങളുടെ കൂട്ടത്തിൽ തനിക്കു ഗർഭമുണ്ടെന്നും അവൾ സൂചിപ്പിച്ചിരുന്നു. അമ്മയെ ഒന്നു കാണാതെയിരിക്കുവാൻ ഇനി സതിക്കു തീരെനിവൃത്തിയല്ല. അടുത്തദിവസം — വ്യാഴാഴ്ച — തന്നെ ജാനമ്മ മകളെ സന്ദർശിക്കുന്നതാണെന്നു് കമ്പിയടിച്ചു.

പിറ്റേദിവസം ജാനമ്മ തീവണ്ടികയറി ജയപുരം സ്റ്റേഷനിൽ ഇറങ്ങി അവിടെനിന്നു് കരുണാകരനുണ്ണിത്താൻെറ വസതിയിലേക്കുള്ള ഒന്നരമൈൽദൂരം നടന്നുപോകുവാൻ തന്നെ അവൾ തീർച്ചയാക്കി സതിയോ അഥവാ സതി നിയോഗിക്കുന്നവരിൽ ആരെങ്കിലുമോ തീവണ്ടിയാഫീസിൽ വന്നേക്കുമെന്നു് ജാനമ്മ ഊഹിച്ചു. എന്നാൽ ആരെയും കണ്ടില്ല. തന്നെ സ്വീകരിക്കുവാൻ വരുന്നവരിൽ ആരെയെങ്കിലും മാർഗ്ഗമദ്ധ്യേ കണ്ടുമുട്ടിയേക്കാമെന്നു ജാനമ്മ ആശിച്ചതും വെറുതെ ആയിപ്പോയി. അവൾ ചുറുക്കോടും ചുണയോടുംകൂടി റോഡിലൂടെ നടന്നു.

വഴിയരികിൽ കേരവൃക്ഷത്തിനു് തടംവെട്ടിക്കൊണ്ടു നിന്ന രണ്ടുവേലക്കാർ കരുണാകരനുണ്ണിത്താൻെറ വീട്ടിലേക്കുള്ള വഴി പറഞ്ഞുകൊടുത്തു. ജാനമ്മയും ഭൃത്യനും ആ വഴി തിരിഞ്ഞു. അല്പസമയത്തിനുള്ളിൽ അവർ, താരതമ്യേന വലിപ്പമുള്ള ഒരു വീട്ടിൻെറ പടിക്കൽ വന്നു. ഗൃഹത്തിൻെറ ആകർഷകത്വവും പ്രതാപവും ജാനമ്മ സങ്കല്പിച്ചിരുന്നിടത്തോളമില്ലായിരുന്നു. തെക്കുവശത്തു വലിയ ഒരു തൊഴുത്തുണ്ടു്. അതിൽ ധാരാളം കന്നുകാലികൾ ഉള്ളതി

ൻെറ ലക്ഷണങ്ങൾ ജാനമ്മ കണ്ടു. വളപ്പിൻെറ തെക്കേ അററത്തു് ഒരു വലിയ വെള്ളക്കാളയേ കെട്ടിയിരുന്നിടത്തു നിന്നു് അഞ്ചാറുപേർ സംസാരിക്കുന്നതു കേൾക്കാമായിരുന്നു. ആ സംഭാഷണത്തിൽ കരുണാകരനുണ്ണിത്താൻെറ സ്വരം ജാനമ്മ വ്യക്തമായി ശ്രവിച്ചു.

ജാനമ്മ അകത്തുകടന്നു. വീട്ടിനുള്ളിൽ മനുഷ്യവാസമുള്ളതിൻെറ ലക്ഷണം യാതൊന്നുമില്ല. അവിടം പ്രായേണ നിശ്ശബ്ദമെന്നുതന്നെ പറയാം. സതി താമസിക്കുന്ന വീടു് അതു തന്നെയോ എന്നു് ജാനമ്മയ്ക്കു് സംശയം ജനിച്ചു. അവൾ മുറിക്കുള്ളിൽ പ്രവേശിക്കാതെ വാതില്ക്കൽനിന്നു് ഭവനംപരിശോധനം കഴിച്ചു. അങ്ങിനെ ഇരിക്കുമ്പോൾ യാദൃച്ഛികമായി ഒരു വേലക്കാരി അവിടെ പ്രത്യക്ഷപ്പെട്ടു.

വേലക്കാരി:—"എവിടന്നു് വരികയാണോ."

താൻ ഇന്നാരാണെന്നും തനിക്കു സതിയേ കാണണമെന്നും ജാനമ്മ പറഞ്ഞു. വേലക്കാരി ഉടൻതന്നെ അവളെ കൂട്ടിക്കൊണ്ടുപോയി. ആകെപ്പാടെ ശൂന്യമായ ആ സ്വീകരണം അത്ര ഹൃദ്യമായി ജാനമ്മയ്ക്കു തോന്നിയില്ല. അവളെ ഒരു മുറിയിൽ ഇരുത്തിയിട്ടു വേലക്കാരി വടക്കുവശത്തു അപ്രത്യക്ഷമായി. വളരെ നേരത്തേക്കു ആരുംതന്നെ ജാനമ്മ ഇരുന്നിടത്തു വന്നില്ല. അവൾ അവിടെയിരുന്നു് നന്നേ മുഷിഞ്ഞു. ജാനമ്മ ആ മുറിയുടെ തട്ടിനടി നല്ലപോലെ പലപ്രാവശ്യം നോക്കിക്കണ്ടു കുറേക്കഴിഞ്ഞപ്പോൾ കരുണാകരനുണ്ണിത്താൻ പെട്ടെന്നു് മുറിയിൽ കയറി വന്നു. സന്ദർശകയേ കണ്ടതിൽ ആനന്ദത്തിനു പകരം അല്പം അസ്വസ്ഥതയും വിഷമതയുമാണു് ഉണ്ണിത്താനുണ്ടായതു്. വിവാഹത്തിനുശേഷം ജാനമ്മയും ഉണ്ണിത്താനും തമ്മിൽകാണുന്നതു ഇന്നു ആദ്യമായിട്ടാകുന്നു. ആ കൂടിക്കാഴ്ചയും അത്ര സന്തോഷപ്രദമായിരുന്നുവെന്നു് പറയുവാൻ നിവൃത്തിയില്ല.

ജാനമ്മ:—"ഉണ്ണിത്താനു് സുഖം തന്നെയല്ലേ?"

ഉണ്ണിത്താൻ:—"അഃ കാത്തുകാത്തിരുന്ന ഒടുവിൽ ഇവിടെ വന്നല്ലോ, ഏതാണ്ടറിഞ്ഞെന്നു തോന്നുന്നു. ഇല്ലേ?"

ജാനമ്മ:—"അതെ. ഞാൻ അറിഞ്ഞു."

ഉണ്ണി:—"വലിയ ഭാഗ്യദോഷമായിപ്പോയി. എന്തുചെയ്യാം."

ജാനമ്മ:—"അതെന്തു്?"

ഉണ്ണി:—"അല്ല. എന്റെ ഭാഗ്യദോഷമേ"

ജാനമ്മ:—"ഭാഗ്യദോഷമോ ഉണ്ണിത്താനേ!"

ജാനമ്മയുടെ മുഖം ചൊവന്നു. ഉള്ളിലുണ്ടായ അവജ്ഞയും കോപവും അവളുടെമുഖത്തിൽ നല്ലപോലെ പ്രകാശിച്ചു. കരുണാകരനുണ്ണിത്താൻ വിഷണ്ണവദനനായി ഒരു മാതിരി സങ്കടസ്വരത്തിൽ പറഞ്ഞു.

ഉണ്ണി:—"എന്നെ ആരുംതന്നെ കുറപ്പെടുത്തുകയില്ല. അതുകൂടാതെ കഴിക്കുന്നതിന്നു് അൻപതുരൂപാ ഞാൻ കൊടുത്തതാണു്. ഒരിക്കലും എന്റെ കുറമല്ല. അവരം വലിയ കള്ളിയാണു്. അതറിയാമോ? അവളീ ആപത്തു വരുത്തിവയ്ക്കുമെന്നു് ഞാൻ സ്വപ്നത്തിൽക്കൂടി വിചാരിച്ചിരുന്നില്ല"

ജാനമ്മ:—(കോപിച്ചു) "ഉണ്ണിത്താനേ! ഈ തരത്തിൽ സംസാരിക്കാൻ തനിക്കു നാണമില്ലെങ്കിൽ കേൾക്കുന്ന എനിക്കു നാണമുണ്ടു്."

ഉണ്ണി:—"കൊള്ളാം, ഇതെന്താണു് ഇങ്ങനെ പറയുന്നതു്."

ജാനമ്മ:—"സതി എവിടെ?" (ജാനമ്മ വാതിൽ ലക്ഷ്യമാക്കി നടന്നു.) "നിങ്ങളുടെ വിചാരം പുരുഷന്മാൎക്കു യോജിച്ചതല്ല. ഛീ! നീചം! ആക്ഷേപാൎഹം! സതി പ്രസവിക്കുന്ന കുട്ടിയുടെ അച്ഛൻ ഇതിലും നല്ല ഒരാളായിരിക്കേണ്ടതായിരുന്നു."

ഉണ്ണി:—"കൊള്ളാം. ഇതെന്താണു് ഇങ്ങിനെ പറയുന്നതു്!"

ജാനമ്മ:—"നിങ്ങൾക്കു മനുഷ്യവികാരമുണ്ടെങ്കിൽ, അതാ യതു ഹൃദയമെന്നൊന്നുണ്ടെങ്കിൽ അവൾക്കിപ്രകാരം സംഭവിച്ചതിൽ ആഹ്ലാദിക്കയും ദൈവത്തെ സ്തുതിക്ക യുംചെയ്യും."

കരുണാകരനുണ്ണിത്താൻെറ ഉടൽ മുൻപോട്ടു് വളഞ്ഞു. അയാൾ ചിരിച്ചുചിരിച്ചു് ക്ഷീണിച്ചുപോയി. അയാൾ ചിരി തള്ളിത്തിങ്ങിയസ്വരത്തിൽ ഇപ്രകാരം പറഞ്ഞു:—

"ഇതു വലിയനേരമ്പോക്കായിരിക്കുന്നു. ഞാൻ ഇതു വരെ ഇത്തരം ഒരു രസമനുഭവിച്ചിട്ടില്ല. നിശ്ചയമായും ഇതു "രസിക"ന് അയച്ചു കൊടുക്കേണ്ടതാണു്!"

ജാനമ്മ—ഉണ്ണിത്താൻ നേരംപോക്കുപറയുകയാണെങ്കിൽ നേരംപോക്കിനെപ്പററി താൻ മനസ്സിലാക്കിയിരിക്കുന്നതോർത്തു ഞാൻ വ്യസനിക്കുന്നു"

ഉണ്ണി—"ഹേയ് കോപിക്കേണ്ട, കോപിക്കേണ്ട—കേട്ടോ. കഥയറിയുമ്പോൾ നിശ്ചയമായും ചിരിച്ചു കുടലു പഴുത്തുപോകും. അല്ലെങ്കിൽ നോക്കിക്കൊള്ളണം—" (വീണ്ടും ചിരി അയാളുടെ സംഭാഷണത്തെ തടസ്സപ്പെടുത്തി) "സതിയുടെ—സതിയുടെ കുട്ടിയേപ്പററി പ്പറയുകയായിരുന്നു; ഇല്ലേ? അയ്യോ! ഞാൻ രാധാമണിയുടെ പശുവിൻെറ കാര്യമാണു് പറഞ്ഞതു്."

അനന്തരം അവൾക്കു് അന്നേദിവസംസംഭവിച്ച ആപത്തിനെപ്പററി കരുണാകരനുണ്ണിത്താൻ വിവരിച്ചു. നല്ല ഒന്നാംതരം ഒരു പശുവായിരുന്നു. പ്രസവാനന്തരം കറവയ്ക്കു സ്വല്പം ദുശ്ശീലമുണ്ടെന്നുകണ്ടു് കരുണാകരനുണ്ണിത്താനെ മരുക്കുവാൻ ഏല്പിച്ചതാണു്. ഇന്നു രാവിലെ അണകെട്ടി അതിനുള്ളിൽ നിർത്തി. പാൽ കറന്നെടുക്കവേ പശു ചാടുകയും പുറകാൽ പൊക്കി എറിയുകയും ചെയ്തു. ഏതായാലും അതിൻെറ കാലുകളിൽ ഒന്നു് ഒടിഞ്ഞു പോയി.

ഉണ്ണി:—ഹോ! ഞങ്ങളെല്ലാം വളരെ വിഷമിച്ചുപോയി. സതി അന്നേരം തുടങ്ങിയ കരച്ചിലാണു്—അതു കൊണ്ടു ഞാൻ അങ്ങോട്ടു് എഴുത്തും കൊടുത്തു് ഒരാളെ അയച്ചിരുന്നു. ഇന്നു ഏതായാലും ഇങ്ങോട്ടു വരണമെന്നു് എഴുത്തിൽ പറഞ്ഞിരുന്നു. ആളിനെ കണ്ടില്ല. അല്ലേ?

ജാനമ്മ:—"ഇല്ല ഞാൻ അവിടെനിന്നു തിരിച്ചതിൽ പിന്നെ ആയിരിക്കും അയാൾ അങ്ങു ചെന്നതു്."

ഉണ്ണി:—ഏതായാലും വന്നതു് എനിക്കു വളരെ സന്തോഷമായി. ഞാൻ കണക്കില്ലാതെ ചിരിച്ചു. എങ്കിലും ഈശ്വരനറിയാം. (ഉണ്ണിത്താൻ വീണ്ടും മ്ലാനവദനനായി) ഈശ്വരാ! അതേപ്പററി വിചാരിച്ചാൽ ചിരി ഒരുനാളും വരുന്ന ഒരു കാര്യമല്ലേ. എനിക്കു് എങ്ങിനെ ചിരിവന്നുവെന്നുള്ളതു് അത്ഭുതമാണു്."

ഉടനെ സതി മുറിയിൽ കയറിവന്നു. അവളുടെ കണ്ണുകൾ കലങ്ങിയിരുന്നു. മൂക്കു സ്വല്പം വീർത്തിട്ടുമുണ്ടു്. സതി ധാരാളം കരഞ്ഞിട്ടുണ്ടെന്നുള്ളതിൽ സന്ദേഹത്തിനു വഴിയില്ല.

സതി:—"അമ്മേ! ഇതു വലിയ കഷ്ടമായിപ്പോയില്ലേ?"

ജാനമ്മ:—"അതേ മകളെ."

സതി:—"ഇവിടത്തെ (ഉണ്ണിത്താൻെറ) കാര്യം വലിയ കഷ്ടംതന്നെ."

ജാനമ്മ.—ശരിയാണു് എന്നാൽ പശുവിനെ കറക്കുമ്പോൾ ഉണ്ണിത്താനു് അപകടമൊന്നും പററാഞ്ഞതു തന്നെ ദൈവാധീനം.

ഉണ്ണി.—"ഞാനല്ല കറന്നതു്."

സതി—"അതേ. കുഞ്ചുവാണു കറന്നതു്. അവൻെറ ഒരു വിരൽ ഒടിഞ്ഞുപോയി."

ഉണ്ണി—'എന്നും ഞാനാണു കറക്കാറുള്ളതു്. നോക്കിക്കൊ

ള്ളണം അവൻെറ ഗ്രഹപ്പിഴ. ഇന്നു ഞാൻ അവ നോട്ട് അവളെ കറക്കാൻ പറഞ്ഞു.

സതി—"റോഡിലൂടെ ആ കട്ടികൾ ആർപ്പുവിളിച്ചുകൊണ്ടു വന്നതല്ലേ കാരണം (ഭർത്താവിനോടായി) ഇവിട ത്തെ കുററമല്ല. എന്തിനാണു പശുവിനെ അവർ ഇവിടെ തന്നതു്. ആവശ്യപ്പെട്ടിട്ടുമററുമല്ലല്ലോ. രാധാമണി ഇവിടത്തെ കുററപ്പെടുത്തിയിട്ടും ആവശ്യ മില്ല. പശുവിൻെറ വില ചോദിച്ചിട്ടും ആവശ്യമില്ല.

ഉണ്ണി—'രാധാമണി ഒന്നും പറയുകയില്ല. വില ചോദിക്ക യുമില്ല. പക്ഷേ ശിവശങ്കരൻനായർ ആരംഭത്തിൽ കിടന്നു കുറേ ചാടുന്ന ആളാണു്

സതി—അയാളെന്തിനാണു ചാടുന്നതു്? അതിനെ മരുക്കി കൊടുക്കണമെന്നു പറഞ്ഞു് അവരല്ലേ നിബ്ബന്ധിച്ചു് ഇങ്ങോട്ടേല്പിച്ചതു്?

ജാനമ്മയുടെ ആദ്യസന്ദർശനം വളരെനേരം നീണ്ടുനി ന്നില്ല. ആതിഥേയനും ആതിഥേയിയും സന്ദർശകരെ സ്വീകരിക്കുന്ന വിഷയത്തിൽ വളരെ പരിഭ്രമിച്ചു.

അടുത്ത തവണ ജാനമ്മ വന്നപ്പോൾ സതി ഇത്രമാ ത്രം അസ്വസ്ഥചിത്തയായിരുന്നില്ല. അവൾ മാതാവിനെ സസ്നേഹം കെട്ടിപ്പിടിച്ചു. ആദികാലങ്ങളിൽ ജാനമ്മ അവൾക്കു ചെയ്തിട്ടുള്ള ഉപകാരങ്ങളെ സ്മരിച്ചു സതി മാതൃ പാദങ്ങളിൽ ഗദ്ഗദകണ്ഠയായികൃതജ്ഞത സമപ്പിച്ചു

ദാമ്പത്യജീവിതത്തിൽ പരമസംതൃപ്തിയാണുള്ളതെന്നു അമ്മയും മകളും തമ്മിൽ കാണുമ്പോഴെല്ലാം നടിച്ചുവന്നു. കരുണാകരനുണ്ണിത്താനെപ്പററി യാതൊരു ദൂഷ്യവും സതിക്കു പറയുവാനുണ്ടായിരുന്നില്ല. ജാനമ്മ സുകുമാരനെപ്പററി സങ്കോചംകൂടാതെ സംസാരിച്ചു. സ്വാനുഭവത്തിൻെറ സാഹായ്യത്തോടുകൂടി സതി പരമാത്ഥം കണ്ടുപിടിച്ചേക്കു മെന്നു ഭയന്നു മററുള്ളവരുമായി സംഭാഷണംചെയ്യുമ്പോൾ എടുക്കുന്ന കരുതലിനെ അപേക്ഷിച്ചു കൂടുതൽ കരുതൽ

സതിയുമായി വൎത്തമാനംപറയുമ്പോൾ ജാനമ്മ സ്വീകരിച്ചുവന്നു.

എന്നാൽ രണ്ടുപേരും പരസ്പരം ഭംഗിപറയുന്നതിന്റെ അടിയിൽ അന്യോന്യം വാചാമഗോചരമായ സന്താപമുണ്ടായിരുന്നു. അതു നാൾക്കുനാൾ വൎദ്ധിച്ചുവരികയും ചെയ്തു. രണ്ടാളും തുറന്നു സമ്മതിക്കാത്തതായ ആ പരുഷവസ്തുതകൾ അവരെ പൂൎവ്വാധികം അടുപ്പിച്ചുകൊണ്ടുവന്നു. ക്ലേശവും പരിതാപവുംനിറഞ്ഞ അമ്മയുടെ മുഖം കാണുമ്പോൾ സതി ഇപ്രകാരം മനസ്സിൽ വിചാരിക്കും. "ആ ദുഷ്ടൻ ഇയ്യിടെ എന്തോ കഷ്ടപ്പാടുചെയ്തു." എന്നാൽ സതി അമ്മയോടു വെളിപ്പെടുത്തിപ്പറയുന്നതു ഇങ്ങനെയാണു്. "അമ്മേ! അമ്മ വളരെ കഠിനമായി ഇപ്പോൾ ജോലിചെയ്യുന്നുണ്ടു്; സംശയമില്ല. അമ്മേ തീവണ്ടിആഫീസിൽനിന്നു് അമ്മ മുഴുകെ നടന്നു. അതാണു് ഇത്രമാത്രം ക്ഷീണം കാണുന്നതു്." അലാത്തു ക്ഷീണിച്ച സതിയുടെ മുഖത്തു കരഞ്ഞതിന്റെ ലക്ഷണങ്ങൾ കാണുമ്പോൾ ജാനമ്മ ഉള്ളിൽ വിചാരിക്കുന്നതു് ഇപ്രകാരമാകുന്നു "ഈ സ്വാൎത്ഥനായ ക്രൂരജന്തു ഇവളെയിട്ടു ദുരിതപ്പെടുത്തുകയാണു്. തല്ലുകയെന്നുള്ളതൊഴിച്ചു ബാക്കിയെല്ലാം അവളെ ചെയ്യുന്നുണ്ടായിരിക്കും. താമസിയാതെ തല്ലും കൂടെ തുടങ്ങുമെന്നുതന്നെയാണുതോന്നുന്നതു്." എന്നാൽ ജാനമ്മ ഇത്രമാത്രമേ പുറത്തു് പറയുകയുള്ളൂ. "സതീ, മകളേ നിനക്കു ഇപ്പോൾ വലിയദുരിതമൊന്നുമില്ലെന്നാണു് എന്റെ വിചാരം. ഉണ്ണി ഞാൻ വിഷമിപ്പിക്കുന്നതിന്റെ ഫലമൊന്നും ഇപ്പോൾ നിന്നിൽ ഏശാതിരിക്കുവാൻ സൂക്ഷിക്കണേ! വിശേഷിച്ചും ഈ സമയത്തു്."

ഒരു ദിവസം ജാനമ്മ തീവണ്ടിആഫീസിലേക്കു പോകുവാൻ ആരംഭിച്ചപ്പോൾ സതി അവളുടെ ഒരു ഫോട്ടോ ആവശ്യപ്പെട്ടു.

"അമ്മേ! അമ്മയുടെ ഒരുഫോട്ടോ ഈ വീട്ടിലില്ല. എനിക്കു് ഒരെണ്ണം കൂടിയേ തീരൂ...........അതൊരു പെണ്ണായിരിക്കണമമ്മേ. അമ്മയേപ്പോലെ ഇരിക്കണമെന്നാണു് എന്റെ ആഗ്രഹം — സർവകാര്യങ്ങളിലും — എന്നേപ്പോലെ ഇരിക്കുകയേ വേണ്ടാ.

പുറമെ പ്രകടിപ്പിച്ചില്ലെങ്കിലും ഈ അഭ്യർത്ഥന ജാനമ്മയുടെ ഹൃദയാന്തർഭാഗത്തെ സാരമായി സ്പർശിച്ചു. അവൾ പുഞ്ചിരിതൂകി സതിയെ ചുംബിക്കയും കൈത്തണ്ടിന്മേൽ തലോടുകയും ചെയ്തു.

അധികംനാൾ കഴിയുന്നതിനുമുൻപു് സതി ഒരു പെൺകുട്ടിയെ പ്രസവിച്ചു. ജാനമ്മ ശ്രീവിലാസംബംഗ്ലാവിൽനിന്നു പുറപ്പെട്ടു വണ്ടികയറി വിയത്തൊലിച്ചു സതിയുടെ ഭവനത്തിലെത്തി.

യാതൊരു വിശേഷവുമില്ല. കുഞ്ഞും തള്ളയും സുഖമായിത്തന്നെയിരിക്കുന്നു. നല്ല ഒരു കുഞ്ഞു്. മൃദുലപേശലമായ കുരുന്നുകുട്ടിയെ മാതാമഹി ശ്രദ്ധയോടുകൂടിനോക്കി. ആ കണ്ണും ആ മൂക്കും അമ്മയുടേതുതന്നെ. കരുണാകരനുണ്ണിത്താൻെറ യാതൊരുഛായയും ശിശുവിനു് ഇല്ലാതെയിരുന്നതിനാൽ ജാനമ്മ അത്യധികം സന്തോഷിച്ചു.

അല്പനാൾ കഴിഞ്ഞു ജാനമ്മ വീണ്ടും വന്നപ്പോൾ സതിയെ സന്തുഷ്ടയായും ആരോഗ്യപൂർണ്ണയായും കണ്ടു് ആശ്വസിച്ചു സതി പറഞ്ഞ ഒരു സംഗതി കേട്ടപ്പോൾ ജാനമ്മയുടെ ഹൃദയത്തിൽ ആനന്ദം കരകവിഞ്ഞൊഴുകി. കുഞ്ഞിനു ജാനകിയെന്നാണു പേരിടുന്നതു്. കരുണാകരനുണ്ണിത്താൻ മൂക്കുചുളിച്ചു് ഈ അഭിപ്രായത്തോടു യോജിച്ചു. "കഷ്ടം! ഇതൊരു ആൺകുഞ്ഞല്ലാതെപോയല്ലോ" എന്നു മാത്രമേ അയാൾ പറഞ്ഞുള്ളു. സതി പറഞ്ഞതു കരുണാകരനുണ്ണിത്താൻ വാസ്തവത്തിൽ വളരെ സന്തോഷിക്കുന്നുവെന്നാണു്. ഉള്ളിലുള്ള സന്തോഷത്തെ അയാൾ മറ

ച്ചുവച്ചിരിക്കുന്നുവേന്നേ ഉള്ളൂ. ഒരു പിതാവായിത്തീർന്നതിലുള്ള ഹർഷമദംമൂലം ഉണ്ണിത്താൻ മതിമറന്നിരിക്കുന്നു.

എന്നാൽ കുഞ്ഞിനെ കിടത്തുന്നതിന് ഒരു നല്ല വലത്തൊട്ടി ഉണ്ണിത്താൻ ഇതുവരെയും വാങ്ങിയിട്ടില്ല. ഈ വിഷയത്തിൽ അയാൾ ജാനമ്മയുടെ അഭിപ്രായം ചോദിച്ചു. ജാനമ്മയാണു് അതിലെല്ലാം വിദഗ്ദ്ധ. ആ സാധനം സുമംഗലപുരത്തു കിട്ടുമോ? കിട്ടുമെങ്കിൽ എന്തു വിലയായിരിക്കും? ഒടുവിൽ ജാനമ്മതന്നെ വലത്തൊട്ടി വാങ്ങിക്കൊടുത്തയച്ചു.

---

## അദ്ധ്യായം ൨൦



ആണ്ടുകൾ രണ്ടു കഴിഞ്ഞു. ശ്രീവിലാസംസ്റ്റോർ അധഃപതിച്ചു പോകുന്നതു തെളിഞ്ഞു കാണാമായിരുന്നു. അപ്പൊഴപ്പോൾ ചരക്കുകളെടുക്കുവാൻ വരുന്ന ആളുകളെ സ്റ്റോറിന്നു തൃപ്തിപ്പെടുത്തുവാൻ സാധിക്കാതായി. ആ സ്ഥാപനത്തെ ഉററുസഹായിച്ചുവന്നവരെല്ലാം ക്രമേണ നഷ്ടപ്പെട്ടു പട്ടണത്തിൽ നിറഞ്ഞിട്ടു് ഗ്രാമപ്രദേശങ്ങളിലേക്കും കറിനങ്ങളായ ചിലസംഭാഷണങ്ങൾ പ്രവഹിച്ചുതുടങ്ങി. "അതു പണ്ടത്തെ ശ്രീവിലാസംസ്റ്റോറല്ല...........അതിന്റെ കാലം കഴിഞ്ഞു........... ഒന്നും എന്നും നില്ക്കുകയില്ല"

സ്ഥലത്തുള്ള മാന്യന്മാരുടെ വണ്ടികൾ വളരെ ദുർല്ലഭമായിമാത്രമേ സ്റ്റോറിന്റെ വാതില്ക്കൽ വന്നുള്ളൂ. ശനിയാഴ്ചതോറും സുമംഗലപുരംപട്ടണത്തിലെത്തി ശ്രീവിലാസംസ്റ്റോറിൽ സാമാനങ്ങൾ തിരഞ്ഞെടുക്കാറുള്ള പര്യന്തപ്രദേശങ്ങളിലെ ജനങ്ങളെ ഇപ്പോൾ കണികാണ്മാനില്ല. വേറേ എവിടെയെങ്കിലും പോയി വില കുറഞ്ഞ സാമാന

ങ്ങൾ വാങ്ങാമെന്ന ലോകം കണ്ടുപിടിച്ചു. സ്റ്റോറിനകത്തുള്ള ജോലിക്കാർക്കും ഈ വസ്തുത നല്ലതിൻവണ്ണം അറിയാമായിരുന്നു.

"വളരെ വന്ദനം. ഇനി നിങ്ങളെ ഞാൻ ഉപദ്രവിക്കയില്ല."

"നിശ്ചയമായും യാതൊരു ഉപദ്രവവും ഇല്ല"

"വേണ്ടാ നിങ്ങൾ വളരെ നല്ല ആളാണ്. എന്നാൽ വലിയ ധൃതിയുണ്ട്. മററു വല്ലേടവും കൂടി നോക്കാം."

"എന്നാൽ അങ്ങിനെയാവട്ടെ"

അങ്ങനെ ഒരു ക്രേതാവു നഷ്ടപ്പെട്ടു. അതിൽ എന്തുചെയ്യാനാണ്?

സ്റ്റോറിലെ ജോലിക്കാരെല്ലാവരും ധീരരായിത്തന്നെയിരുന്നു. പങ്കാളികളിൽ ഒരാളിനെ സംബന്ധിച്ച യാതൊരു കുററവും പറയാനില്ല. എന്നാൽ മറേറ ആളിൻെറ കാര്യം യാതൊന്നും ഉരിയാടാതെ ഇരിക്കുന്നതുതന്നെ നല്ലതു്. സ്ഥിതിഗതികളെ ധീരമായി അഭിമുഖീകരിക്കയും യാഥാർത്ഥ്യങ്ങളെ അതിൻവണ്ണംതന്നെ മനസ്സിലാക്കി സമ്മതിക്കുകയും ചെയ്യുമ്പോൾ ചെലവു കുറെയെല്ലാം വെട്ടിക്കുറയ്ക്കേണ്ടതാണെന്നു ജാനമ്മ അഭിപ്രായപ്പെട്ടു. ഇതിൽ സ്വാതന്ത്ര്യം ദർശിച്ച സുകുമാരൻ നശീകരണകുതുകിയായി ഹർഷിച്ചു. കുറേ ജോലിക്കാരെ പറഞ്ഞയയ്ക്കുകയോ? അതേ; അതൊരു നല്ല ആശയംതന്നെയാണ്. സുകുമാരൻ പറഞ്ഞു:—കേശവമേനോനേ! നമുക്കിവരെയെല്ലാം പറഞ്ഞയയ്ക്കണം. എലിയെ പിടിക്കാൻമാത്രം പൂച്ചയെ വളത്തിയാൽ പോരേ. ഞാൻ ഉടനെ അവരെയെല്ലാം പറഞ്ഞയയ്ക്കും."

ഈ "പറഞ്ഞയയ്ക്കുന്ന നടപടി"യിൽ അയാളിൽ ആസുരമായ ആനന്ദം കളിയാടുന്നതു സ്റ്റോറിലെ ജോലിക്കാർ കണ്ടു. വിചാരിച്ചിടത്തോളം വേഗത്തിൽ ആളുകളെ ജോലിയിൽനിന്നു പിരിച്ചയയ്ക്കുവാൻ സാധിക്കായ്കയാൽ സുകുമാരൻ ചിലരെയെല്ലാം സസ്പെൻറുചെയ്തു. ആ ആഴ്ച

കാളെല്ലാം ഭീകരഭരണംകൊണ്ടു വിറച്ചു. സായാഹ്നംവരെ തനിക്കു ജോലികാണുമോഎന്നു ഭീതിപരവശരായി സംശയിച്ചുകൊണ്ടാണു് അക്കാലങ്ങളിൽ ശ്രീവിലാസംസ്റ്റോറിലെ ഉദ്യോഗസ്ഥന്മാർ നിദ്രയിൽനിന്നുണരാറുള്ളതു്. ഒട്ടുനാളുകൾ കഴിഞ്ഞതോടെ പ്രധാനപ്പെട്ട അനവധി ജീവനക്കാർ പണ്ടു ഉദാരമായിരുന്ന ആ സ്ഥാപനത്തിൽനിന്നു അപ്രത്യക്ഷരായി. കേശവമേനവൻെറയുംലക്ഷ്മിഅമ്മയുടെയും മൂൎദ്ധാക്കളിൽ, അന്തൎദ്ധാനംചെയ്ത പലരുടെയും ജോലികൾ ശമ്പളംകൂടാതെ ചെയ്യേണ്ടതായിവന്നുകഴിഞ്ഞു. ലക്ഷ്മിയമ്മയ്ക്കു ജോലിക്കയററം നൽകുന്ന കാൎയ്യം ഇരിക്കട്ടെ; ആ സ്ത്രീയെ ജോലിയിൽ വച്ചുകൊണ്ടിരിക്കുന്നതുതന്നെ മഹാകാൎയ്യമായിട്ടാണു ഗണിക്കപ്പെട്ടതു്. കേശവമേനവനെ പെരുവഴിയാധാരമാക്കാതെയിരുന്നെങ്കിൽ അതിനു കാരണം അയാളെക്കൂടാതെ ശ്രീവിലാസംസ്റ്റോറിൻെറ കുഴഞ്ഞസ്ഥിതി കൂടുതൽ കുഴയുമെന്നു സുകുമാരനു ബോദ്ധ്യമുണ്ടായിരുന്നതു മാത്രമാണു്. തൻെറ പഴയ സുഹൃത്തിനെ തന്നോടുചേൎന്നു നില്ക്കുന്നതിനു അനുവദിക്കുകയാൽ ജാനമ്മയ്ക്കു അല്പം ആശ്വാസമുണ്ടാകാതെയിരുന്നില്ല. ജോലിക്കാരെ കുറവുചെയ്തുകഴിഞ്ഞ ഉടൻതന്നെ സുകുമാരൻ മറെറാരു വ്യവസ്ഥ നടപ്പാക്കി. ശമ്പളം നല്കുന്നതു സംബന്ധിച്ചുള്ള പ്രസ്തുത വ്യവസ്ഥ സ്റ്റോറിലെ ജീവനക്കാരെ മുഴുവൻ അമ്പരപ്പിച്ചു. ഇതുവരെ ശ്രീവിലാസംസ്റ്റോറിൽ പ്രതിമാസം സ്ഥിരശമ്പളമാണു നല്കിവന്നതു്. എന്നാൽ മേലിൽ സ്റ്റോറിലെ വരവനുസരിച്ചായിരിക്കും ശമ്പളക്രമമെന്നു സുകുമാരൻ ഉത്തരവിട്ടു. കേശവമേനവൻ ഇതിനെ പ്രതിഷേധിച്ചെങ്കിലും ഒടുവിൽ കീഴടങ്ങുകയും പുതിയ ഉത്തരവിനെ നടപ്പിൽ വരുത്തുകയുംചെയ്തു. കേശവമേനവൻ അതിഗംഭീരമായി ഇപ്രകാരം പറഞ്ഞു:—

"തത്വത്തെ സംബന്ധിച്ചു എനിക്കു യാതൊരു വിസമ്മതവുമില്ല. പക്ഷേ അങ്ങു്—അങ്ങു വല്ലാത്ത ഒരു സമ

യത്താണ്" ഇതു നടപ്പിലാക്കുന്നതു്"— എല്ലാം താണെതാണു വരുമ്പോൾ ഒരിടത്തും ഒരു അനക്കവും അഭിവൃദ്ധിയും ഇല്ലാതാകും."

എതിർപ്പും വെറുപ്പും അതൃപ്തിയും ഉണ്ടായി. ആറു പേർ സ്വമനസ്സാലെ ജോലിവിട്ടുപോയി. അനന്തരം എല്ലാം നിശ്ശബ്ദമായിത്തീർന്നു.

ഇതു കഴിഞ്ഞ ഉടൻതന്നെ ശ്രീവിലാസം ഭവനത്തിലും സുകുമാരൻ ചില മാററങ്ങൾ വരുത്തി. അതിഥിസൽക്കാരത്തിൽ ജാനമ്മ പ്രശസ്തയാണു്. അടുക്കളയിൽ നാണുവും അയാളുടെ ഭാര്യയും വീട്ടുപണിക്കാർ മൂന്നുനാലു ഭൃത്യകളും ഉണ്ടായിരുന്നു. എന്നാൽ ഇവരിൽ ചിലരെയെല്ലാം സുകുമാരൻ ആട്ടിപ്പായിച്ചു. ഈ വ്യയഖണ്ഡനങ്ങളെല്ലാം കൊണ്ടു" ഒന്നുരണ്ടുവർഷക്കാലം കുറച്ചു മിച്ചമുണ്ടാകാതെയിരുന്നില്ല. എന്നാൽ ഭാവിയിൽ വർത്തിക്കുന്ന ആപത്തുകളെ ജാനമ്മയും കേശവമേനവനും ചൂണ്ടിക്കാട്ടിയതു നിഷ്ഫലകർമ്മമായി പര്യവസാനിച്ചതേയുള്ളു. ചരക്കുകൾ കുറഞ്ഞു കുറഞ്ഞുവരുന്നതിൽ അവർ പരിതപിച്ചു പരാതിപ്പെട്ടു. സുകുമാരൻ തല്ക്കാലഫലവാദിമാത്രമായിരുന്നു. ഇന്നത്തെ കാര്യം ഇന്നു്; നാളത്തെ സംഗതി നാളെ ആയിക്കൊള്ളും; ഇതായിരുന്നു അയാളുടെ മതസാരം. വ്യാപാരത്തിനു ഘോരമായ ഒരു മർദ്ദനമാണു അയാൾ അപ്പോഴും നൽകിയതു്. പ്രസ്തുത മർദ്ദനത്തിൽനിന്നു തല്ക്കാലം ആവശ്യമുള്ള പണം സുകുമാരനു ലഭിച്ചു. എങ്കിലും വിവാഹാനന്തരം ലഭിച്ച ആനന്ദമാസങ്ങളിലെ നിറഞ്ഞ പണസ്സഞ്ചിയും നിറന്ന വേഷവും ഉയന്ന കൂട്ടുകെട്ടുകളും അയാൾക്കുണ്ടായിരുന്നില്ല. ആകൃതിയിൽതന്നെ സുകുമാരനു ചില വ്യത്യാസങ്ങളെല്ലാം സംഭവിച്ചു. മൂക്കു കുറേക്കൂടി കനത്തു. മുഖം തടിച്ചു പരുഷമായിത്തീർന്നു. രക്തംപോലെ ചൊവന്ന നേത്രങ്ങളുടെ ചുററിനും അനാരോഗ്യസൂചകമായ തടിപ്പുണ്ടായി. സുകുമാരൻെറ വേഷമാണെങ്കിൽ അതു സർവ്വദാ മലിനമായി

ങ്ങുന്നു. ചുരുക്കം പറഞ്ഞാൽ അയാൾ ഇക്കാലത്തെ ഒരു മദ്യപാനിയും ചൂതുകളിക്കാരനുമായിത്തീർന്നു. തിരുവനന്തപുരത്തുംമററും ചെന്നു താദൃശന്മാരായ ദുർവൃത്തന്മാരുടെ ഇടയിൽ സമ്മേളിക്കുകയാണു സുകുമാരന്റെ പതിവ്. സ്റ്റോറിൽ വന്നാൽ അതിനുള്ളിൽ ആകെപ്പാടെ ഒരു വെറുപ്പാണ് ഉണ്ടാകുന്നത്. അസംഖ്യം ക്രേതാക്കൾ കടവിട്ടുപോകുന്നതിന് അയാളുടെ ദർശനംമാത്രം മതിയായിരുന്നു.

കയ്യിലെ പണം മുഴുവൻ തീരുന്നതുവരെ സുകുമാരനെ വീട്ടിൽ കാണുകയില്ല. കയ്യിലെ പണം കാശറുതി ചെലവായാലുടൻ ഭവനം അയാളുടെ സാന്നിദ്ധ്യത്തിൽ ഞെരുങ്ങിത്തുടങ്ങും. വീണ്ടും പണം ലഭിക്കുന്നതുവരെ അയാൾ, വീട്ടിൽ ശാന്തയായി കഴിഞ്ഞുകൂടുന്ന ജാനമ്മയുടെ കൂടെ ഊണും താമസവും ആക്കുകയാണ് പതിവ്. ആ മഹതി ഒരു രണ്ടുവർഷക്കാലം പുറകോട്ടു കണ്ണോടിച്ചു നോക്കിയിരുന്നെങ്കിൽ ഇരുണ്ട് ദുരിതപൂർണ്ണമായ എത്രയോ ദിനരാത്രങ്ങൾ സ്മരിക്കുവാൻ കഴിയുമായിരുന്നു. അപമാനം—വേദന—അവയ്ക്കിടയിൽ പ്രകാശകിരണങ്ങൾ വളരെ വിരളമായിരുന്നു. ശിശുവോടും ധാത്രിയോടുംകൂടിയെത്തുന്ന സതിയുടെ സന്ദർശനം ദീർഘമായ മാസങ്ങളിൽ സുഖപ്രദമായ അവസരങ്ങളാണ്. ബാക്കി സമയമെല്ലാം ചന്ദ്രനും നക്ഷത്രതാരാഗ്രഹങ്ങളുമില്ലാത്ത രാത്രിപോലെ വെറും അന്ധകാരമയമായിരുന്നു. നീലിയമ്മയെ പറഞ്ഞയച്ചതായിരുന്നു സുകുമാരൻ ഭവനാന്തർഭാഗത്തു ചെയ്ത ഏററവും ക്രൂരമായ കൃത്യം. തന്റെ എത്രയും പ്രിയപ്പെട്ട സ്വാമിനിയുടെ പാർശ്വത്തിൽനിന്നും വലിച്ചുകീറി എറിയപ്പെടാതിരിക്കാൻ ആ ഭാഗ്യഹീന വഴികളെല്ലാം കിടന്നു പിടിച്ചുനോക്കി. ആ പരിശ്രമം വിഫലമെന്നറിയാമായിരുന്ന ജാനമ്മ പൊയ്ക്കൊള്ളണമെന്ന് നീലിയമ്മയോട് യാചിച്ചു അപേക്ഷിച്ചു. എന്നിട്ടും കിട്ടുന്ന ശകാരങ്ങളെയും അപമാനങ്ങളെയും എല്ലാം സഹിച്ചും തന്റെ ഉപദ്രവകാരിയു

ടെ നേരെ ഭയനീയമായി മന്ദഹസിച്ചും വൃദ്ധ അവിടെ താമസിക്കുവാൻ ഭഗീരഥപ്രയത്നം ചെയ്തുനോക്കി.

ഒരുദിവസം വൈകുന്നേരം ഒരു പഴയ ഇരുമ്പുപെട്ടിയും ചില പൊതിക്കെട്ടുകളും വെളിയിലെടുത്തുവച്ചതിന്റെ ശേഷം നീലിയമ്മ സ്വാമിനിയെ കാണുവാൻ ചെന്നപ്പോഴാണ് ആ മർമ്മഭേദകമായ മുഹൂർത്തം സംജാതമായതു്. യജമാനത്തിയുടെയും ഭൃത്യയുടെയും സൈ്വരജീവിതം ഭഗ്നമായി. ജാനമ്മയ്ക്കു് എന്തെങ്കിലുമൊരാശ്വാസം വീട്ടിലുണ്ടായിരുന്നെങ്കിൽ അതും പൊയ്പ്പോയി. സൌഹാർദ്ദരസമന്വിതമായ സ്വാഗതമോ ശ്രവണസുഖദമായ പരിചിതശബ്ദമോ വീട്ടിലെത്തിയാൽ ജാനമ്മയ്ക്കില്ലായിരുന്നു. പണ്ടു കണ്ടിട്ടില്ലാത്ത ചില മുഖങ്ങൾ അവളുടെ മുൻപിൽ പ്രത്യക്ഷപ്പെട്ടു; പരിചിതങ്ങളല്ലാത്ത ഹസ്തങ്ങൾ അവൾക്കു സാധനങ്ങൾ കൊണ്ടുചെന്നുകൊടുത്തു. ഈ വീട്ടുവേലക്കാരുടെ മുഖങ്ങളെങ്ങനെയിരിക്കുന്നുവെന്നു നോക്കുവാൻപോലും ജാനമ്മ ദൃഷ്ടികളുയർത്തിയില്ല. അവർ എല്ലാവരും കൂടെക്കൂടെ മാറിക്കൊണ്ടിരുന്നു. ഒരു വാല്യക്കാരനും പത്തുദിവസം തികച്ചു ശ്രീവിലാസംഭവനത്തിൽ നില്ക്കുവാൻ സാധിച്ചില്ല. ഓടിപ്പോകുന്ന വാല്യക്കാർ പറയുന്നതു "കൊച്ചമ്മ"യ്ക്കു യാതൊരു ഉപദ്രവവുമില്ലെന്നാണ്. അവർ ദയാലുവും ക്ഷമാശീലയുമാണ്. എന്നാൽ അങ്ങനു് ആകട്ടെ ഒരു 'കടുവാ' മാത്രമായിരുന്നു. നീലിയമ്മയേ വീട്ടിനു വെളിയിലാക്കിക്കഴിഞ്ഞപ്പോൾ മേലാൽ താൻ ഭവനസമാധാനത്തെ ഭഞ്ജിക്കുന്നതല്ലെന്നു് സുകുമാരൻ പ്രതിജ്ഞചെയ്തു. എന്നാൽ അയാൾ ലംഘിക്കാത്ത പ്രതിജ്ഞ ഏതാണുള്ളതു്? ഒരിക്കൽ എവിടെനിന്നോ ഒരു സ്ത്രീയെ സുകുമാരൻ സുമംഗലപുരത്തു കൊണ്ടുവന്നു രഹസ്യമായി പാർപ്പിക്കയുണ്ടായി. ഈ ശഠതയിൽനിന്നു പുറപ്പെട്ട ദുർഗ്ഗന്ധം പട്ടണമാകെ വ്യാപിച്ചപ്പോൾ ജാനമ്മയ്ക്കു് തന്റെയും സ്റ്റോറിന്റെയും പേരിനെ തീരെ മലിനമാക്കാതിരിക്കുന്നതിനുവേ

ങ്ങി അയാളെ താക്കീതുചെയ്യേണ്ടതായിവന്നു. മേലിൽ ഏതാദൃശസംഭവങ്ങളുണ്ടാകയില്ലെന്നു് സുകുമാരൻ നിഷ്പ്രയാസം പ്രതിജ്ഞചെയ്തു. എങ്കിലും തന്റെ ഭാര്യ, ഒരു അവിവാഹിതനെപ്പോലെ ജീവിച്ചുകൊള്ളുവാൻ തന്നേ അനുവദിച്ചിരിക്കുന്നതായിട്ടാണു് സുകുമാരൻ വിശ്വസിച്ചുപോന്നതു്. പ്രതിജ്ഞാനന്തരം അധികനാൾ കഴിയുന്നതിനുമുൻപായി ലോനപ്പന്റെ കടയിൽനിന്ന ഒരു സുന്ദരിയായ യുവതിയെ ശ്രീവിലാസംസ്റ്റോറിൽ സുകുമാരൻ ജോലികൊടുത്തു. ഈ തരുണി സ്റ്റോറിൽ വന്നുകയറിയ ഉടൻതന്നെ അവിടത്തെ ജോലിക്കാരുടെയിടയിൽ ചില ചിരികളും നോട്ടങ്ങളും സംസാരവും എല്ലാം ഉണ്ടായിരുന്നു. ചിലപ്പോൾ സുകുമാരൻ ആ സ്ത്രീയുടെ ജോലിസ്ഥലത്തേക്കു കയറിപ്പോകയും അവളുമായി കളിക്കയും ചിരിക്കയും ചെയ്തുതുടങ്ങി. ഈ ധിക്കാരം നിൎത്താതിരിക്കാൻ യാതൊരു നിവാഹവുമില്ല. മനോവേദനയോടും നെടുവീപ്പോടും കേശവമേനവൻ സവ്വൃത്താന്തങ്ങളും ജാനമ്മയോടു പറഞ്ഞു. ഈ സംഗതി വെളിച്ചത്തു വന്നപ്പോൾ ജാനമ്മ വളരെ ക്ഷോഭിച്ചുപോയി. വെറുപ്പിനേക്കാൾ കൂടുതൽ ഭയമാണു് അവൾക്കു് ഉണ്ടായതു്. ജാനമ്മ പറഞ്ഞു:—

"ലോനപ്പൻമാപ്പിളയുടെ കടയും എന്റെ കടയുമായി യാതൊരു പോക്കുവരവും ഞാൻ ഇഷ്ടപ്പെടുന്നില്ല." അനന്തരം ഭയകാരണത്തെ വിശദമാക്കി ജാനമ്മ തുടന്നു—"ആ സ്ത്രീ ചാരവൃത്തിയുംകൊണ്ടു വന്നതായിരിക്കും. അവൾ തിരിച്ചു ലോനപ്പൻമാപ്പിളയുടെ കടയിൽ പോയേക്കാം."

കേശ: മേ:—"ഏയു്. അതൊന്നും ചെയ്യുകയില്ല സ്വഭാവദൂഷ്യത്തിനു ആ സ്ത്രീയെ ജോലിയിൽനിന്നു പിരിച്ചയച്ചതാണു്.

ഇതു കേട്ടപ്പോൾ ഭീതിയുണ്ടാകുന്നതിനു പകരം ജാനമ്മയ്ക്കു് ഒട്ടാശ്വാസമാണു ലഭിച്ചതു് കേശവമേനവൻ

തുടന്നു: "വിശേഷിച്ചും ലോനപ്പൻമാപ്പിള പറഞ്ഞയച്ച ആളിനെ തിരിച്ചു ജോലിക്ക് എടുക്കുകയില്ല"

ജാനമ്മ:—"ആളുകൾ ഓരോ നാട്യത്തോടുകൂടി വരികയും പോകുകയും ചെയ്യുന്നതിൽ എനിക്ക് അത്ര ഇഷ്ടമില്ല. രണ്ടു കടകൾക്കും തമ്മിൽ ഒരു ഇടപാടും ആവശ്യമില്ല. സുകുമാരനെവിടെ? സുകുമാരനോട് എനിക്കു സംസാരിക്കേണ്ടിയിരിക്കുന്നു"

സുകുമാരനും പത്നിയും കേശവമേനവനും ഒന്നിച്ചു കാര്യാലയത്തിൽ ഭയങ്കരമായ ഒരു രംഗം നടന്നു. ഉടൻതന്നെ കാഷിയറെ വിളിച്ചു കണക്കുകളെല്ലാം കൊണ്ടുവന്നു പരിശോധിച്ചു അന്നുച്ചതിരിഞ്ഞു ജാനമ്മ ബാങ്കിൽ പോയി. അടുത്തദിവസം പുതുതായി നിയമിക്കപ്പെട്ട തരുണി അന്തർദ്ധാനം ചെയ്തു.

അന്നുരാത്രി സുകുമാരൻ സുമംഗലപുരത്തു അപ്രത്യക്ഷപ്പെട്ടു. ഒരു പക്ഷത്തിനുള്ളിൽ അയാൾ മടങ്ങി എത്തുകയില്ലെന്നായിരുന്നു അറിവ്.

ലോനപ്പൻെറ സഹോദരന്മാരുടെ അവകാശത്തെ അയാൾ കൊടുത്തു മാററി. കടയ്ക്കു നേരിട്ടിരുന്ന വിപത്തിനെ ലോനപ്പൻ എങ്ങിനെയെല്ലാമോ ദൂരീകരിച്ചു. അയാൾ ആ വൈതരണി കടന്നു് അതിവേഗത്തിൽ മുന്നോട്ടു പാഞ്ഞുതുടങ്ങി. ലോനപ്പൻെറ കടയിലെ ആൾത്തിരക്കും കോലാഹലവും ഒന്നും പറയാനില്ല. മഹാലക്ഷ്മിയുടെ താമസം ശ്രീവിലാസംസ്റ്റോറിൽനിന്നു് അങ്ങോട്ടുമിറിയെന്നു് ആളുകൾ പറഞ്ഞുതുടങ്ങി.

---

# അദ്ധ്യായം ൨൧

ഒരുദിവസം രാത്രി അകാലമായിട്ടും ശ്രീവിലാസം ഭവനത്തിൽ വിളക്കണച്ചില്ല വാല്യക്കാരെല്ലാവരും പോയിക്കിടന്നു. ജാനമ്മ അവിടെ ഇരിക്കുകയാണു്. സുകുമാരൻ എണീററു ചുററിനടന്നു് അവിടവിടെയിട്ടിരുന്ന ഗൃഹോപകരണങ്ങളെ സൂക്ഷിച്ചു പരിശോധിച്ചു. ഓരോ സാധനത്തെപ്പററി സുകുമാരൻ ജാനമ്മയോടു ചോദ്യങ്ങൾ ചോദിക്കുന്നുണ്ടായിരുന്നു.

സുകുമാരൻ.—"ഇതും സ്റ്റോറിൽനിന്നെടുത്തതാണോ?"
ജാനമ്മ:—"അതേ."
സുകുമാരൻ—"ഇതോ?........ആ കസേരകളും സ്റ്റോറിൽനിന്നെടുത്തവയല്ലേ—സോഫാ?

സുകുമാരൻ എന്തിനാണു് ഈ ചോദ്യങ്ങളെല്ലാം ചോദിക്കുന്നതെന്നു ജാനമ്മയ്ക്കു മനസ്സിലായില്ല. ഒടുവിൽ അയാൾതന്നെ സംഗതി തെളിച്ചുപറഞ്ഞു. ആവക ഗൃഹോപകരണങ്ങളെല്ലാം സ്റ്റോറിൽ നിന്നെടുത്തവയാകയാൽ സ്റ്റോറിൻെറ വകയാണു്. ഏതായാലും ഒരു സഹകാര്യസ്ഥനായിരിക്കാൻ ഒരിക്കലും പാടുള്ളതല്ല.

സുകുമാരൻ:—(കണിശസ്വരത്തിൽ) "ഒരു പങ്കാളിത്തമെന്നു പറഞ്ഞാൽ അതു പങ്കാളിത്തമായിരിക്കണം.
ജാനമ്മ:—"പക്ഷേ ഈ സാമാനങ്ങൾ ഇവിടെ കൊണ്ടുവന്നതു പങ്കാളിത്തവും മററും തുടങ്ങുന്നതിനു ഒരു യുഗം മുൻപാണു്. അവയെല്ലാം അന്നാണെങ്കിലും ഞാൻ വിലകൂടി അടച്ചിട്ടുമുണ്ടു്."

സുകുമാരൻ:—(ഝടിതിയിൽ) "ഇല്ല; രൊക്കം വിലകൊടുത്തിട്ടില്ല. എഴുതിത്തള്ളിയിട്ടുണ്ടാവും. എന്നാൽ

ഒരു കടയെ സംബന്ധിച്ചു് അങ്ങിനെ എഴുതിത്ത
ള്ളുന്നതു ഒരുമാതിരി വിഹിതമല്ലാത്ത ഏർപ്പാടാണെ.

ജാനമ്മ:—"എന്തൊരബദ്ധം!"

സുകുമാരൻ.—"ഹേയ് അബദ്ധമോ? യാതൊരു അബദ്ധവു
മില്ല. അതാണു ന്യായം. കടയ്ക്കു് ഒരു കാശുപോ
ലും ലാഭം കിട്ടിയില്ല എനിക്കു തോന്നുന്നതു്—"

ജാനമ്മ:—"ഞാൻ നിങ്ങളുമായി തർക്കിക്കാൻ തയ്യാറില്ല.
എന്താണിപ്പോൾ വേണ്ടതെന്നു പറയണം?

സുകുമാരൻ:—(നിശ്ചിതസ്വരത്തിൽ) "എനിക്കു ന്യായമായു
ള്ളതു ചെയ്യണം. അതെന്താണെന്നു് എളുപ്പം പറ
യത്തക്കതല്ല."

ജാനമ്മ:—"ഈ സാമാനങ്ങളെല്ലാം തിരിയെ സ്റ്റോറിൽ കൊ
ണ്ടിടണമെന്നാണോ നിങ്ങൾ പറയുന്നതു്?"

സുകുമാരൻ:—"ഓ വേണ്ടാ——വേണ്ട അങ്ങിനെ ചെയ്താൽ
അതു കണക്കുകളാകെ കുഴയ്ക്കും. ആ തളത്തിലേക്കു
വരണം. സ്റ്റോറിൽനിന്നെടുത്ത സാമാനങ്ങൾ അവി
ടെയെന്തെല്ലാമുണ്ടെന്നു കാണട്ടെ"

ജാനമ്മ അനുസരിച്ചു. മുകളിലത്തെ നിലയിൽ സാ
മാനങ്ങൾ വല്ലതുമുണ്ടോഎന്നു് അയാൾ ചോദിച്ചു.

ജാനമ്മ:—"ഉണ്ടു്. ധാരാളം"

സുകുമാരൻ:—"ആകട്ടെ. അതു നാളെ രാവിലെ കാണി
ച്ചാൽ മതിയാകും.........ഞാൻ എനിക്കു പോകേ
ണ്ട വഴി കണ്ടുതുടങ്ങിയിരിക്കുന്നു."

ജാനമ്മ:—"ആങ്ഹാ, കാണുന്നുണ്ടോ?"

എത്ര മുൻപുതന്നെ എടുത്തതായാലും സ്റ്റോറിൽനിന്നു
കൊണ്ടുപോന്ന സാമാനങ്ങളുടെ നേർപകുതി തനിക്കു തരേ
ണ്ടതാണു ന്യായവും നീതിയുമെന്നു സുകുമാരൻ പറഞ്ഞു.
അയാൾ ആ വിഷയത്തിൽ നിർബ്ബന്ധിക്കുകയും ചെയ്തു.
സാമാനങ്ങളുടെയെല്ലാം വില തിട്ടപ്പെടുത്തിയിട്ടു പകുതിപ്പ
ണം രൊക്കം നല്കി ജാനമ്മതന്നെ അവയെല്ലാം എടുത്തു

കൊള്ളുവാൻ സുകുമാരൻ അനുവദിച്ചു. അഥവാ സാമാനങ്ങളെല്ലാം തിരുവനന്തപുരത്തയച്ചു ലേലത്തിൽ വില്പിച്ചിട്ടുകിട്ടുന്ന പണം വീതിച്ചെടുക്കാവുന്നതുമാകുന്നു. ഈ ഒടുവിൽ നിശ്ചയിച്ച മാർഗ്ഗംതന്നെയാണു് ഉത്തമമെന്നു ജാനമ്മ പറഞ്ഞു.

സുകുമാരൻ.—"അതുതന്നെ. അങ്ങിനെതന്നെ നിശ്ചയിച്ചു. എന്തു കിട്ടുമെന്നു് എനിക്കറിഞ്ഞുകൂടാ. എങ്കിലും കിട്ടുന്നതു രണ്ടായിപ്പകുത്തു നമുക്കു രണ്ടാൾക്കും എടുക്കാം."

രണ്ടുദിവസങ്ങൾ കഴിഞ്ഞതോടുകൂടി ശ്രീവിലാസം ഭവനത്തെ അലങ്കരിച്ചിരുന്ന സൌഖ്യപ്രദങ്ങളായ ഗൃഹോപകരണങ്ങളെല്ലാം മാററപ്പെട്ടു. ജാനമ്മയാകട്ടെ, അനന്തരം സ്റ്റോറിൽ ചെന്നു് തന്റെ പണസഞ്ചിയിൽനിന്നു രൊക്കം പണം കൊടുത്തു് ഏററവും വിലകുറഞ്ഞ ചില ഗൃഹോപകരണങ്ങൾ വാങ്ങി. ലേലത്തിൽ വില്ക്കുവാൻ ഏല്പിച്ച സാമാനങ്ങൾക്കു ആയിരം രൂപാ കിട്ടിയെന്നും അതു നല്ല വിലയാണെന്നും തിരുവനന്തപുരത്തെകമ്പനിക്കാർ രണ്ടാഴ്ചയ്ക്കുള്ളിൽ സുകുമാരനു് എഴുതി അയച്ചു. കമ്മിഷൻ കഴിച്ചു ബാക്കിത്തുകയ്ക്കു ചെക്കു് പുറകെ അയയ്ക്കുന്നതാണെന്നും കത്തിൽ ഉണ്ടായിരുന്നു. താമസംയാതെ ചെക്കു സുകുമാരനു ലഭിക്കുകയും ചെയ്തു.

വിശേഷപ്പെട്ട ആ വക ഗൃഹസാമാനങ്ങൾ പൊയ്പ്പോയതോടെ ശ്രീവിലാസം ഭവനത്തിലെ ശ്രീ പൊയ്പ്പോയി. വീടും കടയും അതോടുകൂടി തുല്യമായി; സന്തുഷ്ടിയും ഉത്സാഹവും എവിടെയോ ഓടി ഒളിച്ചു.

സതി, അമ്മൂമ്മയെ കാട്ടാൻ മകളേയുംകൊണ്ടു വന്നപ്പോൾ ആശ്ചര്യത്തോടും വ്യസനത്തോടും വ്യാക്ഷേപകസ്വരം പുറപ്പെടുവിച്ചുപോയി.

സതി—"അമ്മേ, അച്ഛ! ഇതെന്തു്? എന്തുണ്ടായി? ഇവിടെ കിടന്ന സാമാനങ്ങളെല്ലാമെവിടെ?"

ജാനമ്മ—തിരുവനന്തപുരത്തിനയച്ചു--വില്ക്കാൻ.

സതി--'അയ്യോ! എൻറമ്മേ! അയാൾ ഇതും അമ്മയേ ക്കൊണ്ടു ചെയ്യിച്ചോ?'

ജാനമ്മ--'ചെയ്യിച്ചു.'

ഇതുവരെ ജാനമ്മ കാര്യങ്ങൾക്കു ചില മറകളെല്ലാമിട്ടിരുന്നതു കീറിപ്പൊളിഞ്ഞുപോയി. അവയെ ബാഹ്യലോകം കാണാതിരിക്കണമെന്നുള്ള ജാഗ്രത ഇക്കാലത്തു അവൾക്കുണ്ടായിരുന്നില്ല. സതി തൻെറ ദയനീയാവസ്ഥയേ തുറന്നുകാട്ടുന്നതിൽ ഇയ്യിടെയായിട്ടെല്ലാം മടിക്കാറില്ല രണ്ടുപേൎക്കും അവരുടെ ഭൎത്താക്കന്മാരിൽനിന്നുണ്ടാകുന്ന ദുരിതം ഇനി നിഗ്രഹനം ചെയ്യുവാൻ സാധിക്കുമോഎന്നു സംശയമാണു്. ജാനമ്മയുടെ മ്ലാനാവസ്ഥയോക്കുമ്പോൾ സതിയുടെ കഥ വളരെ ഭേദമാണു്. അവൾക്കു അല്പസമയം സമാശ്വസിക്കുന്നതിനായി കൈക്കോട്ടിൽ ഒരു ശിശുവെങ്കിലുമുണ്ടല്ലോ.

ആഴ്ചകൾ പലതു കഴിഞ്ഞു. 'നേർപകുതി' വീതം സാമാനങ്ങളുടെ വില പങ്കിട്ടെടുക്കുന്നതിനെപ്പററി സുകുമാരൻ യാതൊന്നുംതന്നെ ശബ്ദിച്ചില്ല. ഒടുവിൽ ജാനമ്മ തിരുവനന്തപുരത്തെ കമ്പനിക്കാരിൽനിന്നു് വല്ല വിവരവും ലഭിച്ചുവോയെന്നു് അയാളോടു് ചോദിക്കേണ്ടിവന്നു.

സുകുമാരൻ--(തുരുതുരെ) "ഓ-ഓ-ഓ-ഓ-എഴുത്തുകിട്ടി. ഞാൻ ജാനമ്മയോടു പറഞ്ഞില്ലേ? തരക്കേടില്ലായിരുന്നു.

ജാനമ്മ--എന്തു കിട്ടി?

സുകുമാരൻ--പതിനഞ്ചു രൂപാ കിട്ടി.

ജാനമ്മ--"അപ്പോൾ എൻെറ പങ്കു എപ്പോൾ തരും?

സുകുമാരൻ--"ഓഹോ, നിങ്ങളുടെ പങ്കു വേണ്ടിയിരിക്കുന്നു -ശരിതന്നെ-പക്ഷേ ഇപ്പോൾ ഇല്ല.

ജാനമ്മ--"സുകുമാരാ, നിങ്ങൾ അതു ചെലവാക്കിയോ? എനിക്കുള്ളവകയും നിങ്ങൾ ചെലവു ചെയ്യോ?

സുകുമാരൻ—"ആര് പറഞ്ഞു ഞാൻ അതു് ചെലവാക്കിയെന്നു്?(സുകുമാരൻ കുപിതനായി അവളുടെ നേക്കു തിരിഞ്ഞു) അപ്പോൾ എനിക്കുത്തരുവാൻ സൌകര്യ്യമില്ലാതെ വന്നെന്നുവച്ചു് നിനക്കെന്തുകൊണ്ടു കുറേ ക്ഷമിച്ചുകൂടാ? അതു കിട്ടിയെന്നു വിചാരിച്ചു് നിങ്ങൾക്ക വല്ല വിശേഷവുമുണ്ടോ? ഇത്ര ധടിതിയായെന്നു് നിങ്ങൾ നടിക്കുന്നതു എന്തിനു്? ഇതൊന്നും എനിക്കറിയാൻ പാടില്ലാത്തതാണെങ്കിൽ പിന്നെ വേണ്ടില്ല"

ഈ സംഭാഷണവും രാത്രി അകാലമായതിൽപിന്നെ ആയിരുന്നു മുറിയിൽ അവർ രണ്ടാളുമല്ലാതെ വേറെ ആരും ഉണ്ടായിരുന്നില്ല.

ജാനമ്മ—(ശാന്തമായും എന്നാൽ ദൃഢമായും) 'സുകുമാര! എനിക്കു് എൻെറ ഓഹരിവേണം"

സുകുമാരൻ—'വേണമെങ്കിൽ കുറച്ചു കഴിഞ്ഞോട്ടെ...., ഇങ്ങോട്ടു നോക്കു്; അതേപ്പററി ഇനി ശബ്ദിക്കരുതു്. ഇത്തരത്തിൽ എന്നെ ഇട്ടലട്ടുവാൻ സാധിക്കയില്ല. നിൻെറ പങ്കു പോയിത്തുലയട്ടെ അതു നിനക്കാവശ്യമില്ല.

ജാനമ്മ—പോര—എനിക്കതു വേണം. അതു കിട്ടുമെന്നു ഞാൻ വിചാരിച്ചിരിക്കയാണു്.

സുകുമാരൻ—കൊള്ളാം. നിങ്ങൾക്ക യാതൊരു ബുദ്ധിമുട്ടുമില്ല എവിടെയോ ധാരാളം പണം നിങ്ങൾ ഒളിച്ചുസൂക്ഷിച്ചിട്ടുണ്ടു്.

ജാനമ്മ—ഈശ്വരനാണെ എൻെറ കയ്യിൽ ഒരു കാശുപോലും ഇല്ലേ.

സുകുമാരൻ—ഇല്ലേ! അതൊരു നല്ല വാക്കാണു്. അതിൻെറ അത്ഥം നിങ്ങൾ കൈകൊണ്ടു തൊടുകയില്ലെന്നുറച്ചിരിക്കുന്ന പണപ്പെട്ടി ഉണ്ടെന്നാണു്.

ഇടിയാതെയും ഇടറാതെയും ജാനമ്മ അയാളെ നോക്കി. അവളുടെ പുരികക്കൊടികൾ ചുളിഞ്ഞു; മുഖം പരുഷമായി.

ജാനമ്മ:—"സുകുമാരാ, ഇതു മര്യാദയല്ല. ഇതു ഒരിക്കലും ഞാൻ സമ്മതിച്ചുതരികയില്ല. (ജാനമ്മ സാവധാനത്തിൽ അർത്ഥവത്തായി പറഞ്ഞു) നിങ്ങൾ നല്ലതിൻ വണ്ണം കാര്യങ്ങളെല്ലാമാലോചിക്കണം. ഇതതരത്തിൽ എന്നും പ്രവർത്തിക്കുവാൻ നിങ്ങൾക്കു സാധിക്കയില്ല. അതു അപായകരമാണു്."

സുകുമാരൻ:—"നിങ്ങൾ മിണ്ടാതിരിക്കുമോ? എന്നെ ഇട്ടലട്ടരുതു്."

പണമിടപാടുസംഗതികളിൽ ഇതു ആദ്യമായിട്ടല്ല ജാനമ്മയേ സുകുമാരൻ കബളിപ്പിക്കുന്നതു്. എന്നാൽ ആറുമാസമായി ഈ വഞ്ചന സർവ്വത്ര സർവ്വരൂപത്തിൽ നടക്കുന്നുണ്ടെന്നു ജാനമ്മയ്ക്കു അറിയാമായിരുന്നു.

ജാനമ്മ:—"എനിക്കു മിണ്ടാതിരിക്കുവാൻ സാദ്ധ്യമല്ല. ഞാൻ നിങ്ങൾക്കും എനിക്കും വേണ്ടിയാണു മിണ്ടുന്നതു്. വ്യവസ്ഥ വച്ചിരുന്നതെല്ലാം ശിഥിലമായിരിക്കുന്നു."

സുകുമാരൻ:—"ച്ഛ!"

ജാനമ്മ:—"നിങ്ങൾ ചെയ്യുന്നതു സത്യദോഷമാണു്, ചതിയാണു്."

ജാനമ്മ അയാളുടെ നേർക്കുനിന്നു മുഖംതിരിച്ചു് ശൂന്യമായ ഗൃഹാങ്കണത്തിൽ നോക്കി.

ഭയങ്കരമായ ഒരു ശപഥത്തോടുകൂടി സുകുമാരൻ ജാനമ്മയുടെ കയ്യ്ക്കു കടന്നുപിടിച്ചു ഒന്നു ചുഴററി അവൾ വീണ്ടും അയാളുടെ മുൻപിൽ വന്നു നിന്നു.

സുകുമാരൻ:—"എടീ, ആ പറഞ്ഞതു പിൻവലിക്കു— അല്ലെങ്കിൽ നീ ഇപ്പോൾ അതിൻെറ ഫലമനുഭ

വിക്കം. ഇനിയും നീയതു പറയുമോ? ആങ്ങ്—ഹാ —എന്നാൽ കാണട്ടെ"

ഒരു കൈകൊണ്ടു ജാനമ്മയെ മുറുകെപ്പിടിച്ചു സുകുമാരൻ മുന്നോട്ടും പുറകോട്ടും ഉലച്ചു. അവളെ തന്റെ കാൽച്ചുവട്ടിൽ മുട്ടുകുത്തിക്കണമെന്നുള്ളതായിരുന്നു അയാളുടെ ആഗ്രഹം. ദൃഢമായി ചുരുട്ടിയ മറ്റേകൈ സുകുമാരൻ ജാനമ്മയുടെ മുഖത്തിനു നേരേ പിടിച്ചിരുന്നു.

ജാനമ്മ:—"നിങ്ങൾ എന്നെ ഇടിക്കുവാൻ തുടങ്ങുകയാണോ? (യാതൊരുകൂസലുംകൂടാതെ ജാനമ്മ അയാളെ നോക്കി) എന്നാൽ പിന്നെ എന്തു് അതു ചെയ്യാതെ നില്ക്കുന്നു? സംശയിക്കുന്നോ? ഈശ്വരാ—എല്ലാത്തിനം ഫലമായിട്ടു ഇതുകൂടി അനുഭവിച്ചാൽ മതിയേ?"

ജാനമ്മയുടെ ധീരത സുകുമാരന്റെ സന്ദേഹത്തെ വദ്ധിപ്പിച്ചു. ചുരുട്ടിയുയർത്തിയിരുന്ന കൈ സാവധാനം സുകുമാരൻ താഴ്ത്തിയിട്ടു എങ്കിലും ജാനമ്മയെ പിടിച്ചിരുന്ന പിടി അല്പവും അയച്ചില്ല.

സുകുമാരൻ: "നിങ്ങൾ പറഞ്ഞതിന്റെ അത്ഥമെന്താണു്. അതിപ്പോൾതന്നെ അങ്ങോട്ടു തീരട്ടെ"

ജാനമ്മ:—"ഞാൻ പറയുന്നതിന്റെ അത്ഥമെന്തെന്നു സുകുമാരനു നല്ലതിൻവണ്ണം അറിയാം...അതു നിത്തേണ്ടതാണു്."

സുകുമാരൻ:—"എന്തു നിത്തണം?"

ജാനമ്മ —"അപല്ക്കരമായ നിങ്ങളുടെ തോന്ന്യാസപ്രവൃത്തികൾ."

സുകുമാരൻ:—നിങ്ങൾ ഇപ്പറയുന്നതിന്റെ അത്ഥമെന്താണെന്നു എനിക്കു മനസ്സിലാകുന്നില്ല. ആരോ കെട്ടുകെട്ടായി കള്ളം നിങ്ങളോടു പറഞ്ഞിട്ടുണ്ടു്; സംശയമില്ല. എന്നെപ്പററി ആരെങ്കിലും എന്തെങ്കിലും കള്ളവുംകൊണ്ടു വന്നാൽ അതുടനെ വാങ്ങി വിഴുങ്ങാൻ നിങ്ങൾ തയ്യാറായിരിക്കുകയാണു്.

ജാനമ്മ:—"കഴിഞ്ഞമാസം മൂന്നാംതീയതി ഇവിടെനിന്ന ഒരു ചെക്ക ബാങ്കിൽ കൊടുത്തയച്ചില്ലേ."

സുകുമാരൻ:—"എന്തോ എനിക്കറിഞ്ഞുകൂടാ."

ജാനമ്മ.—"എനിക്കും അറിഞ്ഞുകൂടാ. ഏതായാലും ബാങ്കിൽനിന്ന എനിക്ക ആളുവന്നു ഒപ്പു പരിശോധിക്കുന്നതിനായിരുന്നു."

സുകുമാരൻ.—"ഉം"

ജാനമ്മ.—"എന്റെ ഒപ്പുതന്നെയെന്നു ഞാൻ പറഞ്ഞു"

സുകുമാരൻ:—"എന്നിട്ട് അതുസംബന്ധിച്ച് എന്താണ്!"

ജാനമ്മ.—"നാരായണവിലാസം കമ്പനിക്കാരെ സമാധാനപ്പെടുത്താൻ അഞ്ചുറുപ്പിക എഴുതിത്തള്ളിയിരിക്കുന്നു. എന്തിനേറെപ്പറയുന്നു. സുകുമാരൻ ചൊവ്വേ നേരേ ജീവിക്കണം. നിങ്ങളുടെ അബദ്ധങ്ങൾക്കുള്ള തെളിവുകളെല്ലാം എന്റെ പക്കലുണ്ട്."

സുകുമാരൻ ജാനമ്മയെ പിടിയിൽനിന്ന വിട്ടു. അയാൾ കൈപിണച്ച് പുറകിൽകെട്ടി മുറിക്കുള്ളിൽ അങ്ങോട്ടുമിങ്ങോട്ടും നടന്നു. അയാൾ വീണ്ടും സംസാരിച്ചപ്പോൾ അതു കണ്ഠമടഞ്ഞു പിറുപിറുക്കുന്നതുപോലെയായിരുന്നു.

സുകുമാരൻ:—"ശരി. ഞാനൊന്നുമറിഞ്ഞില്ല. കടലാസ്സിലെഴുതിവയ്ക്കുന്നതുപോലെതന്നെ കണക്കുകളെല്ലാം ഓർമ്മയിൽ നിർത്തുവാനും എനിക്ക സാധിക്കും...... എനിക്ക വ്യാപാരമൊന്നുമറിഞ്ഞുകൂടാ എന്നു പറഞ്ഞാൽ വിഷമംതന്നെ. എനിക്ക അങ്ങോട്ടുമിങ്ങോട്ടും മുറയ്ക്കു പോകേണ്ടിവരുന്നു. ആ മറയന്മാർക്ക് എന്റെ പദ്ധതി അറിഞ്ഞുകൂടാ......ഞാൻ ഉള്ളതാണ് കാണുന്നത്; അല്ലാതെ കണക്ക സൂക്ഷിക്കുന്നതിലല്ല. എന്തൊരു കുഴഞ്ഞ കണക്കുസൂക്ഷിക്കലാണത്. വിശദമായി പറയാൻ പറഞ്ഞാൽ അവർ എല്ലാംകൂടി ഇട്ടുകുഴയ്ക്കും......നിങ്ങളാണ് വേണ്ടാത്ത

വഴിയിലൂടെ പോകുന്നതു്. ഏതായാലും നാളെ അല്ല മറ്റെന്നാൾ അതിന്റെ ചുവടു ഞാൻ കണ്ടുപിടിക്കാം. നാളെ എനിക്കു മറ്റു കാര്യങ്ങളുടെ തിരക്കുണ്ടു്."

ജാനമ്മ:— "പോയതെല്ലാം പോകട്ടെ സുകുമാരാ. ഇനി വരാനുള്ളതിൽ വേണ്ടവണ്ണം മനസ്സിരുത്തു."

സുകുമാരൻ:— "ശരിതന്നെ. ഇനി എന്നാൽ കൂടുതലൊന്നും പറയണ്ടാ എന്നെ അലട്ടാതെ..... ഇങ്ങോട്ടു നോക്കൂ. നിശ്ചയമായും നിങ്ങളുടെ പങ്കു മുഴുവൻ ഞാൻ തരുന്നുണ്ടു്. ആ കടം ഞാൻ സമ്മതിക്കുന്നു. നാനൂറു രൂപ ഞാൻ നിങ്ങൾക്കു തരാനുണ്ടു്."

കുറേനേരം സുകുമാരൻ ഫണം താഴ്ത്തിക്കിടന്നു. എന്നാൽ അയാളുടെ കോപനശീലം വീണ്ടും വിജൃംഭിച്ചു.

"അതു മതി. കഴിയുന്നത്രവേഗം ഞാൻ ഇടപാടു തീർത്തേക്കാം. എന്നാൽ രൊക്കം പണം കിട്ടുന്നതിനു നിങ്ങൾക്കു വലിയ ധൃതി ആയിരിക്കുമെന്നു് തോന്നുന്നു. (പല്ലിളിച്ചു്) കയ്യിലുണ്ടായിരുന്ന പണമെല്ലാം എന്തുചെയ്തു? എങ്ങിനെ ആയതു കളഞ്ഞുകുളിച്ചു? എന്നിട്ടു് ഈ നിസ്സാരമായ നാനൂറു രൂപയ്ക്കു യാചിച്ചുകൊണ്ടു വന്നല്ലോ?"

ഇതിനു മറുപടിയായി വാക്കുകളൊന്നും ജാനമ്മ ഉച്ചരിച്ചില്ല. എന്നാൽ നൈരാശ്യത്തെ ദ്യോതിപ്പിക്കുമാറു് കൈത്തലത്തിൽ നെറ്റി ചായ്ച്ചു. സുകുമാരൻ വീണ്ടും തന്നെത്താൻ അമറിത്തുടങ്ങി:—

"ഓഹോ. ശരിതന്നെ. പഴയ സമാധാനം. ഞാൻ മഠയനാവണമെന്നാണു ഭാവം. നിങ്ങളുടെ പണമെല്ലാം എവിടെപ്പോയെന്നു എനിക്കു നല്ലതുപോലെ അറിയാം. സതിയും ആ കഴുതയുംകൂടി നിങ്ങളുടെ പണമെല്ലാം തട്ടിച്ചു. സതിക്കു എന്തുകണ്ടാലും ഉടനേ അതു വേണം. ഞാൻ

ഷുമറയനായിട്ടാണു ആ പെണ്ണിനെ ഈ വീട്ടിൽ കയററാൻ സമ്മതിച്ചതു" എന്നാൽ നിങ്ങൾ എന്നെക്കൊണ്ടു" അവൾക്കു വീട്ടുവിലക്കിക്കുമെന്നാണു തോന്നുന്നതു".

സതിയില്ലായിരുന്നെങ്കിൽ സ്വന്തം കീശയിൽ കിടന്നു കിലുങ്ങുമായിരുന്ന രൂപയേപ്പററി വിചാരിച്ചപ്പോൾ സുകുമാരനു ഭ്രാന്തുവന്നു എന്നാൽ പരമാർത്ഥം പറയുന്നപക്ഷം ജാനമ്മ മകൾക്കു ഒരു കാശുപോലും നൽകിയിരുന്നില്ല. സതി ചോദിക്കാഞ്ഞിട്ടല്ല ഇപ്രകാരം നൽകാതിരുന്നതു". കരുണാകരനുണ്ണി താൻെറ വലിയ നിർബ്ബന്ധംമൂലം ധനസാഹായ്യത്തിനായി സതി അമ്മയോടു" മനസ്സില്ലാമനസ്സോടെ അഭ്യർത്ഥിച്ചിട്ടുണ്ടു".

"എൻെറ പൊന്നുസതീ. നീ ഇനിയും ഇങ്ങനെ എന്നോടു ചോദിക്കല്ലേ. പരമാർത്ഥത്തിൽ അതു പ്രയാസമാണു"."

സതിയുടെ മകൾക്കു പേരിട്ട അന്നുതന്നെ കരുണാകരനുണ്ണിത്താൻെറ അമ്മയോടു" ജാനമ്മ ഈ വിവരം തുറന്നു പറഞ്ഞിരുന്നു. ശിശുവിനു" അവർ സമ്മാനങ്ങൾ നൽകിയെന്നുള്ളതു ശരിയാണു". ഒരു പക്ഷേ, കുഞ്ഞിനു ആവശ്യമുള്ളതു വല്ലതും ജാനമ്മ നല്കിയെന്നും വന്നേക്കാവുന്നതാണു". എന്നാൽ ഒരു ഭർത്താവിൻെറ സ്വാർത്ഥമാത്രമായ വ്യയങ്ങൾക്കുവേണ്ടി അവർ പണം കൊടുക്കുമോ എന്നുള്ളതു സംശയമാകുന്നു.

സതീ! ഓമനേ, എനിക്കതു ചെയ്യുവാൻ നിവൃത്തിയില്ല. എനിക്കതിനു" തീരെ നിവൃത്തിയില്ല. അയാൾ നിന്നെ ഇങ്ങനെ എൻെറ അടുത്തു പറഞ്ഞയച്ചുകൂടാത്തതാണു". ഇനിയും എന്നിൽനിന്നു" വല്ലതും ആശിക്കുന്നുണ്ടെങ്കിൽ അതു വെറുതെ ആണെന്നു ഞാൻ അയാളുടെ അമ്മയോടു" അന്നേ പറഞ്ഞു "

സതി അമ്മയെ അനുനയിക്കയും കഷ്ടസ്ഥിതിയിലായ താൻ ചോദിച്ചതിനേപ്പററി കണ്ടിതപ്പെടരുതെന്നു ക്ഷമാ

പണം ചെയ്യുകയും ചെയ്തു. എന്നാൽ ഇതുകൊണ്ടു് കരുണാകരനുണ്ണിത്താൻ വളരെ പരിഭവിച്ചിട്ടുണ്ടെന്നും മേലാൽ അയാളുടെ വസതിയിൽ പോകാതെയിരിക്കുന്നതാണു് നല്ലതെന്നും ജാനമ്മയ്ക്കു മനസ്സിലായി. അപരം അവിടെ ചെന്നാൽ കരുണാകരനുണ്ണിത്താൻ ഒരുപക്ഷേ അപമാനിച്ചേക്കാം. ശ്രീവിലാസംഭവനത്തിൽ പോകുവാൻ സതിയേ ഇനി അനുവദിക്കുന്നതല്ലെന്നു ഉണ്ണിത്താൻ തന്നെ സൂചിപ്പിച്ചുകഴിഞ്ഞു. ഇനിയും അമ്മയ്ക്കും മകൾക്കും തമ്മിൽ കാണണമെങ്കിൽ ചില അപൂർവാവസരങ്ങളിൽ ഗൂഢമായി മാത്രമേ സാധിക്കയുള്ളൂ.

സതിയുടെ അടുത്തു ജാനമ്മ മറയെല്ലാമെടുത്തെങ്കിൽ കുഞ്ഞൻപിള്ളവക്കീലിന്റെ സമീപത്തുവച്ചു് അതിനേക്കാൾ മറയെടുത്തുവെന്നു പറയാം. അവരുടെ രണ്ടാളുടെയും മുൻപിൽ ഇനി നാട്യങ്ങൾ സാദ്ധ്യമല്ല. സുകുമാരനെപ്പററി പറയുമ്പോൾ അവർ രണ്ടാളും തുറന്നു സംസാരിക്കുക പതിവായിത്തീൎന്നു. കുഞ്ഞൻപിള്ളവക്കീൽ എതിരേ പോയാലുടൻ സുകുമാരൻ അയാളെ പരിഹസിക്കുക സാധാരണമായിരുന്നു. ഇങ്ങനെയാണെങ്കിലും ഏതെങ്കിലും അപകടത്തിൽപ്പെട്ടാൽ ഉടൻതന്നെ ഉദരംതിരുമ്മിക്കൊണ്ടു സുകുമാരൻ ഓടിച്ചെല്ലുന്നതു കുഞ്ഞൻപിള്ളവക്കീലിന്റെ മുൻപിലാണു്. ഈ ആണ്ടിൽ അങ്ങനെ ഒരു നൂറുപ്രാവശ്യം അയാൾ ചെന്നിട്ടുമുണ്ടു്.

ഒരുദിവസംസംസാരിച്ചുകൊണ്ടിരുന്നപ്പോൾ കുഞ്ഞൻപിള്ളവക്കീൽ തന്റെ പഴയ സുഹൃത്തായ ജാനമ്മയോടു ഇപ്രകാരം തുറന്നുപറഞ്ഞു.

വക്കീൽ:—"നിങ്ങൾ നിയമപ്രകാരം വേണ്ടതുചെയ്തു അയാളിൽനിന്നു രക്ഷനേടണം."

ജാനമ്മ:—"ആഗ്രഹമുണ്ടെങ്കിലും എങ്ങിനെയാണു അതു സാധിക്കുക."

വക്കീൽ:—"വിവാഹമോചനത്തിനു കേസുകൊടുക്കിൻ".

ജാനമ്മ —"അതു ഞാൻ ചെയ്തുകൂടാ."
വക്കീൽ:—"നിങ്ങരം തന്നെ ചെയ്യണം."

കുഞ്ഞൻപിള്ളവക്കീൽ ജാനമ്മയുടെ ഭാവവ്യത്യാസത്തെ പരിശോധിച്ചുകൊണ്ടിരുന്നു.

വക്കീൽ—"നിങ്ങരംക്കു വിവാഹമോചനം നിശ്ചയമായും ലഭിക്കും"

അനന്തരം കുഞ്ഞൻപിള്ളവക്കീൽ എണീററുചെന്നു വാതിലടച്ചു. ഗുമസ്തന്മാരിരിക്കുന്ന മുറിയിലേക്കു പോകുന്ന വഴി ശൂന്യമായിരുന്നു വക്കീൽ വീണ്ടും സംസ്ഥാനത്തെ പ്രാപിച്ചു.

വക്കീൽ.—"ഇനി അയാരംക്കു സമയം കൊടുത്തിട്ടു യാതൊരു ആവശ്യവുമില്ല. ഞാൻ പറയുന്നതു കേരംക്കൂ — അയാരം ഒരിക്കലും നന്നാവുകയില്ല. അയാളെ ഇപ്പോരംതന്നെ തള്ളിക്കളയണം"

ജാനമ്മ.—"ഹേയ്, ഒരിക്കലും പാടില്ല—അതസാദ്ധ്യമാണു്."

വക്കീൽ.—"ഞാനിന്നലെ നീലിയമ്മയേക്കണ്ടു. അയാരം നിങ്ങളെ പ്രഹരിച്ചുവെന്നു മൊഴികൊടുക്കുവാൻ ആ സ്ത്രീ തയ്യാറാണു്."

ജാനമ്മ:—(തീവ്രമായി) പക്ഷേ അതു കള്ളമാണു്.

ജാനമ്മയുടെ കപോലം അരുണവൎണ്ണമായിത്തീൎന്നു അവളുടെ അധരം പരിസ്ഫുരിച്ചു. കുഞ്ഞൻപിള്ളവക്കീൽ അനന്തരം ജാനമ്മയുടെ മുഖത്തു നോക്കാനേ പോയില്ല. മഷിയിൽ മുക്കാത്ത ഒരു പേനയും ഒരു ഒഴിഞ്ഞ വെള്ള മഷിക്കുടലാസും എടുത്തു വക്കീൽ കളിച്ചു കൊണ്ടിരുന്നു.

വക്കീൽ.—"നീലിയമ്മ സാക്ഷിക്കൂട്ടിൽ കയറി സത്യം ചെയ്യും."

ജാനമ്മ.— "അതു വെറും കള്ളമായിരിക്കും"

വക്കീൽ.—"നീലിയമ്മ ഒന്നാംതരം ഒരു സാക്ഷിയായിരിക്കും. പരമാൎത്ഥത്തിൽ ആ സ്ത്രീയെ ക്രാസ്സ് ചെയ്തു്

തെററിക്കുവാൻ ആർക്കുംതന്നെ സാധിക്കയില്ല...
ഞാൻ ചില ചോദ്യങ്ങൾ ചോദിച്ചുനോക്കി. ഒന്നാം തരം ഒരു സാക്ഷിയാണെന്നാണു് എനിക്കു തോന്നുന്നതു്."

ജാനമ്മ:—അതേപ്പററി ഒന്നും പറയേണ്ട.

വക്കീൽ: "സത്യം പറയുന്നപക്ഷം ഇതിൽ ഒട്ടും അമാന്തം നാം കാട്ടിക്കൂടാ. എന്തുകൊണ്ടു് ഇങ്ങനെ ചെയ്തുകൂടാ എന്നാണു് ഞാൻ ചോദിക്കുന്നതു്? ഒരു സ്ത്രീ വിവാഹമോചനമർഹിക്കുന്നെങ്കിൽ—"

എന്നാൽ ജാനമ്മയ്ക്കു ഈ ഉപദേശം അത്ര ഹിതമായില്ല. കുഞ്ഞൻപിള്ളവക്കീൽ വീണ്ടും ആ വിഷയത്തിൽ തന്നെ ബുദ്ധിയുറപ്പിച്ചുകൊണ്ടു പറഞ്ഞു:—

"അതു ചെയ്യാതിരിക്കത്തക്ക ഒരു കാരണവും ഞാൻ കാണുന്നില്ല."

ജാനമ്മ:—(സഖേദം) വേണ്ടാ. വേണ്ടാ.

വക്കീൽ:—"അതാണു ചെയ്യേണ്ടതു്"

"നിങ്ങൾക്കു ഞാൻ പറയുന്നതിന്റെ കാര്യം മനസ്സിലായിട്ടില്ല." ജാനമ്മ ഇത്രയും പറയുമ്പോൾ അവളുടെ സ്വരത്തിൽ ഗാംഭീര്യവും വ്യസനവും കലർന്നിരുന്നു." അതു നിഷ്പ്രയാസമായി സാധിക്കാമെന്നിരിക്കട്ടെ. നേരായ മാർഗ്ഗമാണെന്നിരിക്കട്ടെ. എന്നാലും എന്റെ ദാമ്പത്യജീവിതകഥയെ കോടതിയിൽ പൊതുജനങ്ങളുടെ മുൻപാകെ—പരസ്യമായി പറയുന്നതിനനുവദിക്കുവാൻ തീരെ നിവൃത്തിയില്ല. എനിക്കതു സഹിക്കുവാൻവയ്യ. അതിൽനിന്നുണ്ടാകുന്ന നാണക്കേടു് പരമാർത്ഥത്തിൽ എനിക്കു സഹിക്കാൻ മേലാ."

വക്കീൽ:—"ഓഹോ........അതൊന്നും സാരമില്ല. പുഴുതിന്ന ഒരു പല്ലു് പറിച്ചുകളയുന്നതുപോലെ മാത്രമേയുള്ളൂ. എല്ലാം വേഗത്തിൽ തീരും."

ജാനമ്മ—'എന്നാൽ അതു ഒരു കാരണം മാത്രമാണു്. വേറെയും കാരണങ്ങൾ ഉണ്ടു്'

വക്കീൽ—'വേറെയുമുണ്ടോ ?'

ജാനമ്മ—'അയാളെമാത്രം കുററക്കാരനാക്കിയാൽ മതിയെന്നു് നിങ്ങൾ വിചാരിക്കരുതു്. ഇരുപക്ഷത്തും തെററുകൾ പററിയിട്ടുണ്ടു്. എന്നാൽ ഈ ഒരു വിചാരം എന്റെ അന്തഃകരണത്തിൽ സർവ്വദാ ഉണ്ടു്. ഒരുപക്ഷേ ഞാൻ അദ്ദേഹത്തെ വിവാഹം ചെയ്തിരുന്നില്ലെങ്കിൽ അദ്ദേഹം നന്നായിപ്പോകുമായിരുന്നു.'

വക്കീൽ—"എന്റെ പൊന്നുജാനമ്മേ! ഞാൻ പറയുന്നതിൽക്ഷമിക്കണം – ആ പറഞ്ഞതു മഹാനീചമാണു്. പക്ഷേ ശുദ്ധ അസംബന്ധമെന്നുകൂടി പറയേണ്ടിയിരിക്കുന്നു."

ജാനമ്മ—(ദൃഢമായി) "അല്ല. അതാണു് സത്യം. അദ്ദേഹത്തിനു് ചില നല്ല ഗുണങ്ങളുണ്ടായിരുന്നു. അദ്ദേഹം ഒരു ജോലിക്കാരനായിരുന്നു. പ്രവൃത്തിയില്ലായ്മയും കണക്കിൽക്കൂടുതൽ പണവും അദ്ദേഹത്തിൽ ചില പ്രലോഭനങ്ങളെല്ലാമുണ്ടാക്കി. വളരെ ചെറുപ്പമല്ലേ? അദ്ദേഹം ദരിദ്രനായിത്തന്നെ ഇരുന്നെങ്കിൽ ഒരു നല്ല പുരുഷനായി വളരുമായിരുന്നു.'

വക്കീൽ:—'ഞാൻ നിങ്ങളെ ഖണ്ഡിക്കുന്നില്ല......... .. അയാൾ എങ്ങിനെ വളരുമായിരുന്നു എന്നല്ല വിചാരിക്കേണ്ടതു്. നേരേമറിച്ചു് എങ്ങനെ വളൎന്നു എന്നാണു്. ഇനിയും എങ്ങിനെയെല്ലാം വളരുമെന്നും അനുമാനിക്കേണ്ടിയിരിക്കുന്നു......ഇനി ഞാൻ ഒരു ഗുണവും കാണുന്നില്ല. ഞാൻ എനിക്കുതോന്നുന്ന പരമാൎത്ഥം പറയുകയാണു്. ഞാൻ ഇതാ ഇവിടെ ഇരിക്കുന്നുവെന്നുള്ള വിശ്വാസത്തെപ്പോലെ ഉറച്ച വിശ്വാസത്തോടുകൂടി പറയുകയാണു്. ആ ബകൻ നിങ്ങളെ അപ്പാടെ വിഴുങ്ങിക്കളയും––നിങ്ങളെ നശി

പ്പിക്കും. ഇനിയും ഇങ്ങിനെ അനുവദിച്ചുകൊണ്ടിരിക്കു യാണെങ്കിൽ ജാനമ്മയെ ആ മനുഷ്യൻ വഴിയാധാരമാക്കും. അതുകൊണ്ടാണു്, അയാളെ ഒഴിച്ചുകളയുവാൻ ഞാൻ പറയുന്നതു്--ഇനി എന്തെല്ലാം തന്നെ വന്നാലും.'

എന്നാൽ ക്ലിഷ്ടയായും ഖിന്നയായും ജാനമ്മ തല കുലുക്കി. കുഞ്ഞൻപിള്ള വക്കീൽ എണീററുചെന്നു വാതായനത്തിലൂടെ റോഡിൽ നോക്കി വിഷണ്ണമായ ദൃഷ്ടികൾ കൊണ്ടു്, നടന്നുപോകുന്ന ജാനമ്മയെ അയാൾ കുറേ നേരം നിരീക്ഷിച്ചു നിന്നു.

ജാനമ്മയുടെ വേഷം ഇപ്പോൾ എത്രമാത്രം അനാഡംബരമായിത്തീർന്നിരിക്കുന്നു. അവൾ നന്നേ ചടച്ചുപോയി പഴയ കനകവർണ്ണം ഒരുമാതിരി വിളറിയെന്നുതന്നെ പറയാം. പ്രകാശകിരണങ്ങൾ പ്രസരിപ്പിച്ചുകൊണ്ടു തിളങ്ങിയിരുന്ന അന്നത്തെ ജാനമ്മയുടെ വെറും ഛായമാത്രമാണു ഇന്നത്തെ ജാനമ്മയെന്നു കുഞ്ഞൻപിള്ളവക്കീൽ പരിഖേദിച്ചു. ജാനമ്മ നാനാന്തരത്തിലും വളരെവളരെ ക്ഷീണിച്ചുപോയി.

ഒന്നുരണ്ടാഴ്ച കഴിഞ്ഞു അതേ ജനാലയിലൂടെ കുഞ്ഞൻപിള്ളവക്കീൽ വെളിയിൽ നോക്കിനിന്നപ്പോൾ അയാളെ അമ്പരപ്പിക്കുന്ന ഒരു കാഴ്ചകണ്ടു. തന്റെ നേത്രങ്ങളെ വിശ്വസിക്കുവാൻ വക്കീലിനു സാധിച്ചില്ല. ജാനമ്മ റോഡിലൂടെ ഒരു ഇടവഴിയിലേക്കു തിരിഞ്ഞു് ശ്രീമാന്മാർ സീ. പി. കൃഷ്ണപിള്ളയുടെയും കുട്ടൻപിള്ളയുടെയും വക്കീലാഫീസ്സിലേക്കു കയറുന്നു. അവരെപ്പോലെമാന്യമായി തൊഴിൽ ചെയ്യാത്ത വക്കീലന്മാർ സുമംഗലപുരത്തുണ്ടായിരുന്നില്ല.

ജാനമ്മ വക്കീലാഫീസ്സിൽനിന്നു പുറത്തിറങ്ങി റോഡിൽ വന്നപ്പോൾ കുഞ്ഞൻപിള്ളവക്കീൽ അവളെ കാത്തു അവിടെ നില്ക്കുന്നു. അയാൾ ജാനമ്മയുമൊന്നിച്ചുനടന്നു.

തന്നെ ഉപേക്ഷിച്ചതിന് വക്കീൽ വളരെ പരിഭവം പറഞ്ഞു. പരിഭവവാക്കുകളെല്ലാം കേട്ടു ക്ഷമയോടെ ജാനമ്മ സമാധാനം നല്കി:——"ഞാൻ നിങ്ങളെഉപേക്ഷിച്ചിട്ടില്ല; ഇതു ചില സ്വകാര്യസംഗതികൾമാത്രമാണ്."

വക്കീൽ:——'എന്നാലും ഇതു് എന്നോടു ചെയ്യാവുന്നതാണോ? ഞാൻ അവരേപ്പററി എന്തു വിചാരിക്കുന്നു വെന്നു ജാനമ്മയ്ക്കറിയാം. എന്നാലും ഇങ്ങിനെ എന്നോടു ചെയ്യാവുന്നതാണോ എന്നാണ് ഞാൻ ചോദിക്കുന്നതു്.

ജാനമ്മ:——'ഞാൻ ദയയില്ലാതെ യാതൊന്നും ചെയ്തില്ല.

ചില തത്വങ്ങളെല്ലാം പറഞ്ഞു ജാനമ്മ കുഞ്ഞൻപിള്ളവക്കീലിനോടു മാപ്പുചോദിച്ചു. ജീവിതം വിമിശ്രവും പ്രയാസബഹുലവുമാകുന്നു. അസാധാരണമായ ചില പരിതഃസ്ഥിതികൾ വന്നുകൂടുമ്പോൾ ഒരാൾ അയാളുടെ മാർഗ്ഗത്തിൽനിന്നു വ്യതിചലിച്ചുപോകും. ചില അവസരങ്ങളിൽ സുഹൃത്തുക്കളോടുപോലും പറയാൻ പാടില്ലാത്ത ചില സ്വകാര്യസംഗതികൾ ചിലർ ചെയ്യേണ്ടതായിവരും.

വക്കീൽ——'ശരിതന്നെ. എന്നെ വിശ്വസിച്ചു എല്ലാം പറയുവാൻ നിങ്ങൾക്കു സാധിക്കയില്ലെങ്കിൽ ആ കരുണാകരമേനവൻെറ അടുത്തു ചെല്ലുക. അല്ലെങ്കിൽ പാലാടൻെറയോ കുമാരപിള്ളയുടെയോ അടുത്തുചെല്ലുക ദയചെയ്തു ആ മൃഗങ്ങളുമായി കൂട്ടുകെട്ടുണ്ടാക്കരുതേ.'

ജാനമ്മ:—"അവർ ലോനപ്പൻെറ വക്കീലന്മാരാണല്ലോ?"

വക്കീൽ: "ലോനപ്പനാരു്? നിങ്ങളാരു്? ലോനപ്പൻെറ അവസാന അദ്ധ്യായം ഇനി എഴുതുന്നതേയുള്ളു. ലോനപ്പൻെറ അടി ഇനിയും ഉറച്ചിട്ടുണ്ടോ എന്നു എനിക്കു സംശയമാണ്."

ജാനമ്മ സാമാന്യമായും അവ്യക്തമായും ചില സമാധാനങ്ങളെല്ലാം പറഞ്ഞുപിരിഞ്ഞു അവരു പോയതിന്റെശേഷം കുഞ്ഞൻപിള്ളവക്കീൽ അയാളുടെ മുറിയിൽ വന്നുകയറി. ജാനമ്മ സി. പി കൃഷ്ണപിള്ളയുടെയും കുട്ടൻപിള്ളയുടെയും കക്ഷിയായിത്തീൎന്നു ഇനി ജാനമ്മയ്ക്കു രക്ഷയാതൊന്നുമില്ല.

---

## അദ്ധ്യായം ൨൨.



ദിനങ്ങൾ അങ്ങനെ കഴിഞ്ഞു. ഒരുദിവസം രാവിലെ ജാനമ്മ ക്ഷേത്രത്തിൽ കൈകൂപ്പിക്കൊണ്ടു നിൽക്കയായിരുന്നു അവളുടെ അരികിൽ ദുഃഖസാഗരത്തിൽപെട്ട വേറേ പലരുമുണ്ടു്.

ചടച്ചു നീണ്ട ഒരു വികൃതാകാരൻ അവിടെവന്നു ആരെയോ അന്വേഷിക്കുംപോലെ ചാഞ്ഞും ചരിഞ്ഞും നോക്കി. സാധാരണമായി സ്റ്റോറിന്റെ മുൻപിലും മററും അലഞ്ഞുതിരിഞ്ഞുനടക്കുന്ന ആ മനുഷ്യനെ ജാനമ്മ പലപ്പോഴം കണ്ടിട്ടുണ്ടു്. അയാൾ ഒടുവിൽ അവളെക്കാണുകയും മുറുകെനടന്നു സമീപിക്കയുംചെയ്തു.

ആഗതൻ:—(സ്വരംതാഴ്ത്തി ധൃതിയിൽ) "വീട്ടിലോട്ടു വേഗംവരാൻ പറഞ്ഞു അദ്ദേഹം പറഞ്ഞതു ഒട്ടും താമസിയാതെ ഉടൻതന്നെ വരണമെന്നാണു്."

ഈ ആളിനാൽ അനുഗതയായി ജാനമ്മ ബദ്ധപ്പെട്ടു് നടന്നുതിരിച്ചു. ക്ഷേത്രമതിലിനു വെളിയിലായപ്പോൾ ജാനമ്മ ചോദിച്ചു.

"കാൎയ്യമെന്താണു്?"

ആഗതൻ:—"എന്തെന്നു എനിക്കറിഞ്ഞുകൂടാ. അദ്ദേഹം വാതിൽക്കൽനിന്നു എന്നോടു വിളിച്ചുപറയുകയായിരുന്നു"

ഭവനത്തിന്റെ വാതിൽ തുറന്നുകിടക്കയായിരുന്നു. ജാനമ്മയുടെ ഭർത്താവാകട്ടെ അവളുടെ ആഗമനത്തെപ്രതീക്ഷിച്ചു കോവണിപ്പടിയുടെചുവട്ടിൽ ഒരു കാവൽക്കാരനായി നിൽക്കുന്നു. അയാൾ ഒരു ഒററമുണ്ടുമാത്രമേ ഉടുത്തിട്ടുള്ളൂ. ജാനമ്മയുടെകൂടെവന്ന മനുഷ്യനോടു സുകുമാരൻ ഇങ്ങനെ പറഞ്ഞു.—

"ആകട്ടെ ഞാൻ തന്നെ ഇനി ഒരു സമയം ഓർമ്മിച്ചുകൊള്ളാം" അയാൾ കതകടച്ചു സാക്ഷയിട്ടു.

കോവണിപ്പടിയുടെമുകളിൽ കരയുകയും വിലപിക്കുകയുംചെയ്യുന്ന ശബ്ദം കേൾക്കുന്നുണ്ടു്

സുകുമാരൻ:—"ജാനു നോക്കു്. ആ ജന്തുവിന്റെ കരച്ചിൽ ഒന്നു നിർത്തണേ. എന്താണവളുടെപേരു്—ഗൌരിയെന്നോ – അതെ. അവളെ എങ്ങിനെയോ ഞാൻ കരയിച്ചു. ആ നരകത്തിൽനിന്നുവന്ന അടുക്കളക്കാരിയുണ്ടല്ലോ അവൾ കിടന്നു നിലവിളിക്കാൻ ഗൌരിയോടു പറയുന്നു."

യാതൊന്നുംപറയാതെ ജാനമ്മ ബദ്ധപ്പെട്ടു കോണിപ്പടി കയറി മുകളിൽചെന്നു. മുപ്പത്തിഅഞ്ചു വയസ്സോളം പ്രായംവരുന്ന വൃത്താകാരയായ അടുക്കളക്കാരിയെന്ന ആ സത്വം മഹാനസത്തിന്റെ ഉമ്മറത്തു നിൽക്കുന്നു. കവിൾ വീർത്തുകുടവിച്ച ഗൌരി അടുക്കളക്കാരിയുടെ ഇടയ്ക്കു കെട്ടിഞൊന്നു കരയുകയും കൂക്കിവിളിക്കുകയും ചെയ്യുന്നു ആകെപ്പാടെ വലിയ കോലാഹലംതന്നെ.

ജാനമ്മ:—(ശാന്തമായി) "ഗൌരീ എടീഗൌരി–ഇതെന്താണു് ഈ ബഹളം? ഈ കരച്ചിൽ—"

അടുക്കളക്കാരി:–"അങ്ങുന്നവളേ പേടിപ്പിച്ചു. അവക്കു പോലീസാരുടെ അടുക്കൽ കാര്യം പറേണമെന്നു്."

ജാനമ്മ:—"പോലീസുകാരുടെയടുത്തോ? ഛീ് അബദ്ധം—
കാരണമെന്തു്?"

അടുക്കളക്കാരി:—"അങ്ങുന്നു് വിളിച്ചു. അവളു് മൊകം പ
ടിക്കാൻ വെള്ളോംകൊണ്ടുചെന്നു. അപ്പഴൊണ്ടായ
കാര്യം അവളെ പേടിപ്പിച്ചു."

ഗൗരി.—(കരഞ്ഞുകൊണ്ടു്) "ഹ്ങ്ങു—ഹ്ങ്ങു—അച്ഛനും
അമ്മേം എവ്വിടെയാ—എനിയ്ക്കെന്റെ അമ്മേക്കാ
ണ്ണണം. എന്നെ എന്റെ വീട്ടിക്കൊണ്ടുചെന്നാ
ക്കണം. അച്ഛനോടു് എനിക്കുപറയാനൊണ്ടു്. അല്ലെ
ങ്കി എനിയ്ക്കു് പോലീസാരുടെ അടുക്കെപ്പോയിപ്പാ
യണോ—"

ഭാര്യയുടെപുറകേ സുകുമാരനും മുകളിലേക്കു കയറി.
അയാൾ അടുക്കളയുടെ വാതില്ക്കൽ പ്രത്യക്ഷപ്പെട്ടു അയാ
ളെ കണ്ടഉടൻതന്നെ ഗൗരി സംഭാഷണം നിർത്തി വീണ്ടും
കൂകിവിളിക്കാൻ തുടങ്ങി.

അടുക്കളക്കാരി:—"അയ്യോ! അവളു് പേടിച്ചു് ചത്തുപോ
യേനേം."

ജാനമ്മ ഗൌരിയുടെ പുറത്തു തലോടിക്കൊണ്ടു കര
ഞ്ഞു മെങ്ങിയ അവളുടെ മുഖം സൂക്ഷിച്ചു പരിശോധിക്കുക
യായിരുന്നു

ജാനമ്മ.—(ഉറപ്പോടെ) "എടീ-എടീ-ഒന്നുമില്ല. നീ പേടി
ക്കേണ്ടാ കരയാനുംമാത്രമുള്ള കാര്യമൊന്നുമുണ്ടായി
ട്ടില്ല. യാതൊരുകാര്യവുമില്ലാതെയാണു ഈ ബഹള
മെല്ലാമെന്നാണു ഞാൻ പറയുന്നതു്."

സുകുമാരൻ:—(വാതല്ക്കൽ മാറിനിന്നു്) "ഒരു കാര്യവുമില്ല
ജാന്തു ഒന്നുമില്ല."

ഗൌരി:—(കരഞ്ഞു്) "അങ്ങുന്നിന്റെ അടുത്തു എന്നെ
ഒറ്റയ്ക്കു വിടല്ലേ എന്റെ പൊന്നമ്മച്ചീ! ഇനിക്കി
വിടെ തടവിക്കെടക്കാൻവയ്യ ഇനിയ്ക്കെന്റെ അമ്മേ
ക്കാണ്ണണം—എന്റച്ഛനേക്കാണ്ണണം."

ജാനമ്മ:—(സാന്ത്വനസ്വരത്തിൽ) ഗൌരി ഇതെന്താണ്. നീ മിണ്ടാതിരിക്ക്. ഇനി നീ തീരെ കരയണ്ട.

സുകുമാരൻ—"കരയേണ്ട കാര്യം ഒന്നും ഇല്ലായിരുന്നു."

സുകുമാരൻ നന്നേ ഭയന്നുനിന്നുവെന്നുള്ളതു സ്പഷ്ടമായിരുന്നു. അയാൾക്കു ഇടവിട്ട് സങ്കോചവും കോപവും ഉണ്ടായി.

സുകുമാരൻ:—(ഒരുമാതിരി അനുനയസ്വരത്തിൽ) "എടീ കഥയില്ലാത്ത പെണ്ണേ! എന്തബദ്ധമാണ് നിന്റെ തലയിൽ കയറിയതു്? ഞാനെന്താണ്ടൊന്നു പറഞ്ഞുപോയി—അതിനു നീ ഈ ഭ്രാന്തെല്ലാം കാട്ടണമോ? (അനന്തരം അയാൾ കോപിച്ചു) നീ പോകുന്നെന്നാണോ പറയുന്നതു്? നിന്റെ ഈ അധികപ്രസംഗത്തിനു വകവയ്ക്കില്ലായ്മയ്ക്കും ഞങ്ങളാണ് നിന്നെ ഇവിടെനിന്നും തുരത്തേണ്ടതു്."

അടുക്കളക്കാരി:—"അവിടേന്നു് പെണ്ണിനെ പേടിപ്പിക്കത്തക്കോണം എന്താണ്ടു ചെയ്തു." (അവൾ നിന്നു കലുങ്ങി)

സുകുമാരൻ:—"ഫ! കള്ളാ, കരിങ്കള്ളം!"

അടുക്കളക്കാരി:—"അങ്ങനേങ്കിപ്പിന്നെ എന്താണ് അവളെ പോലീസാരുടെ അടുക്കൽപ്പിടിച്ചേൽപ്പിക്കാൻ സമ്മതിക്കാത്തതു്?"

സുകുമാരൻ:—(ഉച്ചത്തിൽ) "അതു നടപ്പില്ല. എന്റെ വേലക്കാർ എന്നെപ്പറ്റി ദൂഷ്യം പറഞ്ഞുകൊണ്ടു നടക്കുവാൻ സമ്മതിക്കയില്ല. ഈ ടൌണിൽ എനിക്കു ഒരു നിലയും വിലയുമെല്ലാമുണ്ടു്. എന്റെ വീട്ടിൽ നിന്നു വേലക്കാർ പതുങ്ങിയിറങ്ങി വീട്ടുകാരെപ്പറ്റി അപവാദങ്ങൾ പറഞ്ഞുണ്ടാക്കിയാൽ—"

അനന്തരം സുകുമാരൻ ഭാര്യയെവിളിച്ചു ഇപ്രകാരം മന്ത്രിച്ചു. "ഈശ്വരനെ വിചാരിച്ചു എന്തായാലും അവളെ വിട്ടേക്കു. അവൾക്കു വല്ലതുമെല്ലാം കൊടുക്ക്—എന്നിട്ടു്

മിണ്ടാതിരിക്കുവാൻ പറയൂ...ജാനമ്മയ്ക്കു് കാര്യമറിയാമല്ലോ. എന്നേപ്പററി അപവാദംപറഞ്ഞുകൊണ്ടു നടക്കുവാൻ എന്തായാലും നാമനുവദിക്കരുതു്."

സുകുമാരൻ അടുക്കളയുടെ സമീപത്തുനിന്നു പോയി. എന്നാൽ ഉടൻതന്നെ അയാൾ വീണ്ടും വേഗത്തിൽ നടന്നു വന്നു ഭാര്യയോടു് എന്തെല്ലാമോ മന്ത്രിച്ചു.

"ജാന്വു! എന്തായാലും നിന്റെ കണ്ണിൽനിന്നു മറയുവാൻ അവളെ സമ്മതിക്കരുതേ."

ആകയാൽ ബാക്കിദിവസഭാഗം മുഴുവനും ജാനമ്മയുടെ ജോലി, കരച്ചിൽ പൊട്ടിവരുന്ന ഭൃത്യയുടെ അരികിലിരുന്നു വർത്തമാനം പറയുന്നതായിരുന്നു. ഒടുവിൽ ഗൌരിയേ ജാനമ്മ ഒട്ടൊക്കെ സമാധാനപ്പെടുത്തി. അവൾ എങ്ങനെയെങ്കിലും ഇത്രയും സാധിച്ചെങ്കിലും പ്രസ്തുത ജോലി അത്യന്തം ശ്രമാവഹമായിത്തീർന്നു. അല്പമൊക്കെ സമാധാനമായിവന്നാലും പെട്ടെന്നു ഗൌരി വീണ്ടും ആദ്യത്തെ രീതിയിൽ കരഞ്ഞുവിളിച്ചു തുടങ്ങും.

ഗൌരി:—"കൊച്ചമ്മാ ഞാനെന്റെ വീട്ടിപ്പോണു"

ജാനമ്മ: "അതു വലിയ കഷ്ടമാണു് ഗൌരീ! എന്നെ നീ ഇങ്ങിനെ ഇട്ടിട്ടു് പോകയാണെങ്കിൽ പെട്ടെന്നു് വേറേ ഒരുത്തിയെ വിളിച്ചുനിർത്താൻ ഞാൻ വിഷമിക്കും. ഇവിടെ സൌഖ്യമായി നിൽക്കാതെ നീ എവിടെ പോകുന്നു?

ഗൌരി:—"അയ്യോ. ഇതു തീരെ സവുക്കിയമല്ല കൊച്ചമ്മാ."

ജാനമ്മ:—"ഗൌരീ. നീ അങ്ങിനെ പറയരുതു്. ഞാൻ നിന്നോടു വലിയദയയോടെയല്ലേപെരുമാറിയിട്ടുള്ളൂ?"

ഗൌരി:—"കൊച്ചമ്മ അങ്ങിനേ ഉള്ളൂ."

ജാനമ്മ:—"നിന്നെ വേലയെടുക്കാൻ പഠിപ്പിച്ചതു ഞാനല്ലേ? ഇപ്പോൾ നീ നല്ലപോലെ ജോലിയെടുക്കും. കുറേനാൾകൂടി നീ എന്റെകൂടെ അടങ്ങിയൊതുങ്ങി

നിന്നാൽ നിനക്കു തക്കതായി ഞാൻ വല്ലതും തരാം.”

എന്നാൽ മററുള്ള വാല്യക്കാർ പറഞ്ഞിട്ടുള്ള സമാധാനങ്ങളെത്തന്നെ ഗൗരിയും ജാനമ്മയോടു പറഞ്ഞു.

ഗൌരി:— “അദ്യം ഇല്ലാരുന്നെങ്കി ഇനിയ്ക്കു സവുഖിയമായിരുന്നു. എന്നാ അദ്യമുണ്ടെങ്കിഇനിക്കു സവുഖിയമില്ല.”

അനന്തരം ഗൌരി പഴയപടി നിലവിളിക്കുവാൻ തുടങ്ങി.

ഗൌരി:— “ഞാം വിട്ടിലേക്കു പോണു കൊച്ചമ്മോ. അമ്മേക്കണ്ടു് ഇനിക്കൊരു കാര്യംപറയാനൊണ്ടു്. അച്ഛനോടും പറേണ്ണം. അച്ഛനിതു കേട്ടോണ്ടു് മിണ്ടണ്ടാന്നു് പറേവെന്നു തോന്നുന്നില്ല.”

ഏതായാലും അവസാനമായി ജാനമ്മ ജയിച്ചു. ഉറങ്ങാറായതോടുകൂടി ഗൌരിയുടെ ചിത്തവിപ്ലവം ശമിച്ചു.

ഗൗരി.— “ഞാം നിയ്ക്കാം കൊച്ചമ്മ-കൊച്ചമ്മയുടെ കൂടെ ഞാം നിയ്ക്കാം. പോണില്ല. എന്നാ അടുക്കളക്കാരിച്ചേച്ചിയുടെകൂടെ ഞാം കെടന്നു് ഒറങ്ങിയ്ക്കോട്ടോ.”

ജാനമ്മ:— “ഓഹോ.”

അടുത്തദിവസം പ്രഭാതത്തിൽ ആരുംതന്നെ ജാനമ്മയെ വിളിച്ചുണർത്തുവാൻ വന്നില്ല. അടുക്കളയിൽ തീ കത്തിച്ചതുമില്ല. രണ്ടു വാല്യക്കാരികളും ഒളിച്ചു പൊയ്ക്കഴിഞ്ഞിരുന്നു. രാത്രിയിൽ അടുക്കളക്കാരി ഗൌരിയുടെ ഹൃദയത്തെ ഭേദിപ്പിച്ചു.

ജാനമ്മ ഉടൻതന്നെ ഭർത്താവിൻെറ ശയനമുറിയിൽ ചെന്നു് വിവരം ധരിപ്പിച്ചു. പ്രഭാതത്തിലെ ആ തണുത്ത ഇളംവെളിച്ചത്തിൽ വളൎന്ന മീശയോടുകൂടിയ സുകുമാരൻെറ തടിച്ച മുഖം വിളൎത്തു് ഭീഷണമായി ഉയൎന്നു. അയാൾ കൈവിരൽ കടിച്ചുകൊണ്ടു കിടക്കയിൽ നിവൎന്നു് ഒരു കുററിപോലെയിരുന്നു. ഇരുവന്ന കലങ്ങിയ ഭീതങ്ങളായ ദൃഷ്ടികൾ നിശ്ചലമാക്കി അയാൾ ഭാൎയ്യയുടെ മുഖത്തു ഉററുനോക്കി.

സുകുമാരൻ:— അവളുടെ വീടെവിടെയാണു്?

ഗൌരിയുടെ മാതാപിതാക്കന്മാർ താമസിക്കുന്ന സ്ഥലത്തിന്റെ പേർ ജാനമ്മ പറഞ്ഞുകൊടുത്തു.

സുകുമാരൻ:—"പന്ത്രണ്ടു മൈൽ അകലെയാണു്. അവരും ഇപ്പോഴും വണ്ടിയിൽ കയറിപ്പോയിക്കഴിഞ്ഞിരിക്കും വീട്ടിലും എത്തിയിരിക്കും നാമിനി എന്താണു ചെയ്യേണ്ടതു്.?"

ജാനമ്മ—"എനിക്കൊന്നും അറിഞ്ഞുകൂടാ."

സുകുമാരൻ: "ഞാൻ ആലോചിക്കട്ടെ – അതെ, ഇങ്ങോട്ടു നോക്കു. ആ വയസ്സൻ കുഞ്ഞൻപിള്ളവക്കീലിനെ പിടിക്കൂടണം ഈ ലോകത്തിൽ ജീവിക്കാൻ കൊള്ളാവുന്ന ഒരുവനാണു് അയാൾ. വക്കീൽ ജാനമ്മയേ സഹായിക്കും. അവരെ അയാൾ കൊപ്പത്തിലാക്കിക്കൊള്ളും.

ഭയവേഗത്തിൽ സുകുമാരൻ ജാനമ്മയ്ക്കു ചില നിർദ്ദേശങ്ങളെല്ലാം കൊടുത്തു. ജാനമ്മ ഉടൻതന്നെ കുഞ്ഞൻപിള്ളവക്കീലിന്റെ വീട്ടിൽചെന്നു് ആഫീസിൽ പോകുന്നതിനുമുൻപു് അയാളെക്കാണണം. വക്കീലിനെ കണ്ടു് കാര്യം പറഞ്ഞു് ഒരു മോട്ടോർകാർ വാടകയ്ക്കെടുത്തു രണ്ടാളുംകൂടി ഗൌരിയുടെ ബന്ധുക്കളെ ചെന്നു കാണണമെന്നുള്ളതാണു് കാര്യപരിപാടിയിലെ രണ്ടാമത്തെഭാഗം.

സുകുമാരൻ.—"വേണ്ടിടത്തോളം പണംകൂടി എടുത്തുകൊള്ളണമെന്നു് വക്കീലിനോടു പറയണം. കൊച്ചപ്പന്റെ ആ പുതിയ കാറുവേണ്ടേ എടുക്കേണ്ടതു്. മറന്നുപോകരുതു്. ആ കാറാണു നല്ല വേഗമുള്ളതു്. ഒരു നിമിഷവും കളയണ്ടാ—ഇപ്പോഴും കാപ്പികുടിക്കുവാനും മററും നിന്നാൽ താമസിക്കും—–വക്കീലിനെയും താമസിക്കാൻ സമ്മതിക്കരുതു്."

ഒരുമണിക്കൂറിനുള്ളിൽ ജാനമ്മയും വക്കീലുംകൂടി കാറിൽ അതിവേഗം പായുകയായി. കിഴക്കുനിന്നു വന്ന കാററു് 'ശ്ശൂ ശ്ശൂ' എന്നു് അവളുടെ മുഖത്തിലടിച്ചു. അവരുടെ

കൈത്തണ്ടുകളിന്മേൽ ചേറു തെറിച്ചുവീണു. മങ്ങിയ വിചാരങ്ങൾ രണ്ടുപേരുടേയും ഹൃദയങ്ങളിൽ നിറഞ്ഞിരുന്നു.

ഒരു പ്രകാരത്തിൽ അന്വേഷിച്ചുവന്നവീടു് അവർ കണ്ടുപിടിച്ചു. കുറേനേരംനിന്നു വിളിച്ചതിൻെറ ഫലമായി ഗൌരിയുടെ അമ്മവന്നു കതകുതുറന്നു. ഗൌരി യാതൊരു പാത്തും പറയാതെ വീട്ടിൽ വന്നു ചേൎന്നിട്ടുണ്ടു്. ഗൌരിയുടെ മാതാവു കരയുന്ന സ്വരത്തിൽ പറഞ്ഞു.

"അയ്യോ എൻെറ കുഞ്ഞേ! ഇങ്ങു കേറിവന്നാട്ടെ. ഇങ്ങനൊക്കെ ഒണ്ടാവു മെന്നാരറിഞ്ഞു?"

വക്കീൽ (യാതൊരു കോട്ടവും കൂടാതെ വിനോദമായി) "ഒന്നും ഉണ്ടായിട്ടില്ല കേട്ടോ വല്യമ്മേ! നിങ്ങളുടെ മകൾ യാതൊന്നും പറയാതെ അവിടെനിന്നു ഓടിപ്പോന്നു. അതിൻെറ അൎത്ഥമെന്താണെന്നൊന്നറിയാമെന്നുവച്ചു ഇങ്ങോട്ടു വന്നെന്നേയുള്ളു."

മാതാവു്—(തലകുലുക്കിക്കൊണ്ടു് ദുഃഖിതയായി) "ഓഹോ ഗവിരി എന്നോടെല്ലാം പറഞ്ഞു. എല്ലാം പറഞ്ഞു."

വക്കീൽ: "അവൾ മടത്തരമായി പ്രവൎത്തിച്ചുവെന്നുള്ളതിൽക്കവിഞ്ഞു് ഒന്നും പറയാനില്ല. അവളെവിടെ?"

ഗൌരിയുടെ മാതാവു് അവളുടെ പിന്നിലുള്ള ഒരു വാതിൽ ചൂണ്ടിക്കാട്ടിക്കൊണ്ടു പറഞ്ഞു:—"അയ്യോ പാവം. പാവം. അവള് കയ്യുംകാലും അനക്കാംവയ്യാതെ അങ്ങ് കെടക്കയാ. ഞാം നേരം വെളുത്തപ്പംമൊതക്ക പറേന്നു എണീററിച്ചിരി വെള്ളം മോന്താൻ. അവക്ക വേണ്ടാ."

കുഞ്ഞൻപിള്ളവക്കിൽ കതകു തുറന്നു ഉള്ളിലോട്ടു നോക്കിയപ്പോൾ ഗൗരി ചോറും കറികളും നിറച്ച ഒരു വലിയ മൺചട്ടിയുടെ മുൻപിലിരുന്ന കവിൾ പൊട്ടത്തക്കവണ്ണം വലിയ ഉരുളകൾ ഉരുട്ടി വിഴുങ്ങുന്നു.

മാതാവു്:—(ഒരു പച്ചച്ചിരിയോടെ) "എന്റെ ഈശരാ, എന്റെ തേവരേ, അവളു് എണീററിരിന്നു് ഇത്ര കഞ്ഞിവെള്ളം മോന്തിത്തൊടങ്ങി! ഗവിരീ നീ പേടിയ്ക്കേണ്ടാടി നി ഇപ്പം വീട്ടി അമ്മേടേം അച്ഛന്റേം അടുത്തല്ല്യോ (ജാനമ്മയേ നോക്കി) അവടെ അച്ഛനും എല്ലാം അറിഞ്ഞു."

കുഞ്ഞൻപിള്ളവക്കീൽ ആനന്ദം തിങ്ങി ചിരിക്കുകയായിരുന്നു.

വക്കീൽ.—"ഗൌരീ അതു കൊള്ളാമെടീ. പേടിക്കാതെ വിഴുങ്ങിയ്ക്കോ തിരെപ്പേടിയ്ക്കേണ്ടാ"

ഗൌരി: (നാണിച്ചു കുഴഞ്ഞു്) "ഇല്ലേ ഒന്നും തിന്നുവല്ലേ."

വക്കീൽ:—"അവളുടെ അച്ഛൻ എവിടെ? രണ്ടു വാക്കു എനിക്കു സംസാരിക്കേണ്ടതായുണ്ടു്."

മകളുടെ കഥകളെല്ലാം കേട്ടതിന്റെശേഷം ഗൌരിയുടെ പിതാവു് വണ്ടിക്കു കാളയേയുംകെട്ടി ഉരം കൊണ്ടുവരാൻ ഒരു ദീർഘയാത്ര പുറപ്പെടുക മാത്രമാണു ചെയ്തതു്. അയാൾ ഇനി സന്ധ്യയോടുകൂടിമാത്രമേ തിരിച്ചു വരികയുള്ളു. അതിനിടയിൽ ഗൌരി എന്താണിനി ചെയ്യേണ്ടതെന്നുള്ള സംഗതി അയാൾ ആലോചിച്ചു തീരുമാനിക്കാതിരിക്കയില്ല.

കാളവണ്ടിയിൽ തിരിച്ചിരിക്കുന്ന ഗൌരിയുടെ അച്ഛനേ മദ്ധ്യേമാർഗ്ഗം കണ്ടെത്താമെന്നു കരുതി കുഞ്ഞൻപിള്ളവക്കീൽ പുറകെ കാറിൽ തിരിച്ചു. ജാനമ്മ അനുനയസംഭാഷണത്തിൽ ഏർപ്പെട്ടു് ആ വീട്ടിൽതന്നെ ഇരുന്നു.

ഗൌരിയുടെ പിതാവു് മറെറാരാളിനു വേലയ്ക്കു പോകുകയായിരുന്നതിനാൽ അപ്പോൾ വന്നു് കുഞ്ഞൻപിള്ളവക്കീലുമായി സംസാരിക്കുന്നതിനു സാദ്ധ്യമല്ലായിരുന്നു. തന്മൂലം വക്കീൽ മടങ്ങിപ്പോന്നു. ഇരുട്ടിയപ്പോൾ ഇറയത്തിരുന്നു് വക്കീലും ഗൌരിയുടെ അച്ഛനുംകൂടി സംസാരിച്ചുതുടങ്ങി ഒടുവിൽ രാജിനിർദ്ദേശങ്ങൾ കേൾക്കുവാനായി ജാനമ്മയേയും ഗൌരിയുടെ അമ്മയേയും ഇറയത്തേക്കു വിളിച്ചു.

ജാനമ്മ ശ്രീവിലാസംഭവനത്തിൽ എത്തിയപ്പോൾ രാത്രി വളരെ ഇരുട്ടി. അന്നു സുകുമാരൻ വീട്ടിന്നു വെളിയിൽ ഇറങ്ങിയതേയില്ല. ഉറങ്ങുകയും ഉണരുകയും വീണ്ടും ഉറങ്ങുകയും പിന്നെയും ഉണരുകയും ആയിരുന്നു അയാളുടെ തൊഴിൽ. "എന്തായി?" എന്നു ഉൽക്കണ്ഠിതനായി സുകുമാരൻ ചോദിച്ചു. "എല്ലാം ശരിയായി. അതിൽനിന്നു ഉപദ്രവമൊന്നുമുണ്ടാകയില്ല—അപവാദംപോലുമില്ല" എന്നു് ജാനമ്മ മറുപടി പറഞ്ഞു. ശൈത്യം ഏററു് അവൾ വിറയ്ക്കുന്നുണ്ടായിരുന്നു. ജാനമ്മയുടെ ശബ്ദവും അടച്ചിരുന്നു. "ഇതുകൊള്ളാം വളരെ ഭേഷായി" എന്നു പറഞ്ഞു് സുകുമാരൻ എണീററു. അയാൾ കൈകാലുകളും ശരീരവും നിവർത്തു. എന്തോ ഭാരത്തിൻകീഴിൽ ഇതുവരെ ഒടിഞ്ഞു മടങ്ങി വളഞ്ഞുകിടന്ന സുകുമാരൻ ഇപ്പോൾ അതെല്ലാം ദൂരെയെറിഞ്ഞിട്ടു് സ്വസ്വാതന്ത്ര്യനായതുപോലെ കാണപ്പെട്ടു. "വളരെ നന്നായി. അതെല്ലാം ശരിപ്പെടുത്തുവാൻ ജാനമ്മ മിടുമിടുക്കിയാണെന്നു് എനിക്കറിയാം." അയാൾ അനന്തരം ദീർഘമായി ഒന്നു നിശ്വസിച്ചു.

സുകുമാരൻ:—(വിനോദസ്വരത്തിൽ) ഈശ്വരൻസാക്ഷിയായി പറയുകയാണു്, എനിക്കു എൻെറ ജാനുവിനോടു് വളരെ കൃതജ്ഞതയുണ്ടു്.—ഇങ്ങോട്ടു നോക്കു—വല്ലതുമൊന്നു കഴിച്ചോ? വിശപ്പില്ലേ?

ജാനമ്മ:—"ഇല്ല"

സുകുമാരൻ:—"വലിയ ഉപകാരമായി കേട്ടോ? ഞാൻ സത്യംപറയുകയാണു്. ജാനു നീ സാമാന്യ സ്ത്രീയല്ല. നിനക്കു പ്രതികാരബുദ്ധിയെന്നൊന്നുള്ളതില്ലല്ലോ. നിൻെറ ഹൃദയം വിശാലംതന്നെ."

അപൂർവമായ ഒരു അംഗവിക്ഷേപത്തോടെ കൈത്തലം രണ്ടും മാറത്തുചേർത്തമർത്തിക്കൊണ്ടു് അടഞ്ഞ സ്വരത്തിൽ ജാനമ്മ പറഞ്ഞു.

"അല്ല. ഒരിക്കൽ എനിക്കു് വിശാലമായ ഒരു ഹൃദയം ഉണ്ടായിരുന്നു. എന്നാൽ ആ ഹൃദയം ക്രമേണ ചെറുതായി അതിന്റെ കട്ടപ്പം വർദ്ധിക്കയുംചെയ്തു. ഇപ്പോഠം എന്റെ ഹൃദയം കരിങ്കല്ലാണു്."

സുകുമാരൻ:—"'മേഘയ്' ഒരിക്കലുമല്ല, ഒരിക്കലുമല്ല. അബദ്ധം പറയാതെ.'

ജാനമ്മ:—"അതെ. അങ്ങനെ കരിങ്കല്ലായിത്തീന്നതു ഭാഗ്യംതന്നെ. അപ്രകാരമല്ലായിരുന്നെങ്കിൽ നേരത്തെ സുകുമാരൻ എന്റെ ഹൃദയത്തെ പൊട്ടിക്കുമായിരുന്നു."

സുകുമാരൻ വാതില്ക്കൽ മിഴിച്ചു നിന്നു. ജാനമ്മ കതകടച്ചു സാക്ഷയിട്ടു അയാഠം തോഠംചുളുക്കി നടന്നു. ശയനാഗാരത്തിൽ ചെന്നു കയറി.

---

## അദ്ധ്യായം വന

---

ലജ്ജാവഹമായ ഈ സംഭവം കഴിഞ്ഞ ഉടനെ കുഞ്ഞൻപിള്ളവക്കീൽ വീണ്ടും ജാനമ്മയോട്ടു് ഒരു അഭ്യത്ഥന നടത്തി. വക്കീലിന്റെ എഴുത്തനുസരിച്ചു ജാനമ്മ ആഫീസിൽ ചെന്നു. ഈ പ്രാവശ്യം സാധാരണന്മാർ ഇരിക്കാറുള്ള ഒരു ബഞ്ചിലാണു് ജാനമ്മ ഇരുന്നതു്.

വക്കീൽ:—"ജാനമ്മതന്നെ സമ്മതിക്കുന്ന ഒരു കായ്യമാണു് ഞാൻ പറയുന്നതു്. അയാഠം ഒരു മഹാവഞ്ചകനാണു്. അയാളെ കളഞ്ഞേക്കൂ."

ജാനമ്മ:—"സാദ്ധ്യമല്ല."

വക്കീൽ:—"സാദ്ധ്യമാണു്. നീലിയമ്മ ഇപ്പോഴും ശരിക്കു നില്ക്കുന്നു. ഞാൻ പറയുന്നതു ആ സ്ത്രീ യാതൊന്നും

മറന്നിട്ടില്ലെന്നാണു്. ശൌരിപ്പെണ്ണുമായുള്ള ഈ സംഭവം നമുക്കു നല്ല ഒരു സന്ദർഭം ഉണ്ടാക്കിത്തരുന്നു."

ജാനമ്മ:—"ഹേയ്,-ഹേയ്-ഒരിക്കലും ഒക്കുകയില്ല."

വക്കീൽ:—"ഞാൻ ഉറപ്പു പറയുന്നു. കേസ് ഞാൻ ജയിച്ചുതരാം."

ജാനമ്മ:—"എനിക്കതു കഴികയില്ല വക്കീലേ. കേസു നമ്മൾ ജയിച്ചാലും അതുകൊണ്ടു് ഒരു ഭാരം നീങ്ങുമെന്നല്ലാതുണ്ടോ? വ്യാപാരത്തിലെ പങ്കാളിത്തമെങ്ങിനെ പോകും?"

വക്കീൽ:—"അതു സാരമില്ല. വിവാഹമോചനമുണ്ടായാൽ അയാളുമായി മറ്റെ ഇടപാടു് നമുക്കു വേഗം തീർക്കുവാൻ സാധിക്കും. ഭർത്താവെന്നുള്ള നില പോയാൽ നിങ്ങളിൽ അയാൾക്കുള്ള സ്വാധീനശക്തി നിലയ്ക്കും. അതോടുകൂടി അയാളുടെ കഥ തീർന്നു. ഇപ്പോഴും ജാനമ്മയ്ക്കു പഴയനില വീണ്ടെടുക്കുവാൻ സാധിക്കുന്നതാണു്."

ജാനമ്മ തലകുലുക്കി. കുഞ്ഞൻപിള്ളവക്കീൽ അയാളുടെ ഉപദേശം തുടർന്നു.

"ഒരുപക്ഷേ നിങ്ങളുടെ പരിശ്രമംമൂലമുണ്ടാകുന്ന ആദായത്തിന്റെ പകുതി അയാൾക്കു കൊടുക്കേണ്ടി വരുന്നുവെന്നിരിക്കട്ടെ. അതു കൂട്ടാക്കേണ്ടതില്ല. അതുകൊണ്ടെന്തു വന്നുപോയി? ദൂരെയിരുന്നു അയാൾക്കതു കൊടുത്താൽ മതിയല്ലോ. ആ മനുഷ്യന്റെ മുഖത്തു നോക്കേണ്ട ആവശ്യം പിന്നെ വരികയില്ല. ജാനമ്മയുടെ ബാധ അതോടുകൂടി ഒഴിഞ്ഞു. ഈശ്വരോ രക്ഷതു. നിങ്ങളുടെ ഭാഗ്യം വീണ്ടും തെളിയും."

ജാനമ്മ:—"ഒന്നും ഒക്കുകയില്ല"

വക്കീൽ.—"ഹേ—യ്! അതിങ്ങോട്ടേല്പിച്ചേക്കൂ."

കുഞ്ഞൻപിള്ളവക്കീൽ അതിദയനീയമായ സ്വരത്തിൽ ജാനമ്മയോട്ട് അഭ്യർത്ഥിച്ചു. ജാനമ്മ പറഞ്ഞു:—

"വക്കീലേ, നിങ്ങൾ വളരെ ദയയോടും സ്നേഹത്തോടും പെരുമാറിയിട്ടുള്ള ഒരു ഉത്തമസുഹൃത്താണ്. എന്നാൽ സാധിക്കയില്ലെന്നു പറഞ്ഞതിന്റെ കാരണം എന്താണെന്നു നിങ്ങൾക്കു മനസ്സിലാകത്തക്കവണ്ണം തെളിച്ചു പറയുവാൻ എനിക്കു സാദ്ധ്യമല്ല."

വക്കീൽ:—"പറയണം. ഞാൻ മനസ്സിലാക്കിക്കൊള്ളാം."

ജാനമ്മ:—"അദ്ദേഹം നല്ലവനോ ചീത്തയോ ആയിക്കൊള്ളട്ടെ. അദ്ദേഹം എന്നെ മോചിപ്പിക്കുന്നതുവരെ ഞാൻ അദ്ദേഹത്തെ വെടിയുന്നതല്ലെന്ന് ഒരിക്കൽ പ്രതിജ്ഞ ചെയ്തിട്ടുണ്ട്......അതേ അങ്ങനെതന്നെ അതു ആവസാനിക്കും — അദ്ദേഹംതന്നെ എനിക്കു മോചനം തരും."

വക്കീൽ.—"അതെങ്ങിനെ?"

ജാനമ്മ —"ആളുകളറിയാതെയും മാനക്കേടുണ്ടാക്കാതെയും അദ്ദേഹംതന്നെ വിവാഹമോചനത്തിനു സമ്മതിച്ചേക്കും."

വക്കീൽ:—"അയാൾ എന്തിനതു ചെയ്യണം? നിങ്ങളുടെ കയ്യിൽ ഒരു കാശുള്ളിടത്തോളംകാലം അയാൾ അതു പ്രവർത്തിക്കയില്ല. ഞാൻ സത്യം ചെയ്യാം."

കുറേനേരം കഴിഞ്ഞു നൈരാശ്യദ്യോതകമായ സ്വരത്തിൽ കുഞ്ഞൻപിള്ളവക്കീൽ തുടർന്നു:

"കഷ്ടം! ഞാൻ പറയുന്നതിന്റെ അർത്ഥം നിങ്ങൾക്കു മനസ്സിലാകുന്നില്ലല്ലോ അയാൾ നിങ്ങളെ അപമാനിക്കയില്ല എന്നാൽ വിഴുങ്ങും. മുഴുവൻ വിഴുങ്ങും. അതാണു ആ ദുഷ്ടൻ ചെയ്തുകൊണ്ടിരിക്കുന്നതു്. ഒരു കാശും കയ്യിലില്ലെന്നു കാണുമ്പോൾ അയാൾ ഉപേക്ഷിക്കയും ചെയ്യും. അതുവരെ വിടുകയുമില്ല."

ജാനമ്മ:—"എന്റെ വക്കീലേ, ഇപ്പോൾ യാതൊന്നും എനിക്കു ചെയ്യുവാൻ നിവൃത്തിയില്ലേ. ജീവിതം വിമിശ്രമാണു്. എല്ലാവശത്തും വിഷമതകളുണ്ടു്. എന്റെ കൈകൾ കൂട്ടിക്കെട്ടിയിട്ടിരിക്കയാണു്......ഒരുപക്ഷേ നിങ്ങളുടെ സഹായം ഞാൻ ആവശ്യപ്പെട്ടും. എന്നാൽ ഇപ്പോഴല്ല വിവാഹമോചനത്തിനായിരിക്കയുമില്ല"

വക്കീൽ:—"നിങ്ങൾ ഇനിയും താമസിച്ചാൽ സഹായിക്കാനുള്ളകാലംതന്നെ കഴിഞ്ഞുപോയേക്കും. അന്നു ആരെക്കൊണ്ടും സഹായിക്കാൻ സാധിക്കയുമില്ല. നിങ്ങളുടെ പഴയ മനക്കരുത്തു വീണ്ടെടുക്കുക. വെറും പെണ്ണുങ്ങളുടെ കഴമ്പില്ലാത്ത വിചാരങ്ങൾ വിചാരിക്കാതെ. അയാൾ യോഗ്യത അർഹിക്കാത്ത ഒരു മഹാവഞ്ചകനാണു്."

ജാനമ്മ—"ഉം. ഇപ്പോൾ എനിക്കു യാതൊന്നുംതന്നെ ചെയ്യുവാൻ നിവൃത്തിയില്ല. എന്റെ വ്യാപാരത്തെ സൂക്ഷിച്ചുകൊണ്ടു് ഞാൻ അതേപ്പററി തലകാഞ്ഞാലോചിച്ചു ഞാൻ പറയുന്നതു കേൾക്കൂ. എന്റെ വഴിയേതന്നെ ഒന്നു പോയിനോക്കട്ടെ"

പിന്നെ കുഞ്ഞൻപിള്ളവക്കീൽ ഇതേപ്പററി ഒരു അക്ഷരവും ശബ്ദിച്ചില്ല.

അടുത്ത ചിങ്ങമാസാരംഭത്തോടുകൂടി സുകുമാരനു് ഒരു സുഖക്കേടു പിടിപെട്ടു. അയാൾ ടൗണിന്റെ പരിസരപ്രദേശങ്ങളിലെവിടെയോ സഞ്ചരിക്കവേ ജലദോഷമുണ്ടായി. വിറച്ചും ഞരങ്ങിയും ശപിച്ചും അയാൾ വീട്ടിൽ വന്നു കയറി. ഉടൻതന്നെ കട്ടിലിൽ വീഴുകയും ചെയ്തു. ഇരുവശങ്ങളിലും നീർക്കെട്ടോടുകൂടിയ അന്തർവിദ്രധിയായിരുന്നു സുകുമാരന്റെ രോഗം.

മൂന്നാഴ്ചക്കാലം ആശുപത്രിയിലെ ഒരു നഴ്സിനെയും ഭാര്യയേയും ഡാക്കുരേയും സുകുമാരൻ കൃത്യബഹുലരാക്കി.

ഈ കാലത്തു ഓരോനിമിഷത്തിലും അയാളുടെ ജീവൻ അപകടത്തിലായിരുന്നുവെന്നുവേണം പറയാൻ. ഒടുവിൽ, സമൎത്ഥനായ ഡാക്ടരും ഭക്തയായ ഭാൎയ്യയും നിപുണകളായ നഴ്സുകളുംകൂടി ശ്രീവിലാസംസ്റ്റോറിന്റെ അധിപന്റെ ജീവനെ ഇഹലോകത്തിൽതന്നെ പ്രതിഷ്ഠിച്ചുവെന്നുള്ള സന്തോഷവൎത്തമാനം ശ്രീവിലാസം സ്റ്റോറിലെ ജോലിക്കാർ കേട്ടു. പരമേശ്വരപ്പണിക്കർ ഡാക്ടർ പറഞ്ഞതു് സുകുമാരനു ബലിഷ്ഠമായ ഒരു ശരീരമുണ്ടായിരിക്കയാൽ രക്ഷപ്പെട്ടെന്നാണു്. എന്നാൽ ആ ശരീരം ദുൎമ്മാൎഗ്ഗത്താൽ ശോചനീയമാംവണ്ണം ദ്രവിച്ചുപോയിരിക്കുന്നു എങ്കിലും സൂക്ഷിച്ചിരിക്കുന്നതായാൽ കുറേക്കാലത്തേക്കുകൂടി ശ്രീവിലാസംസ്റ്റോറിന്റെ ഭരണകൎത്താവിനു ആരോഗ്യവാനായിരിക്കുവാൻ സാധിക്കും.

സുകുമാരന്റെ സുഖക്കേടു് നിശ്ശേഷം ഭേദമായതു വളരെ സാവധാനത്തിലായിരുന്നു സുഖമായതിൽപ്പിന്നീടു് സുമംഗലപുരം പട്ടണത്തിനു വെളിയിൽ സഞ്ചരിക്കുവാൻ അയാൾ ഇഷ്ടപ്പെട്ടില്ല. ടൗണിൽതന്നെയുള്ള ഒരു വേശ്യയുടെ ഭ്രൂവിലാസങ്ങളിൽ മനംമയങ്ങി അയാൾ കഴിച്ചുകൂട്ടി. ഉച്ചയ്ക്കു് ഊണുകഴിക്കുവാൻ സുകുമാരൻ ശ്രീവിലാസം ഭവനത്തിൽ വലിഞ്ഞുകയറും; ഊണുകഴിഞ്ഞാലുടൻതന്നെ അവിടെനിന്നു് ഇറങ്ങിപ്പോകുകയുംചെയ്യും. മോഹിനിപ്പുഞ്ചിരിയും ധൂമളകുന്തളവുമുള്ള ആ വേശ്യയുടെ കഥ ജാനമ്മക്കു അറിയാമായിരുന്നു. അവളുടെ താമസസ്ഥലമിന്നതെന്നു് ജാനമ്മ അറിയുവാൻ ഇടയായതു് സ്റ്റോറിൽവന്ന ഒരു കത്തുമൂലമാണു് "പാൽക്കുളം റോഡിൽ മൈഥിലിയമ്മ താമസിക്കുന്ന മദനവിലാസം ബംഗ്ലാവിന്റെ വാടക നാലുമാസംകൊണ്ടു് കുടിശ്ശികയായിരിക്കുന്ന വിവരം കരാറനുസരിച്ചു താങ്കളെ അറിയിച്ചുകൊള്ളുന്നു. കുടിശ്ശിക തന്നുതീൎക്കണമെന്നപേക്ഷ എന്നു് ഇന്നാരു്" അപ്പോൾ മദനവി

ലാസം ബംഗ്ലാവിൽനിന്നാണു് സുകുമാരൻ എന്നും ശ്രീവിലാസം ഭവനത്തിൽ വന്നുകയറുന്നതു്.

മദനവിലാസം ബംഗ്ലാവിലെ ഈ പോക്കുവരവു് സതിക്കു ഒരു വലിയ അനുഗ്രഹമായിത്തീൎന്നു. ചിററപ്പനെൻറ വായിൽ ചാടാതെ അമ്മയെ വന്നു കാണുവാൻ അവൾക്കു വേണ്ടുസമയം ലഭിച്ചു. സതി ശ്രീവിലാസം ഭവനത്തിൽ നിഴലിട്ടുപോകരുതെന്നായിരുന്നല്ലോ സുകുമാരൻെറ ക്രൂരമായ ആജ്ഞ. മിക്കവാറും എല്ലാവ്യാഴാഴ്ചയും ഉച്ചതിരിഞ്ഞു് സതി മകളുമൊന്നിച്ചു ജാനമ്മയേ കാണുവാനെത്തും.

കൊച്ചുജാനു ഇപ്പോൾ ആളുകളും കൂടെ നടക്കേണ്ട ആവശ്യമില്ലാത്ത പ്രായത്തിലെത്തി. താനാണു് തൻെറ അമ്മയുടെ ആനന്ദവും ആശ്വാസവും എന്നു് അവൾ തന്നെത്താൻ മനസ്സിലാക്കിത്തുടങ്ങിയെന്നും തോന്നും. ജാനമ്മ പറയാറുണ്ടു്:—"എടീ കൊച്ചുപെണ്ണേ! നീ ഒരു നല്ല പെൺകുട്ടിയായിരിക്കണം. കേട്ടോ. അമ്മയേ നീ സന്തോഷിപ്പിക്കണം. അമ്മയ്ക്കു നീ അഭിമാനവുമായിരിക്കണം. ഞാൻ പറഞ്ഞേ." കൊച്ചുജാനു ബുദ്ധിയോടെ നോക്കുന്നതു കണ്ടാൽ അവൾ അപ്രകാരംതന്നെയാണെന്നു സമ്മതിക്കുന്നതുപോലെ തോന്നും. സതിയുടെ വാസതിയിൽ കഷ്ടതകൾ നിറഞ്ഞിരിക്കയാണെന്നു് അമ്മൂമ്മയേപ്പോലെതന്നെ കൊച്ചുജാനുവും മനസ്സിലാക്കിയിരിക്കാം. ജാനമ്മ പൗത്രിയെനോക്കി അരുമയോടെ പറയും.—"നിൻെറ അമ്മ കരഞ്ഞിട്ടാവശ്യമില്ല. ദൈവം നിന്നേ അവൾക്കു കൊടുത്തിട്ടുള്ളപ്പോൾ അവൾക്കു സൎവ്വവുമുണ്ടല്ലോ. പിന്നെ എന്തിനു കരയുന്നു......സതീ നിൻെറ മനസ്സു് ഇങ്ങനെ ഇളതാകരുതു്."

എന്തെന്നാൽ ഇത്രയുമാകുമ്പോഴേക്കു സതി അരുതെന്നു പറഞ്ഞു് രോദനമാരംഭിക്കും.

'അമ്മേ! ഞാൻ എത്ര അടക്കിയിട്ടും നിൽക്കുന്നില്ല,' എന്നുപറഞ്ഞു് സതി കണ്ണുകൾ തുടയ്ക്കും. "അമ്മയേപ്പോലെ ധൈര്യം എനിക്കില്ല എനിക്കിങ്ങനെ അങ്ങോട്ടു കഴിഞ്ഞുപോകാൻ വയ്യായേ" എന്നു ഞാൻ കൂടെക്കൂടെ വിചാരിക്കാറുണ്ടു്.

സതിയും കെട്ടിപ്പൊക്കിയിരുന്ന അതിരുകളെല്ലാം ഇടിഞ്ഞുവീണു. അസാദ്ധ്യമായ ഒരവസ്ഥയെ വെളിയിൽകാട്ടാതെ ഗോപ്യമായി വച്ചുകൊണ്ടിരിക്കാൻ അവൾ നിരന്തരമായി ചെയ്തുവന്ന ശ്രമാവഹമായ യത്നവും ഉപേക്ഷിക്കപ്പെട്ടു. ചിലപ്പോൾ അമ്മയോടു് സർവ്വവും പറയാൻ തുടങ്ങും. ഒരു ഹൃദയസ്തോഭം സതിയിൽ പ്രത്യക്ഷപ്പെട്ടു. എന്നാൽ ഈ വിസ്രംഭസംഭാഷണത്തിനും രഹസ്യഭേദനത്തിനും ജാനമ്മ പ്രോത്സാഹനം നൽകിയില്ല. അവർ കാലേക്കൂട്ടി മകളെ ആവക സംഗതികൾ പറയുന്നതിൽനിന്നു തടയുകയാണു് പതിവു്.

ജാനമ്മ കുട്ടിയെ മടിയിലെടുത്തുവയ്ക്കും. കുറേയൊക്കെ കൊഞ്ചിക്കയും താലോലിക്കയും ചെവിയിൽ അടക്കം പറയുകയും മററും ചെയ്തുകഴിയുമ്പോഴേക്കു് കൊച്ചുജാനു ഉറങ്ങി വഴങ്ങിക്കിടക്കുന്നകുട്ടിയുടെ തല തന്റെ നെഞ്ഞോടടുക്കിപ്പിടിച്ചു് ജാനമ്മ മകളോടു സംഭാഷണം ആരംഭിക്കുകയായി. ആപത്തുകാലത്തു മനസ്സുറപ്പുണ്ടാക്കുന്ന ചില വേദാന്തതത്വങ്ങൾ പറഞ്ഞു് ജാനമ്മ മകളിൽ ഉത്സാഹവും ശുഭാപ്തിവിശ്വാസവും ഉണ്ടാക്കുന്നതിനു ശ്രമിക്കാറുണ്ടു്.

ജാനമ്മ—'ഇത്രദൂരം വന്നപ്പോഴേക്കു് അവൾ ഉറങ്ങിപ്പോയി. എടീ സതീ, ഇങ്ങോട്ടു നോക്കു് അവൾ എത്ര അഴകോടെ വളർന്നുവരുന്നു! വളർന്നുവന്നാൽ അവൾക്കു നല്ല ഒന്നാംതരംസൗന്ദര്യമായിരിക്കും. നിന്നെപ്പോലെതന്നെയിരിക്കും നിന്റെ കൊച്ചുജാനുവും."

സതി – "അമ്മയല്ലാതെ എനിക്കു സൌന്ദര്യമുണ്ടെന്നു് ഒരു മനുഷ്യരും പറഞ്ഞിട്ടില്ലമ്മേ!"

ജാനമ്മ—'അബദ്ധം പറയാതെടീ. എല്ലാവരും നിന്നെ വാഴ്ത്തിയിട്ടുണ്ട്. നിന്നെ കൊണ്ടാടിയിട്ടുള്ളതിനു കണക്കും കയ്യുമില്ല.'

സതി കയ്പുരസമനുഭവിക്കുന്ന ഭാവത്തോടുകൂടി പറഞ്ഞു. "എന്നാൽപിന്നെ എനിക്കു ഏതാണ്ടെല്ലാമോ ഇല്ലാതെയുണ്ട്, ഒരിക്കലും പോകാത്ത വശീകരണശക്തി എനിക്കില്ലമ്മേ "

ഇങ്ങനെ സതി സംസാരിച്ചുപോകാൻ ജാനമ്മ അനുവദിക്കയില്ല. അവൾ വിഷയംമാററി സോല്ലാസം പറയും.

"കൊച്ചുജാനുവിനു എന്തു നല്ല സൌന്ദൎയ്യമാണ്. ആ കാലുകളും കൈകളും നോക്കു്, നല്ല ഭാരവുമുണ്ടു്. അവൾ ഒന്നാംതരം ഒരു പെൺകുട്ടിയാണു്. നിനക്കു അവൾ ഒരു സ്വത്താണേ മകളെ! നിന്റെ മകളെപ്പററി നിനക്കു ധാരാളം അഭിമാനിക്കാം. വരുംകാലത്തിൽ ആ അഭിമാനത്തിനു യാതൊരു കുറവും വരികയില്ല.

സതി—"അങ്ങനെതന്നെ വരട്ടെ. ഞാനും പ്രാൎത്ഥിക്കുന്നു. എനിക്കു വേറൊന്നുകൊണ്ടു അഭിമാനിക്കാനില്ലല്ലോ."

കൊച്ചുജാനു ഉറങ്ങിക്കിടന്ന ഒന്നുരണ്ടുവത്സരങ്ങളിൽ സതി ജാനമ്മയോടു കാൎയ്യങ്ങൾ കുറേയൊക്കെ തുറന്നു പറഞ്ഞുപോയിട്ടുണ്ടു്.

സതി—"എന്റമ്മേ, എനിക്കിങ്ങനെ ദുരിതമനുഭവിച്ചുകൊണ്ടു് ജീവിക്കുവാൻ സാധിക്കയില്ല." (സതിയുടെ നയനങ്ങളിൽനിന്നു് കണ്ണീരൊഴുകി) "പൊന്നമ്മയല്ലേ്യാ? അമ്മയ്ക്കെന്നെ സഹായിക്കാൻ വയ്യായോ?

ജാനമ്മ—"എന്റെ പൊന്നോമനമകളേ, എങ്ങിനെയാണു് ഞാൻ സഹായിക്കുക? എന്റെ വിഷമതകളെല്ലാം ഞാൻ നിന്നോടു് പറഞ്ഞിട്ടുണ്ടു്. അവയെ

ന്തെന്നു് ഊഹിക്കുവാൻപോലും നിനക്കു സാധിക്കയില്ല "

സതി:--(തേങ്ങിക്കരഞ്ഞു) ഇപ്പോൾ പണമല്ല എനിക്കാവശ്യം. ഇനി അമ്മയോടു ഞാൻ പണം ചോദിക്കയേയില്ല--എത്രായിരം രൂപ അമ്മ എനിക്കു തന്നാലും അതുകൊണ്ടു യാതൊരു പ്രയോജനവുമില്ല.--അയ്യോ. ഞാൻ വലിയഭാഗ്യദോഷിയാണു്'--മഹാഭാഗ്യദോഷി.

ജാനമ്മ:--(സതിയുണ്ടാക്കിയഹൃദയക്ഷോഭത്തോടെ) ഓമനസ്സതി, നിന്നെ സഹായിക്കണമെന്നു നീ പറയുമ്പോൾ എന്നെ ഒരായിരമായി വലിച്ചുകീറുകയാണു് ചെയ്യുന്നതു്. എന്റെ സതീ എനിക്കു നിന്നെ സഹായിക്കുവാൻ സാധിക്കയില്ല--ഇപ്പോൾ നിന്നെ സഹായിക്കുവാൻ സാധിക്കയില്ല. നീ നല്ല ധൈര്യത്തോടെ നിന്റെ ഭാരങ്ങളെല്ലാം ചുമക്കണം......അമ്മ ധീരയാണെന്നു നീ പറയാറില്ലേ? അതുപോലെ നീയും ഇരിക്കണം. പല ആപത്തുകളുടെയും ഭയങ്ങളുടെയും നടുവിലാണു് ഞാൻ--എന്റെ കൈകൾ കൂട്ടിക്കെട്ടിയിട്ടിരിക്കുന്നു. എന്നിട്ടും ഞാൻ മല്ലടിക്കുകതന്നെയാണു്. ഞാൻ വലിയ കൊടുംപോരു് ചെയ്തുകൊണ്ടിരിക്കയാണെന്നു നിന്നോടുതുറന്നു പറയുന്നു ഇന്നും ഞാൻ നൈരാശ്യപ്പെട്ടിട്ടില്ല. ഒരിക്കലുമില്ല. നിന്നെ എനിക്കു സഹായിക്കാനിഷ്ടമില്ലെന്നല്ല ഇതിന്റെ അർത്ഥം. എനിക്കു പരമാർത്ഥത്തിൽ വലിയ ആഗ്രഹമുണ്ടു്. സമയം വരട്ടെ. ഇപ്പോഴും സമയമായിട്ടില്ല.'

കൊച്ചുജാനു അമ്മൂമ്മയുടെ കൈകൾക്കുള്ളിൽക്കിടന്നു് പിടഞ്ഞു് പിടി വിടുവിച്ചിട്ടു അവളുടെ അമ്മയുടെ പാർശ്വത്തിൽചെന്നുനിന്നു. ജാനമ്മ ശക്തിയോടുകൂടി ഉച്ചരിച്ച വാക്കുകൾ അവളെ നന്നേ ഭയപ്പെടുത്തി.

സതി: ഞാൻ നോക്കട്ടെ. അമ്മയേപ്പോലെ ശബ്ദം മിണ്ടാതെ എല്ലാം കഴിയുന്നത്ര ഞാൻ സഹിക്കാം.

ജാനമ്മ:--(ശാന്തമായി) എല്ലാം നന്നാവുമെന്നുതന്നെ ബലമായി വിശ്വസിച്ചുകൊള്ളു. ക്ഷമിക്കണം, കാത്തു കാത്തിരിക്കണം. ഈ കൊണ്ട കോളെല്ലാം മാറും. നീ ചെറുപ്പമല്ലേടീ. ഇനി എത്രയോ അധികകാലം നിനക്കു ജീവിതമുണ്ട്. നിനക്കു നിൻെറ ഓമനക്കുഞ്ഞുമുണ്ട്. നല്ലകാലം വരുമെന്നുതന്നെ ആശിച്ചുകൊണ്ടിരിക്ക് ഈ കാർമേഘങ്ങളെല്ലാം നീങ്ങും. സൂര്യൻ വീണ്ടും തെളിയുമെടീ."

എന്നാൽ സൂര്യൻ വീണ്ടും തെളിയുന്നതിനുമുൻപായി സതിയുടെമീതെ പരന്ന കാർമേഘങ്ങൾ കൊടുങ്കാററും പേമഴയുമായി കലാശിച്ചു

അന്നൊരുദിവസം ജാനമ്മയും കേശവമേനവനും കൂടി സിൽക്കുശാലയിൽ ചരക്കു തിട്ടപ്പെടുത്തുകയാണ്. ഒഴിഞ്ഞ തട്ടുകളുടെ മുൻപിൽച്ചെന്നു കേശവമേനവൻ മങ്ങിച്ച കണ്ണുകൾകൊണ്ടു അവയെനോക്കി അയാൾ വായ് തുറക്കുകയും അടയ്ക്കുകയുംചെയ്തു. എന്നാൽ ഒരക്ഷരം പോലും ശബ്ദിക്കുവാൻ സാധിച്ചില്ല. ഒരുകാലത്തു ഈ സിൽക്കുശാല എപ്രകാരം പൂരിച്ചിരുന്നുവെന്നുള്ളതിനെപ്പററി വൃദ്ധനായ മേനവൻ വിചാരിക്കുകയായിരുന്നു. കേശവമേനവനു ഉച്ചാരണശക്തി നിലച്ചുപോയതിൽ തീരെ അത്ഭുതപ്പെടാനില്ല. അയാളുടെ നില്പും മുഖഭാവവും എല്ലാംകൂടി നോക്കിക്കണ്ടു് പരേംഗിതജ്ഞയായ ജാനമ്മ പറഞ്ഞു.

ജാനമ്മ:--"അങ്ങനെയൊന്നും വിചാരിക്കേണ്ടാ മേനവൻ. നാം പുറകോട്ടു നോക്കിയതുകൊണ്ടു യാതൊരു പ്രയോജനവുമില്ല. ഇനി മുന്നോട്ടു നോക്കിക്കൊള്ളണം. അതാണുത്തമം."

കേശ:—മേ:—അതെ, അങ്ങനെതന്നെ. യാതൊരു സംശയവുമില്ല.

ജാനമ്മ:—"നിങ്ങൾ വിചാരിച്ചതെന്തെന്നു് എനിക്കു മനസ്സിലായി. ആകട്ടെ. അധികം താമസിയാതെ നമുക്കു ചരക്കു വരുത്താം. അതിനുമുൻപു ചരക്കു നിരത്തുന്ന നിങ്ങളുടെ സാമത്ഥ്യം കുറേനാളേക്കുകൂടി നല്ലതിൻവണ്ണം കാട്ടിക്കൊള്ളണം."

ശാലനിറഞ്ഞിരിക്കയാണെന്നു തോന്നിക്കത്തക്കവണ്ണം ഉള്ള ചരക്കു തട്ടുകളിലാസകലം കേശവമേനവൻ നിരത്തിത്തീരുന്നതിനു മുൻപായി വീട്ടിൽനിന്നു ഒരു വാല്യക്കാരൻ ഓടിയെത്തി സതി വന്നിരിക്കുന്നുവെന്നു ജാനമ്മയെ അറിയിച്ചു.

അന്നു വ്യാഴാഴ്ച അല്ലായിരുന്നു. സതി ശ്രീവിലാസം ഭവനത്തിൽ വരുന്നതു വ്യാഴാഴ്ചതോറുമാണു്. അതും ഊണിനുശേഷമായിരിക്കും. അപ്രതീക്ഷിതമായ ഈ ആഗമനത്തിൽനിന്നു് എന്തോ വിശേഷമുണ്ടായിരിക്കുമെന്നു ജാനമ്മ ഊഹിച്ചു.

ജാനമ്മ:—"കൊച്ചുജാനുകൂടെയുണ്ടോ?"

വാല്യ:—"ഉണ്ടു, കൊച്ചമ്മ മേലേത്തെ മുറിയിലിരിക്കുന്നു"

ജാനമ്മ വേഗംനടന്നു് ഇടനാഴിയിലൂടെ വീട്ടിലേക്കു തിരിച്ചു.

ജാനമ്മ:—"സതീ മകളേ"

സതി:—"അയ്യോ! അമ്മേ എല്ലാം കഴിഞ്ഞു."

സതിയുടെ ഭാവം ആകപ്പാടെ അത്യധികം വ്യാകുലമായിരുന്നു. അവളുടെ നയനങ്ങളും വദനവും നന്നേ ചുവന്നിട്ടുണ്ടു്. സതി കൈത്തലം തിരുമ്മുകയും ശരീരം പുളയ്ക്കുകയും ചെയ്തു.

ജാനമ്മ:—"സതീ! വേഗം പറയൂ. എന്നെ ഉൽക്കണ്ഠപ്പെടുത്താതെ."

സതി:—"പോയി. അദ്ദേഹം പോയി—ഇന്നുരാവിലെ തിരുവനന്തപുരത്തിനു് "

ജാനമ്മ:—"ആരു്? ഉണ്ണിത്താനോ? ഉണ്ണിത്താൻ പോയെന്നാണോ നീ പറയുന്നതു്?"

സതി:—"അതെ—ഇനി എന്റെയടുത്തു തിരിച്ചുവരികയില്ല."

ജാനമ്മ:—"നില്ലു്. നീ ഇപ്പോൾ പോകേണ്ട. കൊച്ചു ജാന്വസ് വല്ലതുമൊന്നു കൊടുക്കണം. ഇന്നു് അവളും ഞാനുംകൂടിയാണു് പലഹാരം ഉണ്ടാക്കുന്നതു്. എന്താ കൊച്ചുമകളേ."

ഇത്രയും പറഞ്ഞു് ജാനമ്മ കൊച്ചുജാനുവിനെ പിടിച്ചു് ഓമനിക്കയും ഉമ്മവയ്ക്കുകയും ചെയ്തു. അവൾ ബാലികയേയും കൂട്ടിക്കൊണ്ടുപോയി. മുറിയുടെ പുറത്തുവച്ചു് ജാനമ്മ പൌത്രിയോടു് ചിരിച്ചു; കവിളത്തു കൈവിരലുകൾ ചേർത്തു ചുഴിച്ചു; വാരിയെടുത്തു ഉമ്മവച്ചു എന്നിട്ടു് ജാനമ്മ ഒരു പരിചാരികയുടെ കയ്യിൽ കൊച്ചുജാനുവിനേ ഏൾപ്പിച്ചു അവൾ തിരിച്ചു സതിയുടെ അരികിലെത്തി.

ജാനമ്മ:—(സോല്ലാസം) "കൊച്ചുജാനുവിനെ കുഞ്ഞിക്കുട്ടിയുടെ കയ്യിൽ കൊടുത്തു. കുഞ്ഞിക്കുട്ടിയേക്കണ്ടാൽ മുറണ്ടുതോന്നുമെങ്കിലും അവൾ സ്നേഹമുള്ളവളാണു്. നീ പരിഭ്രമിക്കണ്ടാ. കുഞ്ഞിനെ അവൾ നോക്കിക്കൊള്ളും... ...ആകട്ടെ, നീ പറഞ്ഞ വിശേഷിത്തിന്റെ—ഈ വലിയ വിശേഷത്തിന്റെ—ആശ്ചര്യപ്പെടുത്തുന്ന വിശേഷത്തിന്റെ സവിവരങ്ങളും എന്നോടു പറയൂ."

ആദ്യവും അവസാനവും ഒടുവും എല്ലാം അങ്ങുമിങ്ങുമായി കൂട്ടിക്കുഴച്ചു് സതി അവളുടെ കഥ പറഞ്ഞു. സംഭവങ്ങളെ അവയുടെ യുക്തിയുക്തമായ ക്രമത്തിനു് രേഖപ്പെടുത്തുവാൻ സതിയുടെ വ്യാകുലമായ ബുദ്ധിക്കു സാധിക്കാതെയായി. അവൾ തന്റെ കഥയിൽ പുറകോട്ടു കുറേപ്പോകും.

ഉടൻതന്നെ മുന്നോട്ടു കുറേദൂരം പോകും. ഇടയ്ക്കിടെ വ്യാക്ഷേപകശബ്ദങ്ങൾ, വിലാപനങ്ങൾ, സന്തപ്തവിചാരങ്ങൾ ഇവകൊണ്ടു് സതി കഥാഗതിയെ ഭഞ്ജിച്ചു. കഴിഞ്ഞയാണ്ടത്തെ ദിനങ്ങളോടുകൂടി ഇയ്യാണ്ടത്തെ ദിനങ്ങളിട്ടു് പുരട്ടി. ഇങ്ങിനെയെല്ലാമായിരുന്നുവെങ്കിലും ജാനമ്മ കഥാവസ്തുവും കഥാമർമ്മവും എന്തെന്നു ഗ്രഹിച്ചു.

ധനവതിയായ രാധാമണിയുടെ ഒരു കാമുകനായിരുന്നു കരുണാകരനുണ്ണിത്താൻ. സതി ഈ വിഷയത്തിൽ സംശയിച്ചുതുടങ്ങിയിട്ടു് നാളുകൾ വളരെയായി. ഒടുവിൽ അവൾ വളരെ പ്രയാസപ്പെട്ടു സംശയം തീർത്തു. കാര്യം പരമാർത്ഥമെന്നു ബോദ്ധ്യപ്പെട്ടപ്പോൾ തുടങ്ങിയ ദുരിതവിചാരത്തോടുകൂടി സതി പിന്നെയും വളരെനാൾ വിഷണ്ണയായി കഴിച്ചുകൂട്ടി. ഏതായാലും അതെല്ലാം ഭൂതകാലകഥയാണു്. കഴിഞ്ഞദിവസമായിരുന്നു പ്രധാനസംഭവം നടന്നതു്.

ഇന്നലെ രാധാമണിയുടെ ഭവനത്തിന്റെ മുൻവശത്തുള്ള റോഡിൽ കരുണാകരനുണ്ണിത്താനും മററു ചിലരും കൂടി വർത്തമാനം പറഞ്ഞുകൊണ്ടു നില്ക്കുകയായിരുന്നു. പംസുവായ ശിവശങ്കരൻനായരും ഇടയ്ക്കു വന്നുചേർന്നു. അങ്ങനെയിരിക്കെ ഉണ്ണിത്താനും ശിവശങ്കരൻനായരും തമ്മിൽ ശകാരവും അടിയും ഇടിയുമായി. കരുണാകരനുണ്ണിത്താൻ എതിരാളിയെ കണക്കിനു് പ്രഹരിക്കയും നിലത്തു ചുരുട്ടിയെറികയും ചെയ്തു. ഉണ്ണിത്താനും മണ്ണിൽ വീഴാതിരുന്നില്ല. ഒടുവിൽ ശിവശങ്കരൻനായർ കയ്യിൽകിട്ടിയ ഒരു പത്തലുമായി എണിററുവന്നു് ഉണ്ണിത്താന്റെ മൂക്കടക്കം അടിച്ചു. പൊട്ടിച്ചോരയൊലിക്കുന്ന മുഖവുമായിട്ടാണു് ഉണ്ണിത്താൻ വീട്ടിൽ ചെന്നതു്. ഉദയത്തിനു മുൻപുതന്നെ അയാൾ തിരുവനന്തപുരത്തിനു പോയി രാധാമണി ഉണ്ണിത്താന്റെ ആഗമനത്തേ പ്രതീക്ഷിച്ചു തിരുവനന്തപുരത്തു താമസിക്കുന്നു.

സതി:—"അമ്മേ, അദ്ദേഹം ഇനി തിരികെ വരികയില്ലെന്നുള്ളമട്ടിലൊക്കെയാണു പറഞ്ഞിട്ടു പോയതു്. രാധാമണിയും അദ്ദേഹവുമായി ഇഷ്ടമാണെന്നു് എൻെറ മുൻപിൽവച്ചു തുറന്നു പറഞ്ഞു. കാൎയ്യങ്ങളെല്ലാം ശിവശങ്കരൻനായർ അറിഞ്ഞപ്പോഴാണു തമ്മിൽ അടിവീണതു് "

ജാനമ്മ:—"എന്നാൽ എൻെറ സതി! നീ എന്തിനാണു കരയുന്നതു്? നീ എന്താണു സന്തോഷംകൊണ്ടു തുള്ളിച്ചാടാത്തതു്? നിനക്കു പാടാനറിയാമല്ലോ. ആ ആനന്ദഭൈരവിരാഗം ഒന്നു മൂളുക."

സതി:—"അമ്മേ"

ജാനമ്മ.—"നല്ല വിശേഷം ഇന്നു ഞാൻ കേട്ട വാൎത്ത മംഗളവാൎത്തയാണു്; സംശയമില്ല."

സതി:—"അമ്മേ, അതൊന്നും പറയാതിരിക്കണം."

ജാനമ്മ.—"ഞാൻ പറയുകതന്നെയാണു്. ഇതുമൂലം എൻെറ കുഞ്ഞിനു് അടിമത്തത്തിൽനിന്നു മോചനം ലഭിക്കുമെങ്കിൽ ഞാൻ ഈശ്വരനെ സ്തുതിക്കും. (അനന്തരം ജാനമ്മ കാൎയ്യഗൌരവമായി) സതി ഒട്ടും സമയം കളയണ്ടാ. ഇതു വളരെ നന്നായിപ്പോയി."

സതി:—"എനിക്കു വലിയ സങ്കടമാണമ്മേ!"

ജാനമ്മ:—"തല്ക്കാലത്തേക്കു കുറേ സങ്കടമെല്ലാം കണ്ടേക്കും. എന്നാൽ ജീവിതത്തിൻെറ മോക്ഷമാണിതെന്നു ഒടുവിൽ നിനക്കു മനസ്സിലാകും. നമുക്കു സമാധാനമായിരിക്കാം. ഈ മനുഷ്യൻ—ശിവശങ്കരൻനായർ—ഒരുപക്ഷേ അവളെ ഉപേക്ഷിക്കയില്ലെന്നു വരുമോ?—

സതി:—"നിശ്ചയമായും അയാറം ഉപേക്ഷിക്കും."

ജാനമ്മ:—"നീ വിചാരിക്കുന്നതു അയാറംക്കവളെ കളയണമെന്നാഗ്രഹമുണ്ടെന്നാണോ?"

സതി:—"അതെ. അദ്ദേഹം അങ്ങനൊക്കെത്തന്നെ എന്നോടുപറഞ്ഞു."

ജാനമ്മ:—"ഞാനൊരുകാര്യം ചോദിക്കട്ടെ. അവർ വലിയ സ്വത്തുകാരാണെന്നെല്ലാം നീ പറയുന്നല്ലോ. ആർക്കാണു സ്വത്തു്? ഭാര്യയ്ക്കോ ഭർത്താവിനോ?"

സതി:—"കൊള്ളാം. സ്വത്തെല്ലാം രാധാമണിയുടെസ്വന്തമല്ല്യോ. മററയാൾക്കു ഉണ്ടായിരുന്നതെല്ലാം നേരത്തേ എഴുതിവിററു."

ജാനമ്മ:—"ഓഹോ—എന്നാൽ അയാൾ അവളെ ഉപേക്ഷിക്കയില്ലായിരിക്കാം. അഥവാ ഉപേക്ഷിക്കുന്നതായാൽ ഒരു സംഗതി തീച്ച്യയാണു". ഉണ്ണിന്താൻ അവളെ വിടുകയില്ല. അതു നിനക്കു സ്വാതന്ത്ര്യം നൽകും."

സമയം ഏകദേശം ഒരുമണിയായി. ജാനമ്മ നാഴികമണിയുടെ കൃഷ്ണരേഖാങ്കിതമായ മുഖംകണ്ടു് വളരെ പരിഭ്രമിച്ചു. അവളുടെ ഭർത്താവു് ഉച്ചയ്ക്കു ഉണുകഴിക്കുവാൻ ഇപ്പോൾ എത്തും.

ജാനമ്മ:—"സതി, നീ ആ വരാന്തമുറിയിൽ പോയി ഇരിക്കു്. അദ്ദേഹം വന്നു ഊണുകഴിച്ചു പൊയ്ക്കൊള്ളട്ടെ. പിന്നീടു നമുക്കു സൈ്വരമായിരുന്നു വർത്തമാനം പറയാം."

ഭർത്താവു കാണാൻ ഇടയാകരുതെന്നുകരുതി ജാനമ്മ പുത്രിയേയും പൌത്രിയേയും നിഗ്രഢമായി വസിപ്പിച്ചു. സുകുമാരനേപ്പററിയുള്ള ഭയംനിമിത്തം സതിയും മകളും ഒളിച്ചിരുന്നാണു ഭക്ഷണം കഴിച്ചതു്.

ജാനമ്മ അന്നു് ആലോചനാനിമഗ്നയായി കാണപ്പെട്ടു. ഇടയ്ക്കിടെ അവരു ചില്ലികൾ വളച്ചും നെററി ചുളിച്ചും നിശ്ചലയായിരുന്നു. ഒരുതവണ ഇപ്രകാരം ഇരുന്നതിൻെറ ശേഷം ജാനമ്മ സതിയുടെ സമീപത്തുചെന്നു മന്ദസ്വരത്തിൽ ചോദിച്ചു

മകളേ, ഈ ശിവശങ്കരൻനായർ നല്ലെല്ലുള്ള ഒരു മനുഷ്യനാണോ? അയാൾ വേണ്ടപോലെ പ്രവത്തിച്ചു് അവ

ളെ കളയുമോ? അതോ അയാഠം നാണംകെട്ട ഒരു നായേപ്പോലെ പണത്തിനുവേണ്ടി ഈ മാനക്കേടുകളെല്ലാം ചുമക്കുമോ?

അമ്മയും മകളും സംഭാഷണംചെയ്തുതുടങ്ങി. താൻ ഉച്ചതിരിഞ്ഞു സ്റ്റോറിൽ വരുന്നതല്ലെന്നു് കേശവമേനവനേ അറിയിക്കുവാൻ ജാനമ്മ ആളെ അയച്ചു. സതിയുടെ കഷ്ടകഥയുടെ ബാക്കിഭാഗംകൂടി കേട്ടുകൊണ്ടു് ജാനമ്മ ഇരുന്നു. സ്വന്തം ദുരിതത്തെപ്പററി ധാരാളം പറയുവാൻ സന്ദർഭം ലഭിച്ചതു സതിക്കു വലിയ ആശ്വാസമായി. സംഭാഷണം ദീർഘിച്ചതോടെ അവളുടെ ഹൃദയവ്യഥയ്ക്കു ശമനവും സിദ്ധിച്ചു ദുഃഖഭൂയിഷ്ഠമായിരുന്ന ദാമ്പത്യജീവിതത്തിന്റെ ഓരോ ദശയേയും സതി വിവരിച്ചപോയപ്പോഠം അതേ അനുഭവങ്ങഠംതന്നെയാണല്ലോ തനിക്കുമുണ്ടായിരുന്നതെന്നു ജാനമ്മയ്ക്കു പ്രത്യഭിജ്ഞാനമുണ്ടായി. കൊച്ചുജാനു പരിതൃപ്തിമൂലം ക്ഷീണിച്ചു് അമ്മൂമ്മയുടെ മടിയിൽ കിടന്നുറങ്ങി ഉറക്കം മധുരമാകുന്നതിനുവേണ്ടി ജാനമ്മ കുട്ടിയെ കൈവള്ളികളിൽ ഇട്ടു് അങ്ങോട്ടുമിങ്ങോട്ടും ആട്ടിക്കൊണ്ടിരുന്നു.

ദുർഭഗയായ സതി! അവഠം അവളുടെ വേദനകളെയും സങ്കടങ്ങളെയും യാതനകളെയുമെല്ലാംപുലമ്പി അവഠം ആ പുരുഷനിൽ അനുരക്തയായി. അയാഠം യോഗ്യനും മാന്യനുമാണെന്നാണു സതി വിചാരിച്ചതു്. എന്നാൽ അടുത്തുനോക്കിയപ്പോഠം അയാളിൽ ഒരു ഹിംസ്രജന്തുവിനേയാണു് അവഠം ദർശിച്ചതു്. സതി ഒരു കിനാവുകണ്ടു; അനന്തരം ഉണരുകയും ചെയ്തു ആ കിനാവിനെ പിന്നെയും കെട്ടിപ്പൊന്തിക്കുന്നതിനും പരമാത്ഥങ്ങളുടെ നേക്കു് കണ്ണടയ്ക്കുന്നതിനും അയഥാത്ഥമെന്നനുഭവപ്പെട്ട കിനാവിൽത്തന്നെ വത്തിക്കുന്നതിനും അവഠം ശ്രമിച്ചുനോക്കി എന്നാൽ അയാഠം അതിനനുവദിച്ചില്ല. അവഠം ദുർവൃത്തികഠംക്കു മാപ്പുനൽകുകയും അവയേ നിശ്ശേഷം വിസ്മരിക്കുകയും ചെയ്തു.

അതിൻെറ ഫലമായി വീണ്ടും വീണ്ടും അയാൾ അവളെ ഉപദ്രവിച്ചു. അപ്പോഴൊക്കെ സതി മുറിവു് കരിക്കുകയും അയാളോടു ഭക്തിപുരസ്സരം പെരുമാറുകയും ചെയ്തു.

ജാനമ്മ മകളുടെ ശോകകഥ ശ്രദ്ധിച്ചുകൊണ്ടിരിക്കവേ ഇപ്രകാരം ചിന്തിച്ചു:—"അതേ, അതുതന്നെയാണു് മന്ത്രം. മാപ്പുചോദിക്ക, സമാധാനം പറയുക. പ്രേമം വളരെപ്പേർക്കുമാത്രമേ മരിക്കുന്നുള്ളു."

സതി അവളുടെ ശോകനാടകത്തിൻെറ അവസാനരംഗത്തിലെത്തി.

സതി:—"അമ്മേ! അദ്ദേഹത്തെ എനിക്കു് ഇനിയൊരിക്കലും കാണാനൊക്കുകയില്ല—ഒക്കുകയില്ല—തീർച്ചതന്നെയാണു്. (സതി കുറേശ്ശെ കരഞ്ഞുതുടങ്ങി) യാത്രപറഞ്ഞു പോകുമ്പോൾ അദ്ദേഹം എന്നോടു് വളരെ ദയയോടുകൂടിയാണു് പറഞ്ഞതു്.........ഞാനദ്ദേഹത്തിൻെറ പാവം പിടിച്ച മുഖത്തുതന്നെ നോക്കിക്കൊണ്ടുനിന്നു. അവിടെ അങ്ങിങ്ങായിമരുന്നുവച്ചു പററിച്ചിരുന്നു എന്നോടു് അദ്ദേഹത്തിനുണ്ടായിരുന്ന സ്നേഹത്തെപ്പററി അപ്പോൾ ഞാൻ വിചാരിച്ചു. അതെല്ലാം ഒന്നിച്ചു ഞാൻ ഓത്തു അമ്മേ!—പഴയ സ്നേഹകാര്യങ്ങൾ—പോകല്ലേ എന്നു ഞാൻ യാചിച്ചു. എൻെറ അടുത്തു കുറേനേരം ഇരുന്നിട്ടെങ്കിലും പോകണമെന്നു് ഞാൻ പറഞ്ഞു—അദ്ദേഹം അപ്രകാരം ചെയ്തു—അദ്ദേഹത്തിനു വലിയ ദുഃഖമുണ്ടമ്മേ.

വളരെ പതുക്കെയും സൂക്ഷിച്ചും ജാനമ്മ എണീററു് ഉറങ്ങുന്ന കുട്ടിയെ മാതാവിൻെറ മടിയിൽ വച്ചുകൊടുത്തു.

ജാനമ്മ:—"സതീ, ഇനി നിനക്കു ശേഷിച്ചിട്ടുള്ളതു് ഈ കുട്ടിയാണു്. അവളെ എടുക്കു അവളെ നിൻെറ ഹൃദയത്തോടുമുറുകെ കെട്ടിച്ചേത്തുകൊള്ളൂ അവളെ നല്ലപോലെ സൂക്ഷിക്കണേ. അവളാണു് നിൻെറ സർവ്വസ്വവും."

അനന്തരം ഹൃദയവിപ്ലവത്തോടുകൂടി ജാനമ്മ മുറിയിൽ അങ്ങോട്ടുമിങ്ങോട്ടും നടന്നു. അവൾ സതിയോടു ചേർന്നുനിന്നു താഴോട്ടു നോക്കിയപ്പോൾ നയനങ്ങളിൽനിന്നു് കണ്ണീരൊലിക്കുന്നുണ്ടായിരുന്നു അന്യാദൃശമായ ആനന്ദപ്രകർഷംതിങ്ങിയ സ്വരത്തിൽ ജാനമ്മ പറഞ്ഞു:—

"സാരമില്ല സതീ, നിനക്കു നിന്റെ കുഞ്ഞുണ്ടു്. അതു വിചാരിക്കു്. മറ്റൊന്നും വിചാരിക്കേണ്ടാ. ഞാൻ വളരെ കഷ്ടപ്പെട്ടു. നീയും വളരെ കഷ്ടപ്പെട്ടു —സാരമില്ല ഒരു പക്ഷേ സ്ത്രീകളായ നമ്മെ ദുരിതാനുഭവത്തിനായിരിക്കാം സൃഷ്ടിച്ചിരിക്കുന്നതു്. നമുക്കു അതിക്രൂരമായ ചില പീഡനങ്ങൾ സഹിക്കേണ്ടതായുണ്ടു്. അതുകൊണ്ടു അവ നിശ്ശബ്ദമായിസഹിക്കണം. അവയേപ്പററി നാം വല്ലതും ഉരിയാടിപ്പോയാൽ ഒരു പക്ഷേ നമ്മേ കൊന്നുകളഞ്ഞേക്കാം. എന്നാൽ ഇതിനോടു താരതമ്യപ്പെടുത്തിനോക്കുമ്പോൾ മരണം സാരമില്ല (അനന്തരം ജാനമ്മ കുനിഞ്ഞു സതിയുടെ നെററിയിൽ ചുംബിക്കയും കൊച്ചുജാനുവിന്റെ ചുരുണ്ട തലമുടി തലോടുകയുംചെയ്തു) ജീവിതശൃംഖലയിൽ നമ്മുടെ രണ്ടുപേരുടെ കണ്ണികളെയും നാം തൊടുത്തി ദൈവം നമുക്കു നൽകിയിട്ടുള്ളതിനേ നാമും നൽകി നാം വെളിച്ചം കൊണ്ടുനടന്നു. ആ വെളിച്ചം നമ്മുടെ കയ്യിൽനിന്നു തട്ടിയിടുകയോ അണച്ചുകളകയോ ചെയ്തിട്ടില്ല.........നമുക്കു രണ്ടാൾക്കുംകൂടി നമ്മുടെ കുഞ്ഞിനെ വളർത്താം അവൾ നീതന്നെയാണെന്നാണു എനിക്കുതോന്നുന്നതു്. അവൾ വളർന്നു നന്നായിവരും. നിന്നെ—അമ്മയേ സ്നേഹിക്കയുംചെയ്യും. നീ എന്നിൽനിന്നുണ്ടായതാണെന്നു മനസ്സിലാക്കുമ്പോൾ അവൾ എന്നെയും സ്നേഹിക്കാതിരിക്കയില്ല........സൂര്യൻ വീണ്ടും പ്രകാശിക്കും. നീ ഇനിയുംസന്തുഷ്ടയായിത്തീരുകയുംചെയ്യും. എന്തെ

ന്നാൽ ഈശ്വരൻ കരുണാനിധിയാണു്. നീതിമാനുമാണു്......പിന്നെ ഒരിക്കലും കരയേണ്ടിവരികയില്ല—ഈ കുഞ്ഞിന്റെ ഒരു ചുംബനം ഈ രോദനത്തെ സംബന്ധിച്ചുള്ള ഓർമ്മപോലും നമ്മിൽനിന്നു മായ്ച്ചുകളയും ”

---

## അദ്ധ്യായം ൨൫

---

പിന്നെ ഒരാണ്ടു് പതുക്കെ ഇഴഞ്ഞുപോയി. സുമംഗലപുരത്തുനിന്നു അകലെയുള്ള സദനത്തിൽ സതിയും മകളും പാർക്കുകയാണു്. കരുണാകരനുണ്ണിത്താന്റെ ജംഗമവസ്തുക്കളെല്ലാം അവിടെനിന്നു കൊണ്ടുപോയി രാധാമണിയേയും കരുണാകരനുണ്ണിത്താനേയും പ്രതികളാക്കി ശിവശങ്കരൻനായർ കേസുകൊടുത്തു. നായർക്കു അനുകൂലമായ വിധിയും ലഭിച്ചു. കരുണാകരനുണ്ണിത്താനെ പ്രതിയാക്കിയുള്ള ഒരു വിവാഹമോചനക്കേസ്സു് കോടതിയിൽ ഹീയറിങ്ങിനിരിക്കുന്നു. അധികം താമസിയാതെ സതിക്കു മോചനം ലഭിക്കുന്നതാണു്.

ഇക്കാലത്തു ശ്രീവിലാസംസ്റ്റോർ ക്രമേണ ശൂന്യമായിത്തീരുകയായിരുന്നു. ജാനമ്മയെ എന്നും സ്റ്റോറിൽ കാണാനുണ്ടു് റോഡിന്റെ എതിർവശത്തു നോക്കുമ്പോൾ പ്രത്യക്ഷപ്പെടുന്ന കോലാഹലങ്ങൾ വാചാമഗോചരമാണു്. ഈ പന്ത്രണ്ടുമാസങ്ങൾക്കുള്ളിൽ ലോനപ്പന്റെ കടയ്ക്കുള്ള അഭിവൃദ്ധി അത്ഭുതാവഹമായിരുന്നു. അയാൾ ഇറച്ചിക്കടക്കാരന്റെ കടകൂടി വിലയ്ക്കുവാങ്ങി. മലക്കറിക്കട നേരത്തേ വാങ്ങിയിരുന്നു. ആ തെരുവു മുഴുവൻ ലോനപ്പന്റേതാകുവാൻ ഇനി ഏറെത്താമസമൊന്നുമില്ല. ലോനപ്പന്റെ

വാണിജ്യപ്രശസ്തിയും വിജയവും അനുനിമിഷം വദ്ധിച്ചുകൊണ്ടിരുന്നു. അയാളുടെ പ്രധാന എതിരാളിയുടെ കച്ചവടം മുഴവൻ ലോനപ്പൻ കൈക്കലാക്കി. അതിൻവണ്ണംതന്നെ ശ്രീവിലാസംസ്റ്റോറിനെ കെട്ടിപ്പടുത്തുകൊണ്ടുവന്ന പ്രാരംഭസമ്പ്രദായങ്ങളെയും അയാൾ കണ്ടുപഠിച്ചു. ജാനമ്മയുടെ സൽക്കാരകുശലതയെ ലോനപ്പൻ അനുകരിച്ചതു മാത്രം കൃത്രിമമായിരുന്നു. ക്രമേണ സുമംഗലപുരംടൗൺ മുഴുവനു ലോനപ്പന്റെ അധീനതയിലായി. ഇക്കാലത്തു മുനിസിപ്പൽ അധികാരികളെയും മററും സൽക്കരിച്ചു പ്രശംസിക്കാറുള്ളതു് അയാളാണു്.

ഐശ്വര്യത്തെ പ്രാപിച്ച ലോനപ്പന്റെനേക്കു തിരിഞ്ഞ സുമംഗലപുരത്തുകാർ, അകിഞ്ചനത്വത്തെ പ്രാപിച്ച ജാനമ്മയുടെ അരികിൽനിന്നു അതുപോലെ പിൻമാറുകയുംചെയ്തു. ഈ ആളുകൾ വിജയത്തെയല്ലാതെ മറെറാന്നിനേയും ആരാധിക്കുന്നവരല്ല. ആ പഴയ ശ്രീവിലാസംസ്റ്റോർ ക്രമേണ പ്രാണങ്ങളെ വെടിഞ്ഞുകൊണ്ടിരുന്നു. സ്റ്റോർ ഊദ്ധ്വൻവലിച്ചുകഴിഞ്ഞുവെന്നാണു് കഥകൾ പരന്നതു് ധീരയും തരുണിയുമായിരുന്ന ആ വിധവയുടെ പഴയ വിക്രമങ്ങളെല്ലാം ഇക്കാലത്തു വിസ്മൃതിയിൽ മാഞ്ഞിരിക്കുന്നു. ഇന്നത്തെ അപ്രാമുഖ്യത്തിൽ അവളുടെ കഥാപരമായ മാഹാത്മ്യവും ലോപിച്ചുതുടങ്ങിയിരിക്കുന്നു. ഇന്നും ജാനമ്മയേ അനുസ്മരിക്കുന്നവർ ചിലർ ഉണ്ടു്. എന്നാൽ അവളെപ്പററി അവർ എപ്രകാരം വിചാരിച്ചുവെന്നു ജാനമ്മയ്ക്കു് അറിയാമോ? കഷ്ടമായിപ്പോയി! ഒരു പാവപ്പെട്ട സ്ത്രീ അല്പകാലം നല്ല വ്യാപാരകുശലയാണെന്നെല്ലാം വിചാരിച്ചു എന്നാൽ ഭാഗ്യംപോയപ്പോൾ പെട്ടെന്നു് താണുപോയി. ഐശ്വര്യകാലത്തു കുറെപണം എന്താണ്ടുണ്ടാക്കുവാൻ അവൾക്കു സാധിച്ചു എന്നാൽ ആ പണം സൂക്ഷിക്കാൻ ആ സ്ത്രീക്കറിഞ്ഞുകൂടാ. മാറിവരുന്ന സ്ഥിതിഗതികൾക്കനുസരണമായി നില്ക്കാനും അവൾക്കു പ്രാഗത്ഭ്യ

മില്ല. പരമാൎത്ഥത്തിൽ ബുദ്ധിയില്ലാത്ത ഒരു സ്ത്രീയാണു്! കാരുണ്യപൂൎണ്ണമായ സംഭാഷണഗതി ഇതായിരുന്നു ജാനമ്മയ്ക്കു കൊടുക്കാനുണ്ടായിരുന്ന പണം തിര്യെ കൊടുക്കാതെ കഴിക്കണമെന്നു വിചാരിച്ചവർ അവൾ ഒരു കള്ളിയാണെന്നു പറഞ്ഞുനടന്നു. ചിലർ പറയാറുണ്ടു്, "അപമാനകരമായ ആ വിവാഹം ചെയ്തതിനു് ഒരിക്കലും അവൾക്കു മാപ്പുകൊടുക്കാൻ തരമില്ല. ഞാൻ എത്രമാത്രം പറഞ്ഞുനോക്കിയെന്നറിയാമോ? ഈ സംബന്ധംമൂലം നശിക്കുമെന്നുതന്നെ പറഞ്ഞു. വലിയ മഠത്തരമല്ലേ കാട്ടിയതു്. മുഖിയായി. അവൾ അവളുടെ ശവക്കുഴി തോണ്ടി. ഇനി അതിൽ കിടന്നു പൊടിയട്ടെ"

ശൈത്യമേറിയ ഒരു സായാഹ്നത്തിൽ സതിയേ വണ്ടി കയററി അയയ്ക്കുന്നതിനായി ജാനമ്മ റയിൽവേസ്റ്റേഷനിൽ പോയി അപ്പോൾ ഒരു ചുമട്ടുകാരൻ ലോനപ്പനെ ജാനമ്മയ്ക്കു ചൂണ്ടിക്കാട്ടിക്കൊടുത്തു.

"ദാ—കൊച്ചമ്മാ—അതാണു ലോനപ്പൻമൊതലാളി. പണ്ടത്തെ ആ കോണോക്കച്ചവടക്കാരൻ."

റെയിൽവേസ്റ്റേഷനിലെ ഉദ്യോഗസ്ഥന്മാരായ ചില മാന്യന്മാരാൽ ആവൃതനായി ഫുൾസ്യൂട്ടിൽ പരിലസിക്കുന്ന ലോനപ്പൻമുതലാളി കാറിൽ കയറാൻ പോകുകയായിരുന്നു. സതി പോയി. നടന്നുവന്ന ലോനപ്പൻ അവിടെ നിശ്ചലയായി നില്ക്കുന്ന നിസ്സാരയായ ജാനമ്മയേ അഭിമുഖീകരിച്ചു. ആ സന്ദൎശനം വിശേഷപ്പെട്ട ഒന്നുതന്നെയായിരുന്നു. ചിന്താശീലന്മാരായ പ്രേക്ഷകന്മാർ റെയിൽവേ പ്ലാററുഫാറത്തിലുണ്ടായിരുന്നെങ്കിൽ വൎത്തമാനകാലജിവനും ഭൂതകാലപ്രേതവും തമ്മിൽ നടത്തിയ ഈ സന്ദൎശനത്തെപ്പററി ധാരാളം ചിന്തിക്കാമായിരുന്നു. ലോനപ്പനിൽ ഒരു ജേതാവിന്റെ പരാക്രമഭാവമശേഷമില്ല. കഷണ്ടിത്തലയുടെ മിനുസമായ മുകൾപ്പരപ്പു കാണത്തക്കവണ്ണം അയാൾ ബഹുമാനപുരസ്സരം ജാനമ്മയേ വന്ദിച്ചു പരാജിതയുടെ

ലക്ഷണമൊന്നുംതന്നെ ജാനമ്മയിലും കണ്ടില്ല. അവളും അയാളെ വന്ദിച്ചു. എന്നാൽ ഇരുവരും ശബ്ദിച്ചില്ല.

ജാനമ്മയ്ക്കു് കൃതജ്ഞതയും സ്നേഹവുമുള്ള ചില ഹൃദയങ്ങൾ ശൂന്യമായ സ്റ്റോറിൽ അപ്പോഴും ഉണ്ടായിരുന്നു. എന്നാൽ സ്റ്റോറിനുവെളിയിൽ സുമംഗലപുരംപട്ടണത്തിൽ ജാനമ്മയേ അപ്പോഴും പഴയമട്ടിൽ സ്നേഹിച്ചിരുന്നതു് ഒരേ ഒരാൾ മാത്രമാണു്. കുഞ്ഞൻപിള്ളവക്കീലിന്റെ മനഃസ്ഥിതി അന്നും ഇന്നും ഒരുപോലെതന്നെ. യാതൊരു വ്യത്യാസവും ഇല്ല. കുറേ നാളായി വക്കീൽ ജാനമ്മയോടു യാതൊന്നും ചോദിക്കാറില്ല; ജാനമ്മയ്ക്കു യാതൊരു ഉപദേശവും നൽകാറുമില്ല. ഗൃഹവൃത്താന്തങ്ങളാകട്ടെ വാണിജ്യകാര്യങ്ങളാകട്ടെ ജാനമ്മ കുഞ്ഞൻപിള്ള വക്കീലിനോടും പറയാറില്ല. എന്നാൽ സംഗതികൾ അന്തിമിഷം മോശമായിത്തീരുകയാണെന്നു് അയാൾ ഊഹിച്ചു. സി. പി. കൃഷ്ണപിള്ളയോടും കട്ടൻപിള്ളയോടും കൂടിയാലോചിച്ചു ജാനമ്മ സ്റ്റാക്കുകളും ഷെയറുകളും എല്ലാം വിററു. വേറേ ചില സ്വന്തവസ്തുക്കളും വിക്രയംചെയ്തു. സുമംഗലപുരം ടൌണിലുള്ള രണ്ടുമൂന്നു കെട്ടിടങ്ങൾ ജാനമ്മയുടെ കയ്യിൽനിന്നു പോയി. ഇനിയും ആ വക്കീലന്മാരുടെ ഉപദേശപ്രകാരം അവൾ ചില പണയാധാരങ്ങളും മററും എഴുതാതിരിക്കുകയില്ല. ജാനമ്മയുടെ പണമെല്ലാം പിഴിഞ്ഞെടുത്തു കഴിഞ്ഞാൽ പിന്നെ ആ ദുഷ്ടമൃഗങ്ങൾ അവളെ അവരുടെ ആഫീസിൽ കയററുകയില്ല. അന്നുമുതൽ ആ വക്കീലന്മാരേ പറയുന്നസമയത്തു കാണുകയില്ല; വീണ്ടും വരാൻ പറയും; ചിലപ്പോൾ വരാന്തയിൽ കാത്തിരിക്കുവാൻ കല്പനകൊടുക്കും; എന്നുവേണ്ടാ പലവിധത്തിൽ നാണംകെടുത്തുമെന്നുതന്നെ പറയാം.

ജാനമ്മയുടെ ഈ വിനാശം കുഞ്ഞൻപിള്ളവക്കീലിനു ദുഃസഹമായിത്തീന്നു. എത്ര മാഹാത്മ്യമേറിയ ഒരു ജീവിതമാണു ഇപ്രകാരം തകരുന്നതു്! എന്നാൽ ഈവിനാശത്തി

ൽനിന്നു കുഞ്ഞൻപിള്ള വക്കീലിനു് രക്ഷിക്കുവാൻസാധിക്കുമോ? അതുമില്ല. അതിനുള്ള സൌകര്യങ്ങളെല്ലാം ഇല്ലായ്മ ചെയ്തിരിക്കുന്നു. പ്രകാശമാനമായിരുന്ന ഭൂതകാലത്തെയും അന്നത്തെ മേധയേയും ശേമുഷിയേയും നൈപുണിയേയും എല്ലാംപററി കുഞ്ഞൻപിള്ളവക്കീൽ വിചാരിച്ചു. അക്കാലത്തു് എന്തൊരു ഹൃദയശക്തിയായിരുന്നു ജാനമ്മയ്ക്കുണ്ടായിരുന്നതു്? എന്നാൽ ഇപ്പോഴാകട്ടെ അവർ അവസന്നയും നിസ്സഹായയും നിരാശയുമാണു്. പ്രവാഹത്തിലൊഴുകിത്തിരിക്കുന്ന പൊങ്ങുതടിപോലെ അവർ ദൈവവാദിനിയായിത്തീർന്നിരിക്കുന്നു. ഹൃദയൈക്യവും സ്വഭാവൈക്യവുമുള്ള സ്ത്രീപുരുഷബന്ധം, അഥവാ വിവാഹം ജീവിതത്തെ നാനാപ്രകാരേണയും സമൃദ്ധവും സുരഭിലവുമാക്കിത്തീർക്കുന്നു. എന്നാൽ ഹൃദയവൈപരീത്യവും സ്വഭാവവൈരുദ്ധ്യവുമുള്ള സ്ത്രീപുരുഷബന്ധം ജീവിതത്തെ ശൂന്യതയിലേക്കും ദുർഗ്ഗന്ധത്തിലേക്കും വലിച്ചു താഴ്ത്തുന്നു.

ജാനമ്മയുടെ അഭിമാനത്തെപ്പററി കുഞ്ഞൻപിള്ളവക്കീൽ ധാരാളം വിചാരിച്ചു. അയാൾക്കു് ഉറക്കം വന്നില്ല. വക്കീൽ എണീററു രോഗവിമുക്തയായിത്തീർന്നിരിക്കുന്ന തൻെറ ഭാര്യയേ വിളിച്ചുണർത്തി കാര്യങ്ങൾ പറയുകയും മേലിൽ ജാനമ്മയേ ഉററു സഹായിക്കണമെന്നു ചട്ടംകെട്ടുകയും ചെയ്തു. വക്കീലിൻെറ പത്നി അങ്ങിനെ ചെയ്യാമെന്നു സമ്മതിച്ചു. പിറേറദിവസംതന്നെ ആ സ്ത്രീ ശ്രീവിലാസം ഭവനത്തിൽ പോയി.

സതി സ്വതന്ത്രയായി അവളുടെ ഗൃഹം ശൂന്യമായിരുന്നു. ഗൃഹനായിക മകളുമൊത്തു കന്യാകുമാരിയിൽ പോയി എട്ടുമാസം താമസിച്ചു. മടങ്ങി വന്നപ്പോൾ അവർ സുമംഗലപുരംടൌണിനടുത്തു ഒരു വീടു വാടകയ്ക്കെടുത്തു് താമസമായി. അമ്മയോടു വളരെ അടുത്തിരിക്കണമെന്നുള്ളതായിരുന്നു സതിയുടെ ആഗ്രഹം. വളരെനാൾ അകന്നു താമസിച്ചതിനു മകൾ അമ്മയോടു മാപ്പു

ചോദിച്ചു. എന്നാൽ കൊച്ചുജാനുവിനു കടൽക്കാററുകൊള്ളണമെന്നുള്ള ഒരു സമാധാനം പറയാനുണ്ടു്. ജാനമ്മ പറഞ്ഞു—

എന്നെപ്പററി ഒന്നും വിചാരിക്കേണ്ടാ. നിൻെറ കുഞ്ഞിൻെറ കാര്യംമാത്രം നോക്കിക്കൊണ്ടാൽമതി. അവളുടെ ആരോഗ്യം നോക്കിക്കോ. അവളെ നന്നായി വളർത്തു. ഞാൻ ഇതുപോലെതന്നെയിരിക്കും—നിങ്ങളെ രണ്ടാളെയും കണ്ടില്ലെങ്കിലും."

ഏകാന്തതയിലും നിശ്ശബ്ദതയിലും ജാനമ്മ പാർചയിച്ചുവരികയായിരുന്നു. പരമാർത്ഥത്തിൽ ഇന്നേത്തിയതിവരെ ഇത്തരം നിർജ്ജനത ജാനമ്മയ്ക്കു് അനുഭവിക്കേണ്ടിവന്നിട്ടില്ല.

സുകുമാരൻ പഴയപടി ഉച്ചയ്ക്കു് ഊണുകഴിക്കുവാൻ വരാറുണ്ടു്. ആഴ്ചയിൽ ഒരു രാത്രിയെങ്കിലും അയാൾ തൻെറ കിടക്കമുറിയിൽ പ്രവേശിക്കാറില്ല. മദ്ധ്യാഹ്നഭക്ഷണത്തിനെത്തുന്ന അവസരങ്ങളിൽതന്നെ ചിലപ്പോൾ പത്തുപതിനഞ്ചു ദിവസങ്ങളൊന്നിച്ചു ജാനമ്മയും സുകുമാരനും തമ്മിൽ കാണാതെയിരിക്കാറുണ്ടു്. സുകുമാരൻെറ മദ്യപാനം വളരെ വദ്ധിച്ചിട്ടുണ്ടെന്നു് എല്ലാവക്കുമറിയാമായിരുന്നു. ഒരുദിവസം അയാൾ മദനവിലാസം ബംഗ്ലാവിൻെറ മുൻവശത്തുള്ള റോഡിൽ കുടിച്ചു ബോധമില്ലാതെ കിടന്നതുകണ്ടു് ഒരു പോലീസുകാൺസ്റ്റബിളാണു താങ്ങിപ്പിടിച്ചു വീട്ടിൽ കൊണ്ടുചെന്നു വിട്ടതു്. മൈഥിലിഅമ്മയേ സുകുമാരൻ വിട്ടിട്ടില്ല. ചിലപ്പോൾ അയാൾ ശ്രീവിലാസം സ്റ്റോറിൽ വരാറുണ്ടു് തൻെറ നില അവിടെ എന്തായിത്തീന്നിട്ടുണ്ടെന്നു് അയാൾക്കുതന്നെ അറിയാമായിരുന്നു. ചിലപ്പോൾ ആടിക്കുഴഞ്ഞു് ഒരുമാതിരി ഴകാരം കലന്നസ്വരത്തിൽ സുകുമാരൻ ഇപ്രകാരം കേശവമേനവനോടു ചോദിക്കും.

"ഹേ മേനോൻ! എന്തുണ്ട് ഹേ വിശേഷം?...... ......നിങ്ങളെയെല്ലാവരെയും കണ്ടിട്ട മഴണ മനോപഴിക്കാൻ പോകുന്ന ഒഴ മറ്റാനുള്ളതു. എല്ലാവഴും വേദനയോടെ ഉഴിയാഴാതെ നഴക്കന്ന കച്ചവഴമെങ്ങിനെ നഴഹ്ഹന്നു? (എന്നിട്ട സുകുമാരൻ ചൂളം വിളിക്കയും കീശയിൽ ഇട്ടിരിക്കുന്ന സ്റ്റോറിന്റെ കള്ളത്താക്കോലുകൾ കിലുക്കുകയും ചെയ്യും) ഹേ മേനോൻ! എന്റെ പഴയ ചങ്ങാതി! കയ്യിലൊഴ കാശുമില്ല. രണ്ടുപേരും കൂടി സഹായിച്ചു വല്ലതു മൊഴമുൻപററു തഴ്മോ? എന്നാൽ വലിയ സഹായമായി--കുഴച്ചുവല്ലതും മതി--ഉള്ളതു്.

എങ്ങിനെയെങ്കിലും അഞ്ചാറു രൂപയുണ്ടാക്കി പങ്കാളിയുടെ പററിൽ കൊടുക്കും ചില കുടിയന്മാരെയും വിടന്മാരെയും മുടിയന്മാരെയും ക്ഷണിച്ചു കൂട്ടിക്കൊണ്ടുവന്നും സുകുമാരൻ ശ്രീവിലാസംസ്റ്റോറിന്റെ മാനംകെടുത്താറുണ്ടു്.

ഒരുദിവസം ഉച്ചയോടുകൂടി സുകുമാരൻ സ്റ്റോറിൽ കയറിവന്നു. ജാനമ്മയേ അവിടെ കാണായ്കയാൽ ഉടൻതന്നെ വിളിച്ചുകൊണ്ടുവരുന്നതിനു് ഒരു ആളേപ്പറഞ്ഞയച്ചു.

ജാനമ്മ:—(മുറിയിൽ പ്രവേശിക്കവേ) എന്താ സുകുമാരാ.

സുകുമാരൻ:—ആങ്ഹാ! ഇവിടെയുണ്ടോ? അന്വേഷിക്കുമ്പോൾ നിങ്ങളെ കാണുകയില്ല. അഞ്ചുമിനിട്ടായി നിങ്ങളെ കാത്തു ഞാനിവിടെ നില്ക്കയാണു്. കഷ്ടം! ഇപ്പോളിപ്പോൾ ഇവിടെ ആരെങ്കിലും വന്നാൽ എന്തിനുവന്നുവെന്നു ചോദിക്കാൻപോലും ആളില്ല."

ജാനമ്മ:—"എനിക്കും കഷ്ടം തോന്നുന്നു"

സുകുമാരൻ:—"ആർക്കെങ്കിലും പെരുവഴിയിൽനിന്നു യാതൊരു തടസ്സവും കൂടാതെ കടയ്ക്കുള്ളിൽ കയറിപ്പോകാം. ആരെന്നും എന്തെന്നും ഒരക്ഷരം ആരും ചോദിക്കയില്ല, അപരിചിതനായ ഒരാൾക്കു് ഇതിന്റെ

നടത്തിപ്പിനേപ്പററി ഏതായാലും നല്ല അഭിപ്രായ മാണുണ്ടാകുന്നത്."

ജാനമ്മ:—"എനിക്കും വേദനയുണ്ടു്. ഇതാണോ എന്നോടു പറയാനുണ്ടായിരുന്നതു്?"

സുകുമാരൻ:—"ഹേയ് ഇല്ല. നോക്ക് (അസുഖസ്വരത്തിൽ) സെൿകയ്യുമുള്ളപക്ഷം ലോനപ്പൻമാപ്പിളയ്ക്കു് നിങ്ങളെ ഒന്നു കാണണമെന്നു പറഞ്ഞു."

ജാനമ്മ:—"നിങ്ങൾ അയാളെ കാണുമോ?"

സുകുമാരൻ:—"ഒരുപക്ഷേ കാണും."

ജാനമ്മ:—"കൊള്ളാം"

സുകുമാരൻ:—"ആ കള്ളനാണയക്കാരനെ കാണാമെന്നു ഞാൻ പറഞ്ഞിട്ടുണ്ടു്."

ജാനമ്മ:—"നിങ്ങൾ കാണുമ്പോൾ ഞാൻകൂടെ ഉണ്ടായിരിക്കണമെന്നുണ്ടോ?"

സുകുമാരൻ:—"വേണ്ടാ ഇല്ലാതിരിക്കുന്നതാണു് ഉത്തമം."

അനന്തരം കാൽമണിക്കൂർ കഴിഞ്ഞപ്പോൾ ലോനപ്പൻ ശൂന്യമായ ശ്രീവിലാസംസ്റ്റോറിൽ വന്നു. അയാൾ സ്റ്റോറിന്റെ പടികടന്നിട്ടു വളരെക്കാലമായി. ചുററുപാടും നോക്കിയാൽ തന്റെ മത്സരത്തിന്റെ ഫലം ലോനപ്പനു കണ്ടാനന്ദിക്കാമായിരുന്നു. എന്നാൽ മുഖത്തിൽ യാതൊരു ഭാവവ്യത്യാസവും ലോനപ്പൻ പ്രകടിപ്പിച്ചില്ല. അയാൾ ശാന്തനായി പുഞ്ചിരി തൂകി. സ്റ്റോറിലെ ഒരു ജോലിക്കാരൻ ലോനപ്പനെ കാര്യാലയത്തിന്റെ വാതില്ക്കൽ കൂട്ടിക്കൊണ്ടു ചെന്നു. അയാൾ വന്നുനിൽക്കുന്നുവെന്നുള്ള വിവരം ജോലിക്കാരൻ അകത്തുചെന്നു പറഞ്ഞു. ലോനപ്പൻ ഉള്ളിൽ പ്രവേശിച്ചു. അയാൾ തലകുനിച്ചു വന്ദിച്ചു ജാനമ്മ തല സ്വല്പം ചെരിച്ചു കാര്യാലയത്തിൽനിന്നു പുറത്തിറങ്ങിപ്പോയി. സുകുമാരൻ കതകടച്ചു. സ്റ്റോറിലെല്ലായിടവും വിദ്യുച്ഛക്തി വ്യാപിച്ചതുപോലെയായി. എല്ലാം ഒന്നിളകി സ്പന്ദിച്ചു. സ്റ്റോറിലെ ജോലിക്കാർ പരസ്പരം മന്ത്രിക്കയായി.

"നിങ്ങളയാളെക്കണ്ടോ?" "ഞാൻ ഒരു നോക്കു കണ്ടു. ചൊവ്വേ കണ്ടില്ല." "ഞാൻ അദ്ദേഹത്തിന്റെ ഉച്ചിമാത്രം ഒരു ശകലം കണ്ടു" ലോനപ്പൻമാപ്പിള സ്റ്റോറിന്റെ ഉടമസ്ഥനേ കാണാൻ വന്നു. ലോനപ്പൻമാപ്പിള ശ്രീവിലാസം സ്റ്റോറിലുണ്ടു്. ആ കുബേരൻ കാൎയ്യാലയത്തിലിരിക്കുന്നു.

അല്പസമയം കഴിഞ്ഞപ്പോൾ കാൎയ്യാലയത്തിൽ വലിയ ഉച്ചത്തിലുള്ള സംഭാഷണം കേട്ടു സുകുമാരനാണു് അധികവും ഉറക്കെ സംസാരിച്ചതു്. ഉടൻതന്നെ കാൎയ്യാലയത്തിന്റെ കവാടം തുറന്നു ലോനപ്പൻമാപ്പിള പ്രത്യക്ഷപ്പെട്ടു. അയാൾ വളരെ ശാന്തനായിരുന്നു; സാവധാനമായും വിനീതമായും സംസാരിക്കുകയാണു്; എന്നാൽ സുകുമാരൻ ഒരു ക്രൂരനെപ്പോലെ അമറി

ലോനപ്പൻ:—"കേട്ടോ കോപിക്കല്ലേ ഞാനൊന്നു ചോദിച്ചെന്നേ ഉള്ളു."

സുകുമാരൻ:—"അതെ, ഒരു അനാവശ്യച്ചോദ്യം"

ലോനപ്പൻ:—"ശരി ആ ചോദ്യംകൊണ്ടു് ആരുടെയും എല്ലൊടിഞ്ഞു പോയില്ലല്ലോ (ലോനപ്പൻ പുഞ്ചിരിതൂകിക്കൊണ്ടു്) മനസ്സിനു് ഞാം പറഞ്ഞതു് എണങ്ങിയെങ്കിലു് ദാ അങ്ങോട്ടു വന്നേച്ചാട്ടേ. എന്നേ ഒന്നറിയിച്ചാ മതി"

സുകുമാരൻ: "തന്നെ ഞാൻ തകൎക്കുന്നുണ്ടെടോ മാപ്പിളേ"

ഇതൊന്നുകൊണ്ടും ലോനപ്പൻമാപ്പിളയുടെ ഹൃദയത്തിനു അശേഷം ഇളക്കമുണ്ടായില്ല."

ലോനപ്പൻ:—"അതേയതേ—എന്നാലക്കൊണ്ടു് വ്യാപാരം വ്യാപാരംപോലെ പോണേങ്കി—ഞാനത്ര അകലെയൊന്നുമല്ല നിയ്ക്കുന്നതെന്നറിഞ്ഞാട്ടെ. വന്ദനം.

ജാനമ്മ കാൎയ്യാലയത്തിൽ പ്രവേശിച്ചപ്പോൾ സുകുമാരൻ കീഴോട്ടുനോക്കി കണ്ണുകളുരുട്ടിക്കൊണ്ടു നില്ക്കുന്നു.

സുകുമാരൻ:—"ഞാനവനേ ശകാരിക്കയല്ലായിരുന്നു ചെയ്യേണ്ടതു്—കാലുമടക്കി ആ കഴുതയെ അടിക്കണമായിരുന്നു......നിങ്ങൾക്കറിയാമോ അവൻ എന്തിനാണു വന്നതെന്നു്?"

ജാനമ്മ:—"എനിക്കു ഊഹിച്ച കാൎയ്യമറിയാനുള്ള ബുദ്ധിശക്തിയൊന്നുമില്ല. നിങ്ങൾ പറയുന്നതുവരെ കാത്തുനിൽക്കാം."

സുകുമാരൻ:—അവനു നമ്മുടെ കടയുടെ പകുതിഭാഗം വാടകയ്ക്കുകൊടുക്കുമോയെന്നു്. അതിന്റെ ഉള്ളിൽ അടക്കിയിരിക്കുന്ന ധിക്കാരം നോക്കൂ."

ജാനമ്മ:—"അതേപ്പറ്റി വിചാരിക്കുകയേ വേണ്ടാ."

സുകുമാരൻ:—"ഒരിക്കലും വേണ്ടാ (ജാനമ്മയുടെ മനോഭാവമെന്തെന്നറിയാൻ സുകുമാരൻ സൂത്രത്തിൽ മുഖത്തു നോക്കി അനന്തരം കീശയിൽകിടന്ന താക്കോൽകുല കിലുക്കിക്കൊണ്ടു്) നമ്മൾ അതേപ്പറ്റി വിചാരിക്കകൂടി ചെയ്യുകയില്ല. അല്ലേ?"

---

## അദ്ധ്യായം ൨൭.

---

മറ്റൊരുമാസംകൂടി കടന്നുപോയി. കാൎയ്യങ്ങളുടെയെല്ലാം അവസാനം കുറേശ്ശ കണ്ടുതുടങ്ങുകയും ചെയ്തു.

സുകുമാരൻ—"ജാനൂ നമുക്കു അടിപറ്റിപ്പോയി അതു സമ്മതിക്കാതെ ഇനി നിവൃത്തിയില്ല. ലോകം അതറിഞ്ഞുകഴിഞ്ഞു ഇനി ഇങ്ങനെ തുടൎന്നുകൊണ്ടു പോയിട്ടു ഒരു പ്രയോജനവുമില്ല.

ജാനമ്മ—"പറഞ്ഞതെന്തെന്നു എനിക്കു മനസ്സിലാകുന്നില്ല. അതു അലസവും വ്യാകുലവുമായ ഒരു അംപരാഹ്നമാ

യിരുന്നു. കാർമേഘപടലം ആകാശത്തെ മലിനമാക്കി. ചിലപ്പോൾ കുറേശ്ശമഴയും ചാറുന്നുണ്ട്. സ്റ്റോറിലെ ഇരുൾവ്യാപിച്ച കാര്യാലയത്തിലിരിക്കുന്ന ജാനമ്മ സുകുമാരന്റെ മുഖഭാവത്തെ നല്ലതിൻവണ്ണം പരിശോധിച്ചു.

സുകുമാരൻ—"ഒരു ഗുണവുമില്ല ജാന്വ. ഞാൻ കാണുന്നതുപോലെ കണ്ടോട്ടെ. നമ്മൾ പോയി—ഇനി തീരെ പൊടിയാതെ സൂക്ഷിക്കാമെന്നേ ഉള്ളൂ.

അനന്തരം ശ്രീവിലാസം സ്റ്റോർ മുഴുവൻ ലോനപ്പൻ വാങ്ങാൻ തയ്യാറാണെന്നുള്ള വിവരം അയാൾ പറഞ്ഞു. എല്ലാററിനുംകൂടി അടച്ചു നല്ലൊരു വിലയും നൽകും. കിട്ടാനും കൊടുക്കാനുമുള്ളതുൾപ്പെടെ നടന്നുകൊണ്ടിരിക്കുന്ന ഒരു കടയെന്നതിൻവണ്ണം ലോനപ്പൻ പരിഗണിക്കുന്നതാണ്. അയാൾ പറയുന്നതിനോടാനുകൂല്യമുണ്ടെങ്കിൽ ഉള്ളപണം ഒക്കം കയ്യിൽ വാങ്ങിക്കൊണ്ട് ദുരിതഭ്രയിഷ്ഠമായ ആ പ്രവൃത്തി വേണ്ടെന്നുവയ്ക്കാം.

ജാനമ്മ—ഉറക്കെ സംസാരിക്കരുത്. നിങ്ങൾ പറയുന്നതു വല്ലവരും കേൾക്കും.

സുകുമാരൻ—"ഇല്ല. ആരും ഇവിടെയെങ്ങുമില്ല......അതൊരു നല്ല തുകയാണെന്നുള്ളതിന് എനിക്കു തോന്നുന്ന കാരണങ്ങൾ പറയാം.

ജാനമ്മ—"അ്-പറയണം.........പക്ഷേ നിങ്ങൾ ഇതുവരെ തുകയെന്തെന്നു പറഞ്ഞില്ലല്ലോ.

സുകുമാരൻ—"ഏതു ഞാൻ പറയാൻ വരികയാണ്. എനിക്ക് അതിനു നിങ്ങളുടെ മനസ്സിനെ ഒന്നു തയ്യാർ ചെയ്യിക്കേണ്ടിയിരിക്കുന്നു. ജാനുവിനു എന്തുതോന്നുമെന്നു എനിക്കു സംശയമുണ്ട്.

ജാനമ്മ:—"പറയണം."

സുകുമാരൻ:—"നിശ്ചയമായും മററാരെങ്കിലും തരുന്ന വിലയേക്കാൾ കൂടുതൽ ലോനപ്പൻമാപ്പിള തരും. ഞാൻ എല്ലാം പറഞ്ഞു. കണക്കു എഴുതിക്കൂട്ടിനോക്കി...

ലോനപ്പൻമാപ്പിള ഇരുപതിനായിരം രൂപ തരും."

ജാനമ്മ:—"വേണ്ടാ. എനിക്കു സമ്മതമില്ല"

സുകുമാരൻ:—"പതിനായിരംവീതം ഓരോരുത്തൎക്കും കിടയ്ക്കും"

ജാനമ്മ—വില്ക്കാൻ എനിക്കു സമ്മതമില്ല.

സുകുമാരൻ—"രൊക്കം കിട്ടും പണം."

ജാനമ്മ:—"സുകുമാരാ! എനിക്കതിനു സമ്മതിക്കാൻ നിവൃത്തിയില്ല."

സുകുമാരൻ—"എന്തുകൊണ്ടു്? എനിക്കു നിങ്ങളെ അതിനു നിർബന്ധിക്കുവാൻ പാടില്ലെന്നു എനിക്കറിയാം. ഞാൻ പ്രേരിപ്പിക്കുന്നതേയുള്ളൂ."

അനന്തരം സ്റ്റോർ ലോനപ്പനു വില്ക്കുന്നതുതന്നെയാണു നല്ലതെന്നു ഗാഢമായി ആലോചിച്ചതിൽ തനിക്കു ബോദ്ധ്യപ്പെട്ടെന്നും, അതാണു ലോനപ്പനെ രണ്ടു ദിവസങ്ങൾക്കു മുൻപു ശകാരിച്ചെങ്കിലും ഇപ്പോൾ താൻ അയാളോടനുകൂലിക്കുന്നതെന്നും സുകുമാരൻ പറഞ്ഞു.

ജാനമ്മ—"എന്നാൽ ഈ വ്യാപാരം നിൎത്തിയാൽ നിങ്ങൾ പിന്നെ എങ്ങനെ കഴിയും സുകുമാരാ!.

സുകുമാരൻ—"ഞാൻ പോകയാണു്—ബാംബെയിലേക്കു്. എനിക്കു ഈ ടൌണിൽ ഇനി താമസിക്കാൻ തീരെ നിവൃത്തിയില്ല. അത്രയ്ക്കു ഞാൻ ചെടിച്ചു. സുമംഗലപുരത്തു എനിക്കു യാതൊരു വിലയുമില്ലാതായിത്തീന്നിരിക്കുന്നു. ഇവിടെ എന്നെ യഥാൎത്ഥത്തിൽ സ്നേഹിക്കുവാൻ ആരുമില്ല."

ജാനമ്മ—"നിങ്ങൾ എന്നെ എന്നെന്നേക്കും വെടിഞ്ഞു പോകുമെന്നാണോ പറയുന്നതു്.

സുകുമാരൻ—"ജാനു, എന്നോടു എന്തിനാണു അങ്ങനെ ചോദിക്കുന്നതു്? നാം രണ്ടാളും വളരെ മുഷിഞ്ഞു. ഇനി ഞാൻ ഇവിടെ പററിയിരുന്നിട്ടു യാതൊരു വിശേഷവുമില്ല. എനിക്കു യാതൊരു തരത്തിലും ജാനുവി

നേ സഹായിക്കാൻ മേലാ. എനിക്ക എന്നെത്തന്നെ സഹായിക്കാൻ നിർവാഹമില്ലാതെയിരിക്കുന്നു എല്ലാം പോയി. ഇനി ലോനപ്പൻ മാപ്പിള തരുന്നതു പങ്കി ട്ടെടുത്തുകൊണ്ടു എന്നെ വിട്ടേച്ചാൽ മതി.

ജാനമ്മ:—"എന്നാൽ പതിനായിരം രൂപകൊണ്ടു നിങ്ങ ൾക്ക മതിയാകുമോ?"

സുകുമാരൻ:—"അതു എങ്ങിനെയെങ്കിലും ഞാൻ കഴിഞ്ഞു കൊള്ളാം. അന്യസ്ഥലമാണല്ലോ."

ജാനമ്മ.—"അപ്പോൾ നിങ്ങളെ ഒരിക്കലും ഞാൻ കണ്ടു കൂടാ. അല്ലേ?"

സുകുമാരൻ:—അതു പറയല്ലേ; ഞാൻ ഒരു പക്ഷേ തിരിച്ചു വന്നേക്കാം. എന്നാലും പോരുകയില്ല"

ജാനമ്മ:—അതു പോരാതുണ്ടോ?

സുകുമാരൻ:—"ഏതായാലും എന്നെ ഒന്നു വിടണം. അതു മാത്രമേ എനിക്ക പറയാനുള്ളു."

ജാനമ്മ—"എങ്ങിനെയെങ്കിലും ലോനപ്പനുമായി ഇട പാടുചെയ്യണമെന്നു് നിങ്ങൾക്ക നിർബന്ധമുണ്ടു്. അല്ലേ?

സുകുമാരൻ:—"ഉണ്ടു്. ജാനുവിനും അങ്ങിനെതന്നെയാ ണെന്നാണു എൻെറ വിചാരം"

ജാനമ്മ:—"അപ്പോൾ അതാണു നിങ്ങളുടെ ആഗ്രഹം."

സുകുമാരൻ:—അതെ.

ജാനമ്മ—(കാര്യഗൌരവത്തോടെ) "എന്നാൽ ഒരു വ്യവ സ്ഥയിന്മേൽമാത്രം ഞാൻ അതിനു സമ്മതിക്കാം."

സുകുമാരൻ:—"നിങ്ങളുടെ ആ വ്യവസ്ഥയെന്താണു ?"

ജാനമ്മ:—"നാം നമ്മുടെ വ്യാപാരബന്ധം പിരിയുന്നതോടു കൂടി മററെല്ലാബന്ധങ്ങളും പിരിയണം .......പരി പൂർണ്ണമായ ഒരു വേർപാടു്. നിങ്ങൾ പറയുന്നതു പോലെ ഞാനും പറയുകയാണു്. പകുതിയാക്കിനി ൎത്തിയതുകൊണ്ടു് പ്രയോജനമില്ല. സുമംഗലപുരത്തു

നിന്നു പോയാൽ നിങ്ങഠം എന്നൊന്നേക്കുമായി പോ കണം. വീണ്ടും ഇവിടെ വരരുതു്."

സുകുമാരൻ:—"ആങ്ങ്ഹാ! അങ്ങനെയാണോ!"

ജാനമ്മ:—"ഒരു വിവാഹമോചനം രജിസ്റ്ററാക്കണം"

സുകുമാരൻ പകച്ചിരുന്നുപോയി. കുറേനേരം ഒന്നും പറയുവാൻ അയാഠംക്കു കഴിഞ്ഞില്ല.

സുകുമാരൻ:—"ജാനു ഇങ്ങോട്ടൊന്നു നോക്കു്......അ്. പിന്നെ—അതു വളരെ കടന്നു പറയുകയാണു്. എന്തോന്നാ അട്ടത്തതു്?.........വി-വാഹം മോച നമോ! അയ്യോ! അതു ഒരു വലിയ സംഗതിയാണു്"

ജാനമ്മ.—"നിങ്ങഠം സ്വാതന്ത്ര്യം എടുക്കുന്നു. . എനിക്കും സ്വാതന്ത്ര്യം വേണം.

സുകുമാരൻ:—"ഹേയ്, ഹേയ്. നിങ്ങഠം പറയുന്നതു കുറേ കടന്നുപോയി. ഞാൻ പറഞ്ഞില്ലേ എന്നെങ്കിലു മൊരുദിവസം ഞാൻ തിരിച്ചു വരുമെന്നു്......അതു ശരി—അതുശരി.

ജാനമ്മ:—"ഓഹോ! എനിക്കറിയാമേ നിങ്ങളുടെ പതി നായിരവും തീർത്തതിൻെറശേഷം എൻെറ പതിനാ യിരത്തിനുവേണ്ടി തിരിച്ചു വരാമെന്നു്. അതൊക്കുക യില്ല. അങ്ങനെയാണെങ്കിൽ ഞാൻ ഇക്കാര്യ ത്തിൽ വിസമ്മതിക്കുന്നു."

സുകുമാരൻ:—"അങ്ങനെ തീർത്തുപറയാതെ. ദുരുദ്ദേശം വെ റുതെ എന്തിനാണു് ആരോപിക്കുന്നതു്? എന്നോടാ വശ്യപ്പെട്ട ഇതു് എൻെറ തലയ്ക്കു് ഒരടിയാണു്. ഞാ നിതാലോചിച്ചേയില്ല. പെട്ടെന്നൊരു മറുപടി പറയുവാൻ സാധ്യമല്ല ജാനു. എനിക്കല്പം ആലോ ചിയ്ക്കണം"

അനന്തരം വിവാഹമോചനത്തിനു സുകുമാരൻ വില പേശുവാൻതുടങ്ങി അപ്രതീക്ഷിതമായ ഒരു സന്ദർ മാണു് അയാഠംക്കു ലഭിച്ചതു്. അതിനെ എത്രത്തോളം

പ്രയോജനപ്പെടുത്താമോ അത്രത്തോളം പ്രയോജനപ്പെടു ത്തുവാൻതന്നെ സുകുമാരൻ തീരുമാനിച്ചു.

സുകുമാരൻ.—"ജാന്ദ, കാര്യം കാര്യംപോലെ ചെയ്യണം. നിൻെറമേൽ എനിക്കുള്ള എല്ലാ അധികാരാവകാശ ങ്ങളും വേണ്ടെന്നുവയ്ക്കണമെങ്കിൽ—അതും രജിസ്റ്ററാ ക്കണമെങ്കിൽ—അതു വെറുതെ ചെയ്യണമെന്നാ ണോ പറയുന്നതു്?"

ജാനമ്മ.—"അതിനു പണംവേണമെന്നാണോ നിങ്ങൾ എന്നോടു പറയുന്നതു്?"

സുകുമാരൻ:—"എനിക്കവിടെപ്പോയാൽ ഒരു പുതിയ ഉപ ജീവനമാർഗ്ഗം തുറക്കാതെ സാദ്ധ്യമല്ല. ആകയാൽ എത്രമാത്രം പണം കിട്ടിയാലും അതു മതിയായെന്നു വരുന്നതല്ലല്ലോ. പതിനായിരംകൊണ്ടു ലോകത്തോടു നേരിടുന്നതു് എങ്ങിനെയാണു്?

ജാനമ്മ:—(സാവധാനത്തിൽ)"അതെ. നിങ്ങളെ ആശ്ര യിക്കുന്ന മറ്റൊരാളുമുണ്ടല്ലോ."

സുകുമാരൻ:—"പറഞ്ഞതെന്താണു്?"

ജാനമ്മ.—"നിങ്ങൾ ഏകനായല്ലല്ലോ പോകുന്നതെന്നു ഞാൻ പറയുകയായിരുന്നു. നിങ്ങളുടെകൂടെയുള്ളആളി നെയും നിങ്ങളെയുംകൂടി വിചാരിക്കണമല്ലോ."

സുകുമാരൻ.—"ജാന്ദ, നീ എന്നെ വളരെ കുറ്റപ്പെടുത്തു ന്നുണ്ടു്.

ജാനമ്മ:—"ഞാനോ?

പിന്നെയും വിവാഹമോചനത്തിൻെറ വിലപേശൽ തുടന്നു. ഒടുവിൽ രണ്ടായിരം രൂപാകൂടി കൊടുത്തു ജാനമ്മ സ്വാതന്ത്ര്യം വാങ്ങിക്കൊള്ളാമെന്നു സമ്മതിച്ചു. ഇങ്ങനെ പുതിയജീവിതം ആരംഭിക്കുന്നതിനു സുകുമാരനു പന്തിരായി രംരൂപ ലഭിക്കുമെന്നു നിശ്ചയമായി.

സുകുമാരൻ:—"ഇതുകൊണ്ടു് എല്ലാം തീൻവെന്നാണോ പറയുന്നതു്."

ജാനമ്മ:—(നിർവ്വികാരമായ ദൃഢസ്വരത്തിൽ) "അതെ. തീർന്നു"

സുകുമാരൻ സംതൃപ്തിയെ സൂചിപ്പിക്കുന്ന ഒരു ചിരി ചിരിച്ചു. ലാഭമുള്ള ഒരു ഇടപാടാണു് നടത്തിയതെന്നു അയാൾ അഭിമാനിക്കുന്നതുപോലെ തോന്നി. ജാനമ്മ അതിമൃദുവായ സ്വരത്തിൽ ഇങ്ങനെപറഞ്ഞു.

"സുകുമാരാ, ഞാൻ എന്തുചെയ്യണമെന്നുള്ള നിന്നെപ്പററി നിങ്ങൾ എന്തെങ്കിലും വിചാരിച്ചോ? എന്റെ കഥ പറയുകയാണെങ്കിൽ എണ്ണായിരം രൂപാകൊണ്ടു് ഒരു പുതിയ ഉപജീവനമാർഗ്ഗം തുടങ്ങുവാൻ സാദ്ധ്യമല്ലല്ലോ"

സുകുമാരൻ:—"നിങ്ങൾ പണം കഴിച്ചിട്ടിരുപ്പുണ്ടു! അതെനിക്കറിയാം"

ജാനമ്മ—(കണ്ണിൽ വെള്ളം നിറഞ്ഞു; തൊണ്ടയിടറി) "ഈ ലോകത്തിൽ എനിക്കു് ഈ കിട്ടുന്നതല്ലാതെ വേറെ ഒരു കൊച്ചുകാശില്ലെന്നു ദൈവത്തെ ഓർത്തു നിങ്ങൾ വിചാരിക്കണം"

സുകുമാരൻ നേരംപോക്കായി തലയാട്ടുകമാത്രം ചെയ്തു. ജാനമ്മ പിന്നെ യാതൊന്നും ശബ്ദിച്ചില്ല.

ഒരു മണിക്കൂറിനുള്ളിൽ ജാനമ്മ ഈ വിവരം ലോനപ്പന്റെ വക്കീലന്മാരായ മെസ്സേഴ്സ് സി. പി. കൃഷ്ണപിള്ളയേയും കുട്ടൻപിള്ളയേയും അറിയിച്ചു. അനന്തരം അവൾ കുഞ്ഞൻപിള്ളവക്കീലിനെ കണ്ടു.

ജാനമ്മ:—"ഈ അവസരത്തിലാണു് വക്കീൽ എന്നെ സഹായിക്കേണ്ടതു്. സമയമായി. സർവ്വ ശക്തികളുമുപയോഗിച്ചു് എന്നെ സഹായിക്കുക."

അനന്തരം കാര്യങ്ങളെല്ലാം ജാനമ്മ കുഞ്ഞൻപിള്ള വക്കീലിനെ പറഞ്ഞു കേൾപ്പിച്ചു.

വക്കീൽ:—ഹ്ഹോ! അപ്പോൾ അങ്ങിനെ അവസാനിച്ചു. അല്ലേ പക്ഷേ അത്രയും രൂപാ കൊടുക്കല്ലേ. അതിന്റെ ആവശ്യവുമില്ല. അതുപോലെതന്നെസ്റ്റോറിനു്

ലോനപ്പൻ പിടിച്ചാൽ അതിൽ കൂടുതൽ വില തരും.

ജാനമ്മ.—"ശരിയായിരിക്കാം. എന്നാൽ ഞാൻ കാര്യം തീർച്ചപ്പെടുത്തി. അയാളുടെ വക്കീലന്മാരോടു പറകയും ചെയ്തു"

വക്കീൽ:—"അതിന്നു ഇപ്പോൾ—"

ജാനമ്മ: "വില്പനയുടെ കാര്യം ഞാൻ മററവരെ ഏല്പിച്ചിരിക്കുകയാണ്. അതവർഭദ്രമായിനോക്കിക്കൊള്ളും അതോടുകൂടി ഞങ്ങളുടെ പങ്കാളിത്തം തീരുന്നല്ലോ. എന്നാൽ വിവാഹമോചനത്തിൻെറ സംഗതി വക്കീലിനെയാണു ഞാൻ ഏല്പിക്കുന്നതു്. അയ്യോ! എൻെറ വക്കീലെ, അതെത്രമാത്രം ശക്തമാക്കാമോ അത്രത്തോളം ശക്തമാക്കണെ. മനുഷ്യനാൽ സാദ്ധ്യമാകുന്നിടത്തോളം.

---

# അദ്ധ്യായം ഒന്നു

---

പ്രഭാതം പ്രസന്നമായിരുന്നു. ചെറിയ ചൂടുള്ള സൂര്യകിരണങ്ങൾ കുഞ്ഞൻപിള്ളവക്കീലിൻെറ വക്കീലാഫീസിൻെറ തുറന്നുകിടന്ന വാതലിലൂടെ പുഞ്ചിരിതൂകി പ്രവേശിച്ചു. ബാലാതപപ്രഭ പതിച്ച ഭിത്തി മുഴുവൻ സ്വർണ്ണം പൂശിയതുപോലെ കാണപ്പെട്ടു. സുമംഗലപുരം പട്ടണത്തിലെ ഉയർന്ന ബംഗ്ലാവുകളുടെ നിഴലുകൾ നിരത്തുകളിൽ നീണ്ടു പരന്നുകിടന്നു. മുകളിൽ നീലാകാശം നിർമ്മലമായിത്തീർന്നു.

വക്കീലാഫീസിലെ പഴയ ചില മേശകളും ഒടിഞ്ഞ കസേരകളും ചിതലുതിന്ന ബഞ്ചുകളും എല്ലാം മാററി. തൽസ്ഥാനത്തു പുതിയവ ഇട്ടൊരുക്കി. അന്നത്തെ ഇടപാടുകൾ

ക്കു് അദ്ധ്യക്ഷതവഹിക്കുന്നതു കുഞ്ഞൻപിള്ളവക്കീലാണു്. വക്കീൽ മുറിക്കുള്ളിൽ വന്നു എല്ലാം പരിശോധിച്ചു അയാ ഠം നാഴികമണി നോക്കി. പത്തുമണിയാകാൻ ഇനി അധി കനിമിഷങ്ങഠം ആവശ്യമില്ല. ഇന്നാണു് ലോനപ്പൻമാ പ്പിള രൊക്കം പണംകൊടുത്തു് ശ്രീവിലാസം സ്റ്റോറും കെ ട്ടിടവും എല്ലാം വിലയ്ക്കു വാങ്ങുന്നതു്. ഇന്നുതന്നെ ജാന മ്മയുടെ ദാമ്പത്യജീവിതം എന്നെന്നേക്കുമായി അവസാനി പ്പിക്കുവാൻ പോകുന്നു.

ജാനമ്മയാണു് നേരത്തെ അവിടെ എത്തിയതു്. അവളുടെ വദനത്തിൽ ക്ലേശത്തിൻെറയും മനോവേദനയു ടെയും ലക്ഷണങ്ങഠം വ്യക്തമായി കാണാമായിരുന്നു. ജാന മ്മയുടെ കൈകാലുകഠം കുറേശ്ശേ വിറയ്ക്കുന്നതായി വക്കീൽ കണ്ടു.

വക്കീൽ:—"ജാനമ്മേ. ഒട്ടും പരിഭ്രമിക്കേണ്ടാ ഇവിടെ സമാധാനമായി ഇരിക്കണം. വേഗം ഇതെല്ലാം തീ രും. ഒരു വിഷമവുമുണ്ടാകയില്ല."

ജാനമ്മ:—(വിറയ്ക്കുന്ന അധരത്തോടെ) "അങ്ങിനെയല്ല വക്കീലെ. കുറച്ചു് അസുഖങ്ങളെല്ലാമുണ്ടാകാതെ ഇതു് അവസാനിക്കയില്ല"

വക്കീൽ—:"ഹേയ്. ഇതുവരെ അയാഠം ഒരു വിഷമവും കാട്ടിയില്ലല്ലോ—ഒരു വിഷമവുമില്ലായിരുന്നു."

ജാനമ്മ.—"എന്നാൽ ഇന്നങ്ങിനെ ആയിരിക്കയില്ല. എനി ക്കതുനല്ലപോലെ അറിയാം. ഞാൻ അറിയാവുന്നതു കൊണ്ടു പറയുകയാണു്."

വക്കീൽ—"ആയിരിക്കാം. എന്നാൽ വ്യാഴാഴ്ച പുറപ്പെട്ടു ന്നുവെന്നാണു് ആ വിദ്വാൻ എന്നോടു പറഞ്ഞതു്. ഇന്നു രാത്രി അയാഠം തിരുവനന്തപുരത്തിനു പോകുന്നു മുണ്ടു്."

ജാനമ്മ.—"എന്തോ! അതു സത്യമാണോ എന്ന്‌ എനിക്കറിഞ്ഞുകൂടാ"

വക്കീൽ.—"ഉള്ളതുതന്നെയാണ്‌."

ജാനമ്മ:—"ആയിരിക്കാം. എങ്കിലും ഈ മുഹൂർത്തത്തിൽ അദ്ദേഹത്തിന്റെ മനസ്സു മാറിയെന്നുവരും"

വക്കീൽ.—"ആഹ്‌ഹ അങ്ങിനെയാണോ?............ ശ്ശ്‌. ആരോ വരുന്നു."

ഈ സമയം പുറത്തു കാൽപെരുമാററം കേട്ടു. പെട്ടെന്നു സുകുമാരൻ മുറിയിൽ കയറിവന്നു.

സുകുമാരൻ —"ഞാൻ താമസിച്ചോ?"

വക്കീൽ.—"ഇല്ലില്ല. നിങ്ങൾ സമയത്തുതന്നെ വന്നു"

തലമുടി വെട്ടിച്ചു മുഖം മിനുക്കി ബഹുജനങ്ങളുടെ ഇടയിൽ സന്നിഹിതനാകത്തക്കവണ്ണം സുകുമാരൻ ഒരുങ്ങിയിരുന്നു. എങ്കിലും ധൂർത്തനും ശഠനുമായ ഒരു നായകന്റെ സർവ്വലക്ഷണങ്ങളും അയാളിൽ തെളിഞ്ഞു കാണപ്പെട്ടു.

മുറിയുടെ ഒരു ഭാഗത്തു ഒഴിഞ്ഞിരുന്ന ജാനമ്മ നമ്രമുഖിയാണ്‌. ക്രൂപ്പുകൈയോടെ അവൾ നിശ്ശബ്ദയും നിശ്ചേഷ്ടയുമായിരിക്കുന്നു.

കുറേ കഴിഞ്ഞപ്പോൾ വക്കീലന്മാരായ ററി പി. കൃഷ്ണപിള്ളയും കുട്ടൻപിള്ളയും എത്തി. അവരുടെ ഉമസ്ഥന്മുണ്ടായിരുന്നു. വക്കീലന്മാർ പരസ്പരം കുശലപ്രശ്നം ചെയ്തു. ട്ടെവിൽ മിനുങ്ങുന്ന കഷണ്ടിത്തല തടവിക്കൊണ്ടു്‌ ലോകത്തിൽ മററൊരിടത്തുമില്ലാത്ത ഒരുതരം പുഞ്ചിരിപ്പുതുമയോടുകൂടി ലോനപ്പൻമാപ്പിളയും വന്നുകയറി.

ഉടമ്പടികൾ രണ്ടു മുദ്രപ്പത്രങ്ങളിലെഴുതിത്തീർത്തു. അപ്പോഴേക്ക രജിസ്ട്രാരും വന്നുചേർന്നു. ഉടൻതന്നെ പ്രമാണങ്ങൾ രജിസ്റ്ററാക്കാനുള്ള നടപടികളായി.

ആദ്യമായി വിലയാധാരം രജിസ്റ്ററാക്കണമെന്ന് സുകുമാരൻ തക്കിച്ചു. ഭീതയായ ജാനമ്മ കുഞ്ഞൻപിള്ളവക്കീലിനെ അഭയം പ്രാപിച്ച് അതിനെ പ്രതിഷേധിച്ചു. വിവാഹമോചനം രജിസ്റ്ററായതിൽ പിന്നെമാത്രമേ ജീവനോടിരിക്കുന്ന ജാനമ്മ വിലയാധാരത്തിൽ ഒപ്പുവയ്ക്കുകയുള്ളൂ. ഏതായാലും പലരുടെയും നിർബന്ധത്താൽ സുകുമാരൻ സമ്മതിക്കുകയും കാര്യങ്ങളെല്ലാമുദ്ദേശിച്ചതുപോലെ അവസാനിക്കയുംചെയ്തു.

*  *  *  *

ഭേഷായി ഒന്നു മുറുക്കിത്തുപ്പിയിട്ടു കുഞ്ഞൻപിള്ളവക്കീൽ വീണ്ടും കസേരയിൽ വന്നിരുന്നു.

വക്കീൽ:—(തലകുലുക്കിക്കൊണ്ട്) "കൊള്ളാം. വളരെ നന്നായി. മിടുമിടുക്കിതന്നെ. എല്ലാം യാതൊരു തടസ്സവുംകൂടാതെ സാധിച്ചുകളഞ്ഞല്ലോ! മഹനീയമായ ബുദ്ധി!" നിങ്ങടെ ആ സി. പി യുടെയുംമററുംകൂടെ അടുത്തതു ഇതിനായിരുന്നു." എനിക്കന്നൊബുദ്ധി പോയില്ല.

അവിടെ ഇരുന്ന ജാനമ്മ ദീർഘമായി ഒന്നു നിശ്വസിക്കമാത്രം ചെയ്തു.

വക്കീൽ:—"അപ്പോൾ ഇന്നലെപ്പോയോ?"

ജാനമ്മ:—"ഓഹോ."

വക്കീൽ:—"കൂടെ —"

ജാനമ്മ:—(അല്പനേരം കഴിഞ്ഞു) "കൂടെ അവളുമുണ്ട്."

*  *  *  *

വളരെനാൾമുൻപു ജാനമ്മയ്ക്കുണ്ടായിരുന്ന ഒരു അഭിലാഷം ഏകദേശം സഫലമായെന്നുതന്നെ പറയാം.

അന്നു സവാരിക്കുപോയപ്പോൾ കണ്ട ആ മനോഹരമായ ബംഗ്ലാവ് അവർ വിലയ്ക്കുവാങ്ങി. അതിൽ സതിയും കൊച്ചുജാനുവുമൊന്നിച്ചു ജാനമ്മ താമസിക്കുകയാണു്. വ്യാപാരകാര്യങ്ങളിൽനിന്നും വിരമിക്കണമെന്നു വിചാരിച്ചെങ്കിലും അവർക്കു അതു സാധിച്ചില്ല. മുൻപിലത്തേതിലും ജോലിത്തിരക്കാണു ജാനമ്മയ്ക്കു് ഇപ്പോഴുള്ളതു്.

ലോനപ്പൻമാപ്പിള ബഹുജനങ്ങൾ അറിയാത്ത വിധത്തിലോ ബഹുജനങ്ങൾക്കു സങ്കല്പിക്കാൻ കഴിയാത്ത തോതിലോ അഭിവൃദ്ധിപ്പെട്ടുപോയി. ചില ആളുകൾ അസന്നിഗ്ദ്ധമായി പറഞ്ഞുകൊണ്ടുനടന്നതു കള്ളനാണയം വഴിയായിട്ടാണു് ലോനപ്പൻമാപ്പിള ഇത്ര പെട്ടെന്നുയർന്നതെന്നാണു്. നല്ല ബിസ്സിനസ്സു് ചെയ്തതുകൊണ്ടാണു് ആ വ്യാപാരകൌശലനു ഇത്രമാത്രം ഉയർച്ചയുണ്ടായതെന്നു ലോനപ്പൻമാപ്പിളയുടെ ആരാധകന്മാരും പറഞ്ഞു. ഏതായാലും നിരത്തിന്റെ ഇരുവശങ്ങളിലും വലിയ വാണിജ്യശാലകളിൽ ലോനപ്പൻമാപ്പിളയുടെ വ്യാപാരം പൊടിപൊടിച്ചു നടക്കുന്നു. ടൌണിന്റെ പര്യന്തദേശങ്ങളിൽ കടക്കാരും കൃഷിക്കാരുമായി താമസിച്ചിരുന്ന ഇതരവർഗ്ഗക്കാരായ പലരുടെയും നിലംപുരയിടങ്ങൾ ലോനപ്പൻമാപ്പിള പണയം, ഇറക്കിപ്പണയം, ഒററി, വില എന്നീ പടികളിലായി സ്വായത്തമാക്കിത്തുടങ്ങി. ഇയ്യിടെയായി അയാൾ സന്ദർഭം നോക്കി രാഷ്ട്രീയകാര്യങ്ങളിലും പ്രവേശിച്ചുതുടങ്ങിയെന്നു കേൾക്കുന്നു. ലോനപ്പൻമാപ്പിള താമസിയാതെ ഒരു ബാങ്കും പത്രവുംകൂടി തുടങ്ങിയേക്കും.

ഒട്ടും കുറവില്ലാത്ത ഒരു വാണിജ്യശാല തെരുവിന്റെ മറെറാരുഭാഗത്തു ജാനമ്മയ്ക്കുണ്ടു്. ശ്രീവിലാസംസ്റ്റോറിന്റെ ഐശ്വര്യകാലത്തിലെ പ്രതാപം തിരിച്ചു വന്നുപോയെന്നു്, അപവദിച്ചു നടന്നവർ അപദാനം പാടിത്തു

ടങ്ങി. മണിക്കണക്കിന കണിശത്തിന വരിക, മണിക്കണക്കിന കണിശത്തിന ജോലിതുടങ്ങുക, മണിക്കണക്കിന് കണിശത്തിന വാണിജ്യസ്ഥാപനത്തിൽനിന്ന പുറപ്പെടുക ഇതു തെററാതെ ജോലയുള്ള ദിവസങ്ങളിലെല്ലാം മുറയ്ക്കു നടക്കുന്നു. കേശവമേനവൻ മരിച്ചിട്ടില്ല. പല്ലുകൾ ഒന്നു രണ്ടു് കൊഴിഞ്ഞുപോയെന്നു് ഒരു വിശേഷമേയുള്ളു. പഴയ ജോലിക്കാരിൽ ഭൂരിപക്ഷവും ജാനമ്മയുടെ തണലിലുണ്ടു്.

---

## അദ്ധ്യായം ൩൭

ജാനമ്മ ഭർത്താവിന പണം അയച്ചുകൊടുത്തു. അയാൾ ഇപ്പോൾ കറാച്ചിയിലാണു്. കേശവമേനവനു് ഈ രഹസ്യം അറിയുകയും ചെയ്യാം. എഴുത്തുകുത്തുകളെല്ലാം നടത്തുന്നതു കേശവമേനവനാണു്. പണമയച്ചുകൊടുത്തതിനുള്ള ഒരു ഉപാധി സുകുമാരൻ ഇനി കേരളത്തിൽ കയറരുതെന്നായിരുന്നു. ധനസാഹയ്യത്തിനഭ്യർത്ഥിക്കുമ്പോൾ സുകുമാരൻ പ്രസ്തുത പ്രതിജ്ഞയെ ആവർത്തിക്കുകയും ചെയ്യാറുണ്ടു്.

ഗ്രീഷ്മകാലത്തിലെ ഒരു പ്രഭാതത്തിൽ ജാനമ്മയുടെ കാർ വാണിജ്യശാലയുടെ വാതിൽക്കൽ വന്നുനിന്നു. ജാനമ്മ വണ്ടിയിൽനിന്നിറങ്ങി കാര്യാലയത്തിലേക്കു പോയി. കേശവമേനവൻ പൂർവാധികം വിങ്ങിയ കുടവയററത്തു കൈയും വച്ചു് ജാനമ്മയെത്തന്നെ നോക്കിനിൽക്കുന്നു.

ജാനമ്മ:—"കേശവമേനവനെന്താണു് വല്ലാതെ നിൽക്കുന്നതു്. വിശേഷമെന്തെങ്കിലുമുണ്ടോ?"

കേശ: മേ:—"ഉണ്ട്. കറാച്ചിയിൽ നിന്നു്—"

ജാനമ്മ:—"ആഃഹാ! (മേനവന്റെ കയ്യിലിരുന്ന കത്തിന്റെ നേക്ക വിരൽ ചൂണ്ടിക്കൊണ്ടു്) "നാമെല്ലാവരും വിചാരിച്ചിരുന്ന ആ വിശേഷമാണോ?"

കേശ: മേ:—"അതെ.............എല്ലാം കഴിഞ്ഞു."

കേശവമേനവൻ അവിടെത്തന്നെ ഒരു കസേര എടുത്തിട്ടു. ജാനമ്മ അതിൽ ഇരുന്നു. അവൾ കത്തുവാങ്ങി നിവൎത്തിനോക്കി.

ജാനമ്മ:—(ദൃഷ്ടികളുയൎത്താതെ) "കേശവമേനവൻ! ഇന്നു ഞാൻ ജോലിയൊന്നും ചെയ്യുന്നില്ല. ഇന്നു ആരെയും എനിക്കു കാണ്മാൻ നിവൃത്തിയില്ലെന്നു പറയണം."

മാനേജരുടെ വലിയ കാൎയ്യശാലയ്ക്കുള്ള ഭീമമായ കതകുകൾ തുറന്നു. ക്ലാൎക്കന്മാരെല്ലാവരും നിശ്ശബ്ദരായി അതിനുള്ളിൽ വന്നുചേൎന്നു

കേശവമേനവൻ ചെന്നു് സ്വല്പം മന്ത്രിച്ചിട്ടു് എല്ലാവരെയും പറഞ്ഞയച്ചു അധരോഷ്ഠങ്ങൾ മുറുക്കി ശബ്ദമുണ്ടാക്കാതെ അവരെല്ലാവരും വെളിയിൽ ഇറങ്ങിപ്പോയി.

കേശവമേനവൻ തിരിച്ചു വന്നപ്പോൾ ജാനമ്മ പിന്നെയും ദൃഷ്ടികളുയൎത്താതെ മന്ദമായിപ്പറഞ്ഞു:—

"കാർ തിരിച്ചുകൊണ്ടുപോയി സൈക്കിളിൽ ആരെയെങ്കിലും അയച്ചു് അതു കൊണ്ടുവരാൻ പറയണം."

കേശവമേനവൻ ആളെ അയച്ചശേഷം തിരിച്ചുവന്നു് വാതായനത്തിലൂടെ വെളിയിൽ നോക്കിക്കൊണ്ടുനിന്നു.

ജാനമ്മ:—"മേനോൻ!"

ജാനമ്മ എഴുത്തു മുഴുവൻ വായിച്ചതിന്റെശേഷം ശ്രദ്ധയോടുകൂടി അതു മടക്കുകയായിരുന്നു.

ജാനമ്മ.—"ഇതാ–ഇതു നിങ്ങഠം ആ കടലാസുകളുടെക്കൂട്ട ത്തിൽ സൂക്ഷിച്ചുകൊള്ളണം......ഇരിക്കണം മേ നോൻ. കാർ വരുന്നവരെ എന്റെ അടുത്തുണ്ടായി രിക്കണേ"

കേശവമേനവൻ മറെറാരു കസേരയിലിരുന്നു. മട ക്കിയ കത്തു അയാഠം കുപ്പായക്കീശയിലിട്ടു. മേനവൻ യാ തൊന്നും ശബ്ദിച്ചില്ല. ജാനമ്മയുടെ മിഴികഠം നനഞ്ഞിട്ടി ല്ലെന്നു് കേശവമേനവൻ കണ്ടു. അവളുടെ കണ്ഠത്തിനു ഗൽഗദവുമുണ്ടായില്ല.

ജാനമ്മ:—(ദീർഘനിശ്വാസത്തോടെ) "ആവൂ! അദ്ദേഹ ത്തിനു് ഒന്നും വേണ്ടിയിരുന്നില്ല. എന്നു് ആ കൂട്ടു കാരി എഴുതുന്നു. ........കേട്ടോ മേനോൻ! അവഠം ഒരു ചീത്തസ്ത്രീയായിരിക്കുവാൻ ഇടയില്ല—അവഠം അവളുടെ രീതിയിൽ പ്രവൎത്തിച്ചു. അവഠം അവസാ നകാലംവരെ അയാളെ പിരിയാതെയിരുന്നില്ലേ?"

അനന്തരം വളരെനേരം ഉരിയാടാതെയിരുന്നിട്ടു് പരേ തനെപ്പററി ജാനമ്മ ദയയോടെ പലതും പറഞ്ഞു. അവ ളുടെ സ്വരത്തിനുണ്ടായ ദയനീയമായ ആർദ്രത കേശവമേ നവന്റെ ഹൃദയത്തിൽ പതിഞ്ഞു. എന്നാൽ അതു സങ്ക ടലക്ഷണമാണെന്നു പറയുവാൻ തരമില്ല. അതു സൎവതോമു ഖമായ കാരുണ്യപ്രകടനമാണു്. ദൗർബല്യത്തെയും നൈ ർഭാഗ്യത്തെയും വീക്ഷിക്കുമ്പോളുള്ള വികാരപ്രകടനമാണതു്. ഈ ഹൃദയസ്ഥിതി ജാനമ്മയ്ക്കു സഹജമായിരുന്നു.

ജാനമ്മ:—"കഷ്ടമായിപ്പോയി! സാധുമനുഷ്യൻ!! ജീവിതം പാഴാക്കിക്കളഞ്ഞു കേശവമേനോൻ! നല്ല ഒരു പ്രവ ൎത്തകനായിരുന്നു അദ്ദേഹം. നല്ല ശേഷിയുണ്ടായി രുന്നു. ആരംഭത്തിൽ അയാഠം വലിയ ഒരു ഭാവിയെ

ഘോഷിച്ചു......നിങ്ങൾക്കറിയാമല്ലോ നിങ്ങളും ആദ്യകാലത്തു അദ്ദേഹത്തെപ്പററി നല്ല അഭിപ്രായം തന്നെ പറഞ്ഞു."

കേശവമേ:—"ആദ്യകാലത്തു്. അതു ഞാൻ സമ്മതിക്കുന്നു. അദ്ദേഹം നല്ല ഒരു വില്പനക്കാരനായിരുന്നു."

ജാനമ്മ:—ഒന്നാംതരം ഒരു വില്പനക്കാരൻ. അദ്ദേഹത്തെക്കാൾ മെച്ചപ്പെട്ട ഒരു വില്പനക്കാരനേ ഞാൻ ഈ തീയതിവരെ കണ്ടിട്ടില്ല."

കാറിൽ ജാനമ്മ വീട്ടിലെത്തിയപ്പോൾ സതി പടിവാതുക്കൽ അമ്മയേ കാത്തു നില്പുണ്ടായിരുന്നു.

സതി:—എന്റെ അമ്മേ! എന്താണമ്മ വല്ലാതെയിരിക്കുന്നതു്? അമ്മയ്ക്കു സുഖക്കേടാണോ?"

ജാനമ്മ:—"ഒന്നുമില്ല മകളേ, എനിക്കു യാതൊരുസുഖക്കേടുമില്ല നമുക്കു ഈ ഉദ്യാനത്തിൽ കുറേനേരം നടക്കാം......കാറു വേഗംകൊണ്ടുവരാഞ്ഞാളയച്ചതു കണ്ടു് എന്റെ മകൾ നീ വളരെ വെമ്പിപ്പോയി. ഇല്ലേ"

സതി:—"വെമ്പിയെന്നോ? അമ്മയ്ക്കെന്താണെന്നു വിചാരിച്ചു, ഞാൻ ജീവനില്ലാതെ ഇവിടെത്തന്നെ നില്ക്കുയായിരുന്നു"

ജാനമ്മ:—"നിന്നെ ഞാൻ വെറുതെ കുറെ വിഷമിപ്പിച്ചു ........ഞാൻ ഇന്നു സ്വസ്ഥമായിരിക്കുവാൻ നിശ്ചയിച്ചിരിക്കുകയാണു്. അത്രേയുള്ളു."

സതി—"എങ്കിലും എന്തുണ്ടായി. അമ്മയുടെ മനസ്സിനു എന്തോ ഇളക്കംതട്ടിയിട്ടുണ്ടു്. അതു ആ മുഖത്തു നോക്കിയാൽകാണാം."

അമ്മയും മകളുംകൂടി ഒപ്പം നടന്നുപോകവേ അമ്മ മകളോടു മന്ദമന്ദം പറഞ്ഞു:—

"സതീ! ഞാൻ ഒരു വിധവയായിരിക്കയാണു്'......
...അതെന്റെ മനസ്സിലാക്കിയിട്ടില്ല; അശേഷമില്ല. അങ്ങിനെതന്നെ വരുമെന്നു ഞാനും കേശവമേനവനും വിചാരിച്ചുകൊണ്ടിരിക്കയായിരുന്നു.........എങ്കിലും അതു കഴിഞ്ഞകാലങ്ങളിലേക്കു എന്നെ ഒന്നു കൊണ്ടുപോകാതെയിരുന്നില്ല. ഭൂതകാലസ്മരണ ഒരാളെ വിചാരത്തിനധീനമാക്കും:— അപ്പോഴും ഞാൻ വിചാരിച്ചു ഇന്നു ഞാൻ ഒഴിവുദിവസമാക്കേണ്ടതാണെന്നു്."

"—ഇന്നുമുതൽ ജാനമ്മ പരിപൂർണ്ണമായി സ്വതന്ത്രയായി മകളേ. (അവരു അവിടെനിന്നു അടുത്തുണ്ടായിരുന്ന അശോകവൃക്ഷത്തിന്റെ ഒരു തളിർ നറുക്കിയെടുത്തു അംഗുലികൾചേർത്തു കശക്കി)......അതേ. ആ ദിനാന്തരാഗത്തിന്റെ ഫലം! എന്തിനോക്കുന്നു. കഴിഞ്ഞകാര്യങ്ങളെയെല്ലാം വിസ്മരിച്ചേക്കാം" കശക്കിയ ആ അശോകപല്ലവം ജാനമ്മ താഴെയിട്ടു.

ശുഭം.



# വേദാന്തഗ്രന്ഥങ്ങൾ

## ഉപനിഷത്തുകൾ

സനാതനമതസാരസർവ്വസ്വമായ ഉപനിഷത്തുകളുടെ അന്വയമുറയ്ക്കുള്ള വ്യാഖ്യാനവും സാരവും ശങ്കരഭാഷ്യവും അടങ്ങിയതു്.

| | | | | | |
|---|---|---|---|---|---|
| ഈശാവാസ്യോപനിഷത്തു് | 0 | 15 | മാണ്ഡൂക്യോപനിഷത്തു് | 2 | 4 |
| കേനോപനിഷത്തു് | 0 | 9 | തൈത്തിരീയോപനിഷത്തു് | 1 | 14 |
| കഠോപനിഷത്തു് | 1 | 11 | ഐതരേയോപനിഷത്തു് | 0 | 15 |
| പ്രശ്നോപനിഷത്തു് | 1 | 2 | ഛാന്ദോഗ്യോപനിഷത്തു് | 7 | 8 |
| മുണ്ഡകോപനിഷത്തു് | 1 | 2 | ബൃഹദാരണ്യകോപനിഷത്തു് | 7 | 8 |

## ശ്രീഭൂതനാഥസർവ്വസ്വം 1-ം, 2-ം, 3-ം ഭാഗങ്ങൾ.

ശബരിമലക്ഷേത്രോല്പത്തിമുതൽ ശാസ്തൃപ്രതിഷ്ഠവരെയുള്ള ശ്രീഭൂതനാഥന്റെ മുഴുവൻ വിലാസങ്ങളും, പൂജാവിധി, മന്ത്രം, ഗായത്രി മുതലായവകളും അടങ്ങിയതു്. വില രൂ. 1. ണ. 4.



## നാരായണീയം (സവ്യാഖ്യാനം)

ഓരോ ശ്ലോകങ്ങൾക്കും അടിയിൽ ലളിതമലയാളത്തിൽ സാരവും, ശ്രീഗുരുവായൂരപ്പന്റെ ആകർഷണീയമായ ചിത്രവും ചേർത്തു്.

വില രൂ. 1. ണ. 8.

## ശ്രീമദ് ഭഗവദ്ഗീത (സവ്യാഖ്യാനം)

ശ്ലോകങ്ങളും ചുവടേ സാരവും ഗീതോപദേശംചെയ്യുന്ന ചിത്രവും അടങ്ങിയതു്. വില രൂ. 1.

## ഗീതാപ്രവചനം

(ആചാര്യവിനോബാ)

ശ്രീമദ് ഭഗവദ്ഗീതയുടെ ഗൂഢാർത്ഥങ്ങളും തത്വസംഹിതകളും അടങ്ങിയ ഈ ഗ്രന്ഥം വിനോബാജിയുടെ ജയിൽവാസകാലത്തു് 18 അദ്ധ്യായങ്ങളെയും 18 ദിവസങ്ങളിലായി അദ്ദേഹം മററു ജയിൽപുള്ളികൾക്കു വ്യാഖ്യാനിച്ചു മനസ്സിലാക്കിയതിന്റെ മലയാളംപരിഭാഷ. വില രൂ. 2 ണ. 4

മാനേജർ,

ശ്രീരാമവിലാസം പ്രസ്സ് & ബുക്കുഡിപ്പോ, കൊല്ലം.

ബ്രാഞ്ചുകൾ:— തിരുവനന്തപുരം, ആലപ്പുഴ & എറണാകുളം.